കേരള കിസാൻപഞ്ചായത്ത്

# സോവനീർ.



ഒന്നാംസമ്മേളനം_ഓർക്കാട്ടേരി.

1961 ജനവരി 22




# പ്രസ്താവന.

ഒരു നവോത്ഥാനത്തിൻെറ നാന്ദിയാണ് ഇന്നത്തെ ലോകം. സാമ്പത്തികമായനുദിനം അധഃപതിച്ചുകൊണ്ടിരിക്കുന്ന കൎഷകരെ, സാമൂഹ്യമായും, സാംസ്കാരികമായും ഉയൎത്തുവാനും, വളൎത്തുവാനുമുള്ള പരിശ്രമം വിജയിക്കുകയെന്നതു ക്ഷിപ്രസാദ്ധ്യമല്ലെങ്കിലും, ജനാധിപത്യ സോഷ്യലിസത്തിലേക്കു നീങ്ങുന്ന ഒരു ജനസമുദായത്തിൻെറ സമുദ്ധരണത്തിന്നു ഇത്തരം സോവനീർപോലുള്ള പ്രസിദ്ധീകരണങ്ങൾ പ്രയോജനകരമായി തീരുമെന്നാണ് ഞങ്ങളുടെ ദൃഢമായ വിശ്വാസം.

കേരള കിസാൻപഞ്ചായത്തിൻെറ വാൎഷികോത്സവത്തിൽ, അതിൻെറ ആഭിമുഖ്യത്തിൽ പുറത്തിറക്കുന്ന ഈ സോവനീറിന്നു ലേഖനങ്ങൾ, കവിതകൾ, ബ്ലോക്കുകൾ, സന്ദേശങ്ങൾ തുടങ്ങിയവ രാഷ്ട്രീയ, ഇസ വ്യത്യാസങ്ങളെന്യേ നേടുന്നതിന്നു വേണ്ടി പല പ്രഗത്ഭമതികളേയും ഞങ്ങൾ സമീപിച്ചുവെങ്കിലും ആശിച്ചവിധം ഞങ്ങൾക്ക് വിജയമുണ്ടായില്ലെന്നതാണനുഭവം. എന്നിരുന്നാലും ഉദാരമതികളായ ചിലർ ഈ സോവനീറിനെ അനുഗ്രഹിച്ചിട്ടുണ്ടെന്നുള്ളത് ചാരിതാൎത്ഥ്യജനകമാണ്. ലേഖനങ്ങളും, ഫോട്ടോകളും അയച്ചുതന്നും മററും ഞങ്ങളെ സഹായിച്ച എല്ലാവരോടും, ചുരു സമയംകൊണ്ടു വൃത്തിയിലും ഭംഗിയിലും സോവനീർ അച്ചടിച്ചുതന്ന കൃഷ്ണദാസ് പ്രസ്സ് പ്രവൎത്തകന്മാരോടും ഞങ്ങളുടെ ആത്മാൎത്ഥമായ കൃതജ്ഞത പ്രകാശിപ്പിക്കുന്നതോടൊപ്പം സമയംതെററി കിട്ടിയ പല ലേഖനങ്ങളും പ്രസിദ്ധീകരിപ്പാൻ സാധിച്ചില്ലെന്ന സംഗതി ഖേദപൂൎവ്വം പ്രസ്താവിച്ചുകൊള്ളുകയും ചെയ്യുന്നു.

അദ്ധ്വാനിക്കുന്ന ജനവിഭാഗത്തിന്നു അവൻെറ പ്രയത്നഫലം തികച്ചും അനുഭവിച്ചാനന്ദിക്കുവാനുള്ള വ്യവസ്ഥിതി സൃഷ്ടിക്കുവാൻ വേണ്ടി അവിശ്രമം പോരാടുന്ന കേരള കിസാൻപഞ്ചായത്തിൻെറ 1-ാംവാൎഷികത്തിൽ അതിൻെറ നെടുനാളത്തെ നേട്ടങ്ങളുടെ നിത്യസ്മാരകമായി ഈ സോവനീർ പുറത്തിറക്കുവാൻ സാധിച്ചതിൽ ഞങ്ങൾ അതീവ സന്തുഷ്ടരാണ്.

ഇന്നാട്ടിലെ സാധാരണ കൃഷിക്കാരൻെറ ആവശ്യങ്ങളും അവകാശങ്ങളും സാധിച്ചുകിട്ടാനുള്ള സൗമനസ്യത്തിൻേറയും സൗഹൃദത്തിൻേറയും ഉപഹാരമായി ഈ സോവനീർ ബഹുജനങ്ങൾ സ്വാഗതം ചെയ്യുമെങ്കിൽ ഞങ്ങൾ അതീവ കൃതാൎത്ഥരാണെന്നറിയിച്ചുകൊണ്ടു ആദരാഞ്ജലിയോടെ ഈ പ്രസിദ്ധീകരണം ബഹുജനസമക്ഷം സമർപ്പിച്ചുകൊള്ളുന്നു.

ഓക്കാട്ടേരി,<br>18—1—61.

**സോവനീർ കമ്മിററി.**

# നമസ്തെ.



അങ്ങരുളി "കൃഷിഭൂമി കൃഷിക്കാരന്നു്. രാഷ്ട്രം അദ്ധ്വാനിക്കു
ന്നവന്റേതാണു്" അങ്ങു് കൊളുത്തിയ ദീപശിഖയിൽ
കൂടെ, അങ്ങകലെ ഞങ്ങളതുകാണുന്നു. ഞങ്ങളെ
തടയുന്ന ശക്തികൾക്കെതിരെ, ഞങ്ങളവി
ടേക്കു് മാർച്ചു് ചെയ്യുന്നു. അങ്ങയുടെ
ആശിസ്സു് ഞങ്ങൾക്കു് ശക്തി നൽകട്ടെ.

## സ്മരണയുടെ മുമ്പിൽ ആദരാഞ്ജലി.



ആചാര്യ നരേന്ദ്രദേവ്.





യൂസഫ് മെഹറലി.



ജവാഹർലാൽ നെഹറു.





ജയപ്രകാശ് നാരായൺ.



കേരളാ മുഖ്യമന്ത്രി സ: പട്ടം താണുപ്പിള്ള.



ആർ. ശങ്കർ,
കേരളാധിപത്യമുഖ്യമന്ത്രി.



K. M. സീതിസാഹേബ്,
അസംബ്ലി സ്പീക്കർ.



C. H. മുഹമ്മദ്കോയ,
അസംബ്ലിലീഗ്നേതാവ്.



ഇ. എം. എസ്സ്.
അസംബ്ലിപ്രതിപക്ഷനേതാവു



*I am happy to know that the Kerala Kisan Panchayath will be holding its first annual Conference at Orkkatteri during the second week of january 1961.*

*I hope your organisation will be able to actively participate in the implementation of land reforms in your state and help the peasants to develop the co-operative activities as well as to creatively utilise the opportunities they have or that will come to them in community development work and in panchayath administration.*

*Yours sincerely,*

**Asokamehta.**



കേരളകിസാൻ പഞ്ചായത്തിൻെറ പ്രഥമ വാർഷികസമ്മേളനം ഓർക്കാട്ടേരിയിൽവെച്ചു അടുത്ത ജനവരി മാസത്തിൽ ആഘോഷിക്കുവാൻ നിശ്ചയിച്ചതായി അറിയുന്നതിൽ അതിയായി സന്തോഷിക്കുന്നു. ഒരു സോഷ്യലിസ്റ്റ് സമുദായസൃഷ്ടിയുടെ മുന്നണിപടയാളികളായിനിന്നു പൊരുതേണ്ട കർഷകരുടെ സമ്മേളനത്തിന്നു ഒരു നിയമസഭാ സമ്മേളനത്തിൻെറതന്നെ പ്രാധാന്യമുണ്ടെന്നു ഞാൻ പ്രത്യേകം പറയേണ്ടതില്ലല്ലോ. സമ്മേളനത്തിനും സമ്മേളനത്തോടനുബന്ധിച്ചു പ്രസിദ്ധീകരിക്കുന്ന സോവനീറിന്നും സകലവിജയങ്ങളും ആശംസിച്ചുകൊള്ളുന്നു.

പ്രസിദ്ധീകരണം ഏററവും സമുചിതമായിട്ടുണ്ട്.

**ഡി. ദാമോദരൻപോററി,**
പൊതുമരാമത്ത്മന്ത്രി.

***Please convey to the delegates assembly my best wishes for the success of the Kerala Kisan Panchayath conference.***

*Yours fraternally,*
***Ganga Sharan Sinha.***



Minister for Home affairs.

*I wish all success to the Annual conference of the Kerala Kisan Panchayath, Orkkatteri, which is Proposed to be held during the 2nd week of January next. I am sure the Kisan Panchayath will endeavour to explain the provisions of the Agricultural Relations Bill, now pending before the president for his assent. I pray for the success of all the endeavours of the promoters of the conference.*

*Yours sincerly,*

**P. T. Chacko.**



Minister for Industrials.

I am glad to hear that the first annual conference of Kerala Kisan Panchayath is being held at Orkkatteri during the second week of Janu· 1961.

I wish the conferance all success.

Yours faithfully,

**K. A. Damodara Menon.**



I am glad to note that the Kerala State Committee of the Kisan Panchayath is holding the first Annual Conference in Kerala at Orkkatteri in Kozhikode district in the 2nd week of january 1961 and that the conference is bringing out a souvenir.

In the socialistic pattern of society envisaged, the peasantry has an honoured place and the Governmental efforts have been directed towards their emancipation and welfare. The recently passed Kerala Agrarian Relations Bill is an enactment which could be hailed as a step in this direction. It becomes the sacred duty of the peasants organisation to bring home to the peasants in the farthest corners of the country the message of this emancipation and welfare and also at the same time to instil into them the role that each one of them has to fulfil in the task of building a better and more prosperous India.

I wish the Conference every success.

P. P. Ummer Koya,
**Minister for**
Local Administration & Fisheries.

*"All India talks of Panchayat Raj. Panchayat Raj pre-supposes contended Villages. Kisan is the back-bone of the Villages. A strong successful Kisan Panchayat Movement in rural areas is, therefore, a pre-requisite to the establishment of Panchayat Raj. Rally round the Kisan Panchayat. Kisan Panchayat is one of the earliest kisan organisation in Kerala. Strengthen it."*

*Yours sincerely,*
K. B. Menon



കിസാൻ പഞ്ചായത്തിൻെറ വാഷിക സമ്മേളനം വിപുലമായ തോതിൽ നടത്തുന്ന വിവരം അറിഞ്ഞു ഞാൻ അതിയായി സന്തോഷിക്കുന്നു. തങ്ങളുടെ അവശതകൾ പരിഹരിക്കുന്നതിനുള്ള കഷകരുടെ സംഘടിതശ്രമത്തിൽ കിസാൻ പഞ്ചായത്തിന്നുള്ള സ്ഥാനം ഓക്കുമ്പോൾ ആഘോഷങ്ങൾ എത്രതന്നെ ആയാലും അധികമാകുന്നതല്ല. സമ്മേളനം കഷകക്കും കിസാൻപഞ്ചായത്ത് പ്രവത്തകക്കും അവരുടെസംഘടിതശ്രമത്തിൽ കൂടുതൽ ആവേശംനൽകുമാറാകട്ടെ. സമ്മേളനത്തിന്നുഎല്ലാ വിജയങ്ങളും ആശംസിച്ചുകൊള്ളുന്നു.

**കെ. ബാലകൃഷ്ണമേനോൻ, എം. എൽ. എ.**

വിഭടത്ത് പണിയെടുക്കുന്ന കഷകൻേറയും കഷകിയുടേയും ചിത്രം എൻെറ മുമ്പിൽ വരികയാണു. ഭാരതരാജ്യത്തിൻെറ നട്ടെല്ലാണു കഷകനും കഷകതൊഴിലാളിയുമെന്ന യാഥാത്ഥ്യം മനസ്സിലാക്കി, അവരുടെ ആശാവഹമായ പുരോഗതിക്ക് വേണ്ടി ഉററുശ്രമിക്കുന്ന കേരള കിസാൻപഞ്ചായത്തിൻെറ വാഷികസമ്മേളനത്തിന്നും, അതിൻെറ സോവനീറിന്നും വിജയങ്ങൾ നേന്നുകൊള്ളുന്നു.

**എം. എ. സരോജിനി, ബി. എ. ബി. എൽ.**



*Thank you for your invitation to the First Annual conference of Kerala Kisan Panchayath.*

*Though the vast majority of the people in our country are kisans, the least their voice is heard in the economic and social reconstruction of our society. This sorry state of affairs is due to lake of organisation.*

*I hope the Kerala Kisan Panchayath will help Kisans to come under one strong organisation whereby they could take their rightfull place in shaping a new order in the society.*

*Thanking you,*

*Yours sincerely,*

***P. S. Chinnadurai,***

Member, P. S. P.

National Executive Commitee.



മുൻ സിക്രട്ടറി

കേരളാ പി. എസ്സ്. പി.

പ്രജാസോഷ്യലിസ്റ്റ് പാർട്ടിയുടെ ജീവനാഡിയാണ് കിസാൻ പഞ്ചായത്ത്. അതിന്റെ നട്ടെല്ല് സ: കുഞ്ഞിരാമക്കുറുപ്പും. കിസാൻപഞ്ചായത്ത് പ്രസിദ്ധപ്പെടുത്തുന്ന ഉപഹാരഗ്രന്ഥം ഈ നാട്ടിലെ കർഷകപ്രശ്നങ്ങളിലേക്കു വെളിച്ചം വീശുന്നതും രചനാത്മകമായ നിർദ്ദേശങ്ങൾ ഉൾക്കൊള്ളുന്നതും ആയിരിക്കുമെന്നു ഞാൻ വിശ്വസിക്കുന്നു. കേരളത്തിലെ കർഷകരുടെ പ്രശ്നങ്ങൾക്കു പരിഹാരം കാണുവാൻ സജീവമായി പ്രയത്നിക്കുന്ന ഒരു സംഘടനയായി കിസാൻപഞ്ചായത്ത് നിലനില്ക്കട്ടെ. പ്രജായത്ത സോഷ്യലിസം വിജയിക്കട്ടെ.

**എം. പി. ഗോവിന്ദമേനോൻ, B. A, B L.**



"രാഷ്ട്രീയവും സാമ്പത്തികവുമായ സിദ്ധാന്തങ്ങൾ എല്ലാകാലത്തും മാററമൊന്നുമില്ലാതെ നില്ക്കേണ്ടവയല്ല. കാലത്തിന്നും പരിതസ്ഥിതികൾക്കനുസരിച്ചു അവ മാറിക്കൊണ്ടിരിക്കും. മനുഷ്യസൃഷ്ടമായ യാതൊന്നും ഗുണസമ്പൂർണ്ണമോ ദോഷവർജ്ജിതമോ അല്ല. മനുഷ്യൻെറ വിശ്വാസപ്രമാണങ്ങളിൽ കാലംവരുത്തുന്ന മാററങ്ങൾ സ്വീകരിക്കണം.

പത്തൊമ്പതാം നൂററാണ്ടിൽ കാറൽമാർക്സ് സോഷ്യലിസം സ്ഥാപിക്കാൻ വർഗ്ഗസമരം അനിവാര്യമാണെന്നു പറഞ്ഞു. ഇന്നത്തെ ലോകത്തിൽ ഈ പ്രമാണത്തിന്നു സാധുതയില്ല. ജനാധിപത്യമാർഗ്ഗം സോഷ്യലിസം സ്ഥാപിക്കാൻ പര്യാപ്തമായതാണ്. വർഗ്ഗസമരം ഇന്നാവശ്യമില്ല. ജനങ്ങളുടെ ചിന്താഗതിയിലുള്ള വ്യത്യാസമാണിതിനുകാരണം. കേരളത്തിലെ ഭൂപ്രശ്നത്തിന്നു ജനാധിപത്യമാർഗ്ഗത്തിലൂടെ ഒരു പരിഹാരംകാണാൻ നമ്മുടെ ജനകീയഗവമ്മെണ്ട് ഇന്നു പരിശ്രമിക്കുകയാണ്.

കിസാൻപഞ്ചായത്തിൻെറ പ്രവത്തനം ആ മഹത്തായ പരിശ്രമത്തിൻെറ മുന്നോടിയായിരുന്നു. ആ പരിശ്രമത്തെ വിജയിപ്പിക്കാൻ ജനാധിപത്യകക്ഷികളുടെഐക്യത്തെ ദൃഢപ്പെടുത്തുകയാണ് ഇന്നു ഓരോ കേരളീയൻേറയും കത്തവ്യം"

**കെ. ടി. ഹരീന്ദ്രനാഥ്, B. A; B. L.**

ചേർമാൻ, തലശ്ശേരി മുൻസിപ്പാൽ കൌൺസിൽ.

**കേ**രളത്തിലെ പാവതരം കഷകരുടേയും കഷകതൊഴിലാളികളുടേയും സർവ്വതോമുഖമായ ഉൽക്കഷത്തിന്നുവേണ്ടി അനുസ്യൂതം പ്രവത്തിച്ചുകൊണ്ടിരിക്കുന്ന കിസാൻപഞ്ചായത്തിന്നും അതിലെ ആത്മാത്ഥത തുളുമ്പുന്ന അനവധി പ്രവത്തകക്കും എൻെറ ആദരാഞ്ജലി ഞാൻ സമപ്പിക്കുന്നു.

**പി. വിശ്വംഭരൻ, M. L. A.**

I was happy to know that you are holding a Kisan Conference in Kerala.

The solution of the food problem of India can never get solved unless the peasantry in our country takes to modern ways of farming.

I hope that your Conference will infuse new confidence and hope amongst the peasents in Kerala.

*N. G. Goray,*
*General Secretary,*
Praja Socialist Party.

സോഷ്യലിസത്തിന്റെ ആത്മവീര്യത്തേയും ചാരിത്രശുദ്ധിയേയും ശതക്കണക്കായ സ്ഥാപിതതാല്പര്യത്തിന്റെ കാമകിങ്കരന്മാരിൽനിന്നു സംരക്ഷിക്കുകയും പതിതലക്ഷത്തിന്റെ മൂകാഭിലാഷങ്ങളെ സാക്ഷാൽക്കരിക്കുകയും ചെയ്യുന്നതു് നിശ്ശബ്ദരായ കിസാൻപ്രവർത്തകരെന്നറിയപ്പെടുന്ന വിഭാഗമാണ്. അവരിൽ സോഷ്യലിസത്തിന്റെ ഭാവിയും ജനരാശിയുടെ ആശകളും അർപ്പിക്കപ്പെട്ടിരിക്കുന്നു. കിസാൻപഞ്ചായത്ത് അവരുടെ കൈകളിൽ ഭദ്രമായി, ഭാസുരമായി അഭിവൃദ്ധിപ്പെടട്ടെ.

**പി. യം. കുഞ്ഞിരാമൻനമ്പ്യാർ, M. L. A.**



കിസാൻപഞ്ചായത്ത് കൃഷിക്കാരുടെ ഒരു സമരസംഘടനയാണെന്നതിൽ എനിക്കഭിമാനമുണ്ട്. അതിന്റെ ചരിത്രം നമ്മെ പുളകംകൊള്ളിക്കുന്നു. അതിന്റെ സംസ്ഥാനവാർഷികസമ്മേളനത്തിന്നു ഞാൻ സന്തോഷപൂർവ്വം വിജയം ആശംസിക്കുന്നു.

**വി. പി. കുഞ്ഞിരാമക്കുറുപ്പ്.**

കേരള കിസാൻ പഞ്ചായത്തിൻെറ പ്രഥമവാർഷിക സമ്മേളനം ഓക്ടോബറിയിൽവെച്ചു നടത്തുന്നുവെന്നറിയുന്നതിൽ സന്തോഷിക്കുന്നു. കാർഷികവൃത്തിയിൽനിന്നുള്ള വരുമാനം സമ്പദ്‌വ്യവസ്ഥയുടെ പ്രധാന ഘടകമായിട്ടുള്ള ഏതു രാഷ്ട്രത്തിന്നും കർഷകരുടെ അഭിവൃദ്ധിയിൽ നിരന്തര ശ്രദ്ധ ചെലുത്താതെ നിവൃത്തിയില്ല. ഭക്ഷ്യോല്പാദനമെന്ന അതിമഹത്തായ ചുമതല ഏറ്റെടുത്തിരിക്കുന്ന കർഷകൻെറ ജീവിതനിലവാരം മെച്ചപ്പെട്ടാൽ മാത്രമെ രാഷ്ട്രങ്ങൾക്കു പുരോഗമനാത്മകമായ പന്ഥാവിൽകൂടി ചരിക്കുന്നുവെന്നു അവകാശപ്പെടാൻ കഴിയുകയുള്ളു. തീവ്രവും സംഘടിതവുമായ പ്രയത്നംകൊണ്ടാണ് ഇതു കൈവരേണ്ടതു്. ഭാരതമാകമാനവും അതോടൊപ്പം നമ്മുടെ നാട്ടിലും നടപ്പിലായിക്കൊണ്ടിരിക്കുന്ന ഭൂപരിഷ്കരണ സംരംഭങ്ങളെല്ലാം ഇക്കാര്യത്തിലുള്ള പുരോഗമനവ്യഗ്രതയുടെ പ്രതീകങ്ങളാണ്.

സംഘടിതപ്രയത്നങ്ങളിൽകൂടി കർഷകൻെറ നില ഉയർത്തുവാനുതകുന്ന വിധത്തിലാകട്ടെ നിങ്ങളുടെ തീരുമാനങ്ങളും, ഭാവിപരിപാടിയുമെന്നാണെൻെറ ആശംസ.

കിസാൻ പഞ്ചായത്തു് സമ്മേളനത്തിന്നും, അതിൻെറ സോവനീറിന്നും സർവ്വവിധ വിജയങ്ങളും നേൻകൊള്ളുന്നു.

നിങ്ങളുടെ ശുഭാശംസിയായ,

**പട്ടം എ. താണുപിള്ള,**

മുഖ്യമന്ത്രി.

സ്റ്റേററ് കിസാൻ പഞ്ചായത്ത് സമ്മേളനത്തോടനുബന്ധിച്ചു ഒരു സോവനീർ പ്രസിദ്ധം ചെയ്യുന്നുവെന്നറിഞ്ഞതിൽ ഞാൻ വളരെ സന്തോഷിക്കുന്നു. കൃഷിക്കാരൻെറ ആവശ്യങ്ങൾ സാധിക്കുന്നതിന്നായി കിസാൻപഞ്ചായത്തിന്നു വളരെയധികം പ്രവർത്തിക്കാനുണ്ട്. സമ്മേളനം ഒരു പ്രവർത്തനപരിപാടി തയാറാക്കുമെന്നു ഞാൻ വിശ്വസിക്കുന്നു. സമ്മേളനത്തിന്നു എൻെറ വിജയാശംസ.

സ്വന്തം, **മേലത്ത് നാരായണൻനമ്പ്യാർ.**



ബി. കെ. തിരുവോത്ത്





കെ. കെ. രാഘവൻ

## സോവനീർ കമ്മിററി.



K. P. കുഞ്ഞിരാമക്കുറുപ്പ്



വി. കെ. കുഞ്ഞികൃഷ്ണൻ





പി. കെ. കുഞ്ഞിക്കേളു




1

നാലുകെട്ടിന്റെ തറയിട്ടു
നാലും കേററിത്തട്ടിട്ടു
തട്ടുവാരത്ത കൃതിയിലല്ലാ
തട്ടൊപ്പം കടമാപ്പെട്ടു
ചാണയന്നൊരു കുടിയാനൊടുവിൽ—
ച്ചാളത്തറയായ്ത്തലചായ്ക്കാൻ!
അപ്പൊഴുമൊഴുകീ പൊന്നാനിപ്പുഴ
ഉപ്പുലമാലയിലിടചേരാൻ.

2

പെണ്ണൊരോമന രസികത്തി
പൊന്നിൻഞാത്തും മൂക്കത്തി
തൃക്കൺപാർത്ത ഉലവമ്മാറ,ത്തെ—
ന്തക്രമ;മുണ്ടൊരു ചെറുദോത്തി.
ചേരമാനുടെ കാലംതൊട്ടേ
പേരെടുത്തൊരു തറവാടോ
മതി മതി, കാൽപ്പൊടി തട്ടിയിറങ്ങീ;
മാനമില്ലേ മേൽക്കൂര?
അപ്പൊഴുമൊഴുകീ പൊന്നാനിപ്പുഴ
ഉപ്പുലമാലയിലിടചേരാൻ.

3

പത്തിനു രണ്ടു പെരുംപലിശ;
വിത്തുംവാങ്ങി കൃഷിചെയ്തു,
തേവിക്കേററി, ക്കൊത്തിയിറക്കി,—
ക്കാവൽനിന്നും കതിർമൂത്തു
കൊയ്യാനെത്തിയതയ്യാനമ്മുടെ
വയ്യാവേലികളാമീന്മാർ.
അപ്പൊഴുമൊഴുകീ പൊന്നാനിപ്പുഴ
ഉപ്പുലമാലയിലിടചേരാൻ.



ഇടശ്ശേരി

4

മൂപ്പതുകൊല്ലംകൊണ്ടു തകർത്തു
മുററം നാമീസംസ്കാരം,
ഉയർമലനിരയുടെ ഫലവത്തടതല—
മുവർമണ്ണാക്കിയ സംസ്കാരം
ഉപ്പലമാലയിലിടചേരാനിനി—
യിപ്പുഴയൊഴുകരുതൊരുനാളും.
മുഖരിത ദുരിത ചരിത്രതടങ്ങളെ
മുക്കിമദിച്ചിവളുയരട്ടെ.

5

വളർഞ്ഞാർ നടവേ വയലിൻ
ചോരയെ
വാററിമോന്തി നടന്നോളേ,
കരുന്നുകതിരൊട്ടു കുന്നുചുവത്തി—
ക്കുലംകുത്തി വരുന്നോളേ,
കുടിലൻ ജന്മിയുമിത്തരത്തിൽ—
ക്കനിയിച്ചില്ലാ ഞങ്ങളെ
നിന്നെക്കെട്ടാനൊരുക്കമുണ്ടു;
കാണും നീയാണുങ്ങളെ!

6

വി. ടി. യൊട്ടിടചെയ്തില്ലേ
കുടവെള്ളംകൊണ്ടഭിഷേകം
മുണ്ടമുകത്തേവക്കിനി നിന്നുടെ
കുളിരലകൊണ്ടേ കളിയുള്ളൂ.

7

പണ്ടൊരുണ്ണി നിറച്ചില്ലേ
പഞ്ചാരത്തരി മണലാലെ
ആണ്ടുമുങ്ങി വിശുദ്ധിവരുത്തീ—
ട്ടമ്മവെച്ചൊരു പൊൻതാലം,
അത്താലത്തിലെയപ്പൻ നിൻതിര
മുത്താനില്ലിനി ദിവസങ്ങൾ.

8

ഓട്ടുചൂളവളപ്പില്ലേ
വാറ്റൂരെച്ചെറ കുന്നിന്മേൽ
ആ വളപ്പിനകത്തൊരു മുക്കിൽ—
ക്കാവിലുള്ള മണിക്കിണററിൽ
വീരചാവേർപ്പടകളുറങ്ങി—
പ്പോരുവോരോ വേദികയിൽ
നീ മുകുന്ദ പദം കഴുകിപ്പുരി—
പാവനയായിച്ചെന്നാലും
സഗരകുമാരസമാധിതലത്തിൽ—
സ്സാക്ഷാൽ മന്ദാകിനി പോലെ.

9

മാനത്തെക്കാർമുകിലുകളെ,
മദകരികളഭസഹസ്രത്തെ
ചാലേനിന്നു നിയന്ത്രിക്കുന്നു
ചമ്രവട്ടത്തയ്യപ്പൻ
അദ്ദേവനു നീ ചാർത്തുക വൈകാ—
തററ വേനൽക്കാലത്തും

# ഇന്ത്യയിലെ കർഷകപ്രസ്ഥാനം

വി. കരുണാകരൻ, ബി. എ.

ഇന്ത്യയിലെ കൃഷിക്കാരൻ പരമ്പരാഗതമായി വളരെയധികം അസ്വാതന്ത്ര്യങ്ങൾക്കും അവശതകൾക്കും വിധേയനാണ്. സമുദായത്തിലെ മററെല്ലാ പടലങ്ങളുടേയും ഭാരം അവൻെറമേലാണ് വീഴുന്നതു—ജന്മിയുടേയും ഹുണ്ടികക്കച്ച വടക്കാരൻേറയും വ്യാപാരിയുടേയും മതപുരോഹിതൻേറയും ഉദ്യോഗസ്ഥൻേറയും എല്ലാം. പക്ഷെ, പൊതുവെ പറഞ്ഞാൽ അ വ ൻ എല്ലാററിനും വഴങ്ങിയാണ് കഴിഞ്ഞുകൂടിയിട്ടുള്ളത്. മർദ്ദനങ്ങളും ദ്രോഹങ്ങളും അസഹ്യമാകുമ്പോൾ അവൻെറ അമർഷം ലാവപോലെ പൊട്ടിയൊഴുകും. ഒരു ഈതിബാധയുടെ പ്രതീ

---

അലകളിലിളകീട്ടൊളിചിതറും വെൺ—
നുരകൾ കൊരുത്തൊരു മലർമാല്യം.

10

ഉപ്പലമാലയിലിടചേരാനിനി—
യോപ്പു വെറുതേ വിപ്ലുതം.

ഉഴുന്നവർക്കാണഭയം; കേരള—
മുഴുന്നു നില്പില്ലിനിമേലിൽ
ഫലങ്ങൾ ഞങ്ങടെ തോൾകളിലായി
പുലൻ്നിടുന്നു പുതുകാലം
മരന്ദമധുരപയോധരഭാരേ,
കു ടം നി റ യ് ക്കൂ കൂ ടെ വ രൂ .



1. കുടിയാൻ പുരത്തട്ടിട്ടാൽ ശിക്ഷയായി തട്ടവാരം—ബ്രാഹ്മണസദ്യ—കഴിക്കണമെന്ന ജന്മിനിയമം.

2. ദേവനുമുമ്പിലല്ല, ഭൂദേവനുമുമ്പിലുംപെണ്ണ് മാറ് മറയ്ക്കരുത്—ജന്മിനിയമംതന്നെ.

3. 1930ൽ ആദ്യത്തെ കുടിയാൻനിയമം. 60ൽ കർഷകബന്ധബിൽ.

തിതന്നെ ഉണ്ടാകും ഇതിന്നു. ദേശീയാടിസ്ഥാനത്തിൽ കാർഷികവിപ്ലവങ്ങൾ വളരെ കുറച്ചും വളരെ ഇടവിട്ടും മാത്രമെ ഉണ്ടായിട്ടുള്ളൂ. പക്ഷെ,പ്രാദേശികമായി പലപ്പോഴും വിപ്ലവം പൊട്ടിപ്പുറപ്പെട്ടിട്ടുണ്ട്താനും (ഉദാ: "മാപ്പിള ലഹള"യെന്നു തെററായി വിളിക്കപ്പെടുന്ന മലബാറിലെ കാർഷിക വിപ്ലവം.) ഉത്തരേന്ത്യയിൽ 1855ലെ സന്താൾകലാപം ചരിത്രപ്രസിദ്ധമാണ്.

ഒന്നാംലോകയുദ്ധ (1914—18) ത്തോടുകൂടിയാണ് മററു പലയിടങ്ങളിലേയും എന്ന പോലെ ഇന്ത്യയിലേയും കൃഷിക്കാർക്കിടയിൽ ഗണ്യമായ ഉണർവ്വ് ഉണ്ടായതു. യു. പി. യിലെ ചില ജില്ലകളിൽ ഒഴിപ്പിക്കൽ നിയമം പുനഃപ്പരിശോധനക്കു വിഷയമാക്കാൻ ശക്തിയായ ഒരു പ്രക്ഷോഭം നടന്നു. നിയമവിരുദ്ധമായ പിരിവുകൾ, നിർബ്ബന്ധമായ വേലയെടുപ്പിക്കൽ എന്നിവയും ഈ പ്രക്ഷോഭത്തിന്നു വഴിമരുന്നിട്ടുകൊടുത്തു. ഈ പ്രസ്ഥാനം 1920ലെ നിസ്സഹകരണ പ്രസ്ഥാനത്തോടൊപ്പമാണ് വളൎന്നുവന്നതു. കൃഷിക്കാരുടെ പ്രക്ഷോഭം നല്ലശക്തി ആൎജ്ജിക്കുകയും അതു നിസ്സഹകരണപ്രസ്ഥാനത്തിൻെറ ഭാഗമാവുകയും ചെയ്തപ്പോൾ ഗവമ്മേണ്ട് മുട്ടുകുത്തേണ്ടിവന്നു. കുടിയാൻനിയമം ഭേദഗതി ചെയ്തു.

ഈ പ്രക്ഷോഭം കൃഷിക്കാരുടെ മനോഭാവത്തിൽ എടുത്തുപറയേണ്ട മാററം വരുത്തി. അതുവരെ ഭൂവുടമകളെയാണ് അവർ സ്വാഭാവിക നേതാക്കളായി കണ്ടിരുന്നത്. ഇപ്പോൾ കോൺഗ്രസ്സ് സംഘടനയായി രൂപം കൊണ്ടഇടത്തരക്കാരുടെ നേതൃത്വത്തിന്നുനേരെ അവർ ആശയോടെ നോക്കിത്തുടങ്ങി.

1929ലെ സാമ്പത്തികാധഃപതനം ഇന്ത്യയിലെ കൃഷിക്കാരെ വല്ലാതെ ബാധിച്ചു. കാർഷികോല്പന്നങ്ങളുടെ വിലയിടിവുമൂലം അവർ ഉള്ളതെല്ലാം പണയപ്പെടുത്തുകയൊ വില്ക്കുകയൊ ചെയ്യേണ്ടിവന്നു ഈ പ്രതിഭാസം കർഷകപ്രസ്ഥാനത്തിന്നു ഊക്കുകൂട്ടി. മദിരാശി, യു. പി, ബീഹാർ എന്നിവിടങ്ങളിൽ കർഷകസംഘടനകൾ രൂപംകൊണ്ടു തുടങ്ങി യു. പി. യിൽ ആചാര്യനരേന്ദ്രദേവ്, മോഹൻലാൽഗൌതം തുടങ്ങിയവരും മദിരാശിസംസ്ഥാനത്തിൽ പ്രൊ: രങ്കയും ബീഹാറിൽ സ്വാമിസഹജാനന്ദ സരസ്വതിയും ആണ് ഈ സംഘടനകൾക്കു നേതൃത്വം നൽകിയതു. 1931ലെ കറാച്ചി കോൺഗ്രസ്സിലെ സാമ്പത്തിക പ്രമേയത്തിൽ കൃഷിക്കാരുടെ ആവശ്യങ്ങളിൽ പലതും ഉൾക്കൊള്ളിച്ചിരുന്നു. കോൺഗ്രസ്സിലെ ഇടതുപക്ഷക്കാർ വിശേഷിച്ചും ഇതിനെതുടൎന്നു കൃഷിക്കാരെ സംഘടിപ്പിക്കാൻ തുടങ്ങി.

കോൺസ്സ്സോഷ്യലിസ്റ്റ്പാർട്ടിയുടെ ഉദയവും ഏതാണ്ട് ഈ കാലത്താ

ശേഷം 232ാംപേജിൽ.

#  നമ്മുടെ രാഷ്ട്രീയം. 

## കെ. കുഞ്ഞിരാമക്കുറുപ്പ്.

രാഷ്ട്രീയ പ്രവൎത്തനം, രാഷ്ട്രത്തിന്നാവശ്യമായ സേവനമാണെന്നു പ്രഖ്യാപിക്കപ്പെടുന്നു. പ്രവൎത്തനമെന്നതിന്നു സേവനമെന്നു പദാൎത്ഥം പറയുമ്പോൾ, അതിന്റെ കൎത്താക്കൾ ഏറെക്കുറെ സൂക്ഷിക്കേണ്ടതായിട്ടുണ്ടു്. അതു കേൾക്കുന്നവരേക്കാൾ പറയുന്നവരെയാണു് കൂടുതൽ ബാധിക്കുക. കേൾക്കുന്നവരെ വിശ്വസിച്ചുകൊണ്ടു പറയുന്നവരും, പറയുന്നവരെ വിശ്വസിച്ചുകൊണ്ടു കേൾക്കുന്നവരും, പ്രവൎത്തനമെന്നതിന്റെ പദാൎത്ഥത്തെ അംഗീകരിക്കുന്നു. കേൾക്കുന്നവരുടേയും പറയുന്നവരുടേയും പരസ്പര വിശ്വാസത്തിൽക്കൂടെയുള്ള ബന്ധത്തിൽ നിന്നാണു് അംഗീകരണം സാക്ഷാൽക്കരിക്കപ്പെടുന്നതു. അങ്ങിനെ രാഷ്ട്രീയപ്രവൎത്തനം, രാഷ്ട്രസേവനമാണെന്നു പ്രകടമാക്കപ്പെടുന്നു.

പ്രവൎത്തനവും സേവനവും ഒരേ അൎത്ഥത്തിലുള്ള രണ്ടുപദങ്ങളാണെന്നു രാഷ്ട്രീയപ്രവൎത്തകന്മാർ മനസ്സിലാക്കുന്നതു്, രാഷ്ട്രീയത്തിന്റെ പരിശുദ്ധിക്കു് തിളക്കമുണ്ടാക്കുന്നു. മനസ്സിലാക്കുക എന്നതിന്നു നാം അംഗീകരണമെന്നു പറയുന്നു. അല്ലെങ്കിൽ അതു മനസ്സിലാക്കപ്പെടുന്നതോടെ അംഗീകരിക്കപ്പെടുകയുമാണു്. അംഗീകരിക്കപ്പെട്ടുകഴിഞ്ഞാൽ, രാഷ്ട്രീയപ്രവൎത്തനം അതിന്റെ അൎത്ഥത്തിലും അടിസ്ഥാനത്തിലും വളരുകയാണു്, അല്ലെങ്കിൽ വിജയിക്കുകയാണു്. അടിസ്ഥാനത്തിൽനിന്നു വ്യതിചലിക്കുന്നതുകൊണ്ടും, അൎത്ഥത്തെ തെറ്റിദ്ധരിക്കുന്നതുകൊണ്ടും രാഷ്ട്രീയപ്രവൎത്തനം പരാജയപ്പെട്ടുപോകുന്നു.

ഇന്ത്യയിലെ രാഷ്ട്രീയം, നമ്മുടെ ഓൎമ്മയിൽ ആരംഭിക്കുന്നതു നേഷനൽ കോൺഗ്രസ്സിന്റെ ആവിൎഭാവത്തോടെയാണു്. സുപ്രസിദ്ധമായ സിപ്പായി ലഹളയാണു് ഇന്ത്യയിലെ രാഷ്ട്രീയത്തിന്റെ പ്രാരംഭമെന്നു ചിലർ പറയുന്നു. പക്ഷെ, അതു ഇന്ത്യയിൽ കരുപ്പിടിച്ചു നില്ക്കുവാൻ കരുത്തു പ്രാപിച്ചില്ലെന്നു നാം വാദിക്കുന്നുവെങ്കിലും, നേഷനൽ കോൺഗ്രസ്സിന്റെ രാഷ്ട്രീയത്തിന്നു അതു പ്രേരണ നൽകിയിരിക്കുന്നുവെന്നു നാം സമ്മതിക്കുകതന്നെ വേണം. സിപ്പായിലഹള നടക്കുന്ന കാലത്തു, അതിന്റെ അനുഭവം മനസ്സിലാക്കിയ സമൎത്ഥന്മാരായ സാധ്വന്മാരും സാധ്വന്മാരല്ലാത്തവരും കോൺഗ്രസ്സിന്റെ ആദികാലത്തെ അധിനായകരായിരുന്നുവല്ലോ. ഇന്ത്യ ഇംഗ്ലീഷുകാർ കയ്യടക്കി വെക്കുന്നതിലുള്ള അമൎഷമായിരുന്നു സിപ്പായി ലഹളക്കു കാരണം. ഇംഗ്ലീഷുകാരുടെ കയ്യിൽനിന്നു രാജ്യത്തെ രക്ഷിക്കുകയെന്നതായിരുന്നു കോൺഗ്രസ്സിന്റെ പ്രചാരണവും. പക്ഷെ, സിപ്പായിലഹള അടിച്ചമൎത്തപ്പെട്ടപ്പോൾ, അതിന്റെ ശബ്ദവും അടിച്ചമൎത്തപ്പെടുകയായി. അങ്ങിനെയൊന്നു കോൺഗ്രസ്സിൽ സംഭവിച്ചില്ല. സംഭവിച്ചിരുന്നുവെങ്കിൽ ബങ്കാൾ വിഭജനത്തെ തുടൎന്നുള്ള 1905ലെ മൎദ്ദനത്തിന്നും, ജാലിയൻവാലാബാഗിലെ കൂട്ടക്കൊല നടത്തിയ 1919ലെ ദുരന്ത നാടകത്തിന്നും ശേഷം, ഇന്ത്യയിലെ ദേശീയ ചരിത്രത്തിന്നു ജീവനുണ്ടാകുമായിരുന്നില്ല.

ഇന്ത്യയിലെരാഷ്ട്രീയത്തിൽ ഭരണത്തെ

കൈപ്പററകമാത്രമായിരുന്നില്ല വിഷയം. വെള്ളക്കാരുടെ കുടിയേററവും അധികാരവും നിമിത്തം ഇന്ത്യൻ ജീവിതരീതിക്കു നേരിട്ടമാററവും മതാചരണത്തിൽ വെള്ളക്കാർ കാണിച്ച തന്ത്രത്തെതുടർന്നു ജനങ്ങൾ സംസ്കാരത്തിലും ആചരണത്തിലും കൈക്കൊണ്ട പുത്തൻസ്വഭാവവും, രാഷ്ട്രീയത്തിൽക്കൂടെ ഭേദഗതിചെയ്യുന്നതിന്നുള്ളപരിശ്രമം പ്രധാനപ്പെട്ടമറെറാരുവിഷയമാണ്. രാജാറാം മോഹൻറോയ്, ദാദാബായ് നവറോജ് തുടങ്ങിയ അന്നത്തെ നേതാക്കളുടെ പ്രസംഗങ്ങളും പ്രവർത്തനങ്ങളും അതിന്നുദാഹരണങ്ങളത്രെ. രാഷ്ട്രീയം സാംസ്കാരിക പ്രശ്നത്തിൽനിന്നു ഭിന്നമല്ലെന്നു അതുകൊണ്ട നാം മനസ്സിലാക്കുന്നു. ജനങ്ങളുടെ ജീവിതരീതിയെയാണു നാം സാംസ്കാരികപ്രശ്നത്തിൽ കൂടെ കാണുന്നതു. അതിൽക്കൂടെ ജനങ്ങളുമായി ക്ഷണനേരം ബന്ധപ്പെടാം. അതേ ബന്ധത്തിൽക്കൂടെ രാഷ്ട്രീയത്തിന്നുശക്തികൂട്ടാം. നല്ല മനുഷ്യരായ ദാദാബായ് നവറോജിയും ആ നയമംഗീകരിച്ചതു് ഒരു തന്ത്രമായിട്ടല്ല, ആത്മാർത്ഥമായി മാത്രം.

ലോകത്തിലെവിടെയും നടന്ന പല വിപ്ലവങ്ങളും അടിമത്തത്തിന്റേയും പട്ടിണിയുടേയും പാടുകൾ കൊണ്ട പൊട്ടിപ്പുറപ്പെട്ടവയാണ്. അധികാരത്തിന്റേയും അവമതിയുടേയും പ്രശ്നങ്ങളിൽനിന്നും വിപ്ലവങ്ങൾ ഉണ്ടായിരിക്കാം. അവയുടെ നേതാക്കൾ ഭരണം പിടിച്ചെടുത്ത, അല്ലെങ്കിൽ, തങ്ങൾക്കെതിരായ, കക്ഷികൾക്കെതിരായി വിപ്ലവങ്ങൾ നടത്തി. ഇന്ത്യയിൽ തങ്ങൾക്കെതിരായ കക്ഷികളോടൊ, ഭരണത്തിൽ തൂങ്ങിനില്ക്കുന്നവരോടോ മാത്രമായിരുന്നില്ല, വിപ്ലവം. വളരെക്കാലത്തെ പഴക്കവും പരിശുദ്ധിയും നേടിയ ഇന്ത്യയിലെ സംസ്കാരം ചവിട്ടിമെതിക്കപ്പെട്ടുപോയിരുന്നു. ജനങ്ങൾക്കിടയിലുള്ള വിശ്വാസവും ബന്ധവും പരസ്പരം നശിച്ചുപോയിരുന്നു. ജനങ്ങൾ പുതുമയുടേയും പരിഷ്കാരത്തിന്റെയും പേരിൽ എളുപ്പമാർഗ്ഗത്തിൽക്കൂടെ സഞ്ചരിക്കുകയായിരുന്നു. വെള്ളക്കാരന്റെ അധികാരം ഇന്ത്യയിൽ നിലനിർത്തുന്നതിന്നു, അവർക്കിവയെല്ലാം ആവശ്യമായിരുന്നു. ഭരണത്തിന്നകത്തെ ഗൂഢതന്ത്രം ഇവയെല്ലാം ഒരു കാരണവുമായി. അതുകൊണ്ട ഇന്ത്യയിലെ രാഷ്ട്രീയത്തിലെ വിഷയങ്ങളെ തിരഞ്ഞെടുക്കുമ്പോൾ, ഈ സത്യങ്ങളെല്ലാം കണ്ടുപിടിക്കേണ്ടതായ്വന്നു. അതിൽ വിജയം നേടിയതു് മഹാത്മജിയാണ്.

സംസ്കാരത്തിന്റെ സവിശേഷസന്ദേശങ്ങൾ ഇന്ത്യൻ രാഷ്ട്രീയത്തിൽ കലർന്നിട്ടുണ്ട്. ഗാന്ധിജിക്കു മുമ്പ് ജനങ്ങളുടെ മനസ്സാക്ഷിയായി കോൺഗ്രസ്സിൽ പ്രകാശിച്ചിരുന്നതു ലോകമാന്യതിലകനായിരുന്നു. ഗാന്ധിജി പ്രാപിച്ച ലക്ഷ്യത്തെക്കുറിച്ചു അതിന്നു മുമ്പ് ധൈര്യപൂർവ്വം പരസ്യമായിപ്രഖ്യാപിച്ച ഒരേ ഒരു ഇന്ത്യക്കാരൻ —നേതാവ്— തിലകനല്ലാതെ മററാരുമല്ല. "സ്വാതന്ത്ര്യം എന്റെ ജന്മാവകാശം" ആ മുദ്രാവാക്യം അന്നു മറെറാരിന്ത്യക്കാരൻ ഊഹിച്ചിരിക്കുമൊ? ശ്രീശങ്കരന്നു ശേഷം ഭഗവദ്ഗീതക്കു പ്രഖ്യാതമായൊരു വ്യാഖ്യാനമെഴുതുകയും, ഇന്ത്യയുടെ ചിന്താർഹങ്ങളായ ആദ്ധ്യാത്മിക തത്വങ്ങൾ വിശ്വത്തിന്റെ മുമ്പാകെ നിരത്തുകയുംചെയ്ത അതേ തിലകൻ നേഷനൽ കോൺഗ്രസ്സിന്റെ ധീരനായൊരു വിപ്ലവനേതാവുമാണെന്നും ആരാണ് സമ്മതിക്കാതിരിക്കുക? സ്വാമിവിവേകാനന്ദനുമായി അദ്ദേഹം ഇന്ത്യയിലെ രാഷ്ട്രീയവും സാംസ്കാരികവുമായ പ്രശ്നങ്ങൾ ചർച്ച ചെയ്തിരുന്നു. അദ്ദേഹത്തിന്റെ ബന്ധവും കഴിവും രാഷ്ട്രീയത്തിൽ സംസ്കാരത്തിന്റെ അലകൾ ലയിക്കുന്നതിന്നു ശക്തികൂടി. അനന്തരഗാമിയായ ഗാന്ധിജിയുടെ കാലത്തെ നേതൃത്വത്തിലുള്ള വിശേഷങ്ങൾ, നമുക്കു സുപരിചയങ്ങളുമാണല്ലൊ.

ഇന്ത്യയിലെ രാഷ്ട്രീയം പലരേയും ആനന്ദിപ്പിക്കുന്നു. അത്ഭുതപ്പെടുത്തുന്നു. ഇന്നും വിദേശങ്ങളിൽ ഇന്ത്യയെക്കുറിച്ചുള്ള മതിപ്പിന്നും, നമ്മുടെ പ്രധാനമന്ത്രിക്കു ലഭിക്കുന്ന സ്വീകരണത്തിന്നും അടിസ്ഥാനമായിട്ടുള്ളതു മറ്റൊന്നുമല്ല. ഗാന്ധിജി ഇന്ത്യയുടെ പര്യായമായിത്തീന്നതും, ആ ശബ്ദം അവഗണിക്കപ്പെടാൻ കഴിയാതിരിക്കുന്നതും, ഇന്ത്യയിലെ രാഷ്ട്രീയത്തിലംഗീകരിക്കപ്പെട്ട വിശേഷങ്ങളാണ് കാരണം. ഗീതയുടെ ഒരു വ്യാഖ്യാതാവു ഇന്ത്യയുടെ "സ്വാതന്ത്ര്യ" ശബ്ദത്തിന്റെ ആദ്യത്തെ സമുന്നതനായ പ്രവാചകനാണെന്നു ഗീതയുടെ പ്രവചനം സ്വന്തജീവിതത്തിൽ പകത്തിയെടുത്ത ഒരാദ്ധ്യാത്മിക മനുഷ്യൻ ഇന്ത്യയുടെ രാഷ്ട്രപിതാവാണെന്നു—തിലകനേയും ഗാന്ധിജിയേയും നാമിന്നോക്കുമ്പോൾ നമ്മുടെ രാഷ്ട്രീയത്തിന്റെ വിശേഷങ്ങൾ എന്തിനധികം വിശദീകരിക്കണം! രാഷ്ട്രീയ പ്രവത്തനം രാഷ്ട്രസേവനമാണെന്നു ഈ മഹാന്മാരായ നേതാക്കളുടെ രാഷ്ട്രീയനേതൃത്വവും സന്ദേശങ്ങളും വ്യക്തമാക്കുന്നു. അത്ഥത്തെ തെറ്റിദ്ധരിക്കാതേയും അടിസ്ഥാനത്തിൽനിന്നു വ്യതിചലിക്കാതേയും രാഷ്ട്രീയത്തിൽ ആദിമദ്ധ്യാന്തങ്ങളിൽ നമ്മുടെ നേതാക്കൾ പ്രകാശിച്ചു. പ്രവത്തനത്തിൽക്കൂടെ, സേവനം പ്രവത്തനമെന്നതിന്റെ ഒരു പര്യായമാണെന്നും, രാഷ്ട്രീയം ജീവിതാനുഷ്ഠാനങ്ങളിൽ നിന്നും ഭിന്നമല്ലെന്നും ആ പ്രകാശത്തിൽക്കൂടെ സുവ്യക്തവുമായി.

"രാഷ്ട്രീയവും ജീവിതാനുഷ്ഠാനവും" ഒരു വിശദീകരണം ആവശ്യമാണൊ? സേവനം പ്രവത്തനമായംഗീകരിക്കുന്ന ഒരു പ്രവത്തകന്നു, അല്ലെങ്കിൽ ഒരു നേതാവിന്നു, രാഷ്ട്രീയത്തെ ജീവിതാനുഷ്ഠാനത്തിൽനിന്നു വേർപെടുത്താനാവില്ല. ജീവിതവും രാഷ്ട്രീയവും വേറെവേറെയാണെന്നു കാണുന്നവരുടെ പ്രവത്തനവും സേവനവും വേറെവേറെതന്നെയായിരിക്കും. ജീവിതം രാഷ്ട്രീയത്തിന്റെ വ്യക്തമായ ചിഹ്നമല്ലെങ്കിൽ, ആ ജീവിതത്തിൽ രാഷ്ട്രീയം വെറും മായംമാത്രമാണ്. ഗാന്ധിജിയുടെ ജീവിതവും രാഷ്ട്രീയവും ഒരു മായമായിരുന്നില്ല, ഒരു സത്യമായിരുന്നു. രാഷ്ട്രീയത്തിൽ എന്തെല്ലാം ഗാന്ധിജി അവകാശപ്പെട്ടുവൊ, അവയെല്ലാം സ്വന്ത ജീവിതത്തിൽ കൂടെ ആ മഹാത്മാവ് ജനങ്ങളെ പഠിപ്പിച്ചു. "പറയുന്നതെല്ലാം പ്രവത്തിക്കുക, പ്രവത്തിക്കുവാൻ പററാത്തത് പറയാതിരിക്കുക. പ്രസംഗത്തിലും പ്രവത്തനത്തിലും വ്യത്യസ്തമായി യാതൊന്നുമില്ലാതിരിക്കുക" അതാണ് രാഷ്ട്രീയമെന്നു ഗാന്ധിജി വ്യക്തമാക്കി. ജീവിതാനുഷ്ഠാനത്തിൽനിന്നു രാഷ്ട്രീയത്തിന്റെ മാററു കാണണമെന്നു ഗാന്ധിജി ആഗ്രഹിച്ചു.

ഇത്രയുംമഹത്താണ് രാഷ്ട്രീയം. ഒരു നല്ല മനുഷ്യത്വമാണ് രാഷ്ട്രീയം. ഇന്നത്തെ രാഷ്ട്രീയത്തെക്കുറിച്ചു ചിന്തിക്കുമ്പോൾ അതിലുൾപ്പെടുന്ന നാം പലരും രാഷ്ട്രീയത്തെ അതിന്റെ അത്ഥത്തിലും അടിസ്ഥാനത്തിലും പരിഗണിക്കുന്നുണ്ടൊ? രാഷ്ട്രീയ പ്രവത്തനം രാഷ്ട്രസേവനമാണൊ? സേവനം നടത്തുന്നതിലുള്ള താല്പയ്യമാണൊ നമ്മിൽ പലരേയും പ്രവത്തനത്തിന്നിറക്കിവിടുന്നത്? നമ്മുടെജീവിതാനുഷ്ഠാനം, രാഷ്ട്രീയം, നല്ലൊരു മനുഷ്യത്വമാണെന്നു പ്രകടമാക്കുകയാണൊ? നമ്മുടെ രാഷ്ട്രീയത്തിന്റെ വഴികാട്ടികളായ തിലകന്റെയും ഗാന്ധിജിയുടെയും പിൻഗാമികളായ രാഷ്ട്രീയപ്രവത്തകന്മാർ നാം തന്നെയൊ? തിലകനും ഗാന്ധിജിയും ഒന്നുകിൽ പിന്തിരിപ്പന്മാർ, അല്ലെങ്കിൽ കാലോചിതമായി വിശ്വത്തെ കണക്കിലെടുക്കാത്തവർ, എന്നു വാദിക്കുന്നവരോട് രാഷ്ട്രീയത്തെക്കുറിക്കുന്ന ഒരു ചോദ്യത്തിന്റെയും ആവശ്യമില്ല. ഗീതയെ വ്യാഖ്യാനിച്ചതും, അതിലെ തത്വങ്ങൾ ആചരിച്ചതും ഒരു പുതുമയുടെ അസാന്നിദ്ധ്യത്തിലാണെ

ന്നു വാദിക്കുകയോ, ആദ്ധ്യാത്മികവാദികളായ പ്രസ്തുത നേതാക്കളുടെ കൈകടത്തൽനിമിത്തം രാഷ്ട്രീയം കളങ്കമായി പരിണമിച്ചിരിക്കുന്നുവെന്നു സിദ്ധാന്തിക്കുകയോ ചെയ്യുന്നവരോട് നാമൊന്നും പറയേണ്ടതായിട്ടില്ല. ലോകത്തിന്റെ ഭാവി അതിനുത്തരം പറഞ്ഞുകൊള്ളട്ടെ.

ഒരു നാട്ടിന്റെ രാഷ്ട്രീയാഭിവൃദ്ധി സാംസ്കാരികമായ വിശ്വാസത്തിൽക്കൂടെയാണുണ്ടാവുകയെന്നു പഠിച്ച പാഠങ്ങളിൽക്കൂടെ നാം ഗ്രഹിക്കുന്നു. സംസ്കാരത്തിന്റെ ചിഹ്നങ്ങൾ പ്രവർത്തനങ്ങളിലാണ് പ്രതിഫലിക്കുന്നത്. രാഷ്ട്രീയം കൈകാര്യം ചെയ്യുന്ന ഓരോ ആളും ഈ സത്യം ആത്മാർത്ഥമായും അംഗീകരിക്കുകയാണെങ്കിൽ രാഷ്ട്രീയം ഒരു നല്ല മനുഷ്യത്വമാകുമെന്നതിനു സംശയമെന്ത്? രാഷ്ട്രീയത്തിലെ കേൾക്കുന്നവരും പറയുന്നവരും മനുഷ്യത്വത്തിനുവേണ്ടി വെമ്പുകയാണെങ്കിൽ, അവരുടെ രാഷ്ട്രീയ പ്രവർത്തനം അതിന്റെ ലക്ഷ്യത്തിലെത്തി വിജയിക്കുക തന്നെ ചെയ്യും. രാഷ്ട്രീയത്തിലെ പ്രസംഗവും പ്രവർത്തനവും രണ്ടാണെന്നു കാണുമ്പോൾ, കേൾക്കുന്നവരും പറയുന്നവരും ബന്ധമില്ലാത്തവരായിത്തീരുകയും പരസ്പരവിശ്വാസം നശിച്ചുപോവുകയും ചെയ്യുന്നു. അതാണ് ജീവിതാനുഷ്ഠാനം രാഷ്ട്രീയത്തിലെ പ്രഖ്യാപിതതത്വങ്ങൾക്കു ഒരു നല്ല ഉദാഹരണമായി തീരണമെന്നു നാം ആഗ്രഹിക്കുന്നത്. പ്രസംഗപീഠത്തിൽ കയറുന്നവന്റെ പ്രഖ്യാപനം, അവന്റെ പ്രവർത്തനത്തിലും സ്വഭാവത്തിലും പ്രതിഫലിക്കുന്നില്ലെങ്കിൽ രാഷ്ട്രീയമെങ്ങിനെ ജീവിതാനുഷ്ഠാനത്തിന്റെ ഒരു നല്ല ഉദാഹരണമായിത്തീരും? ജനങ്ങളുടെ വിശ്വാസമില്ലായ്മക്കും, രാഷ്ട്രീയത്തിന്റെ വളർച്ചയില്ലായ്മക്കും മറ്റൊരു കാരണം ആവശ്യമുണ്ടോ? രാഷ്ട്രീയത്തിന്റെ കർത്താക്കൾ അല്ലെങ്കിൽ ഭാരവാഹികൾ, പറയാൻ പറയുന്നത് മാത്രം പറയുകയും, പറയേണ്ടത് യാതൊന്നും മറച്ചുവെക്കാതിരിക്കുകയും, അതിനലങ്കാരമെന്നോണം ഓരോന്നും സ്വന്തജീവിതത്തിൽ പകർത്തിക്കാണിക്കയും ചെയ്യുന്ന ആ നല്ല രാഷ്ട്രീയം നമ്മുടേതായിരിക്കട്ടെ. അല്ലാത്ത രാഷ്ട്രീയം നമ്മെ നശിപ്പിക്കുന്നു. നമ്മെ ജനങ്ങളിൽ നിന്നകറ്റുന്നു. ഒരു വിഷമമുള്ള പ്രശ്നത്തെക്കുറിച്ചാണ് നാമിവിടെ ചിന്തിക്കുന്നത്. ഒരു ഭാഗത്ത് വിഷമം, മറ്റൊരുഭാഗത്ത് വിഘ്നം, വേറൊരു ഭാഗത്ത് വിപത്ത്. ഇങ്ങിനെയാണ് രാഷ്ട്രീയം എന്നിരുന്നാലും 1947 നു മുമ്പ് ഇന്ത്യയിൽ പൊതുവിൽ നമ്മുടെ രാഷ്ട്രീയം ഏറെക്കുറെ നന്നായിരുന്നു. അതിനുശേഷം രാഷ്ട്രീയത്തിൽ സംഭവിച്ച മാറ്റങ്ങൾ പലരേയും മനം മടുപ്പിക്കുന്നു. സ്വന്തതാല്പര്യത്തിനുവേണ്ടി ഒരു പാർട്ടിയിൽ നിന്നു മറ്റൊരു പാട്ടിയിൽ ജനങ്ങൾ മാറി മാറിപ്പോകുന്നു. നാം ഒരു രാഷ്ട്രീയ പാട്ടിയെ തിരഞ്ഞെടുക്കുന്നത്, നാം അഭിലഷിക്കുന്ന തത്വസംഹിതയിൽ വിശ്വസിച്ചായിരിക്കണമല്ലോ. പലരുടേയും ഇന്നത്തെ വിശ്വാസം തത്വസംഹിതയെ അടിസ്ഥാനമാക്കിയാണോ? ഇന്നു പാട്ടി മാറിപ്പോകുന്നത് വസ്ത്രമഴിച്ചു മാറുന്നതുപോലെയാണ്. അതിന്റെ പിന്നിൽ സ്വാർത്ഥത്തിന്റെ വേഷം ചമഞ്ഞിരിക്കുന്നു. പാട്ടികൾ പരസ്പരം മത്സരിക്കുന്നതുനിമിത്തം ഒരു പാട്ടിയിൽനിന്നു പുറംതള്ളപ്പെട്ടവൻ മറ്റൊരു പാട്ടിയിൽ സ്വാഗതം ചെയ്യപ്പെടുന്നു. ദുസ്സ്വഭാവങ്ങൾ ഇന്നൊരു പ്രശ്നമായിത്തീരുന്നില്ല, ഒരു പാട്ടിയിലും. ഒരുപക്ഷെ, ഇന്നത്തേതിനേക്കാൾ രാഷ്ട്രീയം മോശമായ മറ്റൊരുകാലമുണ്ടായിരിക്കയില്ല.

ജനസേവനമാണ് രാഷ്ട്രീയമെന്നും, അതിൽക്കൂടെയുള്ള നിസ്വാർത്ഥമായ പ്രവർത്തനം വിജയത്തെക്കുറിക്കുമെന്നും നാം മനസ്സിലാക്കുന്നു. ഒരു ത്യാഗിക്കുമാത്രമെ ഈ സത്യം അക്ഷ

രത്തിലും അർത്ഥത്തിലും അംഗീകരിക്കാനാവുകയുള്ളു. സ്വാതന്ത്ര്യപ്രാപ്തിക്കുശേഷം ത്യാഗമെന്ന പ്രശ്നം നാമാവശേഷമായിത്തീരുകയാണ്. സ്വാതന്ത്ര്യപ്രാപ്തിയിൽ സ്വന്തതാല്പര്യത്തിലെ പലതും നേടുവാനുള്ളതായിത്തീർന്നിരിക്കുന്നു ത്യാഗം. അനന്തമായ ത്യാഗത്തിൽകുരുതികൊടുത്ത നമ്മുടെ രക്തസാക്ഷികളുടെ സമ്പത്താണ് ഇന്നത്തെ സ്വാതന്ത്ര്യം. അതിന്റെ സന്തതികളായ വിഭവങ്ങൾ പങ്കിട്ടെടുക്കുന്ന തിരക്കിൽ ത്യാഗത്തിന്റെ ശബ്ദം മങ്ങിപ്പോവുകയാണ്. നമ്മുടെ ഭരണകർത്താക്കളും ജനപ്രതിനിധികളും ഏറക്കുറെ അതിനു കാരണക്കാരുമാണ്. ശാസ്ത്രങ്ങൾ ചിറകു വിരുത്തി പറക്കുകയും ഭരണകർത്താക്കൾ പടഹമടിച്ചു അതിനു സ്വാഗതം നേരുകയും ചെയ്യുന്നു. മനുഷ്യനും മനുഷ്യത്വവും ഇന്നെവിടെയാണിരിക്കുന്നതെന്നു ചിന്തിക്കുവാൻ ആരുണ്ടിവിടെ? സംസ്ഥാനത്തിന്റെയും രാഷ്ട്രീയത്തിന്റെയും നിസ്തുലമായ ബന്ധത്തെക്കുറിച്ചു പ്രചരണം നടത്തുവാൻ നാമിന്നു തയ്യാറുണ്ടോ?

രാഷ്ട്രീയത്തെക്കുറിച്ചു നാം ചിന്തിക്കുമ്പോൾ അതിന്റെ ലക്ഷ്യവും മാർഗ്ഗവും നമ്മുടെ മുമ്പാകെ അണിനിരന്നൊരുങ്ങിവരുന്നു. “ലക്ഷ്യമെന്നതുപോലെ മാർഗ്ഗവും പരിശുദ്ധമായിരിക്കണം” ഗാന്ധിജി പറഞ്ഞു. ഇന്നത്തെ രാഷ്ട്രീയത്തിൽ മാർഗ്ഗമേതായാലും ലക്ഷ്യം നന്നായാൽ മതിയെന്നായിരിക്കുന്നു പോരാ, അതിലും അതിരുകടന്നിരിക്കുകയാണ്. മാർഗ്ഗമേതായാലും, ലക്ഷ്യമെന്തെന്നറിയാതെ ചിന്തിക്കാതെ എന്തു ചെയ്തും വിരുതുനേടാമെന്നവിധം രാഷ്ട്രീയത്തെ മനുഷ്യൻ കഥകഴിക്കുകയാണ്. വാശിക്കുംവാദത്തിനുംവേണ്ടി മനുഷ്യൻ രാഷ്ട്രീയത്തെ അലങ്കോലപ്പെടുത്തുകയാണ്. ഭൗതിക ശാസ്ത്രത്തിന്റെ പെരുമ്പറനാദത്തിൽ മതിമറന്ന മനുഷ്യൻ, ആദ്ധ്യാത്മികതത്വങ്ങളെന്നു കേൾക്കുമ്പോൾ കൊഞ്ഞനം കാട്ടുകയാണ്. ആദ്ധ്യാത്മികതത്വങ്ങളെ ഭൗതികവാദങ്ങളുമായി കോർത്തിണക്കുവാനുള്ള വാസന പഴമയെ പുതുമയുമായി ബന്ധപ്പെടുത്തുവാനുള്ള താല്പര്യം, സാഹസമാണെന്നു അല്ലെങ്കിൽ പിന്തിരിപ്പനാണെന്നു കരുതി, മനുഷ്യൻ തള്ളിക്കളഞ്ഞിരിക്കയാണ്. രാഷ്ട്രീയത്തെക്കുറിച്ചു ചിന്തിക്കുമ്പോൾ, സത്യത്തിന്റെയോ ധർമ്മത്തിന്റെയോ പദമുപയോഗിക്കാൻപോലും മനുഷ്യനിന്നു തയ്യാറില്ല. നേരേമറിച്ചു സൂത്രത്തിന്റെയും തന്ത്രത്തിന്റെയും പദങ്ങളുപയോഗിക്കുന്നതു രാഷ്ട്രീയത്തിനു ചമല്ക്കാരമായിരിക്കുന്നു. പിന്നെ നാമെന്തിനു സേവനം, ത്യാഗം, നിസ്വാർത്ഥം എന്നെല്ലാം പറയാനൊരുങ്ങണം? മനസ്സാക്ഷിയുള്ള മനുഷ്യൻ ഇന്നു രാഷ്ട്രീയത്തിലെന്തു ചെയ്യണമെന്നതു പ്രധാനമായൊരു ചോദ്യമാണ്. രാഷ്ട്രീയവും മനസ്സാക്ഷിയുമെന്നതിനു ബന്ധമെന്തെന്നു ചോദിക്കുന്ന രാഷ്ട്രീയക്കാർ ഈ ചോദ്യത്തെ തകർത്തുകളയും. രാഷ്ട്രീയത്തിൽനിന്നു വിട്ടുമാറുകയാണൊ നല്ലത്? രാജ്യത്തിന്റെ ക്ഷേമത്തിനുവേണ്ടി, നാമംഗീകരിച്ച തത്വസംഹിതകൾ പരാജയപ്പെടുകയാണെന്നു തെളിവുകൾ ഉണ്ടാവുന്നതുവരെ, നമ്മുടെ അന്തരാത്മാവിൽ നിന്നു അത്തരമൊരാഹ്വാനം ഉണ്ടാകാതിരിക്കട്ടെ.

ഞാൻ രാഷ്ട്രീയത്തെക്കുറിച്ചെഴുതുമ്പോൾ, സോഷ്യലിസത്തെക്കുറിച്ചും സ്മരിക്കുകയാണ്. ഇന്ത്യയിലെ സോഷ്യലിസ്റ്റ് പ്രസ്ഥാനത്തിന്റെ ആദിനായകനായ ജയപ്രകാശ് നാരായൺ ലക്ഷ്യവും മാർഗ്ഗവും പരിശുദ്ധമായിരിക്കണമെന്ന മഹാത്മജിയുടെ ഉപദേശത്തെ പൂർണ്ണമായും സ്വാഗതം ചെയ്യുകയുണ്ടായി. സോഷ്യലിസത്തെ വിശദീകരിക്കയും വ്യാഖ്യാനിക്കയും ചെയ്തുകൊണ്ട് അദ്ദേഹം പറഞ്ഞു “മനുഷ്യന്റെ വയർ മാത്രം നിറഞ്ഞാൽപോരാ, ഹൃദയവും നന്നാകണമെന്നു.” ഒരു സോഷ്യലിസ്റ്റ്കാരന്റെ ആദ്ധ്യാത്മിക—സാംസ്കാരിക—വാദമാണത്. സാമ്പത്തികമായ സമൃദ്ധിയും, അതിനുള്ള ഉപാധികൾ

വും മാത്രമാണൊ സോഷ്യലിസം? സാംസ്കാരികമായ മനുഷ്യന്റെ വളർച്ചയില്ലെങ്കിൽ സാമ്പത്തികമായ സമൃദ്ധികൊണ്ട് മാത്രം ഫലമെന്ത്? സമ്പത്തിന്റെയും ശാസ്ത്രത്തിന്റെയും കൊടുമുടിയിലെത്തിയ രാഷ്ട്രത്തലവന്മാരുടെ പരസ്പരമത്സരങ്ങളും, ഒരു രാഷ്ട്രത്തിൽതന്നെയുള്ള കൊലപാതകങ്ങളും, നമ്മെ ഞെട്ടിക്കുകയല്ലെ? സമ്പത്തിന്റെയും ശാസ്ത്രത്തിന്റെയുമൊപ്പം, സാംസ്കാരികമായ മുന്നേറ്റത്തിന്നും മനുഷ്യൻ തയ്യാറാകുന്നില്ലെങ്കിൽ സമ്പത്തിന്റെയും ശാസ്ത്രത്തിന്റെയും വളർച്ചകൊണ്ടുള്ള ഫലമനുഭവിക്കുവാൻ, സാധാരണക്കാരന്റെ സമുദായത്തിന്നെങ്ങിനെ കഴിയും? സാംസ്ക്കാരികമായ വളർച്ചയുടെ അഭാവത്തിൽ "സമാധാനത്തിന്റെ ശബ്ദം" കേവലം വനരോദനമല്ലെ?

സോഷ്യലിസ്റ്റുകളിൽ തൽഭാരവാഹികൾ, ഉപരി വിശദീകരിക്കപ്പെട്ട വിഷയങ്ങളെക്കുറിച്ച് കൂലങ്കഷമായി ചർച്ചനടത്തുവാനുള്ള സമയം, വൈകിയിരിക്കയാണ്. ഇത്തരുണത്തിൽ ഞാൻ ചിന്തിച്ചുപോവുകയാണ്, സോഷ്യലിസത്തെക്കുറിച്ചുള്ള നമ്മുടെ ചിന്താഗതികളെപ്പറ്റി. കോൺഗ്രസ്സ് സ്വാതന്ത്ര്യം നേടിയെടുക്കുവാനുള്ള സുശക്തമായൊരു പ്രസ്ഥാനമാണെന്നു, ജനങ്ങൾക്കിടയിൽ പ്രചരണങ്ങൾ വികസിച്ചുവരുന്ന കാലത്താണ്, കോൺഗ്രസ്സിന്നകത്ത് ഒരു സോഷ്യലിസ്റ്റ് ഗ്രൂപ്പ് പിറവിയെടുത്തു. ചെറുപ്പകാലത്തെ, ആരോഗ്യത്തിന്റെ കോമളഭാഗം, കോൺഗ്രസ്സിന്നകത്ത് ബലികഴിച്ച് ഒന്നാംകിട സ്വാതന്ത്ര്യയോദ്ധാക്കൾ തന്നെ അതിന്നു നേതൃത്വം നൽകി. ഇന്ത്യ സ്വതന്ത്ര്യയാകേണ്ടത്, ഇന്ത്യയിലെ മർദ്ദിതലക്ഷങ്ങൾ ഉൾപ്പെടേയുള്ള സാധാരണക്കാരുടെ വർഗ്ഗത്തിന്നു വേണ്ടിയാണെന്നിരിക്കിൽ, ആ വർഗ്ഗത്തിന്നു, സ്വാതന്ത്ര്യത്തെയും, അതു നേടിയെടുക്കുന്നതിന്നുള്ള പ്രചോദനത്തേയും, നേടിയെടുത്തതിന്നുശേഷം അതിനെ നിലനിർത്തുകയും നയിക്കുകയും ചെയ്യുന്നതിനേയും പറ്റി ബോധമുണ്ടാക്കുകയായിരുന്നു, ആ ഗ്രൂപ്പിന്റെ പ്രചരണം. ആ പ്രചരണത്തിൽ ആവേശത്തിന്റെ അലകൾ സാധാരണക്കാരന്റെ ഹൃദയത്തിൽ അലച്ചുകയറി. കോൺഗ്രസ്സിന്നകത്തുനിന്നു ആ ഗ്രൂപ്പ്, പ്രത്യേകമായൊരു പ്രസ്ഥാനമായി വിട്ടുനിന്നതോടെ, അതിന്നകത്തെ ഓരോ അംഗത്തിന്റെയും കർത്തവ്യം, അത്യുൽക്കടമായിരിക്കുന്നു.

അങ്ങിനത്തെ ചിന്താഗതി മാററിക്കിട്ടുവാൻ ഒരു സോഷ്യലിസ്റ്റുകാരന്റെ കണ്ണിൽ പുതിയ പരിതസ്ഥിതികൾ സംജാതങ്ങളായിട്ടുണ്ടോ? പ്രത്യേകമായൊരു പ്രസ്ഥാനമായതോടെ ചരിത്രത്തിന്റെ മാററത്തിൽ, ജനാധിപത്യത്തിന്നു ശക്തികൂട്ടുവാൻ, അവസാനമായി കോൺഗ്രസ്സിൽനിന്നു വിട്ടുവന്ന ഒരു ഗ്രൂപ്പുമായി ലയനം പ്രാപിച്ചതോടെ, നമ്മുടെ പാർട്ടി അതിന്റെ അടിസ്ഥാനതത്വങ്ങളിൽനിന്നും, അതിന്നാവശ്യമായ ചിന്താഗതികളിൽനിന്നും അല്പസ്വല്പമായി വ്യതിയാനം ചെയ്യപ്പെടുകയാണോ എന്നു ചിലരിലെങ്കിലും ഒരു സംശയം സംജാതമായിരിക്കയാണ്. അടുത്ത അരദശാബ്ദത്തിന്നകത്ത് നമ്മുടെ വർഗ്ഗസംഘടനകളിൽ കണ്ടുവരുന്ന അനാസ്ഥകളും, സോഷ്യലിസത്തെകുറിച്ചുള്ള വ്യാഖ്യാനങ്ങളിലെ മൌനങ്ങളും, വ്യതിചലിക്കപ്പെട്ട ചില പ്രസ്താവനകളും, അവ്യക്തങ്ങളായ ചില സിദ്ധാന്തങ്ങളും കാണുമ്പോൾ, ഈ സംശയം തള്ളിക്കളയാവുന്നതല്ല. കോൺഗ്രസ്സിന്നെതിരായൊ, കമ്യൂണിസ്റ്റിന്നെതിരായോ ജനാധിപത്യത്തെ നിലനിർത്തുകയൊ, അല്ലെങ്കിൽ ഒരു പ്രതിപക്ഷകക്ഷിയെ വളർത്തുകയൊ ചെയ്യുന്നതിന്നു മാത്രമുള്ളതല്ല നമ്മുടെ പ്രസ്ഥാനം. വ്യക്തമായ ഒരു സോഷ്യലിസ്റ്റഭിപ്രായം നമ്മുടെപ്രസ്ഥാനത്തിൽനിന്നു അടന്നു പോകാതിരിക്കുവാനുള്ള സുസൂക്ഷ്മമായൊരു പരിശ്രമം, ഇന്നത്യന്താപേക്ഷിതമായിരിക്കുന്നു

# ഇന്ത്യയും, ചൈനയും.

വി. കെ. ഗോപിനാഥൻ നായർ.

"ഇതുവരെ നമ്മെ കാത്തുരക്ഷിയ്ക്കുവാൻ ഉത്തരഭാഗത്ത് അത്യുന്നതവും അപ്രതിരോധ്യവും ആയ ഹിമാലയപർവ്വതം ഉണ്ടായിരുന്നു; പക്ഷെ, ഇന്നു ഹിമാലയത്തെ കാത്തു രക്ഷിക്കേണ്ട ചുമതലകൂടി നാം നിർവ്വഹിക്കേണ്ടി വന്നിരിക്കുന്നു". ഭാരതത്തിന്റെ തുടിക്കുന്ന ഹൃദയത്തിൽനിന്നും ഉതിർന്നുവീണതാണ് ഈ വരികൾ. ഇവിടെ അധിവസിക്കുന്ന ജനകോടികളുടെ വികാരങ്ങളും വിചാരങ്ങളും ആ ഒററവരിയിൽ അടങ്ങിയിട്ടുണ്ട്.



നൂററാണ്ടുകളായി ചരിത്രപരമായും മതപരമായും യോജിച്ചു നിന്നിരുന്ന, പ്രതീക്ഷകളിലും വിശ്വാസങ്ങളിലും ഐകരൂപ്യമുണ്ടായിരുന്ന ഒരു രാഷ്ട്രത്തിന്റെ സൈന്യങ്ങൾ നമ്മുടെ വടക്കെ അതിർത്തിയിൽ അണിനിരന്നിരിക്കയാണ്. ബന്ധങ്ങൾ തത്വങ്ങൾ ഇത്രവേഗം തകർക്കപ്പെടുമെന്നു, ചൈനീസ്പട്ടാളംനമ്മുടെകാവൽക്കാരുടെനേരെ കാരിരുമ്പുണ്ട ചൊരിയുമെന്നു, മൂന്നു നാല് വർഷങ്ങൾക്കുമുമ്പ് ആരെങ്കിലും വിചാരിച്ചിരിക്കുമൊ? രണ്ടു രാഷ്ട്രങ്ങൾക്കും പൊതുവായുള്ള താല്പര്യങ്ങളും ലക്ഷ്യങ്ങളും ഉറപ്പിച്ചാവർത്തിക്കുകയായിരുന്നു അന്നു ഡൽഹിയുടെയും പെക്കിങ്ങിന്റെയും പ്രധാന ജോലി. ഈ രണ്ടു രാഷ്ട്രങ്ങളും കോളനി മേധാവിത്വത്തിന്റെ ചവിട്ടടിയിൽ കിടന്നു നരകമനുഭവിച്ചവയാണെന്നും രണ്ടാം ലോകമഹായുദ്ധത്തിനുശേഷമാണ് രണ്ടുകൂട്ടരും സ്വാതന്ത്ര്യം നേടിയതെന്നും ജനസാന്ദ്രത രണ്ടു രാഷ്ട്രങ്ങളേയും ഞെരുക്കുന്ന പ്രശ്നമാണെന്നും രാജതന്ത്രജ്ഞന്മാർ അന്നു ഉൽഘോഷിച്ചു! ഈ ചുററുപാടിൽ രണ്ടു രാഷ്ട്രങ്ങളും തമ്മിലുള്ള ഐക്യം എന്നെന്നും നിലനിൽക്കുമെന്നു ആരെങ്കിലും പ്രതീക്ഷിച്ചിട്ടുണ്ടെങ്കിൽ അതു സ്വാഭാവികമാണല്ലൊ. ഈ പ്രതീക്ഷകൾ ഇന്നു തകർക്കപ്പെട്ടിരിക്കയാണ്. ഇന്ത്യയാകട്ടെ അതിന്റെ വടക്കേ അതിർത്തി കാത്തു രക്ഷിക്കാൻ നിർബ്ബന്ധിതയായിരിക്കയുമാണ്. എന്താണ് അടിസ്ഥാനപരമായ പ്രശ്നം? അടുത്തകാലത്തുണ്ടായ സംഭവങ്ങൾ വെറും യാദൃച്ഛികം മാത്രമായിരുന്നൊ? അടുത്തുതന്നെ ഈ കാററ് മാറുമെന്നും സമാധാനത്തിന്റെ പൂനിലാവ് പൊഴിയുന്ന അന്തരീക്ഷം സംജാതമാവുമെന്നും പ്രതീക്ഷിക്കാമൊ?

രണ്ടു രാഷ്ട്രങ്ങൾക്കും പൊതുവായുള്ള ചില താല്പര്യങ്ങളെക്കുറിച്ചും വീക്ഷണകോണിനു നിദാനമായി നിലകൊള്ളുന്നവെന്നു അവകാശപ്പെടുന്ന ചില അടിസ്ഥാന തത്വങ്ങളെക്കുറിച്ചും മുമ്പു പ്രസ്താവിച്ചുവല്ലൊ. അവയോരോന്നും രണ്ടു രാഷ്ട്രങ്ങളുടെയും കാര്യത്തിൽ തുല്യമായി

എത്രത്തോളം നമുക്കു ബാധിക്കുന്നുണ്ടെന്നു നമുക്കൊന്നു പരിശോധിച്ചുനോക്കാം.

ചരിത്രപരമായി ഇന്ത്യയും ചൈനയും ഒരേ മാർഗ്ഗത്തിലായിരുന്നു സഞ്ചരിച്ചിരുന്നതെന്നു പറയുന്നതു് യാഥാർത്ഥ്യത്തിനു നിരക്കുമെന്നു തോന്നുന്നില്ല. അക്കാരണത്തെ അടിസ്ഥാനമാക്കി ഇവയ്ക്കു രണ്ടുപേർക്കും പൊതുവായ ഒരു വീക്ഷണം ആവശ്യമാണെന്നു വാദിക്കുന്നതും ശരിയല്ല. ഇന്ത്യ ബ്രിട്ടീഷ് മേധാവിത്തത്തിൽനിന്നും മോചനം നേടി സ്വതന്ത്രമായതു് രണ്ടാംലോകമഹായുദ്ധത്തിനു ശേഷമാണ് എന്നതു് ഒരു വാസ്തവമായിരിക്കെ, കമ്യൂണിസ്റ്റുകാർ ചൈനയെ കോളനിമേധാവിത്തത്തിൽനിന്നും രക്ഷിച്ചുവെന്നു പറയുന്നതു് ശരിയല്ലല്ലൊ. 1948ൽ ചൈനയിലെ കമ്മ്യൂണിസ്റ്റുകാർ കോമിന്താങ്ങ് ഭരണത്തിനെതിരെ വെടിയുതിക്കാൻ തുടങ്ങിയപ്പോൾ ഹോങ്ങ്കോങ്ങിലും മക്കാവയിലും ഒഴിച്ചു മറെറവിടെയും ചൈനയിൽ കോളനി മേധാവിത്വം ഉണ്ടായിരുന്നില്ല. "വിമോചന"ത്തിനുശേഷവും ആ പ്രദേശങ്ങൾ വിദേശാധിപത്യത്തിൽ തന്നെ നിലനിൽക്കുകയും ആണ്. അപ്പോൾ ചൈന സ്വാതന്ത്ര്യം നേടിയതു് കമ്മ്യൂണിസ്റ്റ് പ്രവർത്തനത്തിന്റെ ഫലമല്ലെന്നു വരുന്നു. കാലത്തിന്റെ മുന്നേററം മുൻകൂട്ടി കാണുവാനും അസ്വസ്ഥതയുടെ അടയാളങ്ങൾ അവശ്യം മനസ്സിലാക്കാനും കഴിഞ്ഞിരുന്ന സാമ്രാജ്യമേധാവികൾ തങ്ങളുടെ താല്പര്യം സംരക്ഷിച്ചുകൊണ്ടു് നേരത്തെ പിൻവാങ്ങിയെന്നതാണ് ചൈനയെസംബന്ധിച്ച യഥാർത്ഥ്യം.

വിദേശ മൂലധനത്തിന്റെ പിടിയിൽനിന്നും രാഷ്ട്രത്തെ സംരക്ഷിച്ചതു തങ്ങളാണെന്ന അവകാശവാദം വകവെച്ചു കൊടുത്താൽപോലും അതു എങ്ങിനെയാണ് "ചരിത്രപരമായി" ഇന്ത്യയുമായുള്ള അടുപ്പത്തെ സാധൂകരിക്കുന്നതെന്നു മനസ്സിലാവുന്നില്ല. രണ്ടാം ലോകമഹായുദ്ധത്തിനുശേഷം ഒന്നാമതായി സ്വാതന്ത്ര്യം സമ്പാദിച്ച രാഷ്ട്രങ്ങളിൽ ഒന്നാണ് ഇന്ത്യ. അതാകട്ടെ, ഇന്ത്യയുടെ രാഷ്ട്രപിതാവായ ഗാന്ധിജിയുടെ നിലപാട് തികച്ചും ന്യായീകരിച്ചുകൊണ്ടും അദ്ദേഹത്തിനു ബഹുമതി അർപ്പിക്കുന്ന വിധത്തിലും ആയിരുന്നു. "മാർഗ്ഗം ലക്ഷ്യത്തെ ന്യായീകരിക്കട്ടെ," എന്ന ഗാന്ധിജിയുടെ സന്ദേശം നിസ്സഹകരണപ്രസ്ഥാനത്തിലും അവസാനമായി പുതിയ റിപ്പബ്ലിക്കിന്റെ ആശയത്തിലും അധിഷ്ഠിതമായിരുന്നു. അദ്ദേഹത്തിന്റെ സിദ്ധാന്തത്തിന്റെ കാതൽ അക്രമത്തിലൊ, "ജനകീയജഡ്ജിമാരിലോ," ശത്രുക്കളെ കൂട്ടക്കൊല ചെയ്യുന്നതിലോ, പീപ്പ്ൾസ് കമ്യൂണുകളിലോ അടങ്ങിയതല്ല. നേരെമറിച്ച് എല്ലാ വർഗ്ഗത്തിന്റേയും ക്ഷേമത്തേയും പുരോഗതിയേയും ലാക്കാക്കിയുള്ള സമാധാനപരമായ നിർമ്മാണത്തെ ഉന്നം വെച്ചുകൊണ്ടുള്ളതാണ്. "പുരോഗമനവർഗ്ഗം" എന്നുവിളിക്കപ്പെടുന്നവരെമാത്രം ഉദ്ദേശിച്ചുകൊണ്ടുള്ളതായിരുന്നില്ല തന്നെ. പൊതുവായ ചില ധാരണകളിലെത്തിച്ചേരാനും സമാധാനപൂർവ്വം ഇന്ത്യൻ സ്വാതന്ത്ര്യത്തിന്റെ പ്രശ്നം കൈകാര്യം ചെയ്യാനും സാധിച്ചതു് ഇന്ത്യയുടേയും ബ്രിട്ടന്റെയും നേട്ടം തന്നെയാണ്. അവസാനം രണ്ടുകൂട്ടരും സന്മനോഭാവവും യോജിപ്പിലെത്താനുള്ള ആഗ്രഹവും പ്രകടിപ്പിച്ചു. തങ്ങളുടെ കയ്യിൽകിട്ടിയ അധികാരം മറെറാരാൾ തട്ടിയെടുക്കുന്നതുവരെ നിർബ്ബന്ധപൂർവ്വം കൈവശം വെക്കുകയെന്നതു സ്വേച്ഛാധിപത്യത്തിന്റെ പ്രവണതയാണല്ലൊ. ബ്രിട്ടൻ ഇതു ചെയ്തില്ല. ഗാന്ധിജിക്ക് നിരാഹാരവ്രതംകൊണ്ടു് ബ്രിട്ടനെ എതിർക്കാൻ കഴിഞ്ഞിട്ടുണ്ടെങ്കിൽ, അതു ഒരു ജനാധിപത്യരാജ്യമായിരുന്നതുകൊണ്ടു കൂടിയാണ്. അദ്ദേഹം ഇന്ന

ത്തെ പോളണ്ടിലോ, ഹംഗറിയിലോ, കിഴക്കൻജർമ്മനിയിലോ ആണ് ജീവിച്ചിരുന്നതെങ്കിൽ, സ്ഥിതി എന്താകുമായിരുന്നു.?

നമുക്കു ചൈനയിലേക്കു നോക്കാം. എങ്ങിനെയാണ് ചൈനയിൽ "വിമോചനം" നടന്നതു? ലക്ഷ്യം മാർഗ്ഗത്തെ ന്യായീകരിക്കുന്നുവെന്ന തത്വം ഉപയോഗിച്ചുകൊണ്ടു തന്നെ. ഗാന്ധിജിയുടെ തത്വവുമായി ഇതെങ്ങിനെ ഇണങ്ങിച്ചേരാനാണ്? മഹാത്മജി ആവിഷ്ക്കരിച്ച തത്വവുമായി ഇതിനെന്തു സാമ്യമാണുള്ളത്? ഇങ്ങനെയുള്ള വിരുദ്ധ വിക്ഷാഗതികളുടെ അടിസ്ഥാനത്തിൽ സഹോദരബന്ധം സ്ഥാപിക്കാൻ സാദ്ധ്യമല്ലെന്നത് വ്യക്തമാണല്ലൊ. ഇവ രണ്ടും പൊരുത്തപ്പെടുകയില്ലെന്നതിനാൽ രണ്ടിലൊന്നു ഇന്നല്ലെങ്കിൽ നാളെ മറേറതിനെ കീഴടക്കുമെന്നു് നിർവ്വിവാദമാണ്.

ചൈനയെ പലപ്പോഴും ഇന്ത്യയോട് താരതമ്യപ്പെടുത്തുന്നതിലും ഈ രാഷ്ട്രങ്ങൾ തമ്മിലുള്ള ഭിന്നിപ്പിനെക്കുറിച്ച് ചർച്ച ചെയ്യുന്നതിലും അടങ്ങിയിരിക്കുന്ന രഹസ്യങ്ങൾ പ്രത്യേകം ശ്രദ്ധേയമാണ്. അവസാനമായി ഇന്ത്യയുടെ വിധി നിർണ്ണയിക്കുന്നതു് ഈ രാജ്യങ്ങൾ തമ്മിലുള്ള മത്സരത്തിന്റെയോ ഐക്യത്തിന്റെയോ ഫലങ്ങളായിരിക്കുമെന്നതും തീർച്ചയാണ്. ഇന്ത്യ ഒരു പക്ഷെ രാഷ്ട്രീയമായ നിഷ്പക്ഷതാനയം തുടരുമായിരിക്കാം. എന്നാൽ ചരിത്രപരമായി ഇന്ത്യ നിർവ്വഹിക്കേണ്ട കർത്തവ്യത്തിൽ നിന്നും ഒഴിഞ്ഞുമാറാൻ ഇതു തന്നെ സഹായിക്കുകയില്ല. കല്ക്കത്തയിലേയും ദൽഹിയിലേയും തെരുവുകളിൽ "ഹിന്ദി-ചീനി, ഭായി ഭായി" മുദ്രാവാക്യങ്ങൾ അലയടിക്കുമ്പോൾ ഇവർ തമ്മിലുള്ള തർക്കത്തിൽ അത്രയൊന്നും ഉൽക്കണ്ഠക്കു അവകാശമില്ലെന്ന ചിലർ കരുതിയേക്കാം. പക്ഷെ, ചൈനയെ സംബന്ധിച്ചേടത്തോളം നശിപ്പിക്കപ്പെടേണ്ട ഒന്നാംനമ്പർ ശത്രുവായി തീർന്നിരിക്കയാണ്, ഇന്ത്യ. ഈ നിഗമനത്തിനു ചൈനയെ പ്രേരിപ്പിച്ചതു് താല്ക്കാലികമായ രാഷ്ട്രീയകാരണങ്ങളല്ല. ലോകം അംഗീകരിച്ചു കഴിഞ്ഞിട്ടുള്ള ചില പൊതുവായ ധാർമ്മികമൂല്യങ്ങളുടെ അടിസ്ഥാനത്തിൽ കെട്ടിപ്പടുത്തിട്ടുള്ളതാകയാൽ ഭാരതം മററു ചില രാഷ്ട്രങ്ങൾക്ക് കൂടി മാതൃകയാവാൻ അർഹതയുള്ളതാണെന്ന ബോധമുണ്ടാകുമെന്ന ഭയമാണ് എതിർപ്പിന്റെ പ്രധാനഅടിസ്ഥാനം.

ചൈനയും ഇന്ത്യയും അവരുടെ വ്യവസായം അഭിവൃദ്ധിപ്പെടുത്തുന്ന കാര്യത്തിൽ ബദ്ധശ്രദ്ധരാണ്. പക്ഷെ ഓരോ രാഷ്ട്രത്തിന്റെയും ലക്ഷ്യമെന്താണ്.? **സഹകരണത്തിന്റെ** ആദർശം കൃഷിക്കാരിൽ വിതയ്ക്കുന്നതാണ് ഭാരതത്തിനെ സംബന്ധിച്ചേടത്തോളം ഒരു പ്രധാനലക്ഷ്യം. ചൈന "പീപ്പിൾസ് കമ്മ്യൂണുകൾ" തട്ടിപ്പടയ്ക്കുന്ന കാര്യത്തിലാണ് ശ്രദ്ധ കേന്ദ്രീകരിച്ചിരിക്കുന്നതു. ഇവിടെയും സാമ്യത ചൂണ്ടിക്കാണിയ്ക്കാൻ ചില "പുരോഗമനവാദികൾ" മുന്നോട്ടുവന്നേക്കാം. പക്ഷെ വാസ്തവമെന്താണ്. ചൈനയിലെ **കൂട്ടുകൃഷിയെ** സംബന്ധിച്ച് പ്രസിഡണ്ട് ലിയോ—വിഷോചി ഒരിയ്ക്കൽ പറഞ്ഞതിങ്ങിനെയാണ്. "കൂട്ടുകൃഷിയുടെ ഉദ്ദേശം കൃഷിക്കാരുടെ ജീവിതനിലവാരം ഉയർത്തലാണെന്നു ചില സഖാക്കൾ വിചാരിക്കുന്നു. എന്നാൽ അവർക്കു തെററു പററിപ്പോയിരിക്കുന്നു. ഈ പ്രശ്നം പരിയ്ക്കാൻ നമുക്കിനിയും സമയമുണ്ടു. വാസ്തവത്തിൽ ത്വരിതമായ വ്യവസായവല്ക്കരണത്തിനു പററിയ കാലാവസ്ഥ സൃഷ്ടിക്കുന്നതിനു വേണ്ടിയാണ് ഈ സന്ദർഭത്തിൽ നാം കൂട്ടുകൃഷി നടപ്പിൽ വരുത്തുന്നതു." ചുരുക്കത്തിൽ കൂട്ടുകൃഷിയുടെ ഉദ്ദേശം വ്യാവസായിക നിർമ്മാണത്തിനു ഉപയോഗിക്കാൻ പററിയവിധത്തിൽ

കഴിയുന്നതു കൃഷകരെ ചൂഷണംചെയ്യുകയെന്നതാണ്.

ഇന്ത്യൻപ്രദേശത്ത് ചൈന നടത്തുന്ന ആക്രമണം കണ്ട് അത്ഭുതപ്പെടുന്നവർ ഒരു കാര്യം മറന്നിരിയ്ക്കുയായിരുന്നു. കമ്മ്യൂണിസത്തെ വെറുമൊരു രാഷ്ട്രീയപ്രസ്ഥാനമായും വ്യക്തമായ പരിപാടിയോടു കൂടിയ ഒരു രാഷ്ട്രീയകക്ഷിയായും മാത്രമാണ് അവർ കണ്ടിരുന്നതു. അവരുടെ ശത്രുക്കൾ കമ്മ്യൂണിസത്തിന്റെ വളർച്ചയെ എതിർക്കുന്നവർ മാത്രമാണെന്നു അവർ വിചാരിച്ചു. നാം അവരുടെ വളർച്ചയെ തടയാത്തതുകൊണ്ട് നാമും അവരും തമ്മിൽ ശണ്ഠയ്ക്കു യാതൊരു കാരണവുമില്ലല്ലോ. മാത്രവുമല്ല, നമ്മുടെ നിഷ്പക്ഷതകൊണ്ട് തീർച്ചയായും നാം അവരെ സഹായിക്കുകയാണ് ചെയ്തതു. ഭൂരിപക്ഷം രാഷ്ട്രങ്ങളും അംഗീകരിക്കുന്നതിന്നു മുമ്പു ഏതാണ്ട് ഒന്നാമതായിതന്നെ നാം അവരെ അംഗീകരിച്ചു. ഇതിന്നു മാത്രമായിട്ടെങ്കിലും അവർ നമ്മോട് കൃതജ്ഞത കാണിക്കും. ലോകമര്യാദയനുസരിച്ചും പൂർവ്വകാലാനുഭവങ്ങൾ വെച്ചും നോക്കുമ്പോൾ ഇതൊക്കെ ശരിയായിരിക്കാം. പക്ഷെ, നിർഭാഗ്യവശാൽ ഇവിടത്തെ ചുററുപാടുകൾ ഇതല്ല. കമ്മ്യൂണിസം എന്നതു ഒരു കക്ഷിയല്ല, ലോകവീക്ഷാഗതിയാണ്. അതിനേക്കാൾ ഉപരിയായി അതൊരു മതമാണ്— മതത്തേക്കാൾ കഠിനമായ വ്രതങ്ങളുള്ളത്!

കമ്മ്യൂണിസം വളരെ വിപുലമായ ആവശ്യങ്ങളാണ് മുന്നോട്ടുവെക്കുന്നതു. എല്ലാററിനും ഉപരിയായി ചരിത്രപരമായ എല്ലാ പാരമ്പര്യങ്ങളേയും നശിപ്പിക്കണമെന്നു അവർ നിർബ്ബന്ധം പിടിക്കുന്നു. ഇവിടെയും ചിലർ മറെറാരുസമാന്തരരേഖ ചൂണ്ടിക്കാണിക്കാറുണ്ടു. അവസാനം തെററിദ്ധരിപ്പിക്കപ്പെടുന്നതാണെന്നുമാത്രം. ഇന്ത്യ സ്വാതന്ത്ര്യം നേടിയതും സമരം ചെയ്തതും അതിന്റെ ചരിത്രപരമായ പാരമ്പര്യങ്ങളെ അടിസ്ഥാനമാക്കിയാണ്. ഇന്നാകട്ടെ, പരമ്പരാഗതമായ സംസ്കാരവും പാശ്ചാത്യസംസ്കാരവും കൂട്ടിക്കലർത്തി ഭാരതം പുതിയ ഒരു സംസ്കാരം ഊട്ടിയെടുക്കുന്നതിന്നു പരിശ്രമിച്ചു വരികയാണ്. ഇതു വളരെ വിഷമംപിടിച്ച ഒരു കൃത്യമാണ്. പക്ഷെ, അതറിഞ്ഞുകൊണ്ടുതന്നെ, വിഷമതകൾ നിറഞ്ഞ ഈ മാർഗ്ഗത്തിലൂടെ മുന്നോട്ടുപോകുവാൻ ഇന്ത്യ തീരുമാനിച്ചിരിക്കുന്നതു നമ്മുടെ ഒരു നേട്ടമാണ്. ചൈന നടത്തിക്കൊണ്ടിരിക്കുന്ന "പരീക്ഷണങ്ങൾ" പലരുടേയും ചർച്ചക്കു വിഷയീഭവിച്ചിട്ടുള്ള ഒരു കാലഘട്ടമാണിതു. എന്നാൽ നാശം നാശം തന്നെയാണെന്നതു വിസ്മരിച്ചുകൂടാ. ഒരു കൈക്കോട്ടെടുത്തു പിതാവിന്റെ ശവകുടീരം വെട്ടിപ്പൊളിച്ചു അതിനകത്തുള്ള അസ്ഥിക്കുടം പുറത്തെടുത്തു രാസപരീക്ഷണത്തിന്നു വിധേയമാക്കുന്നതു സംസ്കാരമല്ല, ഹൃദയശൂന്യതയോ, സംസ്കാരാഭാസമോ ആണ്. ചൈനയിലെ കമ്മ്യൂണിസം പൌരാണികന്മാരുടെ അസ്ഥിക്കുടം പുറത്തെടുത്ത് പരീക്ഷണം നടത്തുന്ന ഒരു സംസ്കാരാഭാസമായി അധഃപതിച്ചിരിക്കുന്നു.

കമ്മ്യൂണിസത്തിന്നു രണ്ടു പാതകളുണ്ടെന്നു പ്രവചിച്ചതു മാവോസേതുങ്ങാണ്. വ്യാവസായികമായി മുന്നണിയിൽ നില്ക്കുന്ന പാശ്ചാത്യരാജ്യങ്ങൾക്കു സോവിയററ് മാർഗ്ഗവും ഏഷ്യയിലേയും ആഫ്രിക്കയിലേയും പിന്നണിയിൽ കിടക്കുന്ന രാജ്യങ്ങൾക്കു ചൈനീസ് മാർഗ്ഗവും അഥവാ മാവൊമാർഗ്ഗവുമാണ് അദ്ദേഹം ശുപാർശ ചെയ്തിട്ടുള്ളത്. രണ്ടിലൊരു മാർഗ്ഗം ഏതു രാഷ്ട്രവും അംഗീകരിക്കാതെ നിവൃത്തിയില്ലെന്നാണ് അദ്ദേഹത്തിന്റെ അഭിപ്രായം. ഈ വ്യാഖ്യാനമനുസരിച്ചു ചൈനീസ് മാർഗ്ഗമാണ് ഇന്ത്യക്കു നിർദ്ദേശിക്കപ്പെട്ടിട്ടുള്ളതു. ഇന്ത്യ അതംഗീകരിക്കുവാൻ മു

ന്നോട്ടുവരുന്നതുവരെ "ഹിന്ദി, ചീനി, ഭായി ഭായി" എന്ന മുദ്രാവാക്യം പെക്കിങ്ങിനെ സംബന്ധിച്ചിടത്തോളം ഒരു മിരട്ടു വിദ്യ മാത്രമാണ്. "നമ്മുടെ കൂടെയില്ലാത്തവർ എപ്പോഴും നമുക്കെതിരാണ്" എന്ന തത്വത്തിൽ കമ്യൂണിസം ഉറച്ചുനില്ക്കുന്നു. അതുകൊണ്ടു കമ്യൂണിസത്തിന്റെ തത്വം ഹൃദയപൂർവ്വം അംഗീകരിക്കാത്തവരെല്ലാം അതിന്റെ ശത്രുക്കളാണ്. ഇന്ത്യൻ അതൃത്തിയിൽ ഒരു വെടിപോലും പൊട്ടാത്ത സമയത്തും, ഒററ ഇഞ്ച് ഭൂമിയും കമ്യൂണിസ്റ്റുകാർ കയ്യടക്കിയിട്ടില്ലാത്ത കാലത്തും ഇന്ത്യയും ചൈനയും തമ്മിൽ യുദ്ധം നടക്കുന്നുണ്ടെന്നു പറയുന്നതിന്നു മറെറാരു കാരണം കൂടിയുണ്ട്. ഇതു ധാർമ്മികമൂല്യങ്ങൾ തമ്മിലുള്ള ഒരു സംഘട്ടനമാണ്. അഥവാ ധാർമ്മികമൂല്യങ്ങളുടെ രണ്ടു വ്യാഖ്യാനങ്ങൾ തമ്മിലുള്ള പോരാട്ടമാണു. —ലോകം പൊതുവെ അംഗീകരിച്ച ധാർമ്മിക മൂല്യങ്ങളും കമ്യൂണിസ്റ്റ് മൂല്യങ്ങളും തമ്മിലുള്ള കുരിശ്ശു യുദ്ധം!. മനുഷ്യരിൽ ഒരു ചെറിയ വിഭാഗംമാത്രമെ "പുരോഗമന" ആശയക്കാരും സുഹൃൽബന്ധം സ്ഥാപിക്കുന്നതിനർഹതയുള്ളവരും ആയിട്ടുള്ളവെന്നു കമ്യൂണിസ്റ്റ് തത്വസംഹിത വിശ്വസിക്കുന്നു. മനുഷ്യസമുദായത്തിൽ ഇവരൊഴിച്ചു മററുള്ളവരെല്ലാം പിന്തിരിപ്പന്മാരാണെന്നു പ്രഖ്യാപിക്കപ്പെട്ടിരിക്കയാണ്!. അതേ കാരണം കൊണ്ടുതന്നെ അവർ നശിപ്പിക്കപ്പെടേണ്ടവരുമാണ്. ഇങ്ങിനെയുള്ള ഈ "പിന്തിരിപ്പൻ മൂരാച്ചികളെ" മരണത്തിന്നു ശേഷം പോലും വെറുതെ വിട്ടുകൂടെന്നു കമ്യൂണിസ്ററു തത്വസംഹിത അനുശാസിക്കുന്നു. ശവക്കല്ലറകൾക്കുമീതെയുള്ള അവരുടെ പേരുകൾ തകർത്തുകളയുകതന്നെ വേണം. ഇങ്ങിനെയുള്ളർ ജീവിച്ചിരുന്നില്ല എന്നുവരുത്തിയാലെ അവർക്കു സമാധാനമാവൂ.

ശ്രദ്ധേയമായ മറെറാരു സംഗതികൂടെയുണ്ട്. സത്യാന്വേഷണത്തിന്നുള്ള മനസ്സാക്ഷിയുടെ മുന്നേററത്തിനു കടിഞ്ഞാണിടാൻ ഇന്ത്യയുടെ പാരമ്പര്യം അനുവദിക്കുന്നില്ല. പ്രാചീന ഭാരതത്തിലെ ത്യാഗസമ്പന്നരായ പിതാമഹന്മാർ തലമുറ തലമുറയായി ആർജ്ജിച്ച സംസ്കാരം പഴഞ്ചനാണെന്നും പറഞ്ഞു അപ്പടി തള്ളിക്കളയാൻ ഇന്ത്യ സന്നദ്ധമല്ല. ലോകത്തിൽ പൊതുവെ അംഗീകൃതമായിട്ടുള്ള ധാർമ്മിക മൂല്യങ്ങൾ എല്ലാ മനുഷ്യരുടെ മനസ്സിലും അല്പമെങ്കിലും കാണും. അങ്ങിനെയുള്ള മനസ്സാക്ഷിയുടെ പ്രചോദനത്തിന്നനുസരിച്ചു പ്രവർത്തിക്കാനും ചിന്തിക്കാനും സംസാരിക്കാനും ഉള്ള സ്വാതന്ത്ര്യത്തെ നാം കടിഞ്ഞാണിടുന്നില്ല. മനസ്സിന്റെ അനിയന്ത്രിതമായ പ്രവർത്തനം കമ്യൂണിസം അംഗീകരിക്കുന്നില്ല. ചരിത്രപരമായ ആവശ്യത്തിലൂന്നിനിന്നുകൊണ്ടു കമ്യൂണിസം സ്വതന്ത്രചിന്തയെ നിഷേധിക്കുകയും മനുഷ്യൻ പ്രകൃതിയുടെ വസ്തുനിഷ്ഠമായ നിയമങ്ങൾ അംഗീകരിക്കേണ്ടതാണെന്നു നിർബ്ബന്ധം പിടിക്കുകയും ചെയ്യുന്നു. കമ്യൂണിസത്തെ സംബന്ധിച്ചേടത്തോളം ബ്രഹ്മാണ്ഡമാകുന്ന ഒരു വലിയ യന്ത്രത്തിലെ ചെറിയ ഒരു സ്ക്രൂ മാത്രമാണ് മനുഷ്യൻ. ഒററക്കെടുത്താൽ അവനൊരു പ്രാധാന്യവും ഇല്ല. വിജ്ഞാനവും പരിതസ്ഥിതിയോട് ഇണങ്ങിച്ചേരാനുള്ള കഴിവുംമാത്രമാണ് പ്രധാനമായിട്ടുള്ളത്. സ്വാതന്ത്ര്യമെന്നു പറയുന്നതു "തികച്ചും ബോദ്ധ്യമായ ഒരാവശ്യം" മാത്രമാണെന്നു അവർ കരുതുന്നു. അതായത് സാഹചര്യങ്ങൾ അനുസരിച്ചു ഇഴുകിച്ചേരാനുള്ള സാമർത്ഥ്യം. ഈ തത്വസംഹിതക്കു ധാർമ്മികമൂല്യങ്ങളെ നിഷേധിക്കാതിരിക്കാൻ നിവൃത്തിയില്ലല്ലോ. സ്വതന്ത്രനായ മനുഷ്യനേ, താൻ ഏറെറടുക്കുന്ന കൃത്യങ്ങളുടെ ഉത്തരവാദിത്വം ഏറെറടുക്കാൻ സാദ്ധ്യമാകൂ. ഈ അടിസ്ഥാനത്തിൽ കമ്മ്യൂണിസം അതിന്റെ പ്രായോഗിക നിഗമനങ്ങളിലേയ്ക്കു നീങ്ങുന്നു. പിന്തിരിപ്പന്മാരെന്നു കരുതപ്പെടുന്ന വ്യക്തികളേയും മുതലാ

ളീമാരെയും അതു ശിക്ഷിക്കയില്ലത്രെ!. അവരിൽ പലരും അങ്ങിനെ ചെയ്യുന്നതു ബോധപൂർവ്വമല്ലെന്നും പരിത സ്ഥിതികളുടെ നിർബ്ബന്ധംമൂലമാണെന്നും അവർ വിശ്വസിക്കുന്നു. കമ്യൂണിസ്റ്റ് വീക്ഷാഗതിയനുസരിച്ച മനുഷ്യൻ പരിത സ്ഥിതിയുടെ സൃഷ്ടിയാണ്. അതിനും ഉപരിയായി അവൻ അവനുൾക്കൊള്ളുന്ന വർഗ്ഗത്തിന്റെ സൃഷ്ടിയായിരിക്കും. "ബൂർഷ്വകൾ" ക്കു അവരുടെ വർഗ്ഗസ്വഭാവം മാററാൻ കഴികയില്ലത്രേ. തെററു തിരുത്തുവാൻ കഴിയാത്തവരായതുകൊണ്ടു അവർ നശിപ്പിക്കപ്പെടേണ്ടവരുമാണ്; മറക്കപ്പെടേണ്ടവരും. അവർ തികച്ചും സമുദായത്തിന്നു അനാവശ്യമാണ്.

കമ്മ്യൂണിസം, പ്രത്യേകിച്ചും ചൈനീസ് കമ്മ്യൂണിസം, സ്റ്റേയിററിനെസംബന്ധിച്ചും ഇതേ മാനദണ്ഡമാണ് അംഗീകരിച്ചിട്ടുള്ളതു. സ്റ്റേയ്ററുകൾ ഒന്നുകിൽ പുരോഗമന സ്വഭാവമുള്ളതോ അല്ലെങ്കിൽ പിന്തിരിപ്പൻ സ്വഭാവമുള്ളതോ ആയിരിക്കും. പിന്തിരപ്പന്മാരുടെ കൈവശമുള്ള സ്റ്റേററുകൾ പിന്തിരിപ്പനാണ്; അതുകൊണ്ടു ഈ പിന്തിരിപ്പൻ ഘടകങ്ങൾ നശിപ്പിക്കപ്പെടുകതന്നെ വേണം. ഇതു നടക്കുന്നതുവരെ ഒരു പിന്തിരിപ്പൻ സ്റ്റേററും ഉപയോഗമുള്ളതായി കണക്കാക്കപ്പെട്ടുകൂടാ.

ഇന്ത്യയും ചൈനയും വ്യവസായവല്ക്കരണത്തെ ഉന്നം വെച്ചുകൊണ്ടാണ് മുന്നോട്ടു പോവുകയെന്നു മുമ്പു സൂചിപ്പിച്ചുവല്ലൊ. വ്യത്യസ്തമായലക്ഷ്യംമുന്നോട്ടുവെച്ചു കൊണ്ടാണെന്നതു പ്രകടമായ ഒരു ഭിന്നതയാണ്. കമ്മ്യൂ: ചൈനയെ സംബന്ധിച്ചേടത്തോളം അവിടത്തെ വ്യാവസായികനിർമ്മാണം അക്രമപരമായവിഭവങ്ങൾ ഉല്പാദിപ്പിക്കാനും "പിന്തിരിപ്പന്മാരും അക്രമികളും" ആയ അയൽ നാട്ടുകാർക്കെതിരെ നടവടിയെടുക്കാനും വേണ്ട സാഹചര്യങ്ങൾ സൃഷ്ടിക്കുന്നതിനെ ലാക്കാക്കിയുള്ളതാണ്. ലഡാക്കിലും ഇന്ത്യൻ പ്രദേശത്തും ചൈന നടത്തിയ ആക്രമണങ്ങൾ ഇന്ത്യ തടുത്തതും നടവടിയെടുത്തതുംപൊതുവായ ചില തത്വങ്ങളുടെ അടിസ്ഥാനത്തിലായിരുന്നുവല്ലൊ. ഇന്ത്യയും ചൈനയും തമ്മിലുള്ള സൌഹാർദ്ദം നിലനിർത്തുന്നതിന്നു ഒരു വിധത്തിലും ഇതു സഹായകരവും ആയിരുന്നില്ല! "ചരിത്രപരമായ ആവശ്യമനുസരിച്ച" ലോകം മുഴുവൻ കീഴടക്കുന്ന ഒരു തത്വസംഹിതയാണ് കമ്മ്യൂണിസം! അതിൽ അതു ചെയ്യുന്നതെന്തും ശരിയാവാതെ തരമില്ലല്ലൊ. പെക്കിങ്ങ് തീരുമാനിച്ചാൽ പട്ടാള അക്രമണം ശരിയാവുന്നു. "ഹിന്ദി–ചൈനി–ഭായി ഭായി" മുദ്രാവാക്യം മുഴക്കാനാണ് ചൈന ആവശ്യപ്പെട്ടന്നെങ്കിൽ അതായിരുന്നു "ജനങ്ങളുടെആവശ്യം". തുറന്ന ആക്രമണംകൊണ്ടു ഉദ്ദേശിച്ച ഫലം കിട്ടുകയില്ലെന്നു കാണുമ്പോൾ ശീതസമരം നടത്തുന്നു. കമ്മ്യൂണിസ്ററ് രാഷ്ട്രങ്ങളുടെ പ്രവർത്തനരീതി മനസ്സിലാക്കിയിട്ടുള്ളവർക്കു ഇതിൽ ഒരു പുതുമയും തോന്നാനിടയില്ല.

ഇന്ത്യയുടെ ചെറിയ ഒരു ഭാഗം നഷ്ടപ്പെട്ടതു അത്രവലിയ കാര്യമായൊന്നുംഎടുക്കാനില്ലെന്നു ചിലർ വിചാരിക്കുന്നു. ഈ ആക്രമണത്തിന്റെ പ്രാധാന്യം അവർ മനസ്സിലാക്കുന്നില്ലെന്നതാണ് പരമാർത്ഥം. ലഡാക്കും ആക്രമിക്കപ്പെട്ട മററു സ്ഥലങ്ങളും സമാധാനത്തിനുവേണ്ടി നാം കൊടുക്കുന്ന വിലയല്ല. ഈ സ്ഥലം ഉപേക്ഷിക്കുന്നതുകൊണ്ട് ഇന്ത്യക്കു ചൈനയിൽനിന്നു സൌമനസ്യം ലഭിക്കുമെന്നുപറയുന്നത് മൌഢ്യമാണ്. വാസ്തവത്തിൽ ലഡാക്കിലും മററു പ്രദേശത്തും ചൈനാക്കാർ ശക്തി ഉപയോഗിച്ചു മുന്നേറുകയായിരുന്നു കൂടുതൽ ആക്രമണം നടത്തിയാൽ ഫലമെന്താകും എന്നതിനെസംബന്ധിച്ച് ഒരു പരീക്ഷണം നടത്തുകയായിരുന്നു അവർ. ഇന്ത്യാ



സ: എം. പി. ബാല
ഗോപാലൻ B.A.B.L
(പ്രസിഡണ്ട്)



സ: K. T. ഗോവിന്ദൻ
നമ്പ്യാർ, (വൈ. പ്രസി.)
സ്വാഗത സംഘം സിക്രട്ടരി.

# വടകര താലൂക്ക്
# ★ കിസാൻ ★
# പഞ്ചായത്ത്



സ: വി. പൊക്കൻ,
(സിക്രട്ടരി.)



സ: എം. കെ. കുഞ്ഞി
രാമൻ, (മുൻപ്രസിഡണ്ട്)

ഗവമ്മെണ്ടിന്റേയും ഇന്ത്യയിലെ ജനങ്ങളുടേയും പ്രതികരണമെന്താണെന്നതിനെ ആശ്രയിച്ചിരിക്കും ഭാവിയിലെ ചൈനയുടെ പ്രതികരണങ്ങളെന്നത്ഥം.

യഥാത്ഥത്തിലുള്ള യുദ്ധരംഗം ലഡാക്കൊ മററു ജില്ലകളൊ അല്ലതന്നെ. കുറെക്കാലമായി വിദേശകാര്യങ്ങളിൽ ഒരു നിഷ്പക്ഷതാനയമാണല്ലൊ ഇന്ത്യ അംഗീകരിച്ചുവരുന്നത്. ആക്കും കാര്യമായി ഇതിനോടെതിർപ്പുണ്ടാകുവാൻ കാര്യമായ കാരണമൊന്നുമില്ലെന്നതും ഒരു സത്യമാണ്. എന്നാൽ ചില കാര്യങ്ങളിൽ രാഷ്ട്രീയനിഷ്പക്ഷതയെ ധാമ്മികനിഷ്പക്ഷതയിൽനിന്നും വ്യത്യസ്തമായികാണാൻ ഇന്ത്യാഗവർമ്മേണ്ട് നിർബ്ബന്ധിതമാവും. കുഴപ്പത്തിന്റെ മൂലകല്ലും അവിടെതന്നെ. ആസ്ത്രീയയുമായി ഇക്കാര്യത്തിൽ ഒരു സാമ്യം ഇവിടെ കാണാൻ സാധിക്കും. രാഷ്ട്രീയനിഷ്പക്ഷതയും ധാർമ്മിക നിഷ്പക്ഷതയും ഒന്നല്ലെന്നാണ് ആസ്ത്രീയൻ ഗവമ്മേണ്ടിന്റെ, അല്ലെങ്കിൽ ആസ്ത്രീയയിലെ ബഹുജനങ്ങളുടെ അഭിപ്രായം. വളരെ കൊല്ലങ്ങൾക്കു മുമ്പുതന്നെ ഇതു വ്യക്തമാക്കിയിട്ടുണ്ട്. ധാർമ്മികമൂല്യങ്ങളെ സംബന്ധിച്ചിടത്തോളം എല്ലാപ്രതിബന്ധങ്ങളേയും അവഗണിച്ച് ആസ്ത്രീയ അതിന്റെ മനസ്സാക്ഷിക്കനുസരിച്ചു സ്വധീരം മുന്നോട്ടു പോയ്ക്കൊണ്ടിരിക്കയായിരുന്നു. ഹംഗറിയിലെ ലഹളയിൽ ദുരിതമനുഭവിക്കുന്ന ജനങ്ങൾക്കു അഭയം നൽകാനുള്ള മനുഷ്യത്വപരമായ കടമയിൽനിന്നും ഈ രാഷ്ട്രീയ നിഷ്പക്ഷതയുടെപേരിൽ ഒഴിഞ്ഞുമാറാൻ ആസ്ത്രീയക്കു കഴിഞ്ഞില്ല.

ഇതുതന്നെയാണ് ഇന്ത്യയുടേയും കഥ. തിബത്തിന്റെ കാര്യത്തിലും സംഭവിച്ചതു മറെറാന്നല്ലായിരുന്നു.

യഥാത്ഥത്തിൽ ഇന്ത്യ ചൈനീസ് കമ്യൂണിസ്റ്റുകളുമായി മാത്രമല്ല, ലോകത്തിലെ എല്ലാ കമ്യൂണിസ്റ്റുകളുമായി ഒരു യുദ്ധത്തിലാണ്. ഇന്ത്യ ഈ യുദ്ധം പ്രഖ്യാപിച്ചതല്ല; ആഗ്രഹിക്കുന്നതുമല്ല. മററുള്ളവരാണ് ഇന്ത്യയുടെ നേരെ ഈ യുദ്ധം പ്രഖ്യാപിച്ചിട്ടുള്ളത്. ആക്രമണം തടയുക എന്ന കൃത്യത്തിൽനിന്നു ഒഴിഞ്ഞുമാറാൻ നമുക്ക് സാദ്ധ്യമല്ലല്ലൊ. ഈ യുദ്ധം അവസാനിപ്പിക്കുന്നതിന്നു രണ്ടു മാർഗ്ഗങ്ങളാണുള്ളത്. ഒന്നുകിൽ കീഴടങ്ങുക. അതായത് ഭാരതത്തിന്റെ എല്ലാ പാരമ്പര്യവും അടിയറവെച്ചു മററുള്ളവരെ നമ്മുടെ മേൽ സംഹാരതാണ്ഡവം നടത്താൻ അനുവദിക്കണം. എന്നാൽ വിജയത്തിന്നു അസാമാന്യമായ ധീരതയും കരുത്തും ആവശ്യമാണ്. വിഷമങ്ങളുണ്ടാവുമെന്നു മുൻകൂട്ടി കണ്ടറിഞ്ഞിട്ടും അടിപതറാതെ ആ മാർഗ്ഗം തിരഞ്ഞെടുത്ത ഇന്ത്യക്ക് ഇതിൽ അപജയത്തിന്നു അവകാശമില്ല തന്നെ. ഇന്ത്യ കീഴടങ്ങിയാൽ ഏഷ്യ മുഴുവനും നഷ്ടപ്പെടും. ഏഷ്യ മാത്രമല്ല, ലോകം മുഴുവൻ. ഇന്ത്യയും ചൈനയും തമ്മിലുള്ള ഈ ആദശ സംഘട്ടനത്തിന്റെ പുരോഗതി ഉൽക്കണ്ഠാപൂർവ്വം വീക്ഷിച്ചുകൊണ്ടിരിക്കയാണ്. എല്ലാ സാമാന്യമര്യാദകളും ധാമ്മികമൂല്യങ്ങളും കാററിൽ പറപ്പിച്ചു, ഏഷ്യയെ കീഴടക്കി, മരിച്ചുപോയ നമ്മുടെ പിതാമഹന്മാരുടെ എല്ലിൻകഷണങ്ങൾ കുഴിച്ചെടുത്ത് കാററിൽപറത്തുന്നതിലാണ് തങ്ങളുടെ വിജയം നിലകൊള്ളുന്നതെന്നു പീക്കിങ്ങ് വിശ്വസിക്കുന്നു. കുറച്ചു വിഷമമുണ്ടെങ്കിലും കൂടുതൽ നല്ലത് ഭാരതത്തിന്റെ മാർഗ്ഗമാണെന്നു നാം വിശ്വസിക്കുന്നു. ഗാന്ധിജിയുടെ താക്കീത് ഈ മാർഗ്ഗത്തിൽ ഭാരതത്തിന്നു വഴികാട്ടുന്നു

---

അവലംബം ഇംഗ്ലീഷ് ലേഖനങ്ങൾ.



# കുയിലിനോട്.



സി. ജി. എൻ. ചേമഞ്ചേരി.

നീലിമ തിങ്ങിയ മാനത്തിൽ പുള്ളി
നീരദമാലകൾ നിറയുമ്പോൾ,
കരളും മാമകകരളിൽ പുതിയൊരു
കവിത കൊളുത്തിയ പൂങ്കുയിലേ;
കവിയുടെ മാദക ഭാവനപോലൊരു
കളസംഗീതമൊഴുക്കി നീ.
കരകവിയും കണ്ണേക്കടൽ നടുവിൽ
കരകാണാതിവനലയുമ്പോൾ
ജീവിതമേതോ ഭീകരമായൊരു
കൂരിരുളിൽച്ചെന്നലയുമ്പോൾ,
വേദനതിങ്ങിപ്പൊങ്ങി മാമക
ചേതന നീറിപ്പിടയുമ്പോൾ
കരുണപൊഴിച്ചൊരു കൊച്ചോടവുമാ
യരികിലണഞ്ഞൊരു പൈങ്കിളിയേ,
ഒരുപുതുസ്വപ്നസമാനം നീയെ—
ന്നരികിലണഞ്ഞതു കാണുമ്പോൾ
കനലുപൊരിഞ്ഞൊരു മാമകഹൃത്തിൽ
കദനത്തിന്നൊരു കുളിരുണ്ടായ്
നീറിപ്പുകയും മാമകഹൃത്തിൽ
നീയൊരു കവിത കുറിക്കുമ്പോൾ
ജീവിതമേതൊ മോഹനമായൊരു
ദ്യോവിൽച്ചെന്നു ലയിക്കുമ്പോൾ
എൻകരളിന്നും കരളായ്ത്തീർന്നൊരു
പൂങ്കുയിലേ നീ പിരിയൊല്ലേ.





# നമ്മുടെ
# ★ കാർഷിക പ്രശ്നങ്ങൾ. ★

എം. പി. ബാലഗോപാലൻ, B. A., B. L.

മിതശീതോഷ്ണ മേഖലയിലുള്ള ക്ലററൻ വനാന്തരങ്ങളിൽ വേട്ടയാടി നടന്ന, ക്രമേണ അലഞ്ഞുതിരിഞ്ഞു നദീതടങ്ങളിൽ താവളപ്പെട്ടു, ഇതുവരെ ഉണ്ടായതിൽ ഏററവും വലിയ വിപ്ലവമായ കൃഷി ചെയ്യുക എന്ന കാര്യം കണ്ടുപിടിച്ചു, അതിൽകൂടി സമൂഹങ്ങളായി ഉരുത്തിരിഞ്ഞ മനുഷ്യജീവിതത്തിൽ—ഉടനീളം കാണാവുന്ന സാംസ്കാരിക വൈശിഷ്ട്യമാണ് കൃഷിയോടുള്ള അഭിരുചി മറെറതൊരു കാര്യത്തെക്കാളും മനുഷ്യജീവിതത്തെ അതിന്റെ വിവിധ തുറകളിലായി സ്വാധീനപ്പെടുത്തുവാൻ കൃഷിപണിക്ക് കഴിഞ്ഞിട്ടുണ്ട്. അത് ഒരു ജീവിതരീതിയെത്തന്നെ വാർത്തെടുത്തിരിക്കുന്നു. പ്രാചീനങ്ങളായ സംസ്കാരങ്ങളിൽ മിക്കവയും കൃഷിയിടങ്ങളുമായി ബന്ധപ്പെട്ടതാണ് കവിതകളിൽ ഇടയഗാനങ്ങൾ (Pastrol Songs) ഉൾനാടൻ അന്തരീക്ഷം പ്രതിബിംബിക്കുന്നതുമൂലം എല്ലാ ഭാഷകളിലെ സാഹിത്യശാഖകളിലും വേരൂന്നിപ്പിടിച്ചതാണ്. വൈദികസംസ്കാരം തുടങ്ങി, ആധുനിക സംസ്കാരം വരെ എല്ലാററിലും പ്രസ്തുത Pasteral element നു പ്രസക്തിയുണ്ട്. ഈ യുഗം സങ്കീർണ്ണമായ നാഗരികതയുടെ കാലഘട്ടമാണെങ്കിലും ചിത്ര, ഗാന, സാഹിത്യ നൃത്താദി എല്ലാ കലാവിശേഷങ്ങളിലും പഴയ നാടൻ പ്രവണതകൾ കുളിർമ്മ വീശാറുണ്ട്. ഇങ്ങിനെ മനുഷ്യജീവിതത്തെ സാരമായി ബാധിച്ച ഒരു കാര്യമെന്ന നിലക്ക് കൃഷിക്കു അർഹിക്കുന്ന പ്രാധാന്യം കല്പിക്കപ്പെടുന്നില്ലെന്നസ്ഥിതി തികച്ചും ശോചനീയമെന്നേ പറയേണ്ടൂ.

**ഉടമാവകാശം.**—കൃഷിയിടങ്ങളിലുള്ള ഉടമാവകാശത്തെപ്പററി പറയുമ്പോൾ രണ്ട് ഉപാധികളാണ് കാര്യമായി ഓർമ്മിക്കേണ്ടതു. കൃഷിയിടം, പണിയായുധങ്ങൾ, പാടത്തിറങ്ങി പണിയെടുക്കുന്ന കർഷകതൊഴിലാളികൾക്ക കൃഷിഭൂമിയും ഉപകരണങ്ങളും ഉടമപ്പെടുവാൻ സാധിക്കുകയെന്നതാണ് കൃഷി നന്നായി നടത്താനുദ്ദേശിക്കുന്ന ഏതൊരു നാട്ടിന്റെയും പരമമായ ലക്ഷ്യം. ഈ കാര്യം വെച്ചു നോക്കുമ്പോൾ അറിയാം നമ്മുടെ നാട് ഏത്ര പിന്നണിയിലാണുള്ളതെന്നു. ഇവിടെ നിലത്തിന്റെ പരമാധികാരി കൃഷിയുമായി യാതൊരു ബന്ധവുമില്ലാത്ത ജന്മിയും, തമ്പുരാനുമാണ്. ശരിക്കു നിലത്തു വേലചെയ്യുന്നവർക്കും, നിലത്തിന്റെ പരമാധികാരികൾക്കുമിടയിലാകട്ടെ ഒരു വലിയ സംഖ്യവരുന്ന മദ്ധ്യവർത്തികളും. നമ്മുടെ ഏററവും വലിയ പ്രശ്നം ഇതാണ്. കൃഷി ചെയ്യുന്നവൻ നിലമുടമയാകേണ്ടിയിരിക്കുന്നു. പണിയായുധങ്ങൾ അവന്റെതായുമിരിക്കണം. കാർഷികരാജ്യങ്ങളായ നമ്മുടെ നാട്ടിന്റെ അഭിവൃദ്ധിക്കുള്ള ഏതൊരു പ്രവർത്തനവും ഈ ലക്ഷ്യം വെച്ചുകൊണ്ടു വേണം മുന്നോട്ടുപോകാൻ. നിയമനിർമ്മാണമായാലും ശരി, കിസാൻ പഞ്ചായത്ത്പോലുള്ള കാർഷി

ക സംഘടനകളുടെ പ്രവർത്തനമായാലും ശരി.

**ശാസ്ത്രീയവീക്ഷണം:**—ഇന്നാട്ടിലെ കർഷകന്റെ തലയിൽ തലമുറകളായി കെട്ടിവെക്കപ്പെട്ടിട്ടുള്ളശാപമാണ് അന്ധവിശ്വാസങ്ങൾ. പരിഷ്കൃത കൃഷിസമ്പ്രദായങ്ങളോട് പൊരുത്തപ്പെടാനുള്ള വൈമുഖ്യം തൊട്ട്, വൈപരീത്യങ്ങൾക്ക് മുഴുവൻ വിധിയെ പിടിച്ചുകൊണ്ട് ഇതികർത്തവ്യതാ മൂഢനായിരിക്കുകയെന്നതുവരെ ചെന്നെത്തുന്നു. ആ അശാസ്ത്രീയത സ്വകാര്യസ്വത്തുടമ സമ്പ്രദായംതന്നെ, സമ്പത്ത് ദൈവദത്തമാണെന്ന അന്ധവിശ്വാസത്തിന്മേലാണല്ലോ കെട്ടിപ്പടുത്തിട്ടുള്ളത്. കാലവർഷപ്പിഴവിനും, വിളനാശത്തിനും, കന്നുകാലിനാശത്തിനും എല്ലാം നാം ഈശ്വരനെ പഴിക്കുന്നു. അതിനുള്ള കാരണങ്ങളെന്തല്ലാമെന്നു മനസ്സിലാക്കി അവയ്ക്ക് ശാസ്ത്രീയമായ പരിശാന്തി കണ്ടുപിടിക്കുവാൻ നാം ഒരിക്കലും ഒരുങ്ങുന്നില്ല. വായുവും വെള്ളവുംപോലെ ഭൂമിയും എല്ലാവർക്കും അവകാശപ്പെട്ടതാണെന്ന കാര്യംപോലും നാം ഈശ്വരഹിതവുമായി കൂട്ടിക്കുഴക്കുന്നു. ഇന്നാട്ടിലെ കാർഷികസാമ്പത്തിക പ്രശ്നങ്ങളെ വെറും ഐഹികകാര്യങ്ങളായി എടുത്തു അവക്കു ബുദ്ധിപൂർവ്വകമായി പരിഹാരങ്ങൾ—ഗ്രാമീണനിലവാരത്തിലായാലും ശരി, രാഷ്ട്രീയനിലവാരത്തിൽ ആയാലുംശരി—കണ്ടുപിടിച്ച് അവ നിരക്ഷരകുക്ഷികളായ നമ്മുടെ കർഷകരുടെ ഇടയിൽ പ്രചരിപ്പിക്കേണ്ട ചുമതല ഓരോ സോഷ്യലിസ്റ്റിനുമുണ്ട്.

**മുതലിറക്ക്:**—നാടുവാഴിത്ത കാലഘട്ടത്തിലെ കൃഷിക്കും മുതലാളിത്തകാലഘട്ടത്തിലെ കൃഷിക്കും മൗലികമായ ചില വ്യത്യാസങ്ങൾ കാണാം. പ്രധാനമായി ആദ്യത്തേതിൽ കൃഷി ഒരു ജീവിതസമ്പ്രദായമാണെങ്കിൽ രണ്ടാമത്തേതിൽ ഒരു ജീവനോപാധി മാത്രമാകുന്നു. നാടുവാഴിയും, കൃഷിക്കാരനും തമ്മിലുള്ള ബന്ധം ജീവിതത്തിന്റെ എല്ലാ തുറകളേയും ബാധിക്കുന്ന തരത്തിലാകയാൽ **കൃഷി**ക്കാരന്റെ സ്വകാര്യജീവിതത്തിലും തമ്പുരാന്റെ സ്വാധീനശക്തി കടന്നുചെല്ലുന്നതു കാണാം. മുതലാളിത്തകാലഘട്ടത്തിലാകട്ടെ മുതലാളിയും കർഷകത്തൊഴിലാളിയും തമ്മിൽ ഇണക്കുന്ന ഒററ ഒരു കണ്ണി "കൂലി" മാത്രമായിരിക്കും. അവരുടെ താല്പര്യങ്ങളാകട്ടെ പരസ്പരവിരുദ്ധവും. നമ്മുടെ നാട്ടിൽ മുടക്കു മുതലിന്റെ ലാഭമുണ്ടാക്കൽ എന്ന നിലക്ക് കൃഷിപ്പണി വൻതോതിൽ സംഘടിക്കപ്പെട്ടിട്ടില്ല. ആദ്യത്തേതിൽനിന്നു രണ്ടാമത്തെ കാലഘട്ടത്തിലേക്ക് നാം ക്രമേണ പരിവർത്തനം ചെയ്തുവരുന്നേയുള്ളു. അടുത്തകാലത്തായി പണക്കാർ വലിയ കാണസംഖ്യകളായി ഭൂമിയിൽ മുതലിറക്കി ദ്രവ്യാവകാശം സമ്പാദിക്കാൻ തുടങ്ങുകയും അതിനുള്ള ലാഭമെന്നനിലക്ക് കച്ചവട ഉൽപന്നങ്ങൾ(Commercial Crops)ഉണ്ടാക്കുകയും ചെയ്തുവരുന്നതായി കാണാം. ജന്മിത്ത കാലഘട്ടത്തിലെ ദുഷിച്ച വഴക്കങ്ങളിൽനിന്നു കുതറി മാറി പുതുതായതും തനതായതുമായ ഒരു ജീവിതരീതി കൃഷിക്കാർ സ്വയം വാർത്തെടുത്തെങ്കിൽമാത്രമെ, പ്രധാനമായും കാർഷികരാജ്യമായ നമ്മുടെ നാട്ടിൽ സോഷ്യലിസം കരുപിടിക്കുകയുള്ളു.

**കൂട്ടുകൃഷി, നിയമം, മേത്തരംകൃഷിയിടങ്ങൾ:**- ഒരു രോഗിക്കു പത്ഥ്യമായ ആഹാരവും ഔഷധവും നിർണ്ണയിക്കേണ്ടതു ഒരു വൈദ്യനാണെന്നതുപോലെ, വളർച്ചയെത്താത്ത ഒരു ജനതക്കു വേണ്ടു നല്ലകാര്യങ്ങൾ നിർദ്ദേശിക്കേണ്ടത് ഭരണകൂടമാണെന്ന ഒരു വാദഗതിയുണ്ട്. അത് അതിന്റെ ആത്യന്തിക സ്വഭാവത്തിൽ സ്വേച്ഛാധിപത്യ വാസന കലർന്നതായി കാണാം. നിയമത്തിന്റെ സഹായം തേടുന്ന ഒരു ജനത അതിന്റെ ആത്മവീര്യത്തെ സംബന്ധിച്ചേടത്തോളം ക്രമേണ ദുർബ്ബലമാ

യിത്തീരുകയാണ്. നിയമത്തിന്റെ സഹായം മൂലം ഒരു സംസ്കാരം കെട്ടിപ്പടുക്കാമെന്നു പറയുന്നതു, കുറെ കടലാസുപൂക്കൾ നിരത്തിവെച്ചു അവയിൽ സുഗന്ധദ്രവ്യങ്ങളൊഴിച്ചു, ഒരു പൂന്തോട്ടമുണ്ടാക്കാമെന്നു പറയുന്നതുപോലെയിരിക്കും. സോഷ്യലിസമെന്ന ജീവിതരീതി സ്വയം പടർന്നു പന്തലിച്ചു വളർന്നു വികസിക്കേണ്ടുന്ന ഒന്നാണ്. അതിനു വേണ്ട കളമൊരുക്കാനെ നിയമനിർമ്മാണം കൊണ്ടാകൂ. ജനാധിപത്യത്തിൽ വിശ്വസിക്കുന്ന നമുക്ക് ഒരു വിപ്ലവസേനയുമായി നാടാകെ മാർച്ച്ചെയ്തു കർഷകരുടെ മുഴുവൻ അവകാശപ്രമാണങ്ങളേയും ചുട്ടുചാമ്പലാക്കി കൂട്ടുകൃഷിയിടങ്ങൾ സംഘടിപ്പിച്ചു നിയമംമൂലം അവയെ നിലനിർത്തുക സാദ്ധ്യമല്ല; അഭിലഷണീയവുമല്ല കാരണം മനുഷ്യന്റെ ജീവിതരീതി ഇടക്കു വെച്ചുമുറിച്ചു കടക്കുവാനുള്ള ശ്രമം മനുഷ്യവളർച്ചക്ക് സാധകമാകുന്നതിനേക്കാളേറെ ബാധകമായിട്ടാകും പരിണമിക്കുക.

ഒററപ്പെട്ടും ചിന്നിച്ചിതറിയും കിടക്കുകമൂലം സാമ്പത്തിക ഭദ്രതയില്ലാതെ കൃഷിയിടങ്ങൾ മോശപ്പെട്ടു വരികയും, കർഷകർ കടപ്പെട്ടുവരികയും ചെയ്യുകയെന്നതാണ് ഇന്നത്തെ കൃഷിയുടെ നില. സ്വകാര്യസ്വത്തുടമാവകാശം ഒരു വിർപ്പിനു തുടച്ചുമാററുക സാദ്ധ്യമല്ല. പടിപടിയായിവേണം സാമൂഹ്യവൽക്കരണം നടത്തുക. ആ നിലക്കു കൃഷിയിടങ്ങൾ യോജിപ്പിക്കുവാനും നല്ല നിലയിൽ കൃഷിചെയ്യാനും നമുക്കു മേത്തരം കൃഷിയിടങ്ങൾ സംഘടിപ്പിക്കേണ്ടിയിരിക്കുന്നു. Better Farming Societies (മേത്തരം കൃഷി സംഘം) സംഘടിപ്പിക്കുവാൻ നമ്മുടെ പ്രവർത്തകർ ശ്രദ്ധിക്കേണ്ടിയിരിക്കുന്നു. കൂട്ടുകൃഷിക്കുള്ള എല്ലാ ആനുകൂല്യങ്ങളും കിട്ടുക; അതേ അവസരം യോജിച്ചു നിൽക്കുന്നുവെങ്കിലും തങ്ങളുടെ കൃഷിയിടങ്ങളിൽ തങ്ങൾക്കുള്ള സ്വകാര്യ ഉടമ നഷ്ടപ്പെടാതെയും ഇരിക്കുക— ഇത്രയുമാണ് Better Farming Co-Operaties Socity കൾ കൊണ്ടുള്ളമെച്ചം. ഒരു പ്രത്യേകസ്ഥലത്തു തൊട്ടുതൊട്ടു കിടക്കുന്ന കൃഷിയിടങ്ങളുള്ള പത്തോ അമ്പതോ കൃഷിക്കാർ ഒരു Better Farming Society തുടങ്ങിയെന്നിരിക്കട്ടെ അവരുടെ ആ നിലങ്ങൾ യന്ത്രകലപ്പകൾകൊണ്ടു ഉഴുതു ശരിപ്പെടുത്താം; ചുരുങ്ങിയ ചിലവിൽ മൊത്തമായി വളം വാങ്ങിയിടാം, മററു എല്ലാവിധ ആധുനിക കൃഷി സമ്പ്രദായങ്ങളും അവക്ക് കൂട്ടായിനിന്നു ഉപയോഗപ്പെടുത്താം. അത്തരം ഒരു സൊസൈററിക്കു, ഒരു വലിയ കൃഷിക്കാരനുകൂടിസാധിക്കാത്ത, അത്രയും നല്ലതോതിലുള്ള ജലസേചനപദ്ധതികൾ തന്നത്തായി ആവിഷ്കരിക്കാം. യന്ത്രീകൃത കൃഷിയിടങ്ങളുള്ള ചില പാശ്ചാത്യനാടുകളിൽ വിദഗ്ധന്മാരുടെ മേൽനോട്ടത്തിൽ പരശ്ശതം ചതുരശ്രനാഴിക വരുന്ന കൃഷിയിടങ്ങളിൽ നിലനിർത്തേണ്ടുന്ന ജലനിരപ്പ്പോലും നിയന്ത്രിക്കപ്പെട്ടു വരുന്നുണ്ട്. ഇത്തരം സൊസൈററികൾക്കു തീർച്ചയായും നമ്മുടെ കൃഷിയെ ഒരു നല്ലനിലയിലേക്കു ഉയർത്തുവാൻ കഴിയും. ആ നിലക്കു നിയമത്തിന്റെ സഹായം കാത്തിരുന്നു സ്വയം നാശഗർത്തത്തിലേക്കു മുതലക്കൂപ്പു കുത്താതെ, നമുക്കു അത്തരം സൊസൈററികൾ സംഘടിപ്പിച്ചു നമ്മുടെ കൃഷിയെ രക്ഷിക്കേണ്ടിയിരിക്കുന്നു. പഞ്ചവത്സര പദ്ധതിയിൽ അത്തരം സൊസൈററികൾക്കു ധാരാളം സഹായങ്ങൾ ലഭിക്കുന്നതാണ്. പക്ഷെ, അത്തരം നീക്കിവെപ്പുകൾ (Allotments) അതർഹിക്കുന്ന പ്രസിദ്ധീകരണം കിട്ടാതെ ഇപ്പോൾ ലാപ്സായിപോവുകയാണ്. എന്തുകൊണ്ടു നമുക്ക് അത്തരം സംഘങ്ങൾ രൂപീകരിക്കുന്നതിൽ മുൻകയ്യെടുത്തു പ്രവർത്തിച്ചു കൂടാ. ഓണം കേറാമൂലകളായ നമ്മുടെ ഉൾനാടൻ പ്രദേശങ്ങളുടെ മുഖഭാഗം മാററിത്തീർത്ത് കൃഷിക്കാ

ചെറുകഥ



## മേൽവിലാസം

# തെററിയകണക്ക്.

അനന്തൻ ചോഴക്കാട്.

വിയർത്തൊലിച്ചുകൊണ്ടാണ് രാമചന്ദ്രൻ ആപ്പീസിലേക്ക് കയറിച്ചെന്നത്. ദേഹത്തോട് പററിപ്പിടിച്ച ഷർട്ടിൻെറ ചില ഭാഗങ്ങൾ ചതുപ്പുനിലത്തിൻെറ പ്രതീതിയുള വാക്കി. ദുസ്സഹമായ ചൂട്. സൂര്യൻ ഭൂമിയിലേക്കു ഇറങ്ങിവരികയാണോ? ഹൃദയരക്തത്തെപ്പോലും വററിച്ചുകളയുന്ന തീവ്രമായ തീക്ഷ്ണത അയാൾ ഇതിനു മുമ്പു അനുഭവിച്ചിട്ടില്ല. തനിക്ക് അഭിമുഖമായിട്ടുള്ള ജാലകപ്പഴുതിലൂടെ അയാൾ കൈപുറത്തേക്കിട്ടു. അടഞ്ഞുകിടന്നിരുന്ന അതിൻെറ പൊളികൾ ഞെട്ടിയുണർന്നവൻെറ കൺപോളകൾപോലെ തുറക്കപ്പെട്ടു. കിഴക്കൻകാററ് തെന്നിത്തെന്നി വരുകയാണ്. അക്കാലത്തുള്ള നീർച്ചാലുകളിൽനിന്നു റാഞ്ചിയെടുത്ത കുളിർമ്മയുമായി കടന്നു വരേണ്ടുന്ന ആ കാററിനുപോലും ഊഷ്മളതയുണ്ടു. പ്രകൃതിയുടെ കഴിവിനെ വെല്ലുവിളിച്ചുകൊണ്ടു, തലക്കുമുകളിൽ ആലക്തിക വിശറി വട്ടം കറങ്ങുകയാണ്. അയാൾ തൻെറ മേശക്കരികെ ഇരുന്നു. അപ്പോൾ അവ്യക്തമായ വിദൂരതയിലേക്കാണ് കണ്ണുകൾ ഇഴഞ്ഞുപോയതു.

അങ്ങു ദൂരെ ഈത്തപ്പനയുടെ തണൽ കീഴിൽ ഇരുന്നുകൊണ്ടു ഒരു പററം യാത്രക്കാർ വിശ്രമം കൊള്ളുകയാണ്. രാമചന്ദ്രൻെറ ചിന്തകൾ ആ വഴിക്കു നീങ്ങി. അവർ ഒരു കുടുംബമായിരിക്കും. സുഖവും ദുഃഖവും പരസ്പരം പങ്കിട്ടെടുക്കുന്ന കുടുംബം! അല്ലെങ്കിൽ അത്രയും സഹവർത്തിത്വം പുലർത്തുന്നതിനു അവകാശമില്ല. ആ തണലിലിരുന്നു ജീവിതപ്രശ്നങ്ങൾ അയവിറക്കുകയായിരിക്കും. ഹൃദയത്തിൽനിന്നു ഹൃദയത്തിലേക്കു പകരുകയായിരിക്കും. ഭാഗ്യശാലികൾ! അത്തരത്തിലുള്ള ഒരു സാമൂഹ്യജീവിതം തൻെറ പ്രതീക്ഷകൾക്കതീതമാണെന്നു രാമചന്ദ്രനറിയാം. ആ വഴിയാത്രക്കാരുടെ നേരെ അയാൾക്കു തെല്ലൊരു അസൂയ തോന്നി.

---

രുടെ ജീവിതരീതി നന്നാക്കിക്കൊണ്ടുവേണം നമുക്ക് പുതിയ ഒരു സംസ്കാരവിശേഷം കരുപിടിപ്പിക്കുവാൻ. കിസാൻപഞ്ചായത്ത് അതനുസരിച്ചുള്ള പ്രവർത്തനത്തിൻെറ ഒരു രൂപരേഖ ആസൂത്രണം ചെയ്ത് പ്രവർത്തനം തുടങ്ങേണ്ട കാലം അതിക്രമിച്ചിരിക്കുന്നു.



കുറച്ചുകാലമായി രാമചന്ദ്രൻ ഈ ലോകത്തിൽ തനിച്ചാണ്. മനംമടുപ്പിക്കുന്ന ആ ഏകാന്തതയിൽനിന്നു രക്ഷപ്പെടണമെന്നു വളരെയായി ആശിക്കാൻ തുടങ്ങിയിട്ട്. ആശിക്കുന്നതനുസരിച്ചു കൂടുതൽ കൂടുതൽ ആ ഏകാന്തതയിലേക്കു ഒട്ടിപ്പിടിക്കുകയായിരുന്നു. അയാളുടെ ജീവിതവുമായിബന്ധപ്പെട്ട എല്ലാകണ്ണികളും ദയനീയമായവിധത്തിലാണു തകർന്നുപോയതു. ഒരിക്കലും വിളക്കിപ്പിടിപ്പിക്കാൻ കഴിയാത്ത കണ്ണികൾ!

അമ്മയുടേയും,അനുജൻെറയും രൂപങ്ങൾ രാമചന്ദ്രൻെറ ഓർമ്മയിലേക്കുയർന്നു. അയാളുടെ കണ്ണുകൾ കണ്ണുനീർ തടാകങ്ങളായി മാറുകയായിരുന്നു. മററാരും കണാതിരിക്കാൻവേണ്ടി അയാൾ കൈലേസുകൊണ്ടുമുഖംപൊത്തി കളഞ്ഞു.



കഥാകൃത്ത്

സഹപ്രവർത്തകരായ ദാവീദും സുശീലയും ശേഖരനും എന്തോ രസാവഹമായ കാര്യത്തിൽ മുഴുകിയിരിക്കുകയാണ്. അവരാരും തന്നെക്കുറിച്ചുശ്രദ്ധിക്കുന്നില്ലെന്നു രാമചന്ദ്രനുബോദ്ധ്യമായി. അല്ലെങ്കിൽ അവരിൽനിന്നു പ്രത്യേകമായ ഒരു ശബ്ദമെങ്കിലും തൻെറ സമീപത്തേക്കു ഇഴഞ്ഞു വരേണ്ടതായിരുന്നു. അയാൾഅറിയാതെ ഒന്നു നെടുവീർപ്പിട്ടുപോയി. വികാരക്ഷോഭ്യമായ നെടുവീർപ്പ്!

ശേഖരൻ ലീവെടുത്തുനാട്ടിലേക്കുപോകാൻ ഒരുങ്ങിയിരിക്കുകയാണ്. അയാൾ സ്വദേശംകണ്ടിട്ടു രണ്ടുവർഷം കഴിഞ്ഞു. കണ്ണുകളിൽ നിറയെ പ്രകാശവും, കരളിൽ മധുരിക്കുന്ന കിനാക്കളുമായി അയാളെ കാത്തിരിക്കുന്നവരുണ്ടു. അയാളുടെ പുനരാഗതിക്കുവേണ്ടി, ആയുർദൈർഘ്യത്തിനുവേണ്ടിപ്രാർത്ഥിക്കുന്നവരുമുണ്ടു.

"എത്രകാലമായി അങ്ങയെ ഒന്നു കണ്ടിട്ട്.എങ്ങിനെയെങ്കിലും ഇവിടംവരെ വരു. എൻെറ ഹൃദയം ദാഹിക്കുകയാണ്.--"

ശേഖരൻെറ കാമുകി അയാൾക്ക് അങ്ങിനെ എഴുതിയിട്ടുണ്ടായിരുന്നിരിക്കും. അല്ലെങ്കിൽ അയാൾ അനുഭവിക്കുന്ന സന്തോഷത്തിനു ഒരു പ്രത്യേകത ഉണ്ടാവാൻ തരമില്ല.

രാമചന്ദ്രൻ സ്വന്തം ജന്മദേശത്തെക്കുറിച്ചു ഓർത്തു. ഉററവരായി ആരും തന്നെഅവിടെയില്ല. പെററുവീണ മണ്ണുപോലുംഅന്യാധീനപ്പെട്ടുപോയി. വാത്സല്യനിധിയായ അമ്മ, സ്നേഹസമ്പന്നനായ അനുജൻ, ആ അമൂല്യജീവിതങ്ങൾ ആകസ്മികമായാണ് മണ്ണടിഞ്ഞുപോയതു. കഴിഞ്ഞ ജനവരിമാസത്തിലാണത് സംഭവിച്ചത്.

പ്ലൂരസി പിടിപെട്ട രാമചന്ദ്രൻ ഹെഡ്ക്വാർട്ടേർസ് ആശുപത്രിയിൽ കിടക്കുകയായിരുന്നു. അവിടെ എത്തിയതിൻെറ രണ്ടാമത്തെദിവസമാണ് അനുജൻെറ മരണവാർത്ത അയാൾ കണ്ണുനീരോടുകൂടി വായിച്ചതു. ഈ ബ്രഹ്മാണ്ഡം മുഴുവൻ തന്നിലേക്കു സങ്കോചിച്ചു പൊട്ടിത്തെറിക്കാൻ ഭാവിക്കുന്നതു പോലെ അയാൾക്ക് തോന്നി. കരഞ്ഞു കരഞ്ഞു അയാൾഅപബോധാവസ്ഥയിലെത്തി എത്ര ദിവസമാണ് അങ്ങിനെ കിടന്നതെന്നു അയാൾക്കറിഞ്ഞുകൂടാ. കണ്ണുതുറന്നപ്പോൾ ആ പരിചിതരായ ചിലർ തൻെറ ചുററും നില്ക്കുന്നതായിട്ടാണ് കണ്ടത്. അവരിൽ ഓരോരുത്തരുടേയും മുഖത്തേക്ക് അയാൾ മാറി മാറി നോക്കി പൊട്ടിക്കരഞ്ഞു. വീണ്ടും മൂർച്ഛിച്ചു ............ഉടലിൽ ചതവുപററിയ പാമ്പിനെപ്പോലെയാണ് ദിവസങ്ങൾ ഇഴഞ്ഞു നീങ്ങി

യത്.....ആശുപത്രിയിൽനിന്നു ഒളിച്ചുപോവാൻ പലപ്പോഴും അയാൾക്കു തോന്നിയിട്ടുണ്ട്. അമ്മയെക്കുറിച്ചു ഓർക്കുമ്പോഴെല്ലാം ആ തീരുമാനം വേണ്ടെന്നുവെക്കുകയും ചെയ്യും.

വിധിയുടെ കയ്യിൽ താൻ ഒരു പരീക്ഷണവസ്തുവായി മാറിയിരിക്കുകയാണെന്നു രാമചന്ദ്രൻ മനസ്സിലാക്കി. എന്തും സഹിക്കാനുള്ള കഴിവ് അയാൾ കുറേശ്ശെക്കുറേശ്ശെയായി ആർജ്ജിക്കുകയായിരുന്നു. എങ്കിലും അനുജനെക്കുറിച്ചുള്ള ചിന്ത തീരെ വിട്ടുപോയില്ല. ഒരു ജ്യേഷ്ഠന്റെ പുരോഗതിക്കുവേണ്ടി തന്റെ ജീവിതം മുഴുവൻ ത്യാഗം ചെയ്യുവനാണ് ആ അനുജൻ. തന്റെ വിദ്യാഭ്യാസത്തിനു പിന്നിൽ, മാന്യതക്കുപിന്നിൽ, അനുജന്റെ വിയർപ്പിന്റേയും രക്തത്തിന്റെയും ചുവയുള്ള ഒരു ചരിത്രമുണ്ടെന്നു അയാൾ അനുസ്മരിച്ചു. തലയിണയുടെ ചുവട്ടിൽ വെച്ച മണിപേർസ്, രാമചന്ദ്രൻ ഇടക്കിടക്ക് എടുത്തുനോക്കും. അതിന്റെ മടക്കിൽ, അമ്മയും താനും, അനുജനും കൂടി ഇരിക്കുന്ന ഒരു ഫോട്ടോ വെച്ചിട്ടുണ്ട്. അമ്മയുടെ നിർബന്ധപ്രകാരം ഒരിക്കൽ ഗുരുവായൂരിൽ പോയി മടങ്ങിവരുമ്പോൾ എടുപ്പിച്ചതാണത്. എന്തുകൊണ്ടോ അതൊരു ആവശ്യമാണെന്നുതോന്നി. ആ ഫോട്ടോവിലേക്കു നോക്കുമ്പോൾ അയാൾ ചുററുപാടുകൾ വിസ്മരിച്ചു പോകും.

കണ്ണിമയ്ക്കാതെയുള്ള ആ നോട്ടത്തിൽ താങ്ങാനാവാത്ത കനത്ത വേദനയുടെ പ്രതിഫലനം ഉണ്ടായിരുന്നു.

“എന്റെ ഗോപീ—” അയാൾ ഉന്മാദിയെപോലെ പലപ്പോഴും ഉച്ചത്തിൽ വിളിച്ചുപോയിട്ടുണ്ട്.

ജ്യേഷ്ഠനെ ഇത്രയധികം വിശ്വസിക്കുകയും സ്നേഹിക്കുകയും ചെയ്ത അനുജന്മാർ ഈ ലോകത്ത് ഉണ്ടായിട്ടുണ്ടോ? ഗോപിയാണു ആ ചോദ്യത്തിനുള്ള ഉത്തരം. ഏതു വേദനയിലും വിഷമഘട്ടത്തിലും തീവ്രമായ ശാന്തത പുലർത്തിപ്പോരുന്ന ഒരു സ്വഭാവമായിരുന്നു ഗോപിയുടേത്. ഒരു തത്വജ്ഞാനിയുടെ തലയെടുപ്പോടുകൂടി അവൻ പ്രശ്നങ്ങൾ കൈകാര്യം ചെയ്യുമ്പോൾ പലപ്പോഴും രാമചന്ദ്രൻ അന്തംവിട്ടു നിന്നുപോയിട്ടുണ്ട്.

“ബ്രഹ്മാവിനു ഓർമ്മത്തെററു വന്നതാണ്. നീ അനിയനും അവൻ ഏട്ടനുമാണ്” ഒരിക്കൽ ഫലിതസ്വഭാവേന അമ്മ തന്നോടു പറഞ്ഞ ആ വാചകം നിറയെ പരമാർത്ഥത്തിന്റെ ബീജങ്ങളായിരുന്നുവെന്നു രാമചന്ദ്രനു ഇപ്പോഴാണ് തോന്നിയത്. തനിക്കു ആരെയും നിസ്വാർത്ഥമായി സ്നേഹിക്കാൻ കഴിഞ്ഞിട്ടില്ലെന്നു അയാൾ ഓർത്തു. തന്റെ ഏററവും വലിയ ദൌർബ്ബല്യങ്ങളിൽ ഒന്നാണതെന്നു അയാൾ മനസ്സിലാക്കുകയും ചെയ്തു.

ആശുപത്രിയിൽ നിന്നു ഡിസ്ചാർജ്ജ് ചെയ്യപ്പെട്ടതിനു ശേഷം രാമചന്ദ്രൻ കല്പനയെടുത്ത് നാട്ടിലേക്കുപോയി. അയാൾക്കറിയാം തന്നെ കണ്ണുനീരോടുകൂടി കാത്തിരിക്കുകയാവും അമ്മയെന്നു്. അമ്മയുടെ ആശാകേന്ദ്രം രാമചന്ദ്രൻ മാത്രമായി അവശേഷിച്ചിരിക്കുകയാണ്. അമ്മയുടെ കെട്ടടങ്ങാത്ത മനഃശല്യം ഭാഗികമായും ഒതുങ്ങുവാനുള്ള ഉപാധിയായി അയാൾമാത്രമെ ഈ ലോകത്തിലുള്ളു. ജീവിതസത്യവുമായി അയാൾ ബന്ധപ്പെടാൻ പോവുകയാണ്......... മുമ്പ് അതൊരു കളിതൊട്ടിലായിട്ടാണ് കരുതപ്പെട്ടതു.........ജീവിതം ഒരു സത്യമാണെന്നു ബോദ്ധ്യപ്പെടുമ്പോൾ മാത്രമാണ് മനുഷ്യൻ ചുമതലാബോധമുള്ളവനായിത്തീരുന്നതു.

അന്നു ഉച്ചക്കു മുമ്പാണ് രാമചന്ദ്രൻ വീട്ടിലെത്തിയതു. തന്റെ ദേഹം ദയനീയമാ

യവിധം പരവശപ്പെട്ടതിനെ കുറിച്ചു അന്വേഷിച്ചവരോടെല്ലാം അയാൾ എന്തെല്ലാമോ മറുപടി പറഞ്ഞു. പരസ്പരവൈരുദ്ധ്യമുള്ള അഭിപ്രായങ്ങളായിരുന്നു അവ. എങ്കിലും വ്യക്തമായി ഒന്നും ഓർമ്മയില്ല. സർക്കാർ ആലയിൽ നിന്നു അഴിച്ചുവിടപ്പെട്ട കാലിക്കിടാവിനെപ്പോലെ അയാൾ പരവശനായിരുന്നുവെന്നു മാത്രം അറിയാം.

ആ വീട്ടിൽ തീവ്രമായ നിശ്ശബ്ദത വ്യാപിച്ചതുപോലെ രാമചന്ദ്രനു തോന്നി. മുററത്തെ പേരമരച്ചില്ലകളിൽ കരക്കാററു കൈവെക്കുമ്പോൾകൂടി ശബ്ദമുണ്ടാകുന്നില്ല. പ്രകൃതിപോലും പരിണാമത്തിന്നു വഴിമാറിക്കൊടുക്കുകയാണ്. വളരെക്കാലം മുമ്പു ആൾത്താമസം മാറിപ്പോയ പ്രതീതി. അയാൾ തെല്ലുനേരം കോലായയിൽ തറച്ചു നിന്നുപോയി. അവിടെ ചുമരോടുചേർന്നു ഒരു ചാരുകസേരയുടെ അസ്ഥികൂടം കിടക്കുന്നുണ്ട്. ഗോപിയുടെ നിത്യോപയോഗവസ്തുക്കളിൽ ഒന്നാണത്. അവൻ എഴുതുകയും ആകാശക്കോട്ടകൾ കെട്ടുകയും ചെയ്തതു അതിൽ ഇരുന്നുകൊണ്ടായിരുന്നിരിക്കാം. ഉടമസ്ഥാവകാശിയുടെ നഷ്ടം ആ കസേരയെ അസ്ഥികൂടമാക്കിമാററിയിരിക്കുകയാണു.

“അമ്മേ........അമ്മേ........”

രാമചന്ദ്രൻ വിളിച്ചു. നീറുന്ന ഒരു ആത്മാവിൻെറ ഗദ്ഗദം ആ വിളിയിൽ അന്തർലീനമായിരുന്നു.

“ഏ——”

അകത്തുനിന്നു ഒരു ഞെരക്കം തേക്കി വന്നു. അദമ്യമായ വേദനയുടെ സംഭാവനയായിരുന്നു ആ ശബ്ദം. രാമചന്ദ്രൻ ഇടറുന്ന കാലുകളോടുകൂടി അകത്തേക്കു കടന്നുചെന്നു.

ഒരു നരച്ച കമ്പിളികൊണ്ടു ദേഹമാസകലം മൂടിപ്പുതച്ചു കിടക്കുകയാണ് അമ്മ. മുഖത്തെ ആവരണം പതുക്കെ നീക്കിക്കൊണ്ട് രാമചന്ദ്രൻ വീണ്ടും വിളിച്ചു.

“അമ്മേ........അമ്മേ........”

അമ്മ കണ്ണുതുറന്നു.

“എൻെറ മോനെ....”

അണപൊട്ടിക്കരഞ്ഞു....നിമിഷങ്ങളുടെ ദുർബ്ബലമായ മണൽത്തിട്ടകളിൽ തടഞ്ഞുനിന്നിരുന്ന വേദനയുടെ കാട്ടാറാണ് കരകവിഞ്ഞൊഴുകുന്നതു. അതിനെ ഒന്നു നിയന്ത്രിക്കാൻ രാമചന്ദ്രനു സാധിച്ചില്ല. അയാളും ആ വേദനയിലൂടെ ഒഴുകിയൊഴുകി പോവുകയായിരുന്നു.

കുറെ നിമിഷങ്ങൾ കടന്നുപോയി.... കൃത്യനിഷ്ഠയുള്ള നിമിഷങ്ങൾ!

“അമ്മേ....എല്ലാം വിധിയാണെന്നു കരുതി സമാധാനിക്കൂ—”

അമ്മയെ സാന്ത്വനിപ്പിക്കുവാൻ രാമചന്ദ്രൻ ശ്രമിച്ചു. കൂടുതൽ വാക്കുകൾ പുറത്തേക്കു വന്നില്ല. ഉൽക്കടമായ നൊമ്പരം ആത്മാന്തരാളത്തിൽ ചുഴികൾ സൃഷ്ടിക്കുമ്പോൾ പലപ്പോഴും നാക്കുള്ളിലോട്ട് വലിഞ്ഞുപോകാറുണ്ടു. മൺമറഞ്ഞ ഇളയമകൻെറ അപദാനങ്ങൾ അമ്മയുടെ ഇടറുന്ന ശബ്ദത്തിലൂടെ രാമചന്ദ്രൻ കേട്ടുനിന്നു.

ഗോപിയുടെ മരണത്തിനുശേഷം നനഞ്ഞ കണ്ണുകളോടുകൂടിയല്ലാതെ ആ മാതാവ് ഒന്നും കണ്ടിട്ടില്ല. നീണ്ട പതിനഞ്ചുദിവസമായി ഒരേ ഒരു കിടപ്പിൽതന്നെയാണ്. അയൽവക്കത്തുള്ള ദയാലുക്കൾ ആരെങ്കിലും വന്നു ചിലപ്പോഴൊക്കെ വല്ലതും കാച്ചിക്കൊടുക്കും....കൃത്യമായ ശുശ്രൂഷയോ ചികിത്സയോ ഇല്ലാത്തതുകൊണ്ടു രോഗം കുറെക്കൂടി മൂർച്ഛിച്ചിരിക്കുകയാണ്.

“അമ്മ മരുന്നൊന്നും കഴിക്കിണില്ലേ?”

രാമചന്ദ്രൻ ആരാഞ്ഞു.

"ഇനി എന്തിനാമോനേ മരുന്നു. ഇത് മാറാനുള്ള ദീനേല്ലാ—"

നിരാശയുടെ ശബ്ദമാണ് ആ അഭിപ്രായഗതിയിലൂടെ രാമചന്ദ്രൻ കേട്ടത്. അതു അയാളുടെ ഹൃദയത്തിൽ കൂടുതൽ മുറിവുകളുണ്ടാക്കി. സഹനശക്തിയിൽ കെട്ടിനിർത്തിയിരുന്ന വേദനകൾ വീണ്ടും കെട്ടഴിയാൻ തുടങ്ങി.

"എങ്ങിനെയെങ്കിലും ഒരു ഡോക്ടരെ വിളിച്ചുകൊണ്ടുവരു—"

രാമചന്ദ്രന്റെ മന:സാക്ഷി തെരുതെരെ നിർബന്ധിച്ചു. അയാൾ ഉടനെത്തന്നെ മുറിവിട്ടു പുറത്തേക്കുപോയി. നാലുമൈൽ അകലെയുള്ള പട്ടണത്തിലേക്കാണ് അയാളുടെ കാലുകൾ നീങ്ങിയതു.

ഇടവഴിവിട്ടു പാതയിലെത്തിയപ്പോൾ നടത്തത്തിന്നു വേഗതകൂടി. പറക്കുന്നതിനേക്കാൾ വേഗത! കലാശാലയിലെ വാർഷികപരീക്ഷാദിവസം സമയം വൈകിയിട്ടുപോലും ഇത്രയും വേഗത്തിൽ അയാൾ നടന്നുപോയിട്ടില്ല. ഇതും ഒരു പരീക്ഷയാണ്. അഗ്നിപരീക്ഷ! ജീവിതത്തിലെ പരീക്ഷ കടലാസിൽ എഴുതുന്നതിലല്ല. പ്രത്യുത, സർവ്വസ്വവും, അതിലുപരി ജീവനും കൂടി പ്രതിസന്ധിഘട്ടത്തിൽ പണയപ്പെടുത്തിക്കൊണ്ടു വസ്തുതകളുമായി ഏറ്റുമുട്ടുന്നതിലാണ്.

താൻ ഒരു കരകെത്തുന്നതിനുമുൻപ് ആ മാതാവിന്റെ ജീവിതവഞ്ചി തകർന്നുപോകാൻ പാടില്ലെന്നു രാമചന്ദ്രനു നിർബന്ധമുണ്ടായിരുന്നു. അതിന്നുവേണ്ടി ഏതു ത്യാഗവും ചെയ്യാൻ അയാൾ സന്നദ്ധനാണ്.

ഏതാണ്ട് സന്ധ്യയോടടുത്തപ്പോൾ ഡോക്ടരേയും കൂട്ടിക്കൊണ്ടു അയാൾ മടങ്ങിയെത്തി. തക്കതായ മരുന്നുകൾ കഴിപ്പിച്ചാൽ രോഗം മാറുമെന്നു അയാൾ വിശ്വസിച്ചിരുന്നു. അമ്മയെ പരിശോധിച്ചുകൊണ്ടിരുന്ന ഡോക്ടരുടെ ഭാവ വ്യതിയാനങ്ങൾ മനസ്സിൽ പതിഞ്ഞപ്പോൾ ആ വിശ്വാസത്തിന്നു ഇളക്കം സംഭവിച്ചു.

"നോ ഹോപ്പ്—"

വിദഗ്ദ്ധമായ പരിശോധന അവസാനിപ്പിച്ചുകൊണ്ടു, ആ ഡോക്ടർ അഭിപ്രായപ്പെട്ടു. രാമചന്ദ്രൻ കർത്തവ്യതാമൂഢനായി നിന്നുപോയി. തന്റെ ആത്മാവുമായി ബന്ധപ്പെട്ട അവസാനത്തെ കണ്ണികൂടി പൊട്ടാൻ പോവുകയാണ്. അയാൾക്ക് വീർപ്പു മുട്ടുന്നതുപോലെ തോന്നി.... .... .... .... ....രണ്ടു ദിവസങ്ങൾക്കു ശേഷം അതും സംഭവിച്ചു. അമ്മയുടെ ശവശരീരത്തിന്നരികെ ഏങ്ങലടിച്ചുകൊണ്ട് കിടന്ന രാമചന്ദ്രനെ സമാധാനിപ്പിക്കാൻ സ്നേഹജനങ്ങൾക്കു നന്നെ പാടുപെടേണ്ടിവന്നു........

എല്ലാം ഇന്നലെ കഴിഞ്ഞതുപോലെയാണ് രാമചന്ദ്രനു തോന്നുന്നത്. അയാളുടെ കണ്ണുകൾ വീണ്ടും നിറഞ്ഞു. ചിന്തകൾ മസ്തിഷ്ക്കത്തിൽ കിടന്നു പിരിമുറുക്കുകയാണ്. ഒന്നിനെക്കുറിച്ചും അമർത്തിയമർത്തി ചിന്തിക്കരുതെന്നു കരുതിയതാണ്. എങ്കിലും ചിന്തിച്ചുപോയി. കനത്ത ഒരു കാലൊച്ചകേട്ടപ്പോഴാണ് അയാൾ ചിന്തയിൽനിന്നുണർന്നതു. മേലുദ്യോഗസ്ഥന്മാർ ആരെങ്കിലും വരികയായിരിക്കുമോ? ആയിക്കൂടെന്നില്ല. തന്റെ മുമ്പിൽ കുന്നുകൂടി കിടക്കുന്ന മേൽവിലാസം തെറ്റിയ കത്തുകൾ അയാൾ പരിശോധിക്കുവാൻ ആരംഭിച്ചു. ശവശരീരം കീറിമുറിച്ചു പരിശോധിക്കുന്ന ഒരു ഡോക്ടരുടെ ഗൌരവം തന്നിലേക്ക് ആവിഷ്ക്കരിക്കാൻ അയാൾ ശ്രമിച്ചു. പക്ഷെ സാധിച്ചില്ല.

"ആർദ്രഗീതിങ്ങ്—"

ഇളകുന്ന കരിമ്പനയോലയിൽ മുളങ്കമ്പ് പററിയാലെന്നതുപോലുള്ള ഒരു ശബ്ദം രാമചന്ദ്രൻെറ പുറകിൽനിന്നു മുഴങ്ങി. അയാൾ തെല്ലൊരു അമ്പരപ്പോടുകൂടി തിരിഞ്ഞു നോക്കി. അപ്പോൾ കണ്ടതു മുനിസ്വാമിയെയാണ്. ഡെഡ്‌ലററർ ഓഫീസിലെ മറെറാരു സഹപ്രവർത്തകനായ അയാൾ സുപ്രിൻറൻെറ് ചമഞ്ഞുവന്നതാണ്. ഓഫീസിൻെറ മൂലയിൽനിന്നു ഈണമുള്ള ഒരു പൊട്ടിച്ചിരി ഉയർന്നു. സുശീലയാണ് അതിൻെറ അവകാശി. രാമചന്ദ്രനു സുശീലയോട് വല്ലാത്ത വെറുപ്പുതോന്നി. ആ പൊട്ടിച്ചിരിയിലൂടെ കിനിഞ്ഞുവന്നത് അവഹേളനത്തിൻെറ സ്വരമായിരുന്നില്ലെ? മാനസികമായ ഒരവസ്ഥാന്തരത്തിൽ കുടുങ്ങിക്കിടക്കുന്ന ഒരു മനുഷ്യനെ അവഹേളിച്ചതുകൊണ്ട് എന്തു നേട്ടമാണുണ്ടാകുന്നതു? അയാൾ അവളുടെ നേരെ ഇമവെട്ടാതെ തെല്ലുനേരം നോക്കിയിരുന്നുപോയി. വെറുപ്പ് അമർഷമായി രൂപാന്തരപ്പെടുകയായിരുന്നു അപ്പോൾ. അവളെ ഒന്നു കശക്കിക്കളയാൻതോന്നി. പക്ഷെ മന:സാക്ഷി എന്തുകൊണ്ടോ അതിനു സമ്മതിച്ചില്ല. തുടർന്നു ഓർമ്മകൾ കുത്തഴിയുകയാണുണ്ടായതു്.... എത്രത്തോളം ഭദ്രമായാണ് അവയെല്ലാം ഒതുക്കിവെച്ചിരുന്നത്.! എന്നിട്ടും ചരടുപൊട്ടിയ ഗ്രന്ഥംപോലെ ചിതറിക്കിടക്കുകയാണ്. അവയെ ചവിട്ടിമെതിച്ചുകൊണ്ടു അയാളുടെ ഹൃദയാന്തരാളത്തിലേക്ക് ഒരു പെൺകൊടി കടന്നുവന്നു. ലഹരിപിടിപ്പിക്കുന്ന സൌകുമാര്യം തളംകെട്ടി നില്ക്കുന്ന ഒരു ഉൾനാടൻ പെണ്ണ്!.

കൊല്ലങ്ങൾക്കുമുമ്പാണ് രാമചന്ദ്രൻ അവളെ കണ്ടുമുട്ടിയതു്. തികച്ചും യാദൃശ്ചികമായിരുന്നു ആ സന്ദർഭം.

ജീവിതത്തിൻെറ താളിൽ പതിഞ്ഞുപോയ ഒരു മുദ്രയാണതു്. കാലത്തിൻെറ കൈകൾക്ക് അതു മാച്ചുകളയാൻകഴിയുമെന്നു വിചാരിച്ചിരുന്നു. പക്ഷെ കൂടുതൽ കൂടുതൽ തെളിഞ്ഞുവരികയാണ്.

ഒരു ഓണക്കാലം.... അനുജനും അമ്മയും നിർബന്ധിച്ചതനുസരിച്ചു പതിനഞ്ചുദിവസത്തെ കല്പനയെടുത്തു രാമചന്ദ്രൻ നാട്ടിൽ വന്നിരിക്കുകയാണ്. ചുററുപാടുകൾ ആകപ്പാടെ അണിഞ്ഞൊരുങ്ങി നില്ക്കുന്ന മട്ടുണ്ട്. കർക്കിടകക്കുറുമ്പിൽനിന്നു മോചനം നേടിയഭാവമാണ്. കൊച്ചുപുൽക്കൊടി തുമ്പിനുപോലും!

ഒന്നു രണ്ടുദിവസം വീട്ടിൽ ചടഞ്ഞിരുന്നപ്പോൾ മടുപ്പുതോന്നി. കുറെക്കാലമായി പട്ടണത്തിലെ ജീവിതവുമായി ബന്ധപ്പെട്ടിരിക്കുകയായിരുന്നു. തന്നിമിത്തം ഉൾനാടൻ സമ്പ്രദായത്തിലും സംസ്കാരത്തിലും അയാൾക്ക് ഇമ്പമുണ്ടായില്ല. താൻ ഒരു പുതിയ പന്ഥാവിലൂടെയാണ് നീങ്ങുന്നതെന്ന ധാരണയാണ് അയാൾക്കുണ്ടായിരുന്നത്. പണ്ടത്തെ കളിത്തോഴന്മാരെപ്പോലും വിസ്മരിക്കേണ്ടതായി വന്നു ആ ഒററപ്പെടലിൽ ആദ്യമാദ്യം വിഷമം അനുഭവപ്പെട്ടില്ല. പിന്നീട് അതൊരു അസ്വസ്ഥതയായി രൂപാന്തരപ്പെടുകയും ചെയ്തു. എവിടെയെങ്കിലും ചുററിക്കറങ്ങിയാൽ അല്പം ഉന്മേഷം കിട്ടുമെന്നുകരുതി. പ്രത്യേകിച്ചു പ്രകൃതിരമണീയത തളംകെട്ടിനില്ക്കുന്ന നാട്ടിൻപുറത്തു.

ശാന്തമായ ഒരു സായാഹ്നത്തിൽ അയാൾ നടക്കാനിറങ്ങി. പടിഞ്ഞാററൻ കുന്നുകളുടെ പിമ്പിൽ മറഞ്ഞുനിന്നു മന്ദഹസിക്കുകയാണ് അസ്തമനസൂര്യൻ കാമുകൻെറ സമീപം നാണം കുണുങ്ങി നില്ക്കുന്ന ഒരു ഉൾനാടൻ പെൺകൊടിയെപ്പോലെ വിലസുകയാണു ചക്രവാളം. കെട്ടടങ്ങാൻപോകുന്ന പ്രകാശധാര സൃഷ്ടിക്കുന്ന നീളമേറിയ നിഴലുകളെ

പിന്നിട്ടുകൊണ്ടു അയാളുടെ കാലുകൾ മുന്നോട്ടുനീങ്ങി. "എനിക്കും അങ്ങിനെയൊക്കെ അറിയാം" എന്ന മട്ടിൽ പുഞ്ചിരിതൂകുന്ന കാശിത്തുമ്പകളാണ് വഴിനീളെ. തെല്ലുദൂരം ചെന്നപ്പോൾ നെല്ലിപ്പൂക്കളുടെ ഹൃദ്യമായ വാസനയാണ് നാസാരന്ധ്രങ്ങളിലൂടെ അരിച്ചുകയറിയത്. അപ്പോൾ അവ്യക്തമായ സുഖം അനുഭവപ്പെട്ടു. അല്പനേരം അവിടെയെങ്ങാനും വിശ്രമിച്ചാൽ കൊള്ളാമെന്നു തോന്നി. ആ ഒററയടിപ്പാതയുടെ ചുമലിൽ കൈവെച്ചുകിടക്കുന്ന ആമ്പൽപൊയ്കയുടെ കരയിൽ ചെന്നുനിന്നു. സ്ഫടികം പോലെ നിർമ്മലമായ ജലപ്പരപ്പിൽ കുറെ ഇലകളും രണ്ടു ആമ്പൽ പൂമൊട്ടുകളും അയാൾ കണ്ടു. ഒരു മൊട്ടു വിടരാത്തതും മറേറതു് വിടരാൻ ആരംഭിക്കുന്നതുമായിരുന്നു. ആ മനോഹരമായ പ്രകൃതിദൃശ്യത്തിലേക്കു കണ്ണെറിഞ്ഞപ്പോൾ ചുററുപാടിനെക്കുറിച്ചുള്ള ധാരണ തീരെ ഉണ്ടായിരുന്നില്ല. അയാളുടെ ഇടത്തെതുടയിൽ മുട്ടിയുരുമ്മിക്കൊണ്ടു ഒരു പൂവാലി പശുകടന്നുപോയി. അയാൾ ഞെട്ടിത്തെറിച്ചു. അങ്ങിനെ വരുമെന്നു കരുതിയതല്ല. തിരിഞ്ഞുനോക്കി. തെല്ലകലെ നിന്നു ഒരു പെൺകൊടി ഊറിയൂറിച്ചിരിക്കുന്നതാണ് കണ്ടതു്. അമർഷത്തെക്കാളേറെ അപമാനബോധമാണു് അപ്പോൾ ഹൃദയത്തെ വലയം ചെയ്തിരുന്നതു. തൻെറ ഭീരുത്വത്തെക്കുറിച്ചു അയാൾ ലജ്ജിച്ചു.

കെട്ടുകുററിയിൽനിന്നു മോചനംനേടിയ ആവേശമാണു് ആ പശുവിനുണ്ടായതു്. മൃഗത്തിനുമാത്രമല്ല, ബുദ്ധിയും വിവേകവും ഉള്ള മനുഷ്യനുപോലും മോചനംനിമിത്തം കണ്ണുകാണാതാവാറുണ്ടു.

പശു പുല്ലു്കാർന്നുതിന്നുകൊണ്ടു കളത്തിലേക്കു ഇറങ്ങി. കയറിൻെറ ഒരു അററം പിടിച്ചുകൊണ്ടു ആ കുസൃതിപ്പെണ്ണു് കരയിലും നിന്നു.

"ചൂണ്ടലിൽ വലിയ മീനാണല്ലോ കുടുങ്ങിയതു്—"

രാമചന്ദ്രൻ ഒരു അഭിപ്രായപ്രകടനം നടത്തി. വാസ്തവത്തിൽ ഒളിയമ്പു് എയ്തതായിരുന്നു അതു്.

"എൻെറ പശുവിനെന്തെങ്കിലും കേടു പററല്ലെ—" അവൾ കഴുത്തു വെട്ടിച്ചുകൊണ്ടു പറഞ്ഞു. തികച്ചും അതൊരു ഭീഷണിയായിരുന്നു. മധുരിക്കുന്ന ഭീഷണി.

പശു ശക്തിയോടുകൂടി മുന്നോട്ടു നീങ്ങിയപ്പോൾ അതിനെ നിയന്ത്രിക്കുവാൻ അവൾക്കു കഴിഞ്ഞില്ല. സ്ത്രീകൾ പലപ്പോഴും മൃഗത്തിനു കീഴടങ്ങേണ്ടിവരാറുണ്ടു. പരാജയപ്പെട്ടപ്പോൾ അവൾ സഹായത്തിനു അപേക്ഷിച്ചു.—

"ഇതിനെയൊന്നു പിടിച്ചു തരൂ—"

"എന്നെക്കൊണ്ടാവില്ല. ആരോടെങ്കിലും ചെന്നുപറ--"

അങ്ങിനെ പറയാനാണ് രാമചന്ദ്രൻ ഉദ്ദേശിച്ചതു. പക്ഷെ എന്തുകൊണ്ടോ കഴിഞ്ഞില്ല. നാക്കിൻെറ തുമ്പിലോളം കിനിഞ്ഞുവന്ന വാക്കുകളാണ് അകത്തേക്കു തന്നെ വലിഞ്ഞുപോയതു്.

അയാൾ അടുത്തുചെന്നു. കയറിൻെറ ഒരു അററം പിടിച്ചു തനിക്കു ഉള്ളേടത്തോളം ശക്തിപരീക്ഷിച്ചുനോക്കി. ഒരു വിധത്തിൽ വിജയിച്ചു. പക്ഷെ വിരലുകളിലെ തൊലി ചിലേടങ്ങളിൽ ഉരിഞ്ഞുപോവുകയും ചെയ്തു. ഒരു ജേതാവിൻെറ ഭാവമാണു് അയാളിൽ തെളിഞ്ഞതു്. എങ്കിലും മുറിവുകളിലൂടെ വേദന

പടർന്നു പിടിക്കുകയായിരുന്നു.

"എന്തെ കയ്യ് മുറിഞ്ഞതാ?—"

ചോര വാർന്നൊലിക്കുന്ന ആ മുറിവുകളിലേക്കു നോക്കിക്കൊണ്ടു ആ നിഷ്കളങ്കയായ പെണ്ണ് സഹതാപം പ്രകടിപ്പിച്ചു.

"ഓ സാരമില്ല—"

മുറിവുപററിയ ഒരു ധീരയോദ്ധാവിന്റെ ഗൌരവമുണ്ടായിരുന്നു അപ്പോൾ രാമചന്ദ്രനു. അല്ലെങ്കിൽ ഒരു പുരുഷന്റെ ധീരത കേവലമൊരു പെണ്ണിന്റെ മുമ്പിൽ ബലികഴിക്കാൻ പാടുണ്ടോ?

അവൾ കാണാതെ അയാൾ ആ നീറുന്ന കൈവിരലുകളിൽ പതുക്കെ പതുക്കെ ഊതി.

കുറെ നിമിഷങ്ങൾ കടന്നുപോയി. യാതൊരു ഒച്ചപ്പാടും ഉണ്ടാക്കാത്ത നിമിഷങ്ങൾ! എന്തോ പരതിക്കൊണ്ടു അവൾ ആ കുററിക്കാടിനു ചുററും അലഞ്ഞു നടക്കുകയായിരുന്നു. അവസാനം ഒരുതരം പച്ചപ്പുല്ലു കയ്യിലിട്ടു തിരുമ്മിക്കൊണ്ടു രാമചന്ദ്രനെ സമീപിച്ചു.

"ഈ മരുന്നു പുരട്ടിയാൽ വേഗം സുഖാവും.—"

ആ അഭിപ്രായത്തിൽ അന്തർഭവിച്ചിരുന്നത് ഒരു വൈദ്യന്റെ വൈദഗ്ധ്യമായിരുന്നില്ല. ആത്മാർത്ഥതയുടെ മിടിപ്പുകളായിരുന്നു.

വേണ്ടെന്നുപറയാൻ രാമചന്ദ്രനു സാധിച്ചില്ല. അയാൾ കൈവിരലുകൾ നീട്ടിക്കാണിച്ചു. മുറിവുകളിൽ മരുന്നു പതിച്ചപ്പോൾ, അയാളുടെ സിരാതന്തുക്കളിലൂടെ വേദനയെക്കാളേറെ കോരിത്തരിപ്പാണ് തിളച്ചുകയറിയത്. അത്രയും മാർദ്ദവമേറിയ ഒരു കരസ്പർശം അയാൾ ഇതിനു മുമ്പു ഏററിട്ടില്ല. അതും ഒരു മധുരപ്പതിനേഴുകാരിയുടെ.

"എന്തിന്ന്ണ്ടോ?—"

"ഉവ്വ്...... കുറേശ്ശെ—"

"സാരല്യ....നാളേക്കു സുഖാവും—"

ആത്മവിശ്വാസത്തിൽനിന്നു കിളിർന്നു വന്ന സാന്ത്വനത്തിന്റെ ചുവയുണ്ടായിരുന്നു ആ വാചകത്തിനു.

മൂവന്തിക്കതിർ കെട്ടടങ്ങാൻ പോവുകയാണ്. രാമചന്ദ്രന്റെ കണ്ണുകൾ അവളുടെ മുഖത്തുനിന്നു എന്തൊക്കെയോ ചികഞ്ഞെടുക്കുകയാണ്. ഒരു ദേവതയുടെ സാന്നിദ്ധ്യത്തിലാണ് താനിപ്പോൾ നില്ക്കുന്നതെന്നു അയാൾക്കു് തോന്നി. അയാൾക്ക് അവളോട് പലതും ചോദിക്കണമെന്നുണ്ടായിരുന്നു. എങ്ങിനെയാണത് ആരംഭിക്കേണ്ടത്.? ഒരു എത്തും പിടിയും കിട്ടിയില്ല. വികാരങ്ങളും വിചാരങ്ങളും തമ്മിൽ കെട്ടിപ്പിണഞ്ഞു അടുക്കും ചിട്ടയുമില്ലാതെ കിടക്കുകയാണ്. ഒന്നു തലയുയർത്തുമ്പോൾ മറെറാന്നു തല കുനിക്കുകയാണ്. എങ്കിലും വളരെ സാഹസപ്പെട്ടുകൊണ്ടു അയാൾ അന്വേഷിച്ചു.

"ഇവിടെ അടുത്താണോ വീട്?—"

"അതാ...... ആ കാണുന്ന മുളക്കൂട്ടല്യേ അതിന്റെ അപ്പുറത്താ—"

അവൾ വിരൽചൂണ്ടിക്കൊണ്ടു പറഞ്ഞു

"പേരെന്താ?—"

"ഓ അതൊരു ചീത്തപേരാണ്—"

"ഞാൻ ചോദിക്കുന്നതു തന്നെ ചീത്തപ്പേരാവുമെങ്കിൽ പറയണമെന്നില്ല.—"

അവൾ മുഖം കുനിച്ചുകളഞ്ഞു.

"എന്താ ഒന്നും പറയാത്തത്?—"

"ഒരു പശൂന്റെ പേരാ—"

"എന്നാലും—"

"നാ.........ണി........"

റോസാപൂദളംപോലെ മൃദുലമനോഹരമായ കപോലങ്ങളിൽ സവിശേഷമായ ഒരു അരുണിമ വ്യാപിച്ചതായി രാമചന്ദ്രൻ കണ്ടു.

"നിങ്ങളെവിടന്നാ—"

അവൾ അന്വേഷിച്ചു.

സ്വന്തം നാട്ടിലുള്ളവർപോലും തന്നെക്കുറിച്ചു അജ്ഞരാണെന്നകാര്യം അപ്പോഴാണ് രാമചന്ദ്രനു ബോദ്ധ്യമായതു. കാലം വരുത്തിവെച്ച വ്യതിയാനമാണ് അതിനെല്ലാംകാരണം.

രാമചന്ദ്രൻ തന്നെ അവൾക്കു പരിചയപ്പെടുത്തിക്കൊടുത്തു. ആ സുന്ദരമായ മുഖത്ത് കൌതുകം പൊട്ടിവിടരുകയായിരുന്നു. അവൾ ആദ്യമായി പരിചയപ്പെട്ട ഏററവും 'വലിയ മഹാനാണ്' രാമചന്ദ്രൻ എന്നു ഒരുപക്ഷെ ധരിച്ചു വശായിരിക്കാം. മഹദ്വ്യക്തികളുടെ സമ്പർക്കം ആരാണ് ആഗ്രഹിക്കാത്തതു. പ്രത്യേകിച്ചു പേരിൻേറയും പെരുമയുടേയും പുറകിൽ പിടിച്ചുതൂങ്ങിക്കൊണ്ടു ജീവിക്കാൻ ആഗ്രഹിക്കുന്ന സ്ത്രീകൾ!

"നാണിയെ നാളെ കാണുമോ?—"

"എന്തിനാ—"

"ഒന്നുകൂടി കാണാൻ—"

വെറുതെ ഒന്നു കാണുക മാത്രമായിരുന്നില്ല ഉദ്ദേശം. പെട്ടെന്നു പ്രകടിപ്പിക്കാൻ പററാത്ത ആവശ്യങ്ങൾ ഉൾക്കാമ്പിൽനിന്നു തലയുയർത്തിനോക്കുമ്പോൾ അതിൻെറ സഫലീകരണത്തിന്നുവേണ്ടി സാധാരണ മനുഷ്യൻ വ്യാജപ്രസ്താവന ചെയ്തുപോകാറുണ്ട്. നാണിയുടെ ചുണ്ടിൽ മന്ദഹാസത്തിൻെറ മാതളപ്പൂ വിരിഞ്ഞു. അവൾ കൃതജ്ഞതാപൂർവ്വം തിരിഞ്ഞുനോക്കിക്കൊണ്ടു പത്തുവിനേയും തെളിച്ചു നടന്നു.

ആ നടത്തത്തിൽ അവാച്യമായ ഒരു പ്രത്യേകത പ്രതിബിംബിച്ചിരുന്നു. രാമചന്ദ്രൻ കുറെനേരം അതു നോക്കിക്കൊണ്ടു നിന്നു. നിലാവിനേക്കാൾ കുളർമ്മയേറിയ ഒരു പ്രകാശധാരയാണ് ഹൃദയാന്തരാളത്തിലേക്കു കടന്നുവന്നതു. അപ്പോൾ നിരവധി സ്വപ്നങ്ങൾ വിടരുകയും പരിമളം പരത്തുകയും ചെയ്തു. ആ പരിമളം ബോധമണ്ഡലത്തിൽ തൊറിയിട്ടു നിന്നപ്പോൾ അയാൾ സ്വയം മറന്നുപോയി.

ആമ്പൽപൊയ്കയുടെ വടക്കെക്കരയിൽ പന്തലിച്ചുനിൽക്കുന്ന നെല്ലിമരച്ചില്ലകളെ കുലുക്കിക്കൊണ്ടു കുസൃതിക്കാററു ഓടി നടക്കുകയാണ്. രാമചന്ദ്രൻെറ തലക്കുമുകളിലൂടെ ഒരു കാവതിക്കാക്ക ചിറകടിച്ചു പറന്നു പോയി. ആകാശത്തിൽ നിന്നു വർത്തുളമായ ഒരു പഴുതിലൂടെ ചന്ദ്രൻ എത്തിനോക്കുകയാണ്. പൊയ്കയിലെ ആമ്പൽ പൂമൊട്ടുകൾ രണ്ടും ഹൃദ്യമായ പരിവേഷം സൃഷ്ടിച്ചുകൊണ്ടു വിടർന്നു.

ഹൃദയത്തിന്നു ഒരു തളിരിൻെറ ലാഘവം വന്നതുപോലെ രാമചന്ദ്രനുതോന്നി. പാനപാത്രത്തിൻെറ വക്കത്ത് ചുണ്ടടുപ്പിക്കുമ്പോൾ ഉണ്ടാകാറുള്ള പ്രത്യേകത.

അന്നുരാത്രി വായിക്കാനോ എഴുതുവാനോ തോന്നിയില്ല. വർണ്ണശബളമായ മധുരസ്വപ്നങ്ങൾ ഹൃദയത്തിൻെറ മൃദുലതയിൽ ഇക്കിളി സൃഷ്ടിക്കുമ്പോൾ മനുഷ്യൻ പലപ്പോഴും കർമ്മവിമുഖനായിപ്പോകാറുണ്ട്.

പല സായാഹ്നങ്ങളിലും അവർ സമ്മേളിച്ചു. മുന്തിരിച്ചാറിനേക്കാൾ മദമധുരമായ ഓണക്കാലം ഇതിന്നുമുമ്പൊന്നും തന്നെ രാമചന്ദ്രൻ പിന്നിട്ടിട്ടില്ല.

ഒരുദിവസം കുളത്തിൻെറ കരയിലുള്ള ശിലാതലത്തിൽ അവർ ചെന്നിരുന്നു. ആതമാ

വും ആത്മാവും തമ്മിൽ കെട്ടിപ്പിണഞ്ഞുകൊണ്ടുള്ള ആ ഇരുപ്പിൽ ഒരു സുഖമുണ്ട്; അനിർവാച്യമായ ഒരു പ്രത്യേകതയുണ്ട്. ഈ ലോകത്തിലുള്ള ഏററവും വലിയ ഭാഗ്യശാലികളിൽ ഒരാളാണ് താൻ എന്നു രാമചന്ദ്രൻ അഭിമാനിച്ചു. സ്നേഹിക്കുകയും സ്നേഹിക്കപ്പെടുകയും ചെയ്യുകയെന്നതു സ്വർഗ്ഗകവാടത്തിന്റെ താക്കോൽ കൈപ്പററലാണ്. ആ പരിതസ്ഥിതിയിൽ മനുഷ്യൻ സ്വതവേ അഭിമാനഭരിതനാകാറുണ്ട്.

"നാണീ—"

"ഓ—"

"നോക്കൂ—"

അയാൾ ആകാശത്തിലേക്കു വിരൽ ചൂണ്ടി. രണ്ടു വെള്ളിൽപക്ഷികൾ ചിറകടിച്ചു പറന്നുപോവുകയാണ്.

"എന്തൊരു യോജിപ്പാണവയ്ക്ക്. ഇണക്കിളികളായിരിക്കും—"

"എന്തോ—" നാണി മുഖം കുനിച്ചുകളഞ്ഞു.

"നമ്മളും അവയെപ്പോലെയായിരുന്നെങ്കിൽ—"

അയാളെ അവൾ ഒളികണ്ണിട്ടു നോക്കുകമാത്രം ചെയ്തു. അയാളുടെ അദമ്യമായ അന്തർദാഹം അവൾ തികച്ചും മനസ്സിലാക്കിയിട്ടുണ്ടായിരുന്നു. അപ്പോൾ അവളുടെ നീലമിഴികൾ വികാരോത്തേജകമായ ഒരു മൂക കവിത വിരചിക്കുകയായിരുന്നു.

"ഞാൻ ഒരു കാര്യം ചോദിച്ചാൽ നാണി സത്യം പറയുമോ?—"

"എന്തിനാ ശങ്കിക്കുന്നേ?—"

"ചോദിക്കട്ടെ--"

"ഉം--"

"നാണിക്കെന്നോടു ഇഷ്ടമുണ്ടോ?--"

"ഇഷ്ടമില്ലെങ്കില് ഇവിടേക്ക് വരുമോ. എത്രപ്രാവശ്യം ചോദിച്ചതാണിത്?--"

"വെറുതെ ചോദിച്ചതാണ്--"

വെറുതെയായിരുന്നില്ല. ഹൃദയം കൊള്ളയടിക്കാനുള്ള ഒരുക്കു കൂട്ടൽ ആരംഭിച്ചതായിരുന്നു.

"എന്താ വിശ്വാസം പോരല്ലേ?--"

"സ്ത്രീകളുടെ മനസ്സും മഴക്കാലത്തെ നിലാവും ഒരുപോലെയാണ്. എപ്പോൾ മങ്ങിപ്പോകുമെന്നും എപ്പോൾ തെളിയുമെന്നും നിർണ്ണയിക്കാൻ വയ്യ--"

അങ്ങിനെ പറയാനാണ് രാമചന്ദ്രൻ ഉദ്ദേശിച്ചതു. പക്ഷെ മറെറാരുവിധത്തിലാണ് പുറത്തേക്കു വന്നത്.

"സ്നേഹക്കൂടുതൽകൊണ്ടു ചോദിച്ചുപോയതാണ്.—"

അവർ രണ്ടുപേരും തെല്ലിട നിശ്ശബ്ദതയവലംബിച്ചു. എന്താണ് സംസാരിക്കേണ്ടതെന്നു ആലോചിക്കുകയായിരുന്നിരിക്കും.... ഹൃദയങ്ങൾ അന്യോന്യം സംസാരിക്കുമ്പോൾ നാക്കുകൾ നിശ്ശബ്ദതയവലംബിക്കാറാണല്ലോ പതിവ്. കുറെ നിമിഷങ്ങൾ കടന്നുപോയതിനുശേഷം അയാൾ വിളിച്ചു:--

"നാണീ--"

"ഓ--,,

"നമുക്കെന്നാണ് സ്ഥിരാവകാശം കിട്ടുക?—"

"എന്തിനാ—?"

"ഇങ്ങിനെ ജീവിക്കാൻതന്നെ—"

"വേറൊരാളും പറഞ്ഞിട്ടില്ലല്ലോ

ഇങ്ങിനെയൊക്കെ ആയതു—”

“അല്ല—”

“പിന്നെ—”

“ഈ കുററിക്കാട്ടും പാറക്കെട്ടും മാത്രമാണ് നമ്മുടെ സാമ്രാജ്യം. ഇവിടെവെച്ചു മാത്രമാണ് നമുക്കു ഒത്തുചേരാൻ കഴിയുന്നതു. നാമല്ലാതെ നമ്മെ കാണാൻ പാടില്ലല്ലോ. ഇവിടെ നിന്നു മാറി നമുക്കു വിശാലമായ ലോകത്തിൽ തലയുയർത്തിപ്പിടിച്ചു നടക്കണ്ടേ?—”

“എനിക്കു മനസ്സിലാവ്ണേല്യ—”

“മരണംവരെ നമുക്കു ഒന്നിച്ചു ജീവിക്കാൻ കഴിയണമെന്നാണ് ഞാൻ പറഞ്ഞതിന്റെ പൊരുൾ—”

‘നമ്മള്മാത്രംതീരുമാനിച്ചാമത്യോ?–’

“ഇതിൽ നമ്മുടെ തീരുമാനമാണ് വലിയത്—”

“ആയിരിക്കാം....പക്ഷേങ്കില്—”

“എന്ത്?—”

“ഒ്. ഹും....ഒന്നുംല്യാ—”

നാണി ഒരു ചെറിയ കല്ലെടുത്തു പൊയ്കയിലേക്കു എറിഞ്ഞു. കുഞ്ഞല ചുരുളു വിടർത്തി. സായാഹ്നകാന്തി ആ അലകളിൽ ഹൃദയാകർഷകമായ പരിവേഷം സൃഷ്ടിച്ചു. നീർച്ചണ്ടിയും ആമ്പൽപൂക്കളും തമ്മിൽ മുട്ടിയിളകി. അവ വെള്ളത്തിൽ മുങ്ങുകയും പൊങ്ങുകയും ചെയ്തു.

സാധാരണ മനുഷ്യന്റെ ജീവിതവും ഏറെക്കുറെ ഇതുപോലെയാണ്. എന്തെങ്കിലും വിഷമതയുടെ ഏറുകൊണ്ടാൽമതി ആകെ ഇളകിമറിഞ്ഞുപോകും. അതിലുള്ള എല്ലാ നല്ലതും ചീത്തയും കൂട്ടിമുട്ടി തകർന്നു വരും. പ്രതിഷ്ഠിക്കപ്പെട്ട ആദർശവിഗ്രഹങ്ങൾ പോലും. ആ തകർച്ചക്കു ഭംഗിയുണ്ടായിരിക്കാം. ഭംഗിയുള്ള തകർച്ചഭംഗിയില്ലാത്ത വളർച്ചയെക്കാൾ നല്ലതായിരിക്കും. പക്ഷെ സഹിക്കാൻ സാധിക്കുകയില്ല. അത്തരത്തിലുള്ള യാതൊരു അനുഭവവും ഉണ്ടാകാതിരിക്കട്ടെ എന്നു രാമചന്ദ്രൻ ആശിച്ചു.

“എന്താ ഓർത്തോണ്ടു ഇരിക്കണെ—”

അവൾ ചോദിച്ചു. അയാൾ ചിന്തിക്കുന്നകാര്യങ്ങൾ അവൾക്കു അറിയണമെന്നുണ്ടായിരുന്നു. അയാൾ കേട്ടതായി നടിച്ചില്ല.

“പറയില്യേ?—”

“ഓ ഒന്നുമില്ല. വെറുതെയങ്ങു ചിന്തിച്ചുപോയി—”

“കളവ്—”

“അല്ല. സത്യമാണ്.”

നാണി മുഖം തിരിച്ചുകളഞ്ഞു.

“നാണീ—”

“എന്താ—”

“ഞാൻ മറ്റെന്നാൾരാവിലെ പോവാൻ തീരുമാനിച്ചു—”

“അവധി ഇത്രവേഗം കഴിഞ്ഞോ?”

വിശപ്പടങ്ങുന്നതിനു മുൻപ് ഭക്ഷണം മതിയാക്കേണ്ടിവന്നാലെന്നതുപോലുള്ള ഒരു വല്ലായ്മ ആ ചോദ്യത്തിൽ നിലീനമായിരുന്നു.

“മറ്റെന്നാൾവരെയെ ലീവുള്ളു—എനിക്ക് നാണിയോട്—” അയാൾ അർദ്ധോക്തിയിൽ വിരമിച്ചു

“ഉം പറഞ്ഞോളു—”

“ഒരുപാട് കാര്യങ്ങൾ പറയാനുണ്ടു—”

“ഞാൻ കേൾക്കാൻ തയ്യാറാണ്—”

“ഇപ്പോൾ പറഞ്ഞാൽ തീരില്യ. നാളെ രാത്രിയിൽ നമുക്കു തമ്മിൽ കണ്ടുകൂടേ?—”

“രാത്രിലോ!”

നാണി സംഭ്രമം പ്രകടിപ്പിച്ചു

"നാണീ--"

ആ വിളിക്കു വശ്യശക്തിയുണ്ടായിരുന്നു.

അവൾ രാമചന്ദ്രനെ ദയനീയമായി നോക്കി. വലയിൽ അകപ്പെട്ട ഒരു പേടമാനിന്റെ ദീനത ആ കണ്ണുകളിൽ നിഴലിച്ചിരുന്നു.

"വല്ലോരും കണ്ടാലോ—?"

"അതുകൊണ്ടല്ലേ ഞാൻ രാത്രിയിലെന്നു പറഞ്ഞത്—"

"പേടിയാവും--"

"രക്ഷിക്കേണ്ടവൻ അടുത്തുള്ളപ്പോൾ എന്തിനാണ് പേടിക്കുന്നത്--"

മംഗല്യസൂത്രംകൊണ്ടു ബന്ധപ്പെടാത്ത ഒരു യുവാവുമായുള്ള അടുപ്പം താരുണ്യം തളം കെട്ടിനില്ക്കുന്ന ഒരു പെൺകൊടിയെ സംബന്ധിച്ചേടത്തോളം പേടിക്കത്തക്കതാണ്. അതിലംഘിക്കുന്നതിന്നു മുൻപുതന്നെ തടയേണ്ടതായിരുന്നു. തന്റെ ഹൃദയം കുത്തിക്കവരുവാനുള്ള അധികാരം നൽകിയതിൽ പിന്നെ അതിന്നുള്ള മാർഗ്ഗം കെട്ടിയടക്കുവാൻ ഒരു സ്ത്രീക്കും കഴിയുകയില്ല. പ്രത്യേകിച്ചു കപടതയെന്തെന്നു അറിയാത്ത ഒരു ഉൾനാടൻ പെണ്ണിനു

നാണി ചിന്തയിൽനിന്നു ഉണർന്നു.

"വരാം—ആ മാവിന്റെ ചുവട്ടിലേക്കു നിങ്ങള് വന്നാ മതി--"

തന്റെ വീട്ടിന്റെ തെക്കുവശത്തുള്ള കുററൻ നാട്ടുമാവിനുനേരെ വിരൽ ചൂണ്ടിക്കൊണ്ടു അവൾ പറഞ്ഞു.

"ഇനി അധികം താമസിക്കേണ്ട നാണി പോയ്ക്കോളൂ"

അവൾ മന്ദഹസിച്ചുകൊണ്ടു എഴുന്നേററു. രാമചന്ദ്രന്റെ ചിന്തകൾ മറെറാരു വഴിയിലേക്കു തിരിഞ്ഞു. സ്നേഹത്തിന്റെ കാര്യത്തിൽ ഒട്ടും വളപ്പററില്ലാത്ത മണലാണ് തന്റെ ജീവിതം. എന്തിനാണ് അവളുടെ ഹൃദയത്തെ അവിടെ പറിച്ചു നട്ടതു. അതു വാടിക്കരിഞ്ഞുപോവില്ലേ.? എങ്കിൽ അതു കടുത്ത വഞ്ചനയുടെ കഥയായിത്തീരും. സ്വാർത്ഥലാഭത്തിന്നുള്ള ശ്രമമല്ലാതെ മറെറന്താണ് താൻ ചെയ്തിട്ടുള്ളത്? പാപത്തിന്റെ ദുർഗ്ഗന്ധമുള്ള തന്റെ ഹൃദയത്തിന്റെ തനിനിറം എത്രമാത്രം സാമർത്ഥ്യത്തോടുകൂടിയാണ് മറച്ചു പിടിച്ചിട്ടുള്ളത്. വിശ്വാസത്തിന്റെ മൂടൽമഞ്ഞുകൊണ്ടു പാവപ്പെട്ട ആ പെൺകൊടിക്കു അതു കണ്ടെത്താൻ കഴിഞ്ഞില്ല. സമഗ്രമായ അറിവിൽനിന്നു നാമ്പെടുക്കാത്ത വിശ്വാസം ജീർണ്ണിച്ച ഒരു ഒററത്തടിപ്പാലമാണ്. അതിന്മീതെ നടന്നുപോകുന്ന യാത്രക്കാർ എല്ലായ്പ്പോഴും പതനോന്മുഖരായിത്തീരും.

എല്ലാവിധ പ്രതിബന്ധങ്ങളേയും തൃണവൽഗണിച്ചുകൊണ്ടാണ് ഹൃദയത്തിന്റെ കിളിവാതിലിലൂടെ അവൾ കടന്നുവന്നത്. അതിന്നുവേണ്ടി മാത്രമാണ് താൻ അതു തുറന്നിട്ടത്. അങ്ങിനെ ചെയ്യേണ്ടിയിരുന്നില്ല. അനാഘ്രാതമായ ഒരു കാട്ടുപൂവാണ് അവൾ. അന്തർദാഹത്തിന്റെ പ്രേരണനിമിത്തം അതിന്നുനേരെ കൈനീട്ടി.

ശക്തിയുള്ള വിരലുകൾക്കിടയിലിട്ടു അതു ഞെരിച്ചു കളയുന്നതിലുപരിയായ ഒരു ഉദ്ദേശം തനിക്കു ഉണ്ടായിരുന്നുവോ?. ബഹുമാന്യതയുടെ മുദ്രയണിഞ്ഞു വിരാജിക്കുന്ന പലരും അങ്ങിനെ ചെയ്തിട്ടില്ലേ?. ആദ്യമാദ്യം ചില്ലറതെററുകളാണ് ചെയ്യുക. പിന്നീടു അതു കുററമായിത്തീരുന്നു. തിരുത്തപ്പെടാത്ത തെററുകളാണ് കുററമായി മാറുന്നത്. പലരും തെററുകൾ തിരുത്തിയിട്ടില്ലേ? ഉണ്ട്. കണ്ണുനീരി

ന്റെ രസംഉറഞ്ഞുനിൽക്കുന്ന ത്യാഗത്തിലൂടെ. എന്നാലും മനസ്സാക്ഷിയുടെ കോടതിയിൽ നിന്നു അവരാരും തന്നെ രക്ഷപ്പെട്ടിട്ടില്ല. കാട്ടാളന്റെ സംസ്കാരമാണൊ ബുദ്ധിയും വിവേകവുമുള്ള മനുഷ്യൻ പുലർത്തിപ്പോരേണ്ടത്? അല്ല, എന്തുകൊണ്ടോ അയാളുടെ ചിന്തയുടെ ഉറവ് പെട്ടെന്നുവററിപ്പോയി. അപ്പോഴേക്കും നാണി പോയ്ക്കഴിഞ്ഞിരുന്നു. അവൾ യാത്രചോദിച്ചതുപോലും അയാൾ കേട്ടില്ല.

പിറേറദിവസം പതിവില്ലാത്ത വിധം ആനന്ദഭരിതനായിട്ടാണ് രാമചന്ദ്രൻ കാണപ്പെട്ടത്.

“എന്താണമ്മേ കുട്ട്യേട്ടനു ഇന്നൊരു പ്രത്യേക ആനന്ദം. നാളെ പോകുന്നതുകൊണ്ടായിരിക്കും.—”

കാപ്പികുടിച്ചുകൊണ്ടിരുന്ന ഗോപി അമ്മയോടു ചോദിച്ചു.

“ആവോ?—”

അമ്മ അജ്ഞത പ്രകടിപ്പിച്ചു.

“നമ്മെക്കൊണ്ടുള്ള ശല്യം തീരാൻ പോണന്നു കരുതിയായിരിക്കും—”

“അതൊന്നുമല്ല അനിയാ.........ഏട്ടൻ ജീവിതമാസ്വദിക്കാൻ പോവുകയാണ്—”

അങ്ങിനെ വെട്ടിത്തുറന്നു പറയണമെ രാമചന്ദ്രനുതോന്നിയെങ്കിലും അയാൾ മൂകതയവലംബിച്ചു. സദാചാരബോധത്തിന്റെ മാക്മോഹൻ രേഖ അതിലംഘിക്കാൻ പാടുണ്ടോ?.

അന്നു രാത്രി അമ്മയും അനുജനും ഉറങ്ങിയെന്നു ബോദ്ധ്യപ്പെട്ടപ്പോൾ രാമചന്ദ്രൻ ശബ്ദമുണ്ടാക്കാതെ പുറത്തുകടന്നു. മനസ്സുകുതിച്ചു പായുകയാണ്. അതോടൊപ്പമെത്താൻ അയാൾ പാടുപെട്ടു.

ശാന്തതയുടെ മടിത്തട്ടിൽ കിടന്നു പ്രപഞ്ചംനിദ്രകൊള്ളുകയാണ്. കുന്നിൻ ചരുവിലുള്ള മുളങ്കാടുകൾ ദുശ്ശാഠ്യം പിടിച്ചു കരയുന്ന കുട്ടികളെപ്പോലെ ഇടക്കിടക്കു സ്വൈരക്കേടു ഉണ്ടാക്കുന്നുണ്ടെങ്കിലും. മേഘങ്ങളുടെ അരുപ്പയിലൂടെ നറുനിലാവ് ഇററു വീഴുകയാണ്.

രാമചന്ദ്രൻ മാഞ്ചുവട്ടിൽ ചെന്നു നിന്നു. ദൃഷ്ടി വടക്കോട്ടുനീങ്ങി. നാണിയുടെ വീട്ടിൽ ഒരു കൊച്ചുവിളക്കു മുനിഞ്ഞു കത്തുന്നുണ്ടു. അതിന്റെ മങ്ങിയവെളിച്ചം ജാലകത്തിലൂടെ തേക്കിത്തേക്കി വരുകയാണ്.

അയാൾ ഒരു സിഗരററ് എടുത്തുകൊളുത്തി. കത്തുന്ന തീപ്പെട്ടിക്കോൽ വിരലുകൾക്കിടയിൽ വെച്ചു കറക്കി മേല്പോട്ടെറിഞ്ഞു. സ്വർണ്ണവർണ്ണത്തിലുള്ള ഒരു കൊച്ചുവലയം സൃഷ്ടിച്ചുകൊണ്ടു അതു കെട്ടടങ്ങി. അതോടൊപ്പം നാണിയുടെ വീട്ടിലെ വിളക്കും കണ്ണുചിമ്മി.

തെല്ലിടകഴിഞ്ഞു ഒരു രൂപം അല്പം അകലെ പ്രത്യക്ഷപ്പെട്ടു. ഒരു പുരുഷന്റെ പ്രതീതിയുണ്ടു അതിന്നു. രാമചന്ദ്രനു ഉൾക്കിടിലമുണ്ടായി. ചെകുത്താന്റെയും നടുക്കടലിന്റെയും ഇടയിലാണ് താൻ അകപ്പെട്ടതെന്നു കരുതി. പിന്തിരിഞ്ഞുപോകാനുള്ള വഴിയിലൂടെയാണ് ആ രൂപം നീങ്ങിവരുന്നതു. തന്മൂലം തികച്ചും നിസ്സഹായാവസ്ഥയിലാണ് അയാൾ.

“ഈശ്വരാ—”

വളരെക്കാലത്തിന്നുശേഷം ആദ്യമായി രാമചന്ദ്രന്റെ ബുദ്ധിമണ്ഡലത്തിൽ ആ ശബ്ദം മുഴങ്ങി.

ആ രൂപം അടുത്തുവന്നു. തലയിലേയും മുഖത്തേയും ആഭരണങ്ങൾ വലിച്ചു മാററിക്കൊണ്ടു ചോദിച്ചു:—

"കുറെ നേരായോ വന്നിട്ട്?"

"ഹെറൻെറ നാണി—"

അയാൾ കിതക്കുകയാണ്. ഹൃദയത്തിൻെറ സ്പന്ദനങ്ങൾപോലും പുറത്തക്കു കേട്ടിരിക്കും. അപ്പോൾ.

"അയ്യേ... ഒരു ചെറിയ പെണ്ണിനോളം ധൈര്യം ഒരു വലിയ ആണിനു ഇല്യാതായാലോ....കഷ്ടം."

അയാളുടെ കൈ പിടിച്ചുകൊണ്ടു അവൾ പറഞ്ഞു.

"എന്തിനാ ഈ വേഷംകെട്ടീത്?—"

"അതോ മററാരും സംശയിക്കണ്ടെന്നു കരുതീട്ട്—"

"എവിടെന്നു ഇതൊക്കെ തരായത്?"

"അപ്പേട്ടൻെറ നാടകത്തിലുള്ള വേഷാ—"

"എന്നാലും നാണീ ഇതു് വേണ്ടില്ലായിരുന്നു"—

"ഇത്ര പേടിയുണ്ടെന്നു ഞാനുണ്ടോ അറിഞ്ഞിട്ട്"

ആകാശത്തിൽനിന്നു എല്ലാ മേഘങ്ങളും ചക്രവാളത്തിലേക്ക് ഇറങ്ങിപ്പോയി. നിലാവു പൂർണ്ണമായും തെളിഞ്ഞു. കസവുപുള്ളികളുള്ള നീലനീരാളം പോലുള്ള ആ മരച്ചായയിൽ അവർ ഇരുന്നു.

"നാണീ—"

"ഓ........"

"എൻെറ ഇഷ്ടം നാണിയുടെയും ഇഷ്ടമാണോ"—

അവളുടെ താടിപിടിച്ചു പതുക്കെ ഉയർത്തിക്കൊണ്ടു അയാൾ ചോദിച്ചു.

"അതെ---"

"നിന്നെ നിൻെറ വേഷത്തിൽതന്നെ കാണുന്നതാണ് എനിക്കിഷ്ടം---"

പുരുഷോചിതമായ വേഷങ്ങളെല്ലാം അഴിച്ചു വെച്ചു അവൾ അയാളുടെ ഇടതുവശം ചേർന്നു ഇരുന്നു.

"എന്നെ പേടിപ്പിക്കാനല്ലേ ഈ കാട്ടിക്കൂട്ടിയതൊക്കെ---"

"മററുള്ളവരെ പേടിയുള്ളോണ്ട്---"

"ആരെ?--"

"കല്യാണം കഴിയാത്ത പെണ്ണ് ഒരു എറുമ്പിനെക്കൂടി പേടിക്കണം.—"

"നീ തത്വശാസ്ത്രം പറയുകയാണോ?"

"ആവോ—"

"ഞാൻ പോയാൽ നാണി എന്നെ മറക്കരുതു കേട്ടോ—"

"നിങ്ങൾക്കാവശ്യമായിവരുമ്പോൾ—"

"മരണംവരെ അങ്ങിനെയൊന്നും സംഭവിക്കില്ല നാണി—"

എന്തുകൊണ്ടോ ആ ശബ്ദത്തിനു ഒരു പ്രതിജ്ഞയുടെ ദൃഢതയുണ്ടായിരുന്നില്ല. നാണിക്കു അതു മനസ്സിലായതുമില്ല. അവൾ തല താഴ്ത്തി. കുറെനേരത്തേക്കു ആരും ഒന്നും സംസാരിച്ചില്ല.

കണ്ണെത്താത്ത വിദൂരതയിൽനിന്നു ഒരു പാതിരാക്കിളിയുടെ ദീനാലാപം തെന്നിതെന്നിവന്നു. ചക്രവാളത്തിനു അല്പം മീതെനിന്നുകൊണ്ടു രണ്ടുനക്ഷത്രങ്ങൾ വിറകൊള്ളുകയാണ

"നാണീ—"

"ഓ—"

സംഗീതാത്മകമായ ആ ശബ്ദം രാമചന്ദ്രൻെറ ഹൃദയത്തിൽ പുളകം സൃഷ്ടിച്ചു.

"ഞാൻ സ്നേഹിക്കാൻ പഠിക്കുകയാണ്—"

അവളെ തന്റെ മാറോടടുപ്പിച്ചുകൊണ്ടു അയാൾ പറഞ്ഞു.

"അതിനു പരീക്ഷിക്കണമെന്നുണ്ടോ?—"

"ഇതുതന്നെ ഒരു പരീക്ഷയല്ലേ—"

അവൾ അയാളുടെ മിഴികളിലേക്കു നോക്കി. ഒരാളുടെ ഹൃദയത്തെ നോക്കിക്കാണാനുള്ള ഭൂതക്കണ്ണാടിയാണ് അയാളുടെ കണ്ണുകൾ എന്നു അവൾ മനസ്സിലാക്കിയിട്ടുണ്ടായിരുന്നില്ല.

"നാണി നീ ആരാണെന്നറിയാമോ?"

"ഒരു പാവപ്പെട്ട പെണ്ണ്.—"

"അല്ല.... എന്റെ ജീവിതത്തിലേക്കു ഒരു കെടാവിളക്കുമായി വന്ന നീ ഒരു ദേവതയാണ്—"

"എന്നുവെച്ചാൽ ?—"

"അതൊന്നും ഇപ്പോൾ നിനക്കു മനസ്സിലാവില്ല.—"

എവിടെനിന്നോ ധൃതിപിടിച്ചു ഓടിവന്ന കാർമേഘശകലം ചന്ദ്രനെ മറഞ്ഞുനിന്നു അൽപം മൂകരായി കുറെക്കൂടി ഇരുണ്ടു. അവർ പെട്ടെന്നു എല്ലാം മറന്നുപോയി................

വീണ്ടും പ്രകാശം പരന്നു. അകലെനിന്നു ഒരു കോഴി നീട്ടിക്കൂകി. ഒരു പുതിയ ജീവിതത്തിന്റെ ആരംഭം സൂചിപ്പിക്കുകയായിരുന്നു അത്.

"നേരം വെളുക്കാറായോ"

"ഇല്ല—"

അയാൾ സമാധാനിപ്പിച്ചു.

"ഇനി എന്നാണ് നിങ്ങളെ കാണ്വാ"

"ഇനി കണ്ടില്ലെങ്കിലും മറക്കരുതു—"

അബദ്ധത്തിലാണ് ആ വാചകം അയാളുടെ നാക്കിൽനിന്നു അടർന്നുവീണത്.

കിഴക്കൻ ചക്രവാളത്തിലേക്കു നോക്കി നാണി ചിന്താമഗ്നയായി ഇരുന്നു.

"നാണീ—"

"ഉം—"

ഗൽഗദത്തിന്റെ ചുവയുണ്ടായിരുന്നു ആ ശബ്ദത്തിന്നു.

"നീ കരയുകയാണോ —"

നിശ്ശബ്ദത!

രാമചന്ദ്രൻ അവളുടെ മുഖത്തേക്കു സൂക്ഷിച്ചുനോക്കി. ആ തുടുത്ത കപോലങ്ങളിൽ വെട്ടിത്തിളങ്ങുന്ന രണ്ടു രേഖകൾ കാണപ്പെട്ടു. കണ്ണുനീർ സൃഷ്ടിച്ച നീർച്ചാലുകൾ!

"ഞാൻ തെറ്റുകാരിയായിപ്പോയി-"

ആ വാചകത്തിൽ ഒരു വിലാപകാവ്യം മുഴുവൻ അടങ്ങിയിരുന്നു.

തന്നെ നിർവൃതിയുടെ കൊടുമുടിയിൽ കയററിയിട്ടു അല്പം നിമിഷങ്ങൾക്കു ശേഷം ഉന്തിതള്ളിതാഴത്തിട്ടമെന്നു അവർ വിചാരിച്ചിരുന്നില്ല. അവളിൽനിന്നു കിട്ടാവുന്നേടത്തോളം അയാൾ ചോർത്തിയെടുത്തു. അവസാനം ഒരു ഇളനീർ തൊണ്ടുപോലെ പുറന്തള്ളപ്പെടുകയും ചെയ്തു.

"നാണീ....ഞാൻ പോട്ടെ—"

രാമചന്ദ്രൻ യാത്ര ചോദിച്ചു.

അവൾ അയാളെ അടിമുതൽ മുടിവരെ നോക്കുകമാത്രം ചെയ്തു.

"ഞാനും തെറ്റുചെയ്തു. നീയും.... കഴിഞ്ഞതെല്ലാം മറക്കുക.—"

നിഷ്കളങ്കയായ ഒരു പേടമാനിന്റെ ഹൃദയരക്തം പുരണ്ട അസ്ത്രം പാറമേൽ ഉരച്ചു



സ: A. മാധവമേനോൻ
കി. പ. സ്റ്റേ. കൌൺസിലർ



സ: സി. ഐ. വക്കി
കോഴിക്കോട് ജില്ലാ കി. പ.
ജോ. സിക്രട്ടരി.

# മൂളകാട് സമര സഖാക്കൾ.



സ: P. S. നാരായണൻ
നായർ, പ്രസിഡണ്ട്,
കൊയിലാണ്ടി താലൂക്ക്
കിസാൻ പഞ്ചായത്ത്.



സ: P. K. ബാലകൃഷ്ണൻനായർ
വൈ. പ്ര. കൊയിലാണ്ടിതാലൂക്ക
കിസാൻ പഞ്ചായത്ത്

വൃത്തിയാകുന്ന പരുക്കൻ ശബ്ദമാണു് ആ വാചകത്തിലൂടെ പുറപ്പെട്ടതു.

"നിങ്ങളുടെ ആവശ്യം കഴിഞ്ഞതല്ലൊ.... അനുമതി—"

നാണി എഴുന്നേററു.

"ഞാൻ നിന്റെ മനോഭാവം മനസ്സിലാക്കാൻ പറഞ്ഞതല്ലേ—"

"കഴുത്തറത്തിട്ട വേണോ ചോരേടെ നിറം മനസ്സിലാക്കാൻ—?. നിങ്ങൾ അതുംകൂടി ചെയ്യൂ—."

നനഞ്ഞ കൺപീലികൾ വസ്ത്രാഞ്ചലംകൊണ്ടു ഒപ്പിക്കൊണ്ടു അവൾ നടന്നു.

രാമചന്ദ്രൻ കർത്തവ്യവിമൂഢനായി നിന്നുപോയി.

ആ പാനപാത്രത്തിലെ മുന്തിരിച്ചാറു മോന്തിയ ശേഷം അതു് എറിഞ്ഞുടച്ചതു വലിയ പാതകമായിപ്പോയെന്നു അയാൾക്കു അപ്പോഴാണു് തോന്നിയതു. മനുഷ്യത്വത്തിന്റെ നീതിന്യായക്കോടതി ആ പാതകത്തിന്നു ഒരിക്കലും മാപ്പു നൽകുകയില്ല. ആ ജീവിതത്തിന്റെ നൈർമ്മല്യത്തിൽ എന്തിനാണു് ചളി വാരിയെറിഞ്ഞതു?. അതുവേണ്ടായിരുന്നു. ഇനി ചിന്തിച്ചിട്ടെന്താണു് കാര്യം?.

അയാൾ ഇറങ്ങി നടന്നു. പ്രകാശം പൊട്ടിവിടരുന്നതിന്നു മുമ്പുതന്നെ വീട്ടിൽ എത്തി കിടക്ക നിവർത്തിയിട്ടു കിടന്നു. ഉറക്കം വന്നില്ല ഹൃദയം ഒരു കരിങ്കൽ ചുമക്കുകയായിരുന്നു.

ജോലിസ്ഥലത്തു് മടങ്ങിയെത്തിയപ്പോഴും രാമചന്ദ്രന്റെ ചിന്ത തനിക്കുണ്ടായ നാടകീയാനുഭവത്തെക്കുറിച്ചായിരുന്നു. അയാൾ മറക്കാൻ ശ്രമിച്ചു............................

"കുറെനേരമായല്ലോ ആത്മാവിലേക്കു തലതിരുകിക്കൊണ്ടുള്ള ഈ ഇരുത്തം തുടങ്ങിയിട്ടു എന്തുപററി--- "

രാമചന്ദ്രന്റെ പുറത്തുതട്ടിക്കൊണ്ടു ശേഖരൻ അന്വേഷിച്ചു.

നനഞ്ഞുപോയ കണ്ണുകൾ തുടച്ചുകൊണ്ടു അയാൾ മറുപടി നൽകി.

"ഓ.... ഒന്നുമില്ല.--"

ഓഫീസിന്റെ ചുമരിന്മേൽ പററിക്കിടക്കുന്ന ഘടികാരം നാലുമണിയായെന്നു സൂചിപ്പിച്ചു. മുററത്തെ വേപ്പുമരത്തിന്റെ നിഴൽ ജാലകത്തിന്നുള്ളിലൂടെ അകത്തേക്കു തലയിട്ടിട്ടുണ്ടു.

കുറെ അധികം കത്തുകൾ ഇനിയും പരിശോധിക്കേണ്ടതായിട്ടുണ്ടു രാമചന്ദ്രനു. വളരെ വളരെ വഴികളിലൂടെ സഞ്ചരിച്ചു ഇടിയും വെട്ടും ഏററ കത്തുകളാണു് മേശപ്പുറത്തു് കിടക്കുന്നതു. ആയിരമായിരം വ്യത്യസ്ത ഹൃദയങ്ങളുടെ പ്രതിനിധികളാണവ.

തന്റെ സ്വപ്നങ്ങൾ പോലെ ചിതറിക്കിടക്കുന്ന ആ കത്തുകൾ മുഴുവൻ കത്തിച്ചുകളഞ്ഞാലോ എന്നു പോലും അയാൾക്കു തോന്നി. ചിന്തകൾ വീണ്ടും മസ്തിഷ്കത്തെ കശക്കുകയാണു്.

നാണി ഇപ്പോൾ ജീവിച്ചിരിപ്പുണ്ടോ? എങ്കിൽ ഒരു ഭാര്യയായിരിക്കും. അതിലുപരി ഒരു അമ്മയായിട്ടുണ്ടായിരിക്കും. അല്ലെങ്കിൽ ഉപ്പുവെള്ളംകയറിയ നെൽവയലുപോലെ ആയിത്തീർന്നിരിക്കും ആ ചവിട്ടിക്കുഴച്ച ജീവിതം. അവളെ ഒന്നു കാണാൻ കഴിഞ്ഞെങ്കിൽ! അല്ലെങ്കിൽ എന്തിനാണു് കാണുന്നതു്? അടിച്ചുടക്കപ്പെട്ട ആ വെൺകൽകുടീരം ഇനി വേദന

യോടുകൂടി നോക്കിനിന്നതുകൊണ്ടു എന്താണൊരു മെച്ചം? തന്നിലുള്ള കാട്ടാളനാണ് അതിനു ഉത്തരവാദി. ജീവിതത്തിൽ ഒരാളെങ്കിലും തന്നെ കാത്തിരിക്കാൻ ഉണ്ടെന്നുവന്നാൽ അതു തികച്ചും ഭാഗ്യമാണ്. പക്ഷെ നാണി കാത്തിരിക്കുമോ? അങ്ങിനെ കാത്തിരിക്കാനുള്ള വിശ്വാസത്തിന്റെ അവസാനത്തെ വേരുപോലും അറുത്തുകളഞ്ഞു.

“നിങ്ങളുടെ ആവശ്യം കഴിഞ്ഞതല്ലോ ......അതുമതി—”

പൊട്ടിത്തെറിച്ചുപോകുന്ന സ്നേഹത്തിന്റെ അവസാനത്തെ ഗർജ്ജനമായിരുന്നു അതു. രാമചന്ദ്രന്റെ തലയോട്ടിൽ കിടന്നു മുഴങ്ങുകയാണതു്.

“നാണിയുടെ വിവാഹമാണ് ഈ മാസം പതിനേഴാംതിയ്യതി. അവൾ ഗർഭിണിയാണെന്ന ഒരു അപവാദവുംകൂടി ഇവിടെ പ്രചരിച്ചിട്ടുണ്ടു. ദുർബുദ്ധികളുടെ നാക്കുകൊണ്ടു അളക്കാൻ പാടില്ലാത്തതൊന്നും ഈ ലോകത്തില്ലല്ലൊ. പാവം സാധുപെൺകുട്ടി. വാസ്തവമാണെങ്കിൽ അതിനുത്തരവാദിയായ പുരുഷൻ കാട്ടുപോത്തിനേക്കാൾ നീചനാണ്. അവൻ ഇഞ്ചിഞ്ചായി മരിക്കേണ്ടവനാണ്. വടക്കെവിടെയോ ഉള്ള ഒരാളാണ് വരൻ. അയാൾ ഇതു അറിഞ്ഞിരിക്കാനിടയില്ല. അല്ലെങ്കിൽ വിവാഹത്തിനു തയ്യാറാവുമോ—” ഒരിക്കൽ അനുജൻ എഴുതിയയച്ച എഴുത്തിലെ ഒരു ഭാഗമാണതു്. ആ സംഭവത്തിനു പിന്നിലുള്ള കറുത്ത കൈ അവൻ കണ്ടിരിക്കുകയില്ല. എങ്കിലും ശരിയാണവൻ എഴുതിയതു്.

“വാസ്തവമതാണെങ്കിൽ അതിനു ഉത്തരവാദിയായ പുരുഷൻ കാട്ടുപോത്തിനേക്കാൾ നീചനാണ്. അവൻ ഇഞ്ചിഞ്ചായി മരിക്കേണ്ടവനാണ്—”

ആ വാചകത്തിന്റെ ശരശയ്യയിൽ കിടക്കുകയാണ് രാമചന്ദ്രന്റെ മനഃസാക്ഷി.

പാവം നാണി. വേദനയുടെ കയ്പുരസം അവൾ എത്രമാത്രം മോന്തിയിട്ടുണ്ടായിരിക്കും! അപമാനം ഒരു സ്ത്രീയെ രാക്ഷസീയമായ പ്രകൃതത്തിനു അധീനയാക്കിയേക്കാം. തേൻതുള്ളി വിഷമായിത്തീരുന്ന ഘട്ടമാണതു്. നാണി എന്തുകൊണ്ടു അങ്ങിനെയൊന്നുമായില്ല. മറ്റൊരാളുടെ അപരാധം തന്നിലേക്കു മാത്രം ആവാഹിച്ചെടുത്തു സ്വയം നശിക്കുവാൻ അവൾ തയ്യാറായതു് എന്തിനാണു്? ഒരു വ്യക്തിയുടെ മോചനത്തിനുവേണ്ടി സ്വയം തടവുകാരിയായിത്തീർന്ന അവൾ ഒരു ദേവതയാണ്.

രാമചന്ദ്രന്റെ കണ്ണുകൾ വീണ്ടും നിറഞ്ഞു. അയാൾ പതുക്കെ എഴുന്നേററു പുറത്തേക്കു പോയി. വരാന്തയിലെ കരിങ്കൽതൂണു ചാരി നിന്നുകൊണ്ടു ആ ഈന്തപ്പനയുടെ ചുവട്ടിലേക്കു വീണ്ടും കണ്ണോടിച്ചു. തന്റെ ജീവിതംപോലെ അവിടം ശൂന്യമായിട്ടാണു് കാണപ്പെട്ടതു്.

കുറെ നിമിഷങ്ങൾക്കുശേഷം അയാൾ തിരിച്ചുവന്നു കത്തുകൾ പരിശോധിക്കാൻ തുടങ്ങി. ഉപയോഗിക്കാൻ പാടില്ലാത്ത മുദ്രയൊട്ടിച്ചതും മേൽവിലാസം തെററിയതുമായ കുറെ ലക്കോട്ടുകൾ തുറന്നു. അതിൽ അടക്കംചെയ്യപ്പെട്ട കത്തുകൾ, സ്തുതികർമ്മനിരതനായ ഒരു ഡോക്ടറുടെ ശൌര്യത്തോടുകൂടി പുറത്തേക്കെടുത്തു. മലയാളം എഴുതാൻ പരിചയംകുറഞ്ഞ കൈകൾ സൃഷ്ടിച്ച മഹാകാവ്യങ്ങളാണ് പലതും. അവയിൽ പൊട്ടിച്ചിരികളുണ്ടു; ഗൽഗദങ്ങളുണ്ടു; ചുംബനങ്ങളുണ്ടു; അപേക്ഷകളുണ്ടു; താക്കീതുകളുമുണ്ടു. എഴുതിയവരുടെ മേൽവിലാസമില്ലാത്തവയെല്ലാം നശിപ്പിച്ചു. മടക്കി അയച്ചുകൊടുക്കേണ്ടവയെ പ്ര

തിയ ലക്കോട്ടുകളിൽ അടക്കംചെയ്തു. അവസാനമായി അയാൾ ഒരു എഴുത്തുകൂടി പൊളിച്ചു നോക്കി.

വളരെ ശ്രദ്ധയോടും വൃത്തിയോടും കൂടി മലയാളത്തിൽ എഴുതിയതാണ് അത്. നീലനിറത്തിൽ ഇടത്തോട്ടു ചാഞ്ഞ ഓമനത്തമുള്ള അക്ഷരങ്ങൾ രാമചന്ദ്രനെ പ്രത്യേകമായി ആകർഷിച്ചുകളഞ്ഞു.

"……………"
23—8—1960.

എന്റെ ഭർത്താവ് അറിയേണ്ടതിന്നു,

ഞാൻ ഉണ്ണിയെ പ്രസവിച്ചു കിടക്കുമ്പോൾ നിങ്ങൾ പടിയിറങ്ങിപ്പോയതാണ്. അവന്നു ഇപ്പോൾ രണ്ടുവയസ്സു തികഞ്ഞു. ഇത്ര കാലമായിട്ടും ഒരു എഴുത്തെങ്കിലും അയക്കാൻ നിങ്ങൾക്ക് തോന്നിയില്ല. പടിഞ്ഞാറേതിലെ മാധവൻ മദിരാശിയിൽവെച്ചു നിങ്ങളെ കണ്ടുവെന്നു പറഞ്ഞു. അവൻ മേൽവിലാസം തന്നതുകൊണ്ടാണ് ഇപ്പോഴെങ്കിലും എനിക്കു എഴുത്തയക്കാൻ കഴിഞ്ഞതു്.

കഴിഞ്ഞ കർക്കിടകമാസത്തിൽ അമ്മ മരിച്ചു. അതിന്റെ പതിനഞ്ചാമത്തെ ദിവസം തറവാട് ഭാഗിച്ചു. ഏപ്പേട്ടൻ ഇപ്പോൾ ഭാര്യവീട്ടിലാണ് താമസം ഞാനും ഓപ്പോളും ഇവിടെത്തന്നെയാണ്. അടുത്ത മാസം ഓപ്പോളുടെ ഭർത്താവ് ലീവ് എടുത്തു വരുന്നുണ്ടത്രെ. ഓപ്പോളെ കൂട്ടിക്കൊണ്ടു പോവാനായിരിക്കും അയാൾ വരുന്നതു.

രണ്ടുമാസത്തോളമായി ഞാൻ തീരെ കിടപ്പിലായിട്ട്. ഒരു പനിയാണ് ആദ്യം ഉണ്ടായത്. പിന്നീടു ദേഹത്തിന്റെ ഇടത്തു ഭാഗം ആകെ കുഴഞ്ഞുപോയി. എന്റെ ഓഹരിയിൽ കിട്ടിയ സ്വത്തു മുക്കാൽഭാഗവും ചികിത്സിച്ചു തീർന്നു. കൃഷ്ണൻകുട്ടി വൈദ്യനാണ് ചികിത്സിക്കുന്നതു. കുറെ പണം അയാൾക്കും കൊടുക്കാനുണ്ട്.

ഓപ്പോൾക്കു ഇപ്പോൾ പണ്ടത്തെപോലുള്ള സ്നേഹമൊന്നും എന്നോടില്ല. പണം ചിലവാക്കേണ്ടി വരുമെന്നു വിചാരിച്ചിട്ടായിരിക്കും………എല്ലാ ബന്ധങ്ങളും പണത്തിൽനിന്നാണുണ്ടാവുന്നതു. അതില്ലാതായാൽ ഒറ്റപ്പെട്ടു. കയ്യിൽ കാശുള്ളപ്പോൾ എന്തു തെറ്റുചെയ്താലും സാരമില്ല. ഇല്ലാത്തപ്പോൾ തെറ്റുചെയ്യണമെന്നില്ല വിചാരിച്ചാൽമതി കുറ്റമായിത്തീരാൻ.

ഞാൻ വലിയ തെറ്റു ചെയ്തുപോയിട്ടുണ്ട്. നിങ്ങൾക്കതു പൊറുക്കാൻ സാധിക്കില്ലായിരിക്കാം. എന്നാലും കുറെയൊക്കെ ഒത്തു ജീവിച്ചുപോന്നനിലക്കു ഒരു ഓർമ്മയെങ്കിലും ഉണ്ടാവാറുണ്ടോ? അല്പം ദയയെങ്കിലും തോന്നണ്ടോ?

എനിക്കു ഇനിയും ജീവിക്കണമെന്നു ആശയേഇല്ല. അല്ലെങ്കിൽ എന്തിനാണ് ഞാൻ ആശിക്കുന്നതു? പല പ്രാവശ്യവും ഞാൻ കമ്പട്ടിക്കായ തിന്നു മരിക്കാൻ തുനിഞ്ഞതാണ്. അപ്പോഴൊക്കെ ഉണ്ണിയെപ്പറ്റിയുള്ള ഓർമ്മ വരും. മരിക്കുന്നതു പാപമാണെന്നു തോന്നുകയും ചെയ്യും. ഈ കിടപ്പിൽ കിടന്നു ഇനി എത്ര നാൾ കഴിച്ചുകൂട്ടും? ഉണ്ണിയുടെ കാര്യത്തിൽ മാത്രമെ എനിക്കൊരു മനോവേദനയുള്ളു. ഓപ്പോൾക്കു ഉണ്ണിയെ വലിയ പത്ഥ്യമാണ്. അവർക്കു കുട്ടികളൊന്നും ഉണ്ടാകാത്തതുകൊണ്ടായിരിക്കും. ഉണ്ണിയെ ഗുരുവായൂർക്കു കൊണ്ടുപോയി ചോറുകൊടുക്കണമെന്നു അമ്മ പ്രാർത്ഥിച്ചതാണ്. അമ്മക്ക് അതിന്നു കഴിഞ്ഞില്ല. എനിക്കും കഴിയാത്ത തരത്തിലുമാണ്. സാരമില്ല അവൻ എങ്ങിനെയെങ്കിലും ചോറു വാരി

ഉണ്ടുകൊള്ളട്ടെ.

നിങ്ങൾ ഇനി എന്നെ ഭാര്യയായി കരുതുകയില്ലെങ്കിൽ അങ്ങിനെയാവട്ടെ എനിക്കതിൽ വ്യസനമില്ല. എല്ലാം എന്റെ വിധിയാണ്. ഞാൻ അനുഭവിക്കേണ്ടതു ഞാൻ തന്നെ അനുഭവിച്ചോളാം.

എന്നെ കൊന്നിട്ടു ആരും അറിയാതെ നിങ്ങൾക്കു പോകാമായിരുന്നു. എന്നാൽ നിങ്ങളിപ്പോൾ കാണിക്കുന്നതു അതിനേക്കാൾ കടുത്തകയ്യാണ്. നന്നെ ബുദ്ധിമുട്ടിയതുകൊണ്ടു കെട്ടുതാലിപോലും അറുത്തു വില്ക്കേണ്ടിവന്നു. നിങ്ങൾ എടുത്തിട്ടുള്ള എന്റെ ആഭരണങ്ങളൊന്നും എനിക്കിനി മടക്കിത്തരണമെന്നില്ല. എനിക്കതിനു ആശയമില്ല. ഒന്നിവിടംവരെ വന്നാൽ മതി. ചിലതെല്ലാം നിങ്ങളോടു പറയാനുണ്ട്. ദുഃഖിക്കാൻ വേണ്ടി മാത്രമാണ് ഞാൻ ജനിച്ചുപോയിട്ടുള്ളത്. ഞാൻ ദുഃഖിച്ചുകൊള്ളാം. എന്റെ കണ്ണീരുകൊണ്ടു ആർക്കും ഒരു വിഷമവും ഉണ്ടാകരുതെന്നേയുള്ളു. അധികമായി ഞാൻ ഒന്നും തന്നെ എഴുതുന്നില്ല. എന്നെ ഒരു അനാഥയെപ്പോലെയെങ്കിലും വിചാരിച്ചു ഒന്നു ഇവിടംവരെ വരാൻ ഞാൻ നിങ്ങളുടെ കാലു പിടിച്ചു അപേക്ഷിക്കുന്നു. ഇത്രമാത്രം. എഴുത്തു ചുരുക്കുന്നു.

എന്നു,

നാണി.

രാമചന്ദ്രൻ രണ്ടുമൂന്നു ആവർത്തി ആ എഴുത്തുവായിച്ചു. അതിനുശേഷം എവിടെ നിന്നാണ് ആ എഴുത്തുവന്നതെന്നു പരിശോധിച്ചു. സ്വന്തം ജന്മദേശത്തുനിന്നു തന്നെ.

"എന്തൊരു അഗ്നിപരീക്ഷയാണിതു?" ആയാൾക്കു വീർപ്പുമുട്ടുന്നതുപോലെ തോന്നി. ഓർമ്മകളുടെ കരിമരുന്നിന്നു തീപ്പിടിക്കുകയാണ്. ഭീകരമായ മുഴക്കം പ്രതിധ്വനിക്കുകയാണ്.

"വാസ്തവമതാണെങ്കിൽ അതിനു ഉത്തരവാദിയായ പുരുഷൻ കാട്ടുപോത്തിനേക്കാൾ നീചനാണ്. അവൻ ഇഞ്ചിഞ്ചായി മരിക്കേണ്ടവനാണ്—"

മനുഷ്യന്റെ പുഴുക്കുത്തിയ മനഃസ്ഥിതത്തെ പ്രതിക്കൂട്ടിൽ കയററിക്കൊണ്ടു നേരും നെറിയും നീതിബോധവുമുള്ള അന്തരംഗം ഗർജ്ജിക്കുകയാണ്.

"എന്നെ കൊന്നിട്ടു നിങ്ങൾക്കു പോകാമായിരുന്നു. എന്നാൽ നിങ്ങളിപ്പോൾ കാണിക്കുന്നതു അതിനേക്കാൾ കടുത്തകയ്യാണ്—"

തകർന്ന തരിപ്പണമായ ആത്മാഭിമാനത്തെ വാരിപ്പൊത്തിപ്പിടിച്ചുകൊണ്ടു ഒരു മാതാവുകൂടിയായ ഭാര്യയുടെ ദീനമായ അഭ്യർത്ഥന മുഴങ്ങുകയാണ്.

"നിങ്ങളുടെ ആവശ്യം കഴിഞ്ഞല്ലോ........അതുമതി"

ചതിക്കപ്പെട്ട ഒരു കാമുകിയുടെ ഹൃദയരക്തം ചുവയ്ക്കുന്ന ഗദ്ഗദമാണ് അലകൊള്ളുന്നതു.

രാമചന്ദ്രൻ മേശമേൽ നെററിയമർത്തിപ്പിടിച്ചുകൊണ്ടു കുറെനേരം ഇരുന്നു. ഓഫീസിലെ ഘടികാരം അഞ്ചുമണിയായെന്നു പ്രഖ്യാപിക്കുന്നതു കേട്ടുകൊണ്ടാണ് ആയാൾ തലയുയർത്തിയതു.

"ഇഫ് യു ഫീൽ അൺ ഈസി, പ്ലീസ് ഗോ ആൻറ് കൺസൾട്ട് വിത്ത് എ ഡോക്ടർ—" അയാളുടെ അടുത്തു വന്നു മുനസ്വാമി അഭിപ്രായപ്പെട്ടു.

"നോട്ട് നെസസ്സറി........ഐ ഫീൽ നത്തിങ്—"

നാണിയുടെ കത്ത് എടുത്തു പോൻറിൻെറ കീശയിൽ അലക്ഷ്യമായി തിരുകിക്കൊണ്ടു രാമചന്ദ്രൻ മുറിവിട്ടു ഇറങ്ങി.

ഈ ലോകം സഹാറാമരുഭൂമി പോലെയാണ് അയാൾക്കു തോന്നിയതു.

ഒരുവിധത്തിൽ ലോഡ്ജിൽ എത്തിച്ചേർന്നു കിടപ്പുമുറിയിൽ കടന്നു വാതിലടച്ചു. നിവർത്തിയിട്ട കിടക്കമേൽ കമിഴ്ന്നു കിടന്നു കുറെ കരഞ്ഞു. കണ്ണുനീർ ധാരധാരയായി ഒഴുകിപ്പോയാൽ ദുഃഖത്തിനു ശമനം കിട്ടിയെന്നു വരും. കണ്ണുനീരടങ്ങാത്ത ദുഃഖം കരിങ്കല്ലിനേക്കാൾ കട്ടപ്പുമുള്ളതാണ്. അതു അത്രവേഗം ഉടഞ്ഞുപോയെന്നു വരില്ല. ആ കിടപ്പിൽ നിന്നു രാമചന്ദ്രൻ എഴുന്നേററത് പ്രഭാതം പൊട്ടിവിടർന്നപ്പോഴാണ്.

അയാൾ മുഖക്കണ്ണാടിയിൽ നോക്കി. കൺപോളകൾ തടിച്ചുപോയിട്ടുണ്ട്. മുഖം വെണ്ണപ്പു പോലെ വിളറിപ്പോയിട്ടുമുണ്ട്. തെല്ലിട ആലോചിച്ചു നിന്നു. അവസാനം തൻെറ പെട്ടി മലർക്കെ തുറന്നിട്ടു. അതിൽ ഭദ്രമായി സൂക്ഷിച്ചുവെച്ചിരുന്ന സേവിങ്ങ്സ് ബേങ്ക് എക്കൌണ്ട് ബുക്കും അതോടൊപ്പം ഒരു മണിയോർഡർ ഫോറവും പുറത്തെടുത്തു. പുസ്തകം മറിച്ചുനോക്കിയപ്പോൾ അയാളുടെ മുഖത്ത് സംതൃപ്തി പടർന്നു പിടിക്കുകയായിരുന്നു. അവ മടക്കി കയ്യിൽ വെച്ചുകൊണ്ടു അയാൾ പുറത്തേക്കിറങ്ങി.

ഒരു പുതിയ വ്യതിയാനത്തിലേക്കു ആ ജീവിതം ഉരുത്തിരിയുകയാണ്. ഉമ്മറത്തുള്ള പന്തത്തിച്ചെടിയുടെ ചില്ലയിലിരുന്നു ഒരു മഞ്ഞക്കിളി ഇണയുടെ വായിലേക്ക് ഇരയിട്ടു കൊടുക്കുകയായിരുന്നു അപ്പോൾ.



# മുത്തുച്ചിപ്പി

പുഴാക്കാട്ട് രവീന്ദ്രൻ

പുകക്കപ്പലും ചീറും
  തീബോട്ടും പരിഷ്കാര—
പ്പുളപ്പാൽ മദംപൊട്ടി
ച്ചുററിലും പാഞ്ഞീടുമ്പോഴും,
സഹസാ തിമിംഗല
  രാജികൾ മത്സ്യങ്ങളെ
ഗുഹ പോലിരുണ്ട വൻ—
  വായിനാൽ വിഴുങ്ങുമ്പോഴും,
പ്രണയജ്വരത്താലോ,
  പട്ടിണിയാലോ, പാവം
മനുജശ്ശവങ്ങൾ ചീ
  ഞ്ഞെങ്ങും മറെറാഴുകുമ്പോഴും,
നീലമാമപാരാത
  തൻകണ്ണിൽ നിന്നാംരയാ—



ലോലമാതമൊരു തുള്ളി
  ത്തുവെള്ളിക്കുളിർബാഷ്പം
നെഞ്ചിൽവെച്ചാശ്ലേഷിയ്ക്കാ
  നിച്ചെറു മുത്തുച്ചിപ്പി
സഞ്ചിതവിനയമി
  ങ്ങുന്മുഖം നില്പാണല്ലോ!
ആരാരുമറിയാതെ
  ഞാനടഞ്ഞ, ത്തുചീറ—
മാഴിതന്നിരുളാണ്ട
  കോണിൽവീണടിഞ്ഞാലും
ഭാവിയിലൊരു ധന്യ
മാതാവിൻനെഞ്ചിൽസ്സ്റ്റോറ
ഭാസുരസ്വപ്നം പൂശി
ബ്ഭംഗിയിൽ വിളങ്ങാവൂ!





# സോഷ്യലിസവും നമ്മുടെ ഭാവിയും.

സി. പി. ശ്രീധരൻ.

ജനാധിപത്യസോഷ്യലിസ്റ്റുകളെന്നവകാശപ്പെടാറുള്ള നാം നമ്മുടെ വിശ്വാസപ്രമാണത്തിന്റെ താത്വികാടിസ്ഥാനത്തെക്കുറിച്ചു ഇടക്കിടക്കു സ്മരിക്കുന്നതും ചർച്ചചെയ്യുന്നതും മാർഗ്ഗഭ്രംശവും മാർഗ്ഗഭ്രമവും കൂടാതെ കഴിക്കാൻ അത്യാവശ്യമാണ്. എന്നാൽ നിർഭാഗ്യമെന്നു പറയട്ടെ, സോഷ്യലിസ്റ്റുകളെസംബന്ധിച്ചേടത്തോളം അതു മാത്രമാണ് ചെയ്യാതിരിക്കുന്നതും. സോഷ്യലിസത്തെക്കുറിച്ചുള്ളതുപോലെ സങ്കീർണ്ണതകളും ആശയക്കുഴപ്പങ്ങളും മറ്റൊരാശയസംഹിതയെക്കുറിച്ചുമുണ്ടായിട്ടില്ല. ഇന്ത്യയിൽ സോഷ്യലിസമംഗീകരിക്കാത്ത ഒരൊററ രാഷ്ട്രീയപാർട്ടിയും സ്വതന്ത്രപാർട്ടിയൊഴിച്ചാൽ ഇല്ലെന്നുപറയാം. "ഹിന്ദുസോഷ്യലിസം" സ്വീകരിച്ചു രാഷ്ട്രീയകക്ഷികൾപോലും ഇവിടെയുണ്ട്.

രാഷ്ട്രീയമായ സ്വാതന്ത്ര്യത്തെ അഥവാ അധികാരത്തെ സമമായി ജനങ്ങൾക്കിടയിൽ വിതരണം ചെയ്യുകയായിരുന്നു ഫ്രഞ്ചുവിപ്ലവത്തിന്റെ ലക്ഷ്യം. എന്നാൽ രാഷ്ട്രീയമായ അധികാര സമീകരണം സാമ്പത്തികമായ പരാധീനതകൾ നിലനില്ക്കുന്നതുവരെ ഫലപ്രദവും അനുഭവവേദ്യവുമാക്കുവാൻ സാദ്ധ്യമല്ലെന്നുബോദ്ധ്യപ്പെട്ടു. ഇതിന്റെഅനന്തരഫലമായിട്ടാണ് റഷ്യയിൽ സോഷ്യലിസ്റ്റ് വിപ്ലവം ഉടലെടുത്തതു. നിർഭാഗ്യവശാൽ റഷ്യക്ക് സാമ്പത്തികമായ മോചനം ഒരത്ഥത്തിൽ കൈവന്നുവെന്നു സമ്മതിച്ചാൽപോലും അധികാരസംബന്ധിയായ സ്വാതന്ത്ര്യം നഷ്ടപ്പെട്ടു. ജനാധിപത്യത്തിനുവേണ്ടി രക്തരൂഷിതമായ വിപ്ലവം ഫ്രാൻസിലും സോഷ്യലിസത്തിനുവേണ്ടി രക്തപങ്കിലമായ വിപ്ലവം റഷ്യയിലും നടന്നു. രണ്ടിടത്തും ചിരാഭിലഷിതമായ സ്വപ്നങ്ങൾ യഥാർത്ഥമായി സാക്ഷാൽക്കരിക്കപ്പെട്ടില്ല. അപ്പോൾ ജനാധിപത്യവും സോഷ്യലിസവും സമാശ്ലേഷിച്ചുപോകുന്ന രണ്ടു തത്വങ്ങളല്ലെന്നുണ്ടോ? ആശങ്കി

യിൽ വെച്ചു കോൺഗ്രസ്സ് സോഷ്യലിസം സ്വീകരിക്കുന്നതുവരെ ജനാധിപത്യവും സോഷ്യലിസവും പരസ്പരവിരുദ്ധമായ രണ്ടാശയഗതികളാണെന്നു ശ്രീമന്നാരായണൻ മുതൽ ശ്രീ. പാമ്പൻ മാധവൻവരെ എഴുതിക്കൊണ്ടിരുന്നു; പ്രസംഗിച്ചു കൊണ്ടിരുന്നു. ഇയ്യിടെ ശ്രീ. ജോസഫ് മുണ്ടശ്ശേരി സോഷ്യലിസത്തിനേക്കാൾ ജനാധിപത്യത്തിനു മുൻതൂക്കം കല്പിക്കുന്നതിനുള്ള പ്രവണതയെ ആക്ഷേപിച്ചുകൊണ്ടു ഒരു ലേഖനമെഴുതിക്കണ്ടു.

മി. എഫ്. എ. ഹെയിക്ക് എന്ന ബ്രിട്ടീഷ് ചിന്തകൻ എഴുതുകയാണ്. "പത്തൊമ്പതാം നൂററാണ്ടിലെ മഹാന്മാരായ ടോക്വെല്ലി, ആക്ടൻപ്രഭു മുതലായ രാഷ്ട്രീയ ചിന്തകന്മാർ സോഷ്യലിസം എന്നാൽ അടിമത്തമാണെന്നു താക്കീതുചെയ്തിട്ടുണ്ടെങ്കിലും നാം സോഷ്യലിസത്തിലേക്കു കുതിച്ചുകൊണ്ടിരിക്കുകയാണ്. സോഷ്യലിസവും ജനാധിപത്യവും പരസ്പര വിരുദ്ധമാണ്. ജനാധിപത്യം മനുഷ്യനു വില കല്പിക്കുമ്പോൾ സോഷ്യലിസം അതു തട്ടിപ്പറിക്കുന്നു". *സ്വതന്ത്രപാർട്ടി നേതാക്കളും ഈ ആശയങ്ങളുടെ കൊടുങ്കാററ് വിതക്കുകയാണ്.

സോഷ്യലിസത്തിന്നും ജനാധിപത്യത്തിന്നും തമ്മിലുള്ള ബന്ധത്തെമാത്രമല്ല സോഷ്യലിസത്തിന്റെ നിലനില്പിനെത്തന്നെ ചോദ്യം ചെയ്യുന്ന ഒരു കാലഘട്ടമാണിതെന്നു നാം മനസ്സിലാക്കണം. ഇന്ത്യയിൽ മാത്രമല്ല ലോകമാസകലം സോഷ്യലിസ്ററ് ചിന്താഗതികൾ പുനരാലോചനാവിധേയമായിരിക്കുന്നു. സോഷ്യലിസ്റ്റു ചിന്താഗതിയിലുള്ള ഈ ലോകപ്രതിഭാസത്തെക്കണ്ടില്ലെന്നുനടിക്കാൻ യാഥാർത്ഥ്യവാദികളായ ബുദ്ധിജീവികൾക്ക് സാദ്ധ്യമല്ല.

* F. A. Hayck: The Road to Serfdom

ബ്രിട്ടീഷ് സോഷ്യലിസ്റ്റ്പാർട്ടി—ലേബർപാർട്ടി—ഭരണഘടനയുടെ നാലാംവകുപ്പിന്നു ഭേദഗതിവരുത്തുന്നതു സംബന്ധിച്ചുണ്ടായ ചർച്ചകൾ എല്ലാ സോഷ്യലിസ്റ്റ്പാർട്ടികൾക്കും ശ്രദ്ധാർഹമാണ്. ജർമ്മൻ, ഫ്രഞ്ച്, സ്കാണ്ടിനേവ്യൻ സോഷ്യലിസ്ററ് കക്ഷികൾക്കെല്ലാം ഉണ്ടായ അനുഭവങ്ങൾ മറിച്ചല്ല. ഈ അനുഭവങ്ങളിൽനിന്നു അകന്നുനില്ക്കാൻ നമുക്കും സാദ്ധ്യമല്ല. രാഷ്ട്രീയമായും സാമ്പത്തികമായും മുന്നേറിയ രാഷ്ട്രങ്ങൾ മാർക്സിനെ കബളിപ്പിച്ചിരിക്കയാണ്. മാർക്സിസ്ററ് പ്രവചനങ്ങൾ നിരാസ്പദങ്ങളാണെന്നു വരുത്തിത്തീർത്തിരിക്കുന്നു. ഒരു പ്രസിദ്ധ സോഷ്യലിസ്ററ് ചിന്തകയായ എല്ലൻ തേയി പറഞ്ഞതുപോലെ സോഷ്യലിസ്റ്റുകാരേക്കാൾ സോഷ്യലിസത്തിൽനിന്നു പാഠം പഠിച്ചതു മുതലാളിത്തമാണ്. മുതലാളിത്ത രാഷ്ട്രങ്ങളിൽ സോഷ്യലിസം സ്വീകരിച്ചത് മുതലാളിത്തം തന്നെയാണ്. പ്രത്യക്ഷത്തിൽ വിരോധാഭാസമായി തോന്നാമെങ്കിലും നിഷേധിക്കാനാവാത്ത സത്യമാണ് ഇപ്പറഞ്ഞത്.

സമ്പൽസമൃദ്ധമായ സ്കാണ്ടിനേവിയൻ രാജ്യങ്ങൾ, ബ്രിട്ടൻ, ന്യൂസിലാണ്ട്, കനഡ, അമേരിക്ക തുടങ്ങിയ രാജ്യങ്ങളിൽ ദാരിദ്ര്യം എന്നതു ഏറെക്കുറെ നിർമ്മാർജ്ജനം ചെയ്യപ്പെട്ടിരിക്കയാണ്. സാമ്പത്തികസമത്വം സ്ഥാപിച്ചതു വർഗ്ഗവ്യത്യാസം നിർമ്മൂലനം ചെയ്യാൻ സോഷ്യലിസ്ററ് രാഷ്ട്രങ്ങളെക്കാൾ മുതലാളിത്തരാഷ്ട്രങ്ങളാണ് വിജയിച്ചത്. റഷ്യയിൽ — സോഷ്യലിസത്തിന്റെ പിതൃഭൂമിയിൽ—വരുമാനം, വിദ്യാഭ്യാസം, സംസ്കാരം, ഭക്ഷണം, വസ്ത്രധാരണം എന്നിവയിലെല്ലാം വലിയ അന്തരമുണ്ടെന്നു ഔദ്യോഗികമായി തന്നെ സമ്മതിക്കപ്പെട്ടിരിക്കുന്നു. റഷ്യയിലെ വരുമാനത്തിൽ 16ഇരട്ടിയും അ

പൂർവ്വം ചിലപ്പോൾ 60 ഇരട്ടിയും വ്യത്യാസമുള്ളപ്പോൾ ബ്രിട്ടൻ, സ്കാണ്ടിനേവിയ, കനഡ, ന്യൂസിലാണ്ട്, ജമ്മനി മുതലായ രാജ്യങ്ങളിൽ വരുമാനത്തിലുള്ള അന്തരം ചുരുങ്ങിചുരുങ്ങി വരികയാണ് 8ഇരട്ടിയായി ചുരുങ്ങിയിട്ടുണ്ട്. സിക്കൻസിന്റെ നോവലുകളിലും മററും വിവരിച്ചുകേട്ടിട്ടുള്ള ബീഭത്സമായ ചൂഷണങ്ങളുടെ ഹൃദയഭേദകമായ ദൃഷ്ടാന്തങ്ങൾ ഇന്നൊരു മുതലാളിത്തരാജ്യത്തിലും കാണപ്പെടുകയില്ല. മുതലാളിത്തരാജ്യങ്ങൾ അങ്ങിനെ സോഷ്യലിസത്തിന്റെ ഉള്ളടക്കം സ്വീകരിച്ചുകൊണ്ട് സോഷ്യലിസത്തിനു നില്ക്കള്ളിയില്ലാതാക്കിയിരിക്കുകയാണെന്നാണ് നോമ്മൻകസിൻസ് ചൂണ്ടിക്കാണിച്ചത്. സോഷ്യലിസ്റ്റ് രാജ്യങ്ങളിലെ തൊഴിലാളിക്ക് മുതലാളിത്ത രാജ്യത്തിലെ തൊഴിലാളിയുടെ നിലയിലേക്കുയരാൻ ഇനിയും നൂററാണ്ടുകൾ കഴിയേണ്ടിവരുമെന്നു സോഷ്യലിസത്തിന്റെ പ്രമുഖ വക്താവായ മി. ബ്രോക്ക്വെ പറയുകയുണ്ടായി. ഇതെങ്ങിനെ സാധിച്ചു? മുതലാളിത്തംതന്നെ പൊതുവുടമസ്ഥത ആവശ്യമുള്ള സന്ദർഭങ്ങളിൽ സ്വീകരിച്ചു! സാമൂഹ്യപരിഷ്ക്കരണങ്ങൾക്കും നിക്ഷേപത്തിനും ഭീമമായ നികുതികൾ ചുമത്തി; സാമൂഹ്യാവശതകളും ചൂഷണങ്ങളും ഇല്ലാതാക്കാനുള്ള നിയമനിർമ്മാണങ്ങൾ സ്വീകരിച്ചു. ചുരുങ്ങിയ വേതനക്കാരുടെ വരുമാനം വർദ്ധിപ്പിക്കാനുള്ള ഉല്പാദന സന്ദർഭങ്ങളുടേയും സമ്പാദ്യ സൌകര്യങ്ങളുടേയും മേഖലകൾ തുറന്നുകൊടുത്തു; സോഷ്യലിസം രൂപമെടുത്ത കാലഘട്ടത്തിൽ അതിന്റെ ആത്മശത്രുവായ മുതലാളിത്തത്തിനുണ്ടായ ചൂഷണപ്രവണതയും മുഖഭാവപ്രകൃതിയും ഇന്നു കണ്ടാലറിയാത്തവിധം മാറിയിരിക്കുന്നു. പ്രസിദ്ധരാഷ്ട്രമീമാംസകനായ പ്രോഫസർലാസ്കി എടുത്തുകാട്ടിയതുപോലെ ജനങ്ങൾക്കുലഭിച്ച രാഷ്ട്രീയാധികാരമാണിതിനു കാരണം—മറെറാരുതരത്തിൽ പറഞ്ഞാൽ സോഷ്യലിസംതന്നെ! ജനാധിപത്യപരമായ അധികാരം ജനങ്ങൾക്കു കൈവന്നു; ജനങ്ങൾ സോഷ്യലിസ്റ്റാശയഗതിയിലുറച്ചുനിന്നുകൊണ്ട് സംഘടിച്ചു. ശക്തമായ ട്രേഡ്യൂനിയൻ പ്രസ്ഥാനം വ്യവസായ സമൃദ്ധമായ രാഷ്ട്രങ്ങളിൽ വളർന്നുവന്നു. ഈ സോഷ്യലിസ്റ്റ് ചിന്താഗതികളാലാകൃഷ്ടമായ ജനസഞ്ചയത്തിന്റെയും ട്രേഡ്യൂനിയനുകളുടേയും രാഷ്ട്രീയാധികാര സ്വാധീനം മുതലാളിത്തത്തെ മെരുക്കിയെടുത്തു സോഷ്യലിസ്റ്റു ലോകത്തിന്റെ വളത്തുമൃഗമാക്കിയിരിക്കുന്നു. അതിനു സോഷ്യലിസ്റ്റുശക്തികളുടെ ആജ്ഞാനുസാരമല്ലാതെ ഇന്നു പ്രവൃത്തിക്കുവാൻ വയ്യെന്നു അർത്ഥം. സോഷ്യലിസം ഇന്നു അദ്ധ്വാനിക്കുന്ന ജനവർഗ്ഗത്തിന്റെ തത്വശാസ്ത്രമല്ലാതായിരിക്കുന്നു. അതു ജീവിതക്ലേശമനുഭവിക്കുന്ന പാവപ്പെട്ട ജനകോടികളുടെ മുഴുവൻ രക്ഷാമൂലികയാണ്. അതുകൊണ്ടാണ് അതിനു ശക്തികൈവന്നതും—

സോഷ്യലിസത്തിന്റെ അവശ്യഘടകങ്ങളെന്നു കരുതിയിരുന്ന ദേശസാൽക്കരണം, പൊതുവുടമസ്ഥത തുടങ്ങിയ പ്രമാണവിശ്വാസങ്ങൾ (Dogma) നടപ്പാക്കിയതുകൊണ്ട് സോഷ്യലിസമാവില്ലെന്നു അനുഭവം പഠിപ്പിക്കുന്നു. ചൈനയിൽ സ്വകാര്യഭവനങ്ങൾ വരെ ദേശസാൽക്കരിച്ചിരിക്കുകയാണ്. പക്ഷെ ഫലം നാസ്തി. കാരണം റഷ്യ, ചൈന, തുടങ്ങിയ സോഷ്യലിസ്റ്റു രാഷ്ട്രങ്ങളിൽ ട്രെയിഡ്യൂനിയൻ പ്രവർത്തനം, ജനങ്ങളുടെ അധികാരസ്വാതന്ത്ര്യം എന്നിവയൊക്കെത്തന്നെ സ്റ്റെയിററിന്റെ നിയന്ത്രണത്തിലാണ്. സ്റ്റെയിററിനെ നിയന്ത്രിക്കാനും നയിക്കാനും നിലക്കുനിർത്താനുമുള്ള അധികാരശക്തിയുടെ അഭാവംകൊണ്ട് സോഷ്യലിസത്തിന്റെ സത്ത സ്റ്റെയിററ് സ്വീകരിക്കത്തക്ക സമ്മർദ്ദം ചെലുത്താൻ കഴിയുന്നില്ല. ഇവിടെയാണ് ജനാധിപത്യമില്ലാത്ത സോഷ്യലിസം.

നിഷ്ഫലമാണെന്നു വ്യക്തമാകുന്നു. സോഷ്യലിസത്തെ സംബന്ധിച്ചേടത്തോളം സർവ്വപ്രധാനം ജനാധിപത്യമാണെന്നർത്ഥം! അതിനു മുൻതൂക്കം നൽകണം. ഇവ പിണഞ്ഞിപ്പിരിയുന്നേടത്ത് സോഷ്യലിസം നിലനില്ക്കുന്നില്ല.

—നമ്മുടെ ഭാവി—

പ്രജാസോഷ്യലിസ്റ്റ് പാർട്ടിയുടെ ചരിത്രം എന്ന ഗ്രന്ഥത്തിൽ ശ്രീ ഹരികിഷോർ സിങ്ങ്, മാർക്സിസം, ഗാന്ധിസം, ജനാധിപത്യസോഷ്യലിസം എന്നിവ സമഞ്ജസമായ ഉരുകിച്ചേരാത്ത ഒരു കക്ഷിയാണതെന്നു പ്രസ്താവിച്ചതോർക്കുന്നു. ഈ ആക്ഷേപം പി. എസ്. പി. യെക്കുറിച്ചു ഉത്തരവാദപ്പെട്ട പലരും ഉന്നയിച്ചു കേട്ടിട്ടുണ്ട്. കഴിഞ്ഞ ഒരു നൂററാണ്ടിനിടക്ക് സോഷ്യലിസത്തിനു ലോകസ്ഥിതിയിൽ എന്തൊക്കെ മാററം സംഭവിച്ചുവെന്നു ഈ കൂട്ടർ മനസ്സിലാക്കാത്തതിലാണത്ഭുതം. മുതലാളിത്തത്തിനുതന്നെ മാററം സംഭവിച്ചിരിക്കുന്നു. അപ്പോൾ മാർക്സിസമെന്നോ, സോഷ്യലിസമെന്നോ ഒക്കെപ്പറയുന്ന പദസമൂഹങ്ങളിലന്തർഭവിച്ചു സിദ്ധാന്തസംഹിതകൾ അപ്പാടെ സ്വീകരിക്കണമെന്ന വാദം നിരർത്ഥകമാണ്. ഉദാഹരണമായി വർഗ്ഗസമരമെടുക്കുക= വർഗ്ഗസമരത്തെക്കുറിച്ചു പ്രജാസോഷ്യലിസ്റ്റ്കാർ മിക്കപേരും ഇപ്പോഴും പറയാറുണ്ട്=എന്നാൽ ഗാന്ധിയൻ പ്രത്യയശാസ്ത്ര വിശ്വാസികളായ പി. എസ്. പി. ക്കാർ അതു പറയുന്നതുമില്ല. ഇതാശയക്കുഴപ്പമാണെന്നു പറയുന്നവരാണ് യഥാർത്ഥത്തിൽ യാതൊരു ആശയവും മനസ്സിലാക്കാത്തവർ. ആദ്യം എഴുതിയതുപോലെ സോഷ്യലിസം തൊഴിലാളി വർഗ്ഗത്തിന്റെ തത്വശാസ്ത്രമല്ലാതായിരിക്കുകയാണ്. തൊഴിലാളിവർഗ്ഗം (Prolitanat) ന്യൂനപക്ഷം മാത്രമായ വ്യാവസായികമായി പിന്നോക്കം നിൽക്കുന്ന നമ്മുടെ നാട്ടുകാരിൽ ഭൂരിപക്ഷവും സോഷ്യലിസപ്രേമികളാണ്. സ്റ്റേററിനു അധികാരം കുറയുകയും ഏതാനും ചുരുക്കം വൻകിട മുതലാളി പ്രമാണികളുടെ ശക്തമായ കാലുകളിൽ സ്റ്റേററ (ഭരണ കൂടം) നിലനില്ക്കുകയും ചെയ്തിരുന്ന ഒരു കാലഘട്ടത്തിൽ തൊഴിലാളി മുതലാളി വർഗ്ഗസമരം ആവശ്യമാണ്. സ്റ്റേററിന്റെ (ഭരണകൂടം) അധികാരം ജനങ്ങളിൽനിന്നു സിദ്ധിച്ചതാവുകയും മുതലാളിമാർക്കു പഴയ രാഷ്ട്രീയാധികാരശക്തി നഷ്ടപ്പെടുകയും ചെയ്ത കാലഘട്ടത്തിൽ മുതലാളിമാരോടു സമരം നടത്തേണ്ട ആവശ്യമില്ല-അതുകൊണ്ടു വർഗ്ഗസമരമെന്നു സോഷ്യലിസ്റ്റ്കാർ പറയുമ്പോൾ, നിർധനവർഗ്ഗത്തിന്റെ താല്പര്യത്തിനു വിരുദ്ധമായി ധനികവർഗ്ഗത്തിന്റെ താല്പര്യത്തിനനുകൂലിക്കുന്ന "സ്റ്റേററി"നോടുള്ള സമരമെന്നാണർത്ഥം! ഭരണകൂടത്തെ എതിർത്തു തോല്പിച്ചാൽ ധനികവർഗ്ഗത്തിന്റെ പത്തി താഴ്ത്തിക്കൊള്ളും. ഈ മാറിയ അർത്ഥത്തിലെ വർഗ്ഗസമരത്തെക്കുറിച്ചു പറയാവുള്ളു.

മുതലാളിത്തംതന്നെ സോഷ്യലിസം സ്വീകരിക്കുമ്പോൾ, സോഷ്യലിസം ലക്ഷ്യമായി സ്വീകരിച്ച ഒരു കക്ഷി (കോൺഗ്രസ്സ്) അധികാരത്തിലിരിക്കുമ്പോൾ, പി.എസ്സ്.പി എന്നൊരുകക്ഷി ഇവിടെ ആവശ്യമുണ്ടോ?. ന്യായമാണ് ചോദ്യം!. മുതലാളിത്തരാഷ്ട്രങ്ങൾ സോഷ്യലിസം സ്വീകരിക്കാൻ ജനങ്ങളുടെ സോഷ്യലിസ്ററ സമ്മർദ്ദമാണ് കാരണം. ഇന്ത്യയിലെ സോഷ്യലിസ്റ്റ് ശക്തികളുടെ അജയ്യമായമുന്നേററമാണ് കോൺഗ്രസ്സിനെക്കൊണ്ടതു സ്വീകരിപ്പിച്ചതു. അത്രമാത്രം അതു നമ്മുടെ വിജയമാണ്. രാഷ്ട്രീയമായ അധികാരം പിടിച്ചെടുക്കുന്നതിൽ മാത്രമല്ല, കക്ഷികളുടെ വിജയം സ്ഥിതിചെയ്യുന്നതു. കക്ഷികളുടെ പ്രവർത്തനഫലമായി ജനങ്ങൾക്കുണ്ടാവുന്ന അനുഭവങ്ങളാണതിന്റെ അളവുകോൽ!. "കോൺഗ്രസ്സിന്റെ സോഷ്യലിസ്റ്റ് ലക്ഷ്യം സമ്പത്ത് വിതരണം ചെയ്യുകയല്ല ദേശീയവരുമാനം വ

ർദ്ധിപ്പിക്കുക., മൂലധന നിക്ഷേപം വർദ്ധിപ്പിക്കുക എന്നിവയാണ്. സമ്പത്തുല്പാദിപ്പിക്കാതെ സമ്പത്തു വിതരണംചെയ്യുക സാദ്ധ്യമല്ല. ഇതാണ് കോൺഗ്രസ്സ് സോഷ്യലിസത്തിന്റെ നിലയെന്നു നെഹ്റു മുതൽ താഴെക്കിടയിലുള്ള നേതാക്കൾവരെ ആവർത്തിച്ചാവർത്തിച്ചു പറയുകയും ഔദ്യോഗികമായ പ്രഖ്യാപനങ്ങളിൽ വ്യക്തമാക്കുകയും ചെയ്തിട്ടുണ്ട്. കൂടുതൽനികുതി ചുമത്തുന്നതു പൊതുമേഖലയിലെ മൂലധനനിക്ഷേപം വർദ്ധിപ്പിക്കാനാണ്. ഇതിന്റെഫലമോ പണക്കാർ കൂടുതൽ പണക്കാരാവുകയും ദരിദ്രന്മാർക്കു കൂടുതൽ ദാരിദ്ര്യം വളരുകയും ചെയ്യുക! ദേശീയ വരുമാനവും മൂലധനനിക്ഷേപവും വർദ്ധമാനമായി വരുന്ന ഒരു രാജ്യത്തിൽ വരുമാനത്തിന്നു അന്തരം വർദ്ധിക്കുകയാണെങ്കിൽ അതു സോഷ്യലിസ്റ്റ് രീതിയല്ല. അതിനാലിവിടെ ഒരു സോഷ്യലിസ്റ്റ് പ്രസ്ഥാനം വേറെത്തന്നെ വളർന്നു വന്നു അധികാരത്തിലെത്തിയേ മതിയാവൂ. പാശ്ചാത്യ രാഷ്ട്രങ്ങളിൽ ചെയ്തതുപോലെ നികുതിഘടനകൊണ്ടു ജീവിതവരുമാനത്തിലെ വിടവു നികത്തപ്പെടണം. അതാണ് പി. എസ്സ്. പി.യുടെ വാദം. 1000രൂപമുതൽ മുടക്കുള്ള ഒരുല്പാദകനും 4തൊഴിലാളികളുമുണ്ടെങ്കിൽ 200ക മുതൽമുടക്കുള്ള നാലുപേർക്കു ആദ്യത്തതിനേക്കാൾ ഉല്പാദനം വർദ്ധിപ്പിക്കാൻ കഴിയുമെന്നതിന്നു ധനശാസ്ത്രത്തിലെ പ്രാഥമിക ജ്ഞാനം മതി. അതുകൊണ്ടു സമ്പത്തുല്പാദിപ്പിക്കുന്നതുവരെ വിതരണത്തിന്നു കാത്തിരിക്കുകയെന്ന നയം പി. എസ്സ്. പി.ക്കു സ്വീകാര്യമല്ല. വികേന്ദ്രീകൃതമായ ചെറുകിടവ്യവസായങ്ങളാണ് ഇന്ത്യക്കാവശ്യമെന്നും പാശ്ചാത്യമാതൃകയിലുള്ള വ്യവസായവല്ക്കരണം ഇന്ത്യക്കു സോഷ്യലിസം കൈവരുത്തുകയില്ലെന്നും പി. എസ്സ്. പി. ഊന്നിപ്പറഞ്ഞതു മറ്റൊന്നുകൊണ്ടുമല്ല.

ശ്രീ. അശോകമേത്ത ചൂണ്ടിക്കാണിച്ചതുപോലെ സോഷ്യലിസം ഒരു സാമ്പത്തിക സാമൂഹ്യക്രമം മാത്രമല്ല. അതൊരു ജീവിതസരണിയാണ്–മൂല്യമാണ്. സമഭാവന, സഹകരണം, സ്നേഹം, ചൂഷണരാഹിത്യം തുടങ്ങിയ മാനുഷികമൂല്യങ്ങളിലധിഷ്ഠിതമായ ഒരു പുതിയ സംസ്കാരക്രമം കൂടിയാണ്. ഈ സാംസ്കാരികമാനുഷികമൂല്യങ്ങളെ ആത്മസല്ക്കരിച്ചുകൊണ്ടു സോഷ്യലിസത്തെ ഒരു മിഷനറി സ്പിരിട്ടിൽ ഉയർത്തിപ്പിടിക്കുന്ന സ്വാത്മംഭരികളല്ലാത്ത ജനസേവന നിഷ്ഠിതന്മാരുടെ ഒരു ഐക്യനിരയായി നമുക്കു സോഷ്യലിസ്റ്റ് പ്രസ്ഥാനത്തെ വളർത്താനും നിലനിർത്താനും കഴിഞ്ഞാൽ നമുക്കു സോഷ്യലിസം താനെ കൈവരും. ഇല്ലെങ്കിൽ സോഷ്യലിസം വഞ്ചിക്കപ്പെടും.



# ഡോക്ടർ കെ. ബി. മേനോൻ.

കെ. സദാനന്ദൻ.

വെള്ളിത്തലമുടി രണ്ടു ഭാഗത്തേക്കും നീക്കിവെച്ചു അശ്രദ്ധമായി വസ്ത്രധാരണം ചെയ്തു് തോളിൽ പുഷ്ടിയുള്ള ഒരു സഞ്ചിയും, കണ്ണിൽ നീലക്കണ്ണടയും, നാടൻ ചെരിപ്പു കാലിലുമായി, വണ്ടിയിൽനിന്നിറങ്ങിവരുന്ന ഒരു കൃശഗാത്രനെ കണ്ടാൽ നിങ്ങൾക്കു് സംശയിക്കാതെ തന്നെ അദ്ദേഹത്തെ സ്വാഗതം ചെയ്യാം "ഡോക്ടർ നമസ്കാരം" എന്നു. മറുപടിയായി കിട്ടുന്നതു പഞ്ചാരയുറന്ന പുഞ്ചിരിയും "സുഖംതന്നെയല്ലെ" എന്ന സ്നേഹമസൃണമായ വാക്കുകളും ആയിരിക്കും. ജീവിത യാഥാർത്ഥ്യങ്ങളുടെ മുന്നിൽ നിരന്തരസമരം ചെയ്തതിന്റെ ഫലമായി ആ കൊച്ചുദേഹം ശോഷിച്ചു പോയതായിരിക്കാം!!

ഡോക്ടർ കെ. ബി. മേനോനെ പററി ഓർക്കുമ്പോൾ ഒരു നൂറുകൂട്ടം സ്മരണകൾ എന്റെ മനസ്സിൽ തിരക്കി കൂട്ടുന്നു. അമേരിക്കയിലെ ഒരു ഭീകരകക്ഷിയായ ഗദർപാർട്ടി (Gadar party) യുടെ സജീവ പ്രവർത്തകനായിരുന്ന ഡോക്ടർ മേനോനെയൊ, അതല്ല ഒളിവുജീവിതം നയിച്ചു 1942ലെ സ്വാതന്ത്ര്യസമര പ്രസ്ഥാനത്തിന്നു ചൂടും ചൈതന്യവും നൽകിയ, കീഴരിയൂർ ബോമ്പുകേസ്സിൽ ഒന്നാംപ്രതിയായി ശിക്ഷിക്കപ്പെട്ട വിപ്ലവകാരിയേയോ പ്രകീർത്തിക്കുവാനല്ല ഞാനീ ചെറിയ ലേഖനംകൊണ്ടുദ്ദേശിക്കുന്നതു്. ഇന്ത്യയുടെ സ്വാതന്ത്ര്യ സമരചരിത്രത്തിൽ ഡോക്ടർ വഹിച്ച പങ്കു് ഒരു തുറന്നപുസ്തകമാണു്. മഹത്തായ ആ പരിശ്രമങ്ങളെ പററിയുമല്ല എനിക്കുപറയുവാനുള്ളതു്. മനുഷ്യസ്നേഹിയായ ഡോക്ടർ മേനോനെപററി എന്നിൽ തങ്ങിനില്ക്കുന്ന ചില ഓർമ്മകൾ മാത്രം ഞാൻ പകർത്താൻ ശ്രമിക്കുകയാണു്.

1955ൽ ഡോക്ടർ മേനോൻ ശസ്ത്രക്രിയക്കായി മദിരാശിയിലെ കണ്ണാസ്പത്രിയിൽ പ്രവേശിച്ചിരിക്കയായിരുന്നു. രാപ്പകൽ ഭേദമന്യേ വിശ്രമമറിയാതെ ജോലിചെയ്തു ശീലിച്ചുപോന്ന ഒരു സാമൂഹ്യപ്രവർത്തകനു ശരീരാസ്വാസ്ഥ്യം കാരണം എററെനാൾ ഒരു കട്ടിലിൽ അനങ്ങാതെ കിടന്നു കഴിച്ചു കൂട്ടേണ്ടിവരിക എന്നതു പ്രാണസങ്കടമായിരിക്കും. ഈ കാര്യം ഡോക്ടർ വേദനയോടെ ഇടക്കിടക്കു് പറയാറുണ്ടുതാനും.

കണ്ണിന്നു ശസ്ത്രക്രിയ കഴിഞ്ഞതിന്റെ മൂന്നാംദിവസമായിരുന്നു അതു. സമയം രാത്രി. സംസാരിക്കാൻ പാടില്ലെന്നുള്ള മെഡിക്കൽആഫീസറുടെ കല്പന ഒരു ചട്ടക്കഷണത്തിലെഴുതി തലക്കുമീതെ തൂക്കിയിട്ടുണ്ടു. ആസ്പത്രിയിലെ മങ്ങിയ വെളിച്ചത്തിലും ചുകന്ന മഷിയിൽ എഴുതിത്തൂക്കിയ ആ ബോർഡ് വ്യക്തമായി വായിക്കാമായിരുന്നു. എങ്കിലും ഞങ്ങൾ അത്യാവശ്യകാര്യങ്ങൾ സംസാരിക്കും. പത്രങ്ങളുടെ തലക്കെട്ടുവായന, അടിയന്തരകത്തുകൾക്ക് മറുപടിഎഴുതൽ എന്നിവക്കായി ഞാൻ മിക്കവാറുംദിവസങ്ങളിൽ വൈകുന്നേരം ആസ്പത്രിയിൽ പോകാറുണ്ടായിരുന്നു. മേൽപറഞ്ഞ ദിവസം മഴകാരണം രാത്രി പത്തുമണിവരെ ഞാൻ ആസ്പത്രിയിൽതന്നെ തങ്ങേണ്ടിവന്നു. അവിടെ ഒരു പ്രത്യേകമുറിയിൽ ഡോക്ടർ കട്ടിലിൽ കിടക്കുകയാണ്. കട്ടിലിനോടടുത്തുണ്ടായിരുന്ന ഒരു ചെറിയകസേരയിൽ ഞാനിരുന്നു. കണ്ണിന്റെ ഞരമ്പുകൾക്കു ഇളക്കം തട്ടാതിരിക്കാൻ വേണ്ടി നേരിയ ശബ്ദത്തിലാണദ്ദേഹം സംസാരിച്ചിരുന്നതു. ഞാൻ ചെവികൂർപ്പിച്ചുമുന്നോട്ടാഞ്ഞിരുന്നു കേട്ടുകൊണ്ടിരുന്നു. ആ സംഭാഷണത്തിൽ ഡോക്ടർ തന്റെ ജീവിതത്തിലെ സുപ്രധാനമായ പല നാഴികക്കല്ലുകളേയും പിന്നിടുകയായിരുന്നു. നേരിയ ശബ്ദത്തിലും ആവേശം കലന്നിരുന്നു. അതുകൊണ്ടു അതു ഉള്ളിൽതട്ടാതിരിക്കാൻ വയ്യ. ഡോക്ടർ പറഞ്ഞു "ഹൈദരബാദ് നൈസാമിന്റെ സ്കോളർഷിപ്പോടുകൂടിയായിരുന്നു 1923ൽ ഞാൻ കാലിഫോർണിയാ സർവ്വകലാശാലയിൽ ഉപരിപഠനത്തിന്നായി അമേരിക്കയിലേക്കുപോയതു. ബോംബെ സർവ്വകലാശാലയിൽ B. Com. ഡിഗ്രിയെടുക്കുമ്പോൾ പ്രസിഡൻസിഗ്രെയിഡ് (Presidency grade) കിട്ടിയതു കൊണ്ടാണ് സ്കോളർഷിപ്പ് ലഭിക്കാനിടയായത്. അമേരിക്കയിലെത്തിയതും സാൻഫ്രാൻസിസ്കോവിലുള്ള ഗദർപാർട്ടിയുമായി ബന്ധപ്പെട്ടു. ലോകകാര്യങ്ങളിൽ തല്പരനും, ജീവിതത്തിലേററവും രൂപനിർണ്ണായകമായകാലഘട്ടത്തിലൂടെ കടന്നുപോകുന്നവനുമായ, ഒരു ഇരുപത്തഞ്ചുകാരൻ വിദ്യാത്ഥിക്ക്, മാനസികമായി ഇതിലേറെപ്രേരണ നൽകുവാനെന്തുണ്ട്. പക്ഷെ ഞാൻ രണ്ടു കത്തവ്യങ്ങൾക്കിടയിൽ ധമ്മസങ്കടത്തിലകപ്പെട്ടിരിക്കയായിരുന്നു. ഒന്നെങ്കിൽ നൈസാം ഗവമ്മെണ്ടിന്റെ സ്കോളർഷിപ്പു വാങ്ങി, സർവ്വകലാശാല ഡിഗ്രിയെടുത്തു നൈസാം സക്കാറിന്റെ കീഴിൽ കരാറനുസരിച്ചു ഒരു ഉദ്യോഗസ്ഥനാവുക, അല്ലാത്ത പക്ഷം സ്കോളർഷിപ്പു വേണ്ടെന്നു വെച്ചു പഠിപ്പും രാഷ്ട്രീയ പ്രവത്തനവും തുടരുക! മനസ്സാക്ഷിയുടെ പ്രേരണയനുസരിച്ചു രണ്ടാമത്തെ മാർഗ്ഗം തന്നെ ഞാൻ സ്വീകരിച്ചു. ആ സംഭവം എന്റെ ജീവിതത്തിലെ ഏററവും പ്രധാന വഴിത്തിരിവായിരുന്നു" അങ്ങിനെ സക്കാർ ഗസററഡ് ഉദ്യോഗസ്ഥനായി പെൻഷൻ വാങ്ങേണ്ടിയിരുന്ന ഡോ: മേനോൻ സാമൂഹ്യസേവനത്തിൽ ജീവി

ത സുഖം കണ്ടെത്തി.

പ്രമാദമായ കീഴരിയൂർ ബോംബ് കേസിൽ ശിക്ഷിക്കപ്പെട്ട തടവുശിക്ഷ അനുഭവിച്ചുകൊണ്ടിരുന്ന ഡോ. മേനോൻ 1946ൽ മദിരാശി, പെനിട്ടൻഷ്യറി (ഇന്നത്തെ സെൻട്രൽ ജെയിൽ) യിൽ നിന്നു വിമോചിതനായി. ഉടൻ പണ്ഡിററ്ജിയുടെ കമ്പിസന്ദേശമനുസരിച്ചു ഡൽഹിയിൽഎത്തിച്ചേർന്നു. പണ്ഡിററ്ജിയുടെകൂടെ അദ്ദേഹത്തിൻെറ വസതിയിൽത്തന്നെയായിരുന്നു താമസം. വ്യക്തിപരമായി ഏറെ പഴകിയ സ്നേഹബന്ധമായിരുന്നു അതിനു കാരണം. ഭാവിയുടെ വഴി തെളിയിക്കുന്ന പല പ്രധാന പരിവർത്തനങ്ങളുടേയും ഒരു കാലമായിരുന്നു അതു. അന്നത്തെ കോൺഗ്രസ്സ് സോഷ്യലിസ്റ്റ് പാർട്ടി, കോൺഗ്രസ്സുമായി സർവ്വബന്ധങ്ങളും വേർപെടുത്തി ഇന്ത്യൻ സോഷ്യലിസ്റ്റ് പാർട്ടി രൂപീകരിക്കാൻ തീരുമാനിച്ച സമയം, ജീവിതാരംഭത്തിൽനിന്നുതന്നെ വിപ്ലവമനസ്ഥിതിയും, സോഷ്യലിസ്റ്റ് ചിന്താഗതിയും ഉൾക്കൊണ്ടിരുന്ന താൻ ആ തീരുമാനം നടപ്പാക്കാൻ മുന്നോട്ടു വന്നു. പല രാഷ്ട്രീയ കെട്ടുപാടുകളോടും സ്നേഹബന്ധങ്ങളോടുമുള്ള വിടവാങ്ങലായിരുന്നു അതു്. അവിടംവിട്ടു പോകേണ്ടെന്നും അന്നത്തെ നിലയിൽ അതേ രംഗത്തിൽ തന്നോടൊത്തു തുടർന്നു പോകേണമെന്നും പണ്ഡിററ്ജി ഉപദേശിച്ചു. അന്നും താൻ ഒരു ധർമ്മസങ്കടത്തിലായിരുന്നു. രണ്ടു വ്യക്തികളോടുള്ള കൂറുകൾ തമ്മിലുള്ള ഏററുമുട്ടൽ (Clash of loyality) ആയിരുന്നു അതിനു കാരണം. ഒന്നു പണ്ഡിററ്ജിയോടും മറെറാന്നു ജയപ്രകാശിനോടും. പക്ഷെ ജയപ്രകാശിനോടുള്ള കൂറിനു മുൻഗണന നൽകിയ ഡോ: ആ രംഗം വിട്ടുപോകാൻതന്നെ തീരുമാനിച്ചു. അങ്ങിനെ പദവിയുടെ മാർഗ്ഗം കൈവെടിഞ്ഞു സാമൂഹ്യസേവനത്തിൻെറ വിശാലമായ രംഗത്തേക്ക് ഡോ: എത്തുകയാണുണ്ടായതു്. ജീവിതത്തിലെ രണ്ടാമത്തെ പ്രധാന വഴിതിരിവായാണ് ഡോ: ഈ സംഭവത്തെ കാണുന്നതു. സന്ദർഭവശാൽ ഒരു കാര്യം കൂടി ഞാൻ ചൂണ്ടിക്കാണിക്കട്ടെ. പണ്ഡിററ്ജിയുടെ കൂടെ ഡോക്ടറരോടൊപ്പം അന്നു പ്രവർത്തിച്ചിരുന്ന ഡോ: കാട്ജു, ശ്രീ. വി. കെ. കൃഷ്ണമേനോൻ തുടങ്ങിയ നേതാക്കൾ ഇന്നു ഭരണത്തിൻെറ അത്യുന്നത പീഠങ്ങളിൽ അവരോധിക്കപ്പെട്ടിരിക്കുകയാണ്. പക്ഷെ, സോഷ്യലിസത്തിൻെറ സാക്ഷാൽകാരത്തിനു വേണ്ടി ഓരോ നിമിഷവും പ്രവർത്തിക്കാനാഗ്രഹിക്കുന്ന ഡോ: ഇന്നും സാധാരണക്കാരൻെറ ശബ്ദമായി ജീവിക്കാനാണാഗ്രഹിക്കുന്നതു്. ജീവിതത്തിൽ മൂന്നാമത്തൊരു വഴിതിരിവുകൂടി ഡോ: ദീർഘദർശനം ചെയ്തിട്ടുണ്ട്. അതു എപ്പോൾ എങ്ങിനെയെന്നു സൂചിപ്പിച്ചിട്ടില്ലെന്നു മാത്രം.

1923മുതൽ 1936വരെ ഡോ: മേനോൻ അമേരിക്കയിലായിരുന്നു. ഉപരിപഠനത്തിനു അമേരിക്കയിലേക്കു പോകാനുണ്ടായ ഒരു പ്രധാനകാരണം ഡോ:

അമ്പേദ്ക്കരുടെ പ്രോത്സാഹനമായിരുന്നു. ബൊമ്പയിൽ പഠിക്കുമ്പോഴും അമ്പേദ്ക്കർ അദ്ദേഹത്തിന്റെ പ്രൊഫസറായിരുന്നു. ആ ഗുരുശിഷ്യബന്ധം താൻ പലപ്പോഴും ഭക്തിപൂർവ്വം സ്മരിക്കാറുണ്ടു.

1934മുതൽ 1936വരെയുള്ള കാലങ്ങളിൽ അദ്ദേഹം കാലിഫോർണിയ സർവ്വകലാശാലയിലും ഡൻവർ (Denver) സർവ്വകലാശാലയിലും ലക്ചറർ ആയി ജോലിനോക്കിയിട്ടുണ്ട്. അമേരിക്കയിൽ വെച്ചാണ് ജയപ്രകാശ് നാരായണനുമായി അടുത്തു ബന്ധപ്പെട്ടത്. അമേരിക്കയിൽ രണ്ടുപേരും ഒരുമിച്ചാണ് താമസിച്ചിരുന്നതു. രണ്ടുപേരും ജോലിചെയ്താണു പഠിക്കാനും ജീവിക്കാനുമുള്ള പണം സമ്പാദിച്ചിരുന്നതും. ജയപ്രകാശ് അടുത്ത ഗ്രാമപ്രദേശങ്ങളിലെ പഴത്തോട്ടങ്ങളിലും ഡോ: നഗരത്തിലുമാണ് ജോലിചെയ്തിരുന്നതു. അദ്ധ്യയനസമയങ്ങളിൽ ഹോട്ടലിൽ ജോലിചെയ്തും പഠിക്കാനുള്ള പണം സമ്പാദിച്ചിരുന്നു. ഡോ: പറയുകയാണ് "അമേരിക്കയിൽ ഒരു മണിക്കൂറോ രണ്ടു മണിക്കൂറോ ഹോട്ടലിൽ ജോലി ചെയ്തുകൊടുത്താൽ ഒരു ദിവസത്തെ ഭക്ഷണത്തിനുള്ള വക സമ്പാദിക്കാം" ഡോക്ടരുടെ ഈ അനുഭവങ്ങൾ ഉത്സാഹജനകമായി തോന്നിയെങ്കിലും ഉപരിപഠനത്തിനുവേണ്ടി അദ്ദേഹം ഇത്രയധികം കഷ്ടപ്പെടേണ്ടിവന്ന സാഹചര്യം എന്നെ ഒട്ടധികം വേദനിപ്പിക്കാതിരുന്നില്ല.

ദിവസത്തിൽ മൂന്നുനേരം മാത്രം ഭക്ഷണം കഴിക്കുക എന്നുള്ളതു ഡോക്ടരുടെ ഒരു പ്രത്യേകചിട്ടയാണ്. അതല്ലാതെ അസമയത്തു ഒരുകപ്പ് ചായപോലും കഴിക്കാറില്ല.

ഡോ: മേനോൻ 1897ൽ വടക്കെ മലബാറിലെ തളിപ്പറമ്പിലാണ് ജനിച്ചതു. തളിപ്പറമ്പിലെ അന്നത്തെ ഡിസ്ട്രിക്ട് മുൻസിഫായിരുന്ന ശ്രീ. വെങ്ങാലിൽ രാമൻമേനോൻ (രാജ്യ രക്ഷാ മന്ത്രി ശ്രീ. വി. കെ. കൃഷ്ണമേനോന്റെ അമ്മാമൻ) ആണ് അദ്ദേഹത്തിന്റെ പിതാവു.

സാമൂഹ്യസേവനം ജീവിതവ്രതമായി അംഗീകരിച്ചിട്ടുള്ള ചുരുക്കം ചില രാഷ്ട്രീയ നേതാക്കളിലൊരാളാണ് ഡോ: അദ്ദേഹം ഒരു തികഞ്ഞ ഭൗതിക വാദിയും പ്രജായത്ത വാദിയുമാണ്. ആളുകളെപററിയോ, രാഷ്ട്രീയ കാര്യങ്ങളെപററിയോ തനിക്കു ശരിയാണെന്നു തോന്നുന്ന അഭിപ്രായങ്ങൾ നിർഭയം തുറന്നുപറയാൻ താൻ മടിക്കാറില്ല. ഇന്ത്യയിൽ പൊതുവേയും കേരളത്തിൽ പ്രത്യേകിച്ചും പൊതുജനാഭിപ്രായം ഭാഷാസംസ്ഥാന പുനർവിഭജനത്തെ ശക്തിപൂർവ്വം അനുകൂലിച്ചിരുന്ന ഒരവസരത്തിൽപോലും അതിന്റെ അനാശാസ്യതയെ ഒരു ചരിത്ര വിദ്യാർത്ഥിയുടെ ഗൌരവത്തോടെയും ഒരു ധനശാസ്ത്ര വിദഗ്ദ്ധന്റെ സാമർത്ഥ്യത്തോടെയും ക്രാന്തദർശിയായ അദ്ദേഹം ചൂണ്ടിക്കാണിച്ചിട്ടുണ്ട്. പില്ക്കാലം താൻ സ്വീകരിച്ച മാർഗ്ഗം ശരിയാണെന്നു തെളിയിച്ചിരിക്കയാണ്. അന്നു ഭാഷാസംസ്ഥാ

ന പുനൎവ്വിഭജനത്തിനു വേണ്ടി വീറോടെ വാദിക്കുകയും പ്രവൎത്തിക്കുകയും ചെയ്തിരുന്ന രാഷ്ട്രീയതത്വജ്ഞാനികൾ പോലും ഇന്നു, തെററു സമ്മതിച്ചിരിക്കയാണല്ലൊ!. ഡോക്ടരെ ഒരിക്കൽ കണ്ടവരാരും അദ്ദേഹത്തിന്റെ സ്നേഹപൂൎവ്വമായ പെരുമാററവും അതേ സമയത്തു തന്നെ ആൎക്കും ബഹുമാനമുണ്ടാക്കുന്ന ഭാവവും മറക്കുന്നതല്ല. വശ്യശക്തിയുള്ള സംഭാഷണം അദ്ദേഹത്തിന്റെ ഒരു പ്രത്യേകതയാണ്. അറുപതുകഴിഞ്ഞ ഈ അവിവാഹിതനു സ്വന്തമായി, ലോകത്തിൽ ഒന്നുംതന്നെ ഇല്ല. തൃത്താലയിലെ ഡോ: ഗോപാലൻനായരുടെ വീടും കോഴിക്കോട്ടെ കാദർ വക്കീലിന്റെ വീടും, മദിരാശിയിലെ പ്രഭാകരന്റെ വീടും ചെറുതുരുത്തിയിലെ സ്വന്തം ജ്യേഷ്ഠന്റെ വീടും എല്ലാം തനിക്ക് ഒരുപോലെയാണ്. താൻ ഏതു വീട്ടിൽ ചെന്നാലും അവിടത്തെ ഒരംഗമാണ്. മററുള്ളവരിൽനിന്നു "ഉയൎന്ന" ഒരാളാണ് താനെന്നു ഒരിക്കലും കരുതാറില്ല. താൻ എത്ര "ഉയൎത്തി" നിൎത്തപ്പെട്ടാലും, താൻ അവിടുത്തെ ഒരംഗമാണെന്ന ബോധം താൻ ജീവിക്കുന്ന കുടുംബത്തിൽ ഉണ്ടാക്കാനുള്ള അദ്ദേഹത്തിന്റെ കഴിവു എനിക്കു നേരിട്ടനുഭവമുള്ളതാണ്. മദിരാശിയിലുള്ളപ്പോൾ ചില അവസരങ്ങളിൽ ഭക്ഷണം കഴിക്കാൻ എന്റെ വസതിയിൽ വരാറുണ്ട്. വിഭവങ്ങൾ ആസ്വദിക്കാനുള്ള അദ്ദേഹത്തിന്റെ കഴിവ് ഒന്നു പ്രത്യേകമാണ്. ഒരു ദിവസം ഊണിന്നു തക്കാളിരസം ഉണ്ടായിരുന്നു. ഡോക്ടൎക്കു വളരെ ഇഷ്ടമായി. അന്നു തക്കാളിരസം ഉണ്ടാക്കുന്ന വിധം എന്റെ ഭാൎയ്യയോട് ചോദിച്ചു മനസ്സിലാക്കി.

ഒരു സാധാരണ കുടുംബത്തിന്റെ നിത്യജീവിതത്തിലെ പ്രായോഗികവിഷമതകളെപററിയും അതിനുള്ള പരിഹാരമാൎഗ്ഗങ്ങളെപററിയും നൎമ്മബോധത്തോടെ അദ്ദേഹം സംസാരിക്കും. അത്തരം സ്നേഹം ബുദ്ധിയെമാത്രം സ്പൎശിക്കുന്നതല്ല, ഹൃദയത്തെയുംകൂടി സ്പൎശിക്കുന്നതാണു.

ഞാൻ പലപ്പോഴും ഓൎത്തുപോകാറുണ്ട് "ഇത്തരം മനുഷ്യസ്നേഹികളായ കൂടുതൽ രാഷ്ട്രീയനേതാക്കൾ നമ്മുടെ നാട്ടിൽ ഉണ്ടായിരുന്നെങ്കിൽ!."



മുതുകാട് സമരത്തിലും, മദിരാശിപ്രകടനത്തിലും കിസാൻപഞ്ചായത്തിന്നു നേതൃത്വം നൽകി.



കേളപ്പജി



ഡോ: കെ. ബി. മേനോൻ, എം. പി.

# കേളപ്പൻ.

കെ. പി. കുഞ്ഞിരാമപൊതുവാൾ.

ഗാന്ധിജിയുടെ ചിതാഭസ്മം ഒഴുക്കപ്പെട്ട ഭാരതപ്പുഴയുടെ തീരത്തു സർവ്വോദയസമ്മേളനം നടക്കുകയാണ്. തലേദിവസത്തെ ഒരു സമ്മേളനം കഴിഞ്ഞു ആ മണൽപുറത്തുതന്നെ ഞങ്ങളെല്ലാം കിടന്നുറങ്ങി. പ്രഭാതത്തിൽ പ്രാർത്ഥനയിൽ പങ്കുകൊള്ളാൻ ഉച്ചഭാഷിണിയിലൂടെ ആരോ വിളിച്ചുപറയുന്നതുകേട്ട ഉറക്കത്തിൽ ഞങ്ങൾ എഴുന്നേററിരുന്നു. "ഓം ശാന്തി" എന്ന മന്ത്രാക്ഷരം മുഴങ്ങിയതോടെ അവിടെയുണ്ടായിരുന്ന നേരിയ ശബ്ദംപോലും നിലച്ചു. മഹാത്മാവിന്നു പ്രിയപ്പെട്ട പ്രാർത്ഥനാഗാനങ്ങൾ ഭാരതപ്പുഴയെയും തിരുനാവാ മണൽപരപ്പിനേയും പുളകംകൊള്ളിക്കുന്നതായി തോന്നി. ഞാൻ, ബിർളാ മന്ദിരത്തിന്റെ മുമ്പിലെ പ്രാർത്ഥനാങ്കണവും ആ ചോരപുരണ്ട മണ്ണിനേയും കുറിച്ചോർക്കാൻ തുടങ്ങി. എന്റെ മനസ്സ് പതുക്കെ മാമാങ്കത്തിലും, ആ പ്രാർത്ഥനാവേദിയിൽ ഭക്തിലീനനായിരിക്കുന്ന കേരളഗാന്ധിയുടെ നരച്ചതലയിലും ചെന്നെത്തി. ഈ തിരുനാവാ മണൽപുറം എന്തെല്ലാററിന്നും സാക്ഷിയാണ്!. അട്ടഹാസങ്ങളും ആർപ്പുവിളികളും ദീനരോദനങ്ങളും കൊണ്ട ഒരുകാലം ഈ മണൽപുറം മുഖരിതമായിരുന്നില്ലെ? ഈ മണ്ണ് അന്നു ചോരകൊണ്ട കുതിൎന്നിരിക്കണം; മനുഷ്യശവങ്ങൾ ഇവിടെ ചിതറികിടന്നിരിക്കണം. അന്നു മനുഷ്യരക്തം കലൎന്നൊഴുകിയ ഈ ഭാരതപ്പുഴയിൽ കേരളഗാന്ധി അഹിംസയുടെ മനുഷ്യാവതാരത്തിന്റെ ചിതാഭസ്മം കലൎത്തി. പടവാളിന്റെ ചീററവും പോർവിളികളും അലയടിച്ചിരുന്ന ദിക്കിലിരുന്നാണ് ഞാനീ ശാന്തി മന്ത്രം കേൾക്കുന്നതു!. അങ്കക്കലികൊണ്ട തുള്ളിയിരുന്ന അന്നത്തെ ചാവേർപടയാളികൾക്കു പകരം ഇന്നു ചുററിരിക്കുന്ന സർവ്വോദയ പ്രവൎത്തകന്മാർ. നിലപാട് തറയിൽ പരിശോഭിച്ചിരുന്ന കുന്നലക്കോനാതിരിയുടെ സ്ഥാനത്തോ ഗാന്ധിശിഷ്യനായ ശ്രീ. കേളപ്പനും. അമ്പോ, ചരിത്രത്തിന്റെ പോക്ക്!.

നിരവധി സംവത്സരക്കാലമായി ആരാലും ശ്രദ്ധിക്കപ്പെടാതെകിടന്നിരുന്ന തിരുനാവായ ഇന്നൊരു തീൎത്ഥാടനസ്ഥലമായി ഉയരുകയാണ്. മഹാത്മാവിന്റെ ചിതാഭസ്മം കേളപ്പൻ അന്ന് ഭാരതപ്പുഴ

യിൽ ഒഴുക്കിയില്ലായിരുന്നെങ്കിൽ കന്യാകുമാരി വേറിട്ട കേരളം നിർഭാഗ്യയാകുമായിരുന്നു; ഈമണ്ണ് മറക്കപ്പെട്ടമായിരുന്നു. ഈ ഐതിഹാസികമായ മണ്ണിൽ ശ്രീ. കേളപ്പൻ നട്ടു പിടിപ്പിച്ച വിത്തുകൾ മുളച്ചുപൊങ്ങാൻ തുടങ്ങിയിരിക്കുന്നു. അതിദൂരമല്ലാത്ത ഒരു ഭാവിയിൽ കേരളത്തിന്നാകെ സാന്ദ്രഛായയും മധുരഫലങ്ങളും അരുളുവാൻതക്കവണ്ണം അവ തഴച്ചു വളരും. അന്നെവിടെയായിരിക്കും കേളപ്പൻ?. അദ്ദേഹം ആരും തിരിച്ചറിയാത്ത മറ്റൊരിടത്തു കാടുവെട്ടി വിത്തു പാകുന്നുണ്ടാകും. തിരുനാവായയിൽ മററാരെങ്കിലും ആധിപത്യമുറപ്പിച്ചിരിക്കും. താൻ വിതച്ചിട്ട വിളയുടെ കൊയ്ത്തുകാലമാവുമ്പോഴേക്കും ആ കർഷകൻ പുറത്തുപോകും; അല്ലെങ്കിൽ പുറംതള്ളപ്പെടും. കൊയ്ത്തിൽ പങ്കെടുക്കാൻ അദ്ദേഹം കൊതിക്കാറുമില്ല. തിക്കിത്തിരക്കി കൂട്ടുന്ന കൊയ്ത്തുകാർ വിതച്ചിറക്കിയ ഈ അദ്ധ്വാനശീലനെ പലപ്പോഴും ഓർക്കാറുമില്ല. മിക്കപ്പോഴും പഴിച്ചുവെന്നും വരും. ഏകദേശം ഒരു നാല് ദശാബ്ദത്തിനുള്ളിൽ കേരളത്തിലുണ്ടായ ഏതു് പ്രസ്ഥാനത്തിന്റെ വളർച്ചക്കാണ്, കേരളഗാന്ധിയുടെ വിയർപ്പും ചോരയും ഉപയുക്തമാവാതിരുന്നിട്ടുള്ളത്?. അദ്ദേഹത്തിന്റെ മായാത്ത വ്യക്തിമുദ്ര പതിഞ്ഞ സ്ഥാപനങ്ങളുടെ എണ്ണവും ചെറുതല്ല.

പ്രാർത്ഥന കഴിഞ്ഞു, ജനക്കൂട്ടം ഭാരതപ്പുഴക്കക്കരെ സ്ഥാപിക്കപ്പെട്ട ഗാന്ധിജിയുടെ പ്രതിമയിൽ ഹാരാർപ്പണത്തിന്നു ജാഥയായി പുറപ്പെട്ടു. ശ്രീ. കേളപ്പൻ പ്രഭാത സൂര്യപ്രഭയിൽ മിന്നിത്തിളങ്ങുന്ന വെള്ളിത്തലമുടിയുള്ള ശിരസ്സു ഒരുവശത്തേക്ക് ചരിച്ചു മുമ്പിൽ നടക്കുന്നുണ്ട്. ഈ മനുഷ്യനു ഒരു സംസ്ഥാന ഗവർണ്ണറാവാമായിരുന്നില്ലേ?. എന്തിനീ വയസ്സുകാലത്തു സർവ്വോദയമെന്നും പറഞ്ഞിങ്ങിനെ കഷ്ടപ്പെടണം?. ആരോ പറയുന്നതുകേട്ടു. അതെ, അങ്ങിനെ ചോദിക്കാൻ മാത്രം നമ്മുടെ പൊതുജീവിതം തരംതാണുപോയിരിക്കുന്നു. അനശ്വരനായ ആ കർമ്മയോഗിയുടെ അനുയായികൾക്കു മനഃശാന്തിയരുളുന്ന മാർഗ്ഗം ഇതല്ലാതെ മറ്റെന്തുണ്ട്?.

ഇങ്ങിനെയൊക്കെയായിട്ടും ഇത്രയേറെ ആക്ഷേപങ്ങൾക്കും വിമർശനങ്ങൾക്കും പാത്രമായ മറെറാരാളെ കാണാനാവില്ല. ഇന്നും അതിന്നൊരു കുറവും വന്നിട്ടില്ല. കയ്പേറിയ സത്യവുമായുള്ള തന്റെ വേഴ്ച വേർപെടുത്താത്ത കാലത്തോളം അതു തുടരുകയും ചെയ്യും.

ജനപ്രീതി നേടാനുള്ള കുറുക്കുവഴികൾ കേളപ്പന്നറിഞ്ഞുകൂടാ. നമ്മുടെ ചില രാഷ്ട്രീയനേതാക്കൾക്കു സുപരിചിതമായ തന്ത്രമുറകളിൽ അദ്ദേഹം അജ്ഞനാണ്. നേരിട്ടറിയാവുന്നവരെപ്പോലും പെരുവഴിയിൽ കണ്ടുമുട്ടിയാൽ പുഞ്ചിരിതൂകാനും കുശലം ചോദിക്കാനും പലപ്പോഴും അദ്ദേഹം മറന്നുപോകും. ചിലപ്പോൾ ഒരു പരുക്കൻനോട്ടം നോ

ക്കിയെന്നുവരും. "വിധുകാന്തിയെവെന്ന ഹാസവും മധുതോല്ക്കുംമധുരാക്ഷരങ്ങളും" കേൾപ്പുന്നില്ല. പകർച്ചവ്യാധി പിടിപെട്ടിടങ്ങളിൽ നേരിട്ടുകയറിച്ചെന്നു വസൂരി രോഗിയേയും മററും സ്വന്തം കൈകൾ കൊണ്ടു ശുശ്രൂഷിക്കുന്ന ഈ മനുഷ്യസ്നേഹിയുടെ മട്ടും, നോട്ടവും, ശബ്ദവും പരുക്കനാണ്. സഹ്യാദ്രികളെ അറബിക്കടലിനും മദ്ധ്യത്തിൽ നിന്നീ പരുഷശബ്ദം ഇടക്കിടെ ഉയരുന്നതു കേൾക്കാം.

ഒരു പറയച്ചെറുക്കന്റെ കണ്ണീരു കണ്ടാൽ, പ്രാഭവവും ധന്യവുമുള്ള ഒരായിരം പേക്കെതിരായിട്ടായാലും ആ പരുക്കൻശബ്ദം മുഴങ്ങും. ഒരുതവണയല്ല പലതവണ അതാവർത്തിക്കും. അന്ത്യഫലമോ?. ഒരു വലിയസംഘം എതിരാളികളുടെ ആവിർഭാവവും ചെവിക്ക് പൊറുക്കുവാനാവാത്ത ഒട്ടേറെ ആക്ഷേപങ്ങളുടെ പ്രവാഹവും. ഇതിൻവിധം താൻ സൃഷ്ടിച്ചുവെച്ചിട്ടുള്ള രാഷ്ട്രീയവൈരികളുടെ സംഖ്യ ചില്ലറയൊന്നുമല്ലതാനും. എന്നാലും വിടില്ല. അധർമ്മമെന്നു തനിക്കു തോന്നിയതു കണ്ണിൽ കണ്ടാൽ—അതെപ്പേരിൽനിന്നായാലും—മനസ്സമില്ലാതെ തന്റെ പ്രചരണായുധങ്ങൾ പ്രയോഗിക്കാൻ കേളപ്പൻ എന്നും മടിച്ചിട്ടില്ല. ചിലപ്പോളീ സംരംഭത്തിൽനിന്നു, തന്റെ അടുത്ത അനുയായികളും സുഹൃത്തുക്കളും അദ്ദേഹത്തെ പിന്തിരിപ്പിക്കാൻ പരിശ്രമിക്കാറുണ്ട്. അപൂർവ്വം സന്ദർഭങ്ങളിൽ വഴങ്ങിയെന്നു വന്നേക്കും. എന്നാലും ഒരു കാര്യം നേർത്തെതന്നെ അന്യായമാണെന്നുറച്ചുപോയാൽ പിന്നെ തിരിഞ്ഞുനോക്കാറില്ല. ഈ ഉറക്കൽ ചിലപ്പോൾ പിഴച്ചുവെന്നു വരാം. എന്നാലും തന്റെ അന്തഃകരണം അതോടൊപ്പമുണ്ടാവും. സുഹൃത്തുക്കളായും അനുയായികളായും അതാതുകാലത്തു വന്നുകൂടുന്നവരിൽ ചിലർ അദ്ദേഹത്തിന്റെ അതിരററ അധർമ്മരോഷത്തെ ഒരിക്കലും ദുരുപയോഗപ്പെടുത്തീട്ടില്ലെന്നു പറഞ്ഞുകൂടാ. കാലംനന്നെ ചെല്ലുംമുമ്പു അദ്ദേഹമതു മനസ്സിലാക്കും. അതാണല്ലോ ഉററവരായ പലരും പിൽക്കാലത്തു അദ്ദേഹത്തിന്റെ കടുത്ത വിമർശകരും എതിരാളികളുമായി മാറിയതു.

ശ്രീ. കണാരൻനായരെന്ന ആ വക്കീൽ ഗൃഹസ്ഥൻ എത്ര പാടുപെട്ടിട്ടായിരിക്കണം, എന്തൊക്കെ പ്രതീക്ഷകളോടെയായിരിക്കണം തന്റെ പ്രിയപുത്രനെ ബോംബെയിൽ എൽ. എൽ. ബി.ക്ക് പഠിക്കാനയച്ചതു്? ആ വക്കീൽഗൃഹസ്ഥൻ, തന്റെ മകൻ ഒരു വക്കീലായി, പ്രാക്ടീസ് ചെയ്യുന്നതുകാണാൻ എത്രമാത്രം കൊതിച്ചിരിക്കണം. പ്രിയപ്പെട്ട പിതാവിന്റെ പ്രതീക്ഷകൾ നിറവേററാതെ കലാലയത്തിൽനിന്നു പടക്കളത്തിലേക്ക് ചാടിയിറങ്ങിയ ആ നിയമവിദ്യാർത്ഥിയിൽ തന്നെ നടേ പറഞ്ഞ പരുക്കത്തരം കുടികൊണ്ടിരിക്കണം. ഇല്ലെങ്കിൽ കേരളത്തിനു കേരള ഗാന്ധിയെ കിട്ടുമായിരുന്നില്ല.

പുഞ്ചിരി തൂകിക്കൊണ്ടിരിക്കുന്ന

# സാഹിത്യത്തിലെ രാഷ്ട്രീയം

പിറക്കൽ. ടി. ബാലകൃഷ്ണൻ നായർ.

സാഹിത്യം പ്രചരണോപാധികളിലൊന്നാകരുതെന്ന അഭിപ്രായം പലരും ഉന്നയിക്കാറുള്ളതാണല്ലോ. എന്നാൽ സാഹിത്യപരമായ ഏതു് പ്രവർത്തനത്തിന്റെയും അന്തിമഫലം ഏതെങ്കിലുമൊരാശയം ജനഹൃദയങ്ങളിൽ പ്രതിഷ്ഠിക്കുകയാണെന്നു നിസ്സംശയം പറയാം. കേവല ഭൌതികങ്ങളായ കൃതികളാണെങ്കിലും, അവയിൽ മനുഷ്യന്റെ സുഖജീവിതത്തിനും, പുരോഗമനത്തിനും തക്കതായ നിർദ്ദേശങ്ങൾ ഏതെങ്കിലും വിധത്തിൽ അടങ്ങിയിരിക്കുന്നുവെന്നുവരികിൽ ആ കൃതികൾ പ്രചരണത്തിനു ആകൃതിപ്പെട്ടവയാണെന്നു സമ്മതിക്കേണ്ടിവരും. അപ്പോൾ, സാഹിത്യം തൊണ്ണൂറു് ശതമാനവും പ്രചരണോദ്ദേശമുള്ളതാണെന്നും വരും.

സാഹിത്യം പ്രചരണോദ്ദേശമുള്ളതായിരിക്കരുതെന്ന താക്കീതിന്റെ പിറകിൽ, അതു് രാഷ്ട്രീയകക്ഷികളുടെ പ്രചരണായുധങ്ങളിലൊന്നായി അധഃപതിച്ചുകൂടെന്നുള്ള നിഷ്കർഷയാണുള്ളതെന്നു സ്പഷ്ടമാണു്. ഈ നിഷ്കർഷ സാഹിത്യത്തെ എത്രത്തോളം ബാധിക്കുമെന്നും, രാഷ്ട്രീയാദർശപ്രചരണം നിമിത്തം സാഹിത്യം എങ്ങിനെയെല്ലാമായിത്തീരുമെന്നും അറിയേണ്ടിയിരിക്കുന്നു. കുറച്ചുകാലംമുമ്പു നമ്മുടെയിടയിലുള്ള സാഹിത്യകാരരിൽ ചിലർ ചെയ്തുവന്നിരുന്ന പ്രസംഗങ്ങളിൽ പ്രകടമായിക്കണ്ട അഭിപ്രായം മനുഷ്യരാശിയുടെ ശാശ്വതക്ഷേമത്തിനു വേണ്ടി ആവിഷ്കൃതങ്ങളായ മതങ്ങളെല്ലാം കേവലം അസ്ഥിരങ്ങളും അപ്രധാനങ്ങളും ആയിട്ടപ്പായിരിക്കയാണെന്നും

---

ഗാന്ധി പ്രതിമയിൽ വികാരഭരിതനായ കേളപ്പൻ മാലചാർത്തി. ആ ചുളിവീണ കൈകൾ അതിന്നർഹങ്ങളാണു്. ആണ്ടെ

തോറുമുള്ള ഈ ഹാരാർപ്പണം ഈ കൈകൾതന്നെ എന്നും നിർവ്വഹിച്ചിരുന്നെങ്കിൽ! ഞാൻ ആശിച്ചുപോയി.



അതിനാൽ ഇന്നത്തെ മനുഷ്യസമുദായത്തിന്റെ ഉൽക്കർഷത്തിന്ന് ഏകാവലംബം സാഹിത്യമാണെന്നും ആയിരുന്നു. അന്നു അക്കൂട്ടർ പുരോഗമനത്തിന്റെയും, സ്വാതന്ത്ര്യത്തിന്റെയും പേരിൽ രാമായണ ഭാരതാദി ഗ്രന്ഥങ്ങളെപ്പോലും തുച്ഛങ്ങളെന്നു തള്ളിക്കളയുകമാത്രമല്ല ചുട്ടുകരിക്കണമെന്നുകൂടി ആവേശത്തോടെ ആവശ്യപ്പെടുകയുണ്ടായി. ആ ആവശ്യവും അനുപേക്ഷണീയംതന്നെയെന്നു വരുത്തുവാൻ ചെങ്ങളായിൽ വെച്ചു കുറെ കമ്യൂണിസ്റ്റുകൾ തുഞ്ചത്തെഴുത്തച്ഛന്റെ രാമായണം—ഭാരതം കിളിപ്പാട്ട് പുസ്തകങ്ങൾ ഓരോ പ്രതിവീതം നടുബജാറിൽവെച്ചു തീയിലിട്ടു കരിച്ചതും നാം പ്രതിപക്ഷബഹുമാനത്തോടെതന്നെ ആക്ഷേപസമന്വിതം വീക്ഷിക്കുകയുംചെയ്തു. അപ്രകാരമെല്ലാം ആ പുരാതന ഗ്രന്ഥങ്ങളെ കൈവെടിയാൻ പ്രേരിപ്പിച്ചവരിൽ അഗ്രിമന്മാരായ പലരും ഇന്നു ജീവിച്ചിരിപ്പില്ല; ശേഷിപ്പുള്ളവർ അവരുടെ ആ പഴയ വിറകളെ ചുട്ടുകരിക്കുകയും ചെയ്തിരിക്കുന്നു!

എന്തുകൊണ്ടാണ് സാഹിത്യപരമായി ഇമ്മാതിരി അഭിപ്രായങ്ങൾ പൊന്തിവരാനും, താണുപോകാനും ഇടവന്നതെന്നു ചിന്തിക്കുമ്പോൾ നമ്മുടെ കൺമുമ്പിൽ തെളിഞ്ഞുവരുന്ന വസ്തുത രാഷ്ട്രീയദൃഷ്ട്യാ സാഹിത്യകൃതികൾ നിരൂപിതങ്ങളാകുമ്പോൾ സാഹിത്യത്തിന്റെ ശുദ്ധമായ സ്വരൂപം കേവലം വികൃതങ്ങളായിപ്പരിണമിക്കുന്നുവെന്നതാണ്. മറെറാന്ന്, സാഹിത്യകാരൻ മാത്രമേ ജനങ്ങളെ ശരിയായ വഴിയിൽ കൂടി നടത്തുവാൻ പ്രാപ്തരായിട്ടുള്ളൂ എന്ന അഹന്തയുടെ ബീഭത്സതയുമാണ്. സാഹിത്യകാരന്മാക്ക് സ്വാഭാവികമായുണ്ടാകാവുന്ന അഹമ്മതിയേയും, മാനവസംസ്കാരത്തിന്റെ കാവല്ക്കാർ തങ്ങൾമാത്രമാണെന്നുള്ള പൊങ്ങച്ചത്തെയും പററി ടോൾസ്റ്റോയി എഴുതിയിട്ടുള്ളത് എക്കാലത്തെ സാഹിത്യകാരക്കും ഗുണപാഠങ്ങളായി നിലകൊള്ളുന്നു.

സാഹിത്യമെന്നാൽ, ഇക്കാലത്ത് അതിസുലഭമായിട്ടുള്ള ചെറുകഥകളും, പാട്ടുകളും നാടകങ്ങളുമാണെന്നു കരുതിവരുന്നവർ ചുരുക്കമല്ലെന്നറിയുവാൻ ചുററുവട്ടം നോക്കിയാൽ മതിയാകുന്നതാണ്. വാരികകളിൽ നാലോ അഞ്ചോ മാസത്തിലൊരിക്കൽ എട്ടോ പത്തോ വരിക്കവിതകളെഴുതി വരുന്നവർപോലും ഇന്നു "സുപ്രസിദ്ധ സാഹിത്യകാരന്മാ"യിരിക്കുകയാണല്ലോ! അങ്ങനെയുള്ള ഒരു ചെറുപ്പക്കാരനെ ഒരു സദസ്സിന്നു പരിചയപ്പെടുത്തിയതു കണ്ടുകൊണ്ടിരിക്കാൻ ഇയ്യിടെ എനിക്ക് സംഗതി വന്നു. ആ "സുപ്രസിദ്ധസാഹിത്യകാരനാ" കട്ടെ, കുറെക്കൊല്ലങ്ങൾക്കു മുമ്പു കമ്യൂണിസ്റ്റായിരുന്നപ്പോൾ കേശവദേവ് വിദ്യാർത്ഥികളോട് ജീവിതാനുഭവങ്ങൾ നേരിട്ടനുഭവിച്ചു നോക്കിയിട്ടുവേണം ജീവിതതത്വങ്ങൾ ആവിഷ്കരിക്കുവാൻ എന്ന നിർദ്ദേശം ആവർത്തിച്ചുറപ്പിക്കുകയാണ് ചെയ്തു. കേശവദേവിന്റെ ആ പഴയ നിർദ്ദേശം സ്വീകരിക്കുവാനുള്ള വഷളത്തം നമ്മുടെ വിദ്യാർത്ഥികളിൽ വല്ലവക്കും ഉണ്ടായിരുന്നെങ്കിൽ അവർ ജീവകാലം മുഴുവനും മഹാ രോഗാതുരരായി വലയുമായിരുന്നുവെന്നേ പറയുവാനുള്ളു.

സംസ്കാരത്തോടു കൂടിയ ജീവിതം നയിച്ചുപോരുവാൻ ആഗ്രഹിക്കുന്ന ജനതയ്ക്കു നന്മതിന്മകളുടെ സ്വഭാവം വ്യക്തമായും നിർദ്ദേശിക്കുന്ന ഗ്രന്ഥങ്ങൾ മാത്രമേ സാഹിത്യമെന്ന പദവിക്കു അർഹങ്ങളാവുകയുള്ളു. അമ്മാതിരി ഗ്രന്ഥങ്ങൾ രചിക്കുന്ന സാഹിത്യകാരരാകട്ടെ മനുഷ്യന്റെ വിചാര വികാരങ്ങളുടെ പോന്നപോരായ്മകളെ സൂക്ഷ്മമായി ദർശിക്കുവാൻ കെല്പുള്ളവരുമായിരിക്കും. ഈ കെല്പിനെ താന്തോന്നിത്തമെന്നു തെററിദ്ധരിച്ചതുകൊണ്ടായിരുന്നു ആപാദചൂഡം അത്യന്ത ദുഷ്ട

മായ വൈഷയികാനുഭവങ്ങളെ നിറയെ കുത്തിച്ചെലുത്തി സൃഷ്ടിക്കപ്പെട്ട ഒട്ടേറെ ക്ഷുദ്രകൃതികൾ ഗദ്യത്തിലും പദ്യത്തിലും മലയാളസാഹിത്യത്തെ അല്പകാലം മുമ്പു വികൃതമാക്കിയതു. സദാചാരഭക്തരായ പൂർവ്വസൂരികളുടെ മുക്തഹസ്തമായ അനുഗ്രഹംകൊണ്ടെന്നുതന്നെ പറയാം, ആ വൈകൃതം ഇന്നു കുറെയടങ്ങിയിരിക്കുകയാണു. ഈ സന്ദർഭത്തിലാണ് സാഹിത്യത്തിന്റെ സംരക്ഷണത്തിന്നു സർക്കാർ മുതിരുന്നതായാലും കുഴപ്പമൊന്നും വരാനില്ലെന്നു പറയാൻ തോന്നിപ്പോകുന്നതു. കിഴവനായ ഒരു സാഹിത്യ നിരൂപകൻ മലയാളസാഹിത്യത്തിൽ സ്വവർഗ്ഗസംഭോഗസംബന്ധിയായ കവിതയൊന്നുമില്ലാതായിപ്പോയല്ലോയെന്നു ഖേദിച്ചുപോയപ്പോൾ സന്താപോപശാന്തിക്കായി "ആശ്രമമൃഗ"മെന്നബീഭത്സകവിതയെഴുതി പ്രസിദ്ധീകരിക്കാൻപോലും സന്നദ്ധനായിട്ട് നമ്മുടെ കവികളുടെ കൂട്ടത്തിലൊരാൾ ഉണ്ടായിയെന്നതു സാഹിത്യത്തെ നമ്മിൽ ചിലർ ഏതു രീതിയിലാണ് സമീപിക്കുന്നതെന്നതിന്റെ പ്രബലമായ ദൃഷ്ടാന്തമാണ്.

ഇയ്യിടെ ചില പോലീസുകാർ ഒരു പുസ്തകക്കടയിൽ ചെന്നു കുറെ പുസ്തകങ്ങൾ എടുത്തുകൊണ്ടുപോയതിനെക്കുറിച്ചുണ്ടായ ആക്ഷേപങ്ങൾ നാം കേട്ടുവല്ലോ. തീർച്ചയായും ആഭാസങ്ങളായ കൃതികൾ തടയുന്നതിൽ ജനങ്ങളുടെ സമ്മതിദാനത്തിന്മേൽ അധികാരം തുടർന്നുവരുന്ന സർക്കാറിന്നു വ്യവസ്ഥകൾ ഊർജ്ജിതപ്പെടുത്തുവാൻ ശ്രദ്ധയുണ്ടായിരിക്കേണ്ടതാണ്. ജനങ്ങളുടെ ഹിതവും സ്വാതന്ത്ര്യവും വീക്ഷിക്കാനും സംരക്ഷിക്കാനും പ്രജാധിപത്യവിധേയമായ സർക്കാർ സദാ സന്നദ്ധമായിരിക്കും; പക്ഷെ അവയുടെ സ്വഭാവവും സ്വരൂപവും സാമൂഹ്യമായ ഉൽകർഷത്തിന്റെയും, സംസ്കാരത്തിന്റെയും അടിസ്ഥാനങ്ങളിലായിരിക്കണമെന്നു ബോധമുളവാക്കാൻ സാഹിത്യത്തിന്നാണ് ഏറ്റവും പ്രബലമായ കഴിവുള്ളത്.

ജീവിതത്തിൽ സ്ഥിരവും ആകസ്മികവുമായ വിചാരഗതികളേയും, ഗൂഢവും സ്പഷ്ടവുമായ വികാരങ്ങളേയും ഔചിത്യത്തോടുകൂടെ ആവിഷ്കരിക്കുകയും, അതുവഴി സമുദായപരിഷ്കരണവും സംസ്കാരപോഷണവും കൈവരുത്തുകയുമാണ് സാഹിത്യത്തിന്റെ ശരിയായ ധർമ്മം. ഈ ധർമ്മനിർവ്വഹണത്തിന്നു സാഹിത്യം വ്യാവഹാരികലോകത്തിൽ ജനങ്ങളുടെ സ്വഭാവങ്ങളും, മനോവ്യാപാരങ്ങളുടെ പ്രവർത്തനങ്ങളും സൂക്ഷ്മമായി പ്രതിഫലിപ്പിക്കേണ്ടതാകുന്നു. നാനാവിധങ്ങളായി കൂടിക്കുഴഞ്ഞു കിടക്കുന്ന മനോവ്യാപാരങ്ങളെ വകതിരിച്ചു നന്മതിന്മകളെ സമർത്ഥമായി പ്രതിപാദിക്കുന്നതിലാണ് സാഹിത്യത്തിലെ കലാംശം സ്ഥിതിചെയ്യുന്നതു. ധാർമ്മികമായ ജീവിതമാണ് മനുഷ്യന്റെ മാഹാത്മ്യത്തിന്നു നിദാനമെന്നും, ധർമ്മലോപം സമുദായത്തിന്നു വൻവിനകൾ വരുത്തിവെക്കുമെന്നും ഉള്ള ഉപദേശം സാഹിത്യത്തിന്റേതായ ധർമ്മപ്രവർത്തനമത്രെ.

ഈ സത്യം പരിപൂർണ്ണമായും അംഗീകരിക്കാനും അനുഷ്ഠിക്കാനും ഉള്ള മാർഗ്ഗമാണ് സോഷ്യലിസം സാഹിത്യത്തിന്റെ അടിസ്ഥാനമാവുകയെന്നത്. ഓരോ വ്യക്തിയിലും, മനുഷ്യസമുദായത്തിലും പരമ്പരാഗതമായി ഊറിക്കൂടീട്ടുള്ള സ്വാർത്ഥപരമായ തല്പരതകളെ സാംസ്കാരികമായ പ്രബോധനങ്ങൾ വഴിയായി നേർപ്പിച്ചുകൊണ്ടുവരികയും, മനുഷ്യനെ സാമൂഹ്യമായ ഒരു ഉയർന്ന മണ്ഡലത്തിലേക്ക് ഉപനയിക്കുകയും ചെയ്യുന്ന വിശിഷ്ട സിദ്ധാന്തമാണ് സോഷ്യലിസം. പക്ഷെ ഇന്നു ആ ഒരു സ്ഥിതി സോഷ്യലിസത്തിന്നുണ്ടോ സോഷ്യലിസത്തിൽ വിശ്വസിക്കുന്നവർപോലും കരുതുന്നുണ്ടോ എന്നു സംശയമാണ്. സോഷ്യലിസം ഒരു സാമ്പത്തിക സിദ്ധാന്തമാണെ

ന്നമാത്രം ഗണിക്കപ്പെടുന്നതു ആധുനിക മനുഷ്യന്റെ പോരായ്മകളിലൊന്നായി കണക്കാക്കേണ്ടതാണ്.

സോഷ്യലിസ്റ്റടിസ്ഥാനത്തിലുള്ള ഏതു് പ്രവർത്തനത്തിലും ഏതു് വ്യക്തിയും അനപേക്ഷണീയനല്ലെന്നു സ്ഥിരമായും അംഗീകരിക്കേണ്ടിയിരിക്കുന്നു. വ്യക്തികൾക്കു് സാമൂഹ്യപരമായ അടിസ്ഥാനത്തിൽ സ്വാതന്ത്ര്യം ഉണ്ടെങ്കിലും, ആ സ്വാതന്ത്ര്യം സാമൂഹ്യനിയമങ്ങൾക്കും തത്വങ്ങൾക്കും ഒതുങ്ങിനിൽക്കേണ്ടതുതന്നെയാണ്. ഈ നിഷ്ഠ അംഗീകരിക്കാനുള്ള വൈമനസ്യംകൊണ്ടത്രെ ഇന്നു സോഷ്യലിസ്റ്റുകളാണെന്നു വെച്ചിട്ടുള്ള പലരും നേതാക്കന്മാരെ സംഘടനയെക്കാളും ആദർശത്തിന്നതീതമായും ബലപ്പെടുത്താനും വിലപ്പെടുത്താനും ബദ്ധപ്പെടുന്നതു്. സോഷ്യലിസത്തിൽ ജനങ്ങൾ നേതാക്കന്മാരെ നയിക്കുന്നവെന്നല്ലാതെ മറിച്ചാകുന്നതു അതിന്റെ പരിപൂർണ്ണ നിഷേധമാകുന്നു. ശ്രീവിനോബാഭാവെയോടും ശ്രീ. ജയപ്രകാശ്നാരായണനോടും തന്റെ വകയായി തൊഴിലാളികളുടേതു് മാത്രമായ ഒരു വ്യവസായശാല സ്ഥാപിക്കാനാഗ്രഹമുണ്ടെന്നും, അതിന്നൊരുക്കം കൂട്ടുകയാണെന്നും പറഞ്ഞു് ആശിസ്സു് നേടിയ കണ്ണൂരിലെ ഒരു വ്യവസായനേതാവു് താൻ നടത്തിവരുന്ന മില്ലിലെ തൊഴിലാളികളെ കൂലിപോലും കൊടുക്കാതെ വഞ്ചിക്കുകയാണെന്നതിനാൽ അവിടെ ഒരു പണിമുടക്കം നടക്കുന്നുവെന്നവസ്തുത സാമൂഹ്യപരിതസ്ഥിതിയും വ്യക്തിപരമായ ഉപാധികളും തമ്മിൽ പ്രാസംഗികമായല്ലാതെ പ്രവർത്തനക്ഷമമായ യാതൊരു പൊരുത്തവും ഉണ്ടായിട്ടില്ലെന്നതിന്റെ പ്രത്യക്ഷോദാഹരണമായിട്ടെടുക്കാം.

വ്യക്തിപരമായ സ്വാതന്ത്ര്യത്തോടും മാനുഷികമായ അന്തസ്സോടും നീതിപൂർവ്വമായ ഉത്തരവാദിത്വത്തോടും കൂടി ഓരോ ആളും ജീവിക്കുവാനുള്ള ദൃഢമായ അഭിലാഷമാണ് സോഷ്യലിസത്തിന്റെ കാതൽ. ഈ അഭിലാഷം സാമൂഹ്യക്ഷേമത്തിന്നനുയോജ്യമായിരിക്കണമെന്നതു് സോഷ്യലിസത്തിന്റെ പ്രമാണവുമാകുന്നു. അതിന്നു മനുഷ്യനെ തയ്യാറാക്കുവാൻ സാഹിത്യത്തിന്നു പ്രേരകമായിത്തീരേണ്ടതു് സോഷ്യലിസമാണ്. ദുശ്ശങ്കയാലും അവിശ്വാസത്താലും കലഹത്താലും ഓരോ നാനാവിധം വിഭജിക്കപ്പെട്ടിരിക്കുന്ന മനുഷ്യരാശിയെ ഏകീകരിക്കുവാനുള്ള നിർദ്ദേശമാണ് സോഷ്യലിസത്തിന്റെ സംഭാവന. ജനങ്ങളുടെമേൽ യജമാനത്വം വഹിക്കുന്നതല്ലാത്ത രാഷ്ട്രീയമനസ്ഥിതിയും, അധികാരത്തിന്റെ ദുരുപയോഗങ്ങളും, ബലംകൊണ്ടു ഏതു് പ്രശ്നവും പരിഹരിക്കുവാൻ കഴിയുമെന്നുള്ള ദുർധാരണകളും തമ്മിൽ താരതമ്യപ്പെടുത്തുമ്പോൾ മാത്രമെ ശരിയായ സോഷ്യലിസത്തിന്റെ വ്യക്തമായ പൊരുൾ ബോദ്ധ്യപ്പെടുകയുള്ളൂ. രാഷ്ട്രീയമായ അടിമത്തവും, വർഗ്ഗപരമായ അസമത്വവും, സാമ്പത്തികമായ ദുരിതവും, സർവ്വോപരി സംസ്കാരച്യുതിയും നിർമ്മാർജ്ജനം ചെയ്യപ്പെടേണ്ടതായ തിന്മകളായി അവശേഷിച്ചിരിക്കവെ, അവയ്ക്കെതിരായി അക്ഷീണവും അതിതീക്ഷ്ണവുമായ സമരം ചെയ്യുകയെന്ന ധീരമായ കർത്തവ്യമാണ് സാഹിത്യത്തിൽ കൂടിയുള്ള സോഷ്യലിസപ്രബോധനം കൊണ്ടു സാധിക്കേണ്ടതായിട്ടുള്ളതു്.



# നമ്മുടെ നന്മകൾ

കൈപ്പള്ളിൽ കൃഷ്ണപിള്ള, ബി.എ; ബി.എൽ.

**വേ**ലതൻവേർപ്പണി വെണ്മുത്തു
മാലയാൽ
ശ്രീകരോദാരമൊരു നവകേരളം
ആരചിച്ചീടുവാൻ നിസ്തുല്യസേവന—
മാചരിച്ചീടുന്ന കർഷകയോധരേ,
മണ്ണിൽമരതകപ്പച്ച വിരിക്കുന്ന
മംഗളയജ്ഞം നടത്തുമൃഷികളേ,
നിങ്ങൾതൻ മുന്നിൽ മുകുളിത പാണി
യായ്
നന്മനേരുന്നു നവയുഗഭാവന!
കണ്ണിൽ കരുണതൻ കന്ദളിയേ-
ന്തിയും,
കർമ്മവൈദഗ്ദ്ധ്യം കരളിൽക്കലർത്തിയും,
കന്നും കലപ്പയും കൈക്കോട്ടുമായ് നവ്യ-
സുന്ദരകേരളരംഗം രചിക്കുവാൻ
നീട്ടററനിത്യപരിശ്രമ പാവന-
മോഹനമന്ത്രമുരുക്കഴിച്ചങ്ങനെ,

പാരിജാതത്തിൻ പരിമളസാരവും,
മാരിവില്ലിന്റെ മനോജ്ഞമാധുര്യവും,
കല്പകത്തോപ്പിലെകൈവല്യപൂർത്തിയും,
കൈതവമേശാത്തകർമ്മപ്രദീപ്തിയും,
സീരപരിചര്യയാലേ തഴമ്പുററ—
ചാരുകരങ്ങളാലെന്നെന്നുമീവിധം
പൂഴിമണ്ണിങ്കൽപകർത്തുന്ന നിങ്ങൾതൻ
പാടവം നാടിന്റെ ഭാവുകാധാരമാം!

* * * * *

ഹാ, ജയിക്കുന്നു, നവനവോന്മേ-
ഷിയാം
ധീരകൃഷകന്റെ നിർമ്മലചര്യകൾ!
ആനമിക്കുന്നു കൃഷീവലൻ മണ്ണിനെ!
ആദരിക്കുന്നോ മണ്ണും കൃഷകനെ
എത്രയോകുന്നുകൾ നിങ്ങൾ തൻവേല-
യാൽ
കല്പകത്തോപ്പുകളായിക്കഴിഞ്ഞിതാ

എത്രയോ ശുഷ്കമണൽക്കാടുമംഗളം
മൊട്ടിട്ടു നില്ക്കുന്ന പൂങ്കാവനങ്ങളായ്
പാറപ്പടർപ്പിനെപ്പച്ചപ്പുതേയില—
ക്കാടാക്കി മാററുന്ന ഭാവൽക്കൊതുരി
വിശ്വപ്രകൃതിതൻ വിശ്വസ്തസേവകൻ
ശാശ്വതസ്നേഹ പ്രവാചകൻ കർഷകൻ!

ഓലത്തലപ്പൊന്നൊടിഞ്ഞാൽ,
വയലിലെ-
ച്ചാലുകൾ നീരൊഴിഞ്ഞല്പമുണങ്ങിയാൽ,
നെല്ലിൻമുളയൊന്നുവാടിയാൽ, തേ
മാലി-
വിള്ളിത്തുടങ്ങിയാൽ, മണ്ണീരമാറി
യാൽ,
തൈവാഴതൻ തളിർതെല്ലൊന്നു
കീറിയാൽ,
പാവലിൻപൂവിൽപ്പുഴുക്കുത്തുകേറിയാൽ-
മാമ്പൂകൊഴിഞ്ഞാ, ലിറമ്പത്തുനില്ക്കുന്ന
ചേമ്പിൻെറ നാമ്പൊന്നു നീളുവാൻ
വൈകിയാൽ,
വേദനകൊണ്ടു നിറയും കൃഷീവല—
ചേതനമാർദ്ദവമാത്രമനോഹരം!
മാരിവില്ലൊന്നു തെളിഞ്ഞാൽ, മഴമുകിൽ-
ക്കീറൊന്നുമാനത്തുതത്തിത്തുടങ്ങിയാൽ,
കുഞ്ഞിളംകാറെറാന്നുവീശിയാ, ലക്കൻെറ
ചെന്നിറംമെല്ലെക്കിഴക്കുകണ്ടാൽമതി
ഏറെക്കൊതിച്ചുലഭിച്ചുകളിക്കോപ്പു—
വാരിയെടുക്കുന്നപൈതലായ് കർഷകൻ!!
മണ്ണിൽമുളയ്ക്കും ചെടിയിലോരോന്നിലും
വിണ്ണിൻവിശുദ്ധികൾകാണുന്നുകർഷകൻ
സ്വീയമാംസ്വേദകണങ്ങളാൽമണ്ണിനെ
മാണിക്യമാക്കുന്ന മാന്ത്രികൻകർഷകൻ!

* * *

നിഗ്രഹിക്കാനല്ലനുഗ്രഹിക്കാൻ
മാത്ര—
മാഗ്രഹിക്കും ശുദ്ധസാത്വികചര്യയാൽ
മൃത്തിനെമാനിച്ചമൃതാക്കിമാററുന്നു
വൃത്തിയാംകർഷകജീവിതംപാവിതം!
ശാസ്ത്രവുംശസ്ത്രവുമുണ്ടവനെങ്കിലും,
വിജ്ഞാനിയെങ്കിലും, വീര്യവാനെങ്കിലും,
സൃഷ്ടിക്കുമാത്രമായ് സിദ്ധികളൊക്കെയും
സജ്ജീകരിക്കുന്ന സാത്വികൻകർഷകൻ!
ഇല്ലവനേതുമേസാമ്രാജ്യകൌതുകം,
ഇല്ലക്രമത്തിലഭിരുചിതെല്ലുമേ:
എല്ലാററിനും വളംവെച്ചു തടംനന—
ച്ചല്ലോസമൃദ്ധിയെസംപ്രീതയാക്കുവാൻ
ഇല്ലായ്മയില്ലാത്ത നല്ലോരുനാളിൻെറ
പല്ലാങ്കുഴലൂതുമോമൽ സ്വപ്നങ്ങളെ,
തീരാദരതീർത്തതീരാത്തവേദന
തീണ്ടാതിരിക്കട്ടെ നിങ്ങളെയെന്നുമേ!

വട്ടടപ്പിൻെറപകിട്ടില്ല, രയിലെ-
ത്തോർത്തുമുണ്ടാലവൻ വേഷവിഭൂഷിതൻ
പൌഡറും സ്നോയും പരിമളതൈലവു—
മില്ലാമുഖത്തിന്നു മോടികൂട്ടീടുവാൻ
പൌരുഷത്തിൻെറയകൃത്രിമഭംഗിയും,
പാരമജയ്യപരിശ്രമവീര്യവും,
ആവദനത്തിൽക്കലർത്തും പരിവേഷ—
മാദരണീയമതുല്യപ്രഭാമയം!
പങ്കായ്ക്കുകീഴിലെപ്പട്ടുകിടക്കയിൽ
പള്ളികൊണ്ടീടും പരിഷ്കാരിയല്ലവൻ
ചീറുന്ന കാറിലുമേറോപ്ലെയിനിലു—
മേറിപ്പറക്കും പണക്കാരനല്ലവൻ.
പൊള്ളും വെയിലിലും, തുള്ളിയിട്ടോരുകുടം
പെയ്യുന്ന കാലവർഷത്തിലും, മഞ്ഞിലും

രാപകലില്ലാതെ ചേറണിപ്പാടത്തു
പാട്ടപെട്ടീട്ടംപണിക്കാരനാണവൻ!
ക്ഷേമം കൃഷകനാതൻപരദേവത:
ക്ഷാമമവൻെറപേർകേട്ടാലകലെയാം
ഭാഗധേയത്തിൻെറ പര്യായമാണവൻ,
ഭാവിലോകത്തിൻെറ നായകനാണവൻ!

* * * * * *

ശുക്രനക്ഷത്ര,മതാനോക്ക,മോ
ഹനം
ചക്രവാളത്തിൻെറവക്കിൽത്തെളികയാം
താരകപ്പൂക്കളംവിരിയുന്നപൊയ്കയി—
ലൂളിയിട്ടോട്ടം കറുത്തമുകിലുകൾ
താഴോട്ടുനോക്കുന്നതാരണിത്തോപ്പിലെ
തൈത്തമണിക്കാറേററനില്ക്കുംകറമ്പനെ
ബാഹ്യാന്തരീക്ഷഗമനസന്നാഹങ്ങ—
ളേതുമവനവശമില്ലയെങ്കിലും,
കണ്ണുചിമ്മീടുന്ന താരങ്ങളോതുന്ന
വിണ്ണിൻനിഗൂഢരഹസ്യങ്ങളൊക്കയും
കാണിയുംചോരാതെമണ്ണിൽപ്പകത്തു
വാൻ
ത്രാണിയവനോളമില്ലമററാക്കമേ!
കാളയ്ക്കുപിമ്പേനടക്കും കൃഷീവലൻ
പാടത്തുകീറന്ന ചാലുകളാവണം
സൌഭാഗ്യലക്ഷ്മിതൻജൈത്രയാത്ര
യ്ക്കുള്ളോ—
രാരമ്യവീഥികൾ, സീതാസാവിത്രികൾ!
മാടിവിളിക്കുന്നതാടയാട്ടിക്കൊണ്ടു—
പാടത്തടിവെച്ചുപോകുന്നമാടുകൾ
മാമകനാടിൻെറമാൺപെഴുംനാളിനെ;
മാവേലിമന്നനെ മാനിച്ചനാളിനെ!
ആ നല്ലനാളിൻെറകാൽച്ചിലമ്പൊച്ചകൾ
ആവിഷ്ക്കരിപ്പൂകലപ്പയും ചക്രവും!
ആ നല്ലനാളിന്നപദാനകീർത്തനം
ആലോലമാട്ടും കതിരണിമമ്മരം!
നില്ലാതെ,നില്ലാതെ മുന്നോട്ട പോക നാം
നല്ലകാലത്തിൻെറ നാളംതെളിയ്ക്കുവാൻ!
ഇല്ല നമുക്കന്യചിന്ത;മലനാട്ടി—
ലില്ലാതെയാവണം പട്ടിണിമാരണം
ആ മഹായജ്ഞംനടത്തുന്ന കഷ്കർ
നാളത്തെ നാകത്തിനേകാവകാശികൾ!



# ദേശീയ വികസനത്തിൽ തൊഴിലാളി സംഘടനകളുടെ പങ്ക്.



പി. കെ. ശങ്കരൻകുട്ടി.

ദേശീയവികസനത്തിൽ തൊഴിലാളി സംഘടനകളുടെ മാർഗ്ഗികമായ പങ്ക് സുവിദിതമാണ്. തൊഴിലാളികളുടെ അവകാശങ്ങളും അധികാരങ്ങളും സംരക്ഷിക്കുന്നതിലാണ് തൊഴിലാളി സംഘടനകളുടെ പ്രധാനമായ ശ്രദ്ധയെങ്കിലും പരിതസ്ഥിതികളുടെ മാററത്തിനൊത്ത് അവയുടെ കർത്തവ്യത്തിലും മാററമുണ്ടാകാതിരിക്കുന്നില്ല. ഒരു സ്വതന്ത്രരാജ്യത്തിലേയും അടിമരാജ്യത്തിലേയും തൊഴിലാളി സംഘടനകൾക്ക് വ്യത്യസ്തങ്ങളായ കടമകളെയാണ് അഭിമുഖീകരിക്കുവാനുള്ളത്. അതുപോലെതന്നെ, ജനാധിപത്യത്തിലും, സവ്വാധിപത്യത്തിലും, മുതലാളിത്തത്തിലും സോഷ്യലിസത്തിലും തൊഴിലാളി സംഘടനകളുടെ പ്രവർത്തനക്രമം വ്യത്യാസപ്പെട്ടിരിക്കുക സ്വാഭാവികമാണ്.

ഉദ്ദേശലക്ഷ്യങ്ങളുടെ, സഫലീകരണത്തിന്നു ഉപയോഗിക്കുന്ന സമരതന്ത്രങ്ങളേയും സങ്കേതങ്ങളേയും സംബന്ധിച്ചും ഇതു ഏററവും ശരിയാണെന്നു കാണാം. "ലക്ഷ്യം മാർഗ്ഗത്തെ നീതീകരിക്കുന്നു" എന്ന പ്രമാണം സർവ്വാബദ്ധമാണെന്ന് അനുഭവം നമ്മെ അനുശാസിക്കുന്നു. ഒരു പ്രത്യേക പരിതസ്ഥിതിയിൽ തൊഴിലാളി സംഘടനകളുടെ പങ്ക് നിർണ്ണയിക്കപ്പെടുന്നതു നിലവിലുള്ള സാഹചര്യത്തേയും ലക്ഷ്യപ്രാപ്തിക്ക് അവ കൈക്കൊള്ളുന്ന മാർഗ്ഗത്തേയും അടിസ്ഥാനപ്പെടുത്തിയത്രെ.

ദേശീയജീവിതത്തെ സംബന്ധിച്ചേടത്തോളം നിർണ്ണായകമായ ഒരു കാലഘട്ടത്തിലൂടെയാണ് നാമിന്നു കടന്നുപോകുന്നത്. സാമ്പത്തികവും സാമൂഹ്യവും, രാഷ്ട്രീയവുമായ രംഗങ്ങളിൽ നിരവധിപ്രശ്നങ്ങളെ നാമഭിമുഖീകരിച്ചുകൊണ്ടിരിക്കുന്നു. ജനാധിപത്യ മാർഗ്ഗങ്ങളിലൂടെ, ഒരു സോഷ്യലിസ്റ്റ് സമുദായം രൂപപ്പെടുത്തുന്നതിന്ന്, ധീരവും സാഹസികവുമായ ഒരു പദ്ധതി നാമാരംഭിച്ചു കഴിഞ്ഞിരിക്കുകയാണ്.

സർവ്വാധിപത്യത്തിലും, മുതലാളിത്തത്തിലും മാത്രമേ ലോകം നാളിതുവരെ സാമ്പത്തികാസൂത്രണം വിജയകരമായി കണ്ടിട്ടുള്ളു. സാമ്പത്തികമായി പിന്നണിയിലുള്ള അവികസിതരാജ്യങ്ങളെ അടിമകളാക്കി, അവയുടെ തോളിൽ കയറി ഇരുന്നുകൊണ്ടാണ് മുതലാളിത്തം വിജയഭേരി മുഴക്കിയിട്ടുള്ളത്. നമുക്കീയനുഗ്രഹങ്ങളൊന്നുമില്ല. ആവശ്യവുമില്ല. ഈ സവിശേഷ സാഹചര്യത്തിൽ, ഇന്ത്യയിലെ തൊഴിലാളി സംഘടനകൾക്ക് ദേശീയ വികസനകാര്യത്തിൽ പ്രത്യേകതരത്തിലുള്ളതും സുപ്രധാനവുമായ ഒരു പങ്ക് നിർവ്വഹി

ക്കുവാനുണ്ട്. പ്രത്യേകിച്ചു പദ്ധതിയുടെ കാലഘട്ടത്തിൽ, തൊഴിലാളി സംഘടനകളുടെ ലക്ഷ്യമാറ്റങ്ങളെ സംബന്ധിച്ചു ഒരു പുന:പരിശോധന അനിവാര്യമായിതീർന്നിരിക്കുന്നു. പദ്ധതിയുടെ പ്രവർത്തനത്തിൽ തൊഴിലാളികളുടെ സജീവമായ സഹായസഹകരണങ്ങൾ ലഭിക്കുന്നതിന്നു ആദ്യമായി വേണ്ടതു പദ്ധതിയുടെ പ്രധാന ശില്പികൾ തങ്ങളാണെന്ന ബോധം അവരിൽ ഉളവാക്കുകയും, ദേശീയവികസനത്തിന്റെ ഒരവിഭാജ്യഘടകമാണവരെന്ന വസ്തുത അംഗീകരിക്കുകയുമത്രെ.

നമ്മുടെ രാജ്യത്തിന്റെ ഭാവിശ്രേയസ്സും, ഭാഗധേയവും വികസന പരിപാടികളുടെ വിജയത്തിലാണ് അധിഷ്ഠിതമായിരിക്കുന്നതു. പക്ഷെ ജനങ്ങളിൽ എല്ലാ വിഭാഗത്തിന്റെയും ആത്മാർത്ഥമായ സഹകരണത്തിന്റെ അഭാവത്തിൽ പദ്ധതി വിജയിക്കുക വിഷമമായിരിക്കും. അതുകൊണ്ടു അതിന്റെ വിജയകരമായ പരിസമാപ്തിക്ക്‌വേണ്ടി പരമാവധി പരിശ്രമിക്കാൻ നാം പ്രതിജ്ഞയെടുക്കേണ്ടിയിരിക്കുന്നു.

പദ്ധതിയുടെ വിജയം, തൊഴിലാളികളുടെ സാമ്പത്തികഭദ്രതയേയും, ക്ഷേമത്തേയും എളുപ്പമാക്കിതീർക്കുമെന്ന കാര്യത്തിൽ സംശയമില്ല. രാഷ്ട്രത്തിന്റെ ഉല്പാദനക്ഷമത വർദ്ധിക്കുകയും, ദേശീയോല്പാദനം പെരുകുകയും ചെയ്യുന്നതോടൊപ്പം അതു നിശ്ചയമായും കൂടുതൽ ഉയർന്ന തൊഴിൽ സാഹചര്യങ്ങൾക്ക് വഴി തുറക്കാതിരിക്കുകയില്ല.

പദ്ധതിയുടെ ആർത്ഥികമായ ഈ അടിസ്ഥാനത്തിന്റെ പ്രാധാന്യം അതിന്റെ ശരിയായ അർത്ഥത്തിലും, ആശയത്തിലും തൊഴിലാളികൾ മനസ്സിലാക്കേണ്ടതുണ്ട്. ഈ കാര്യത്തിൽ തൊഴിലാളി സംഘടനകൾക്ക് പലതുംചെയ്യാൻകഴിയും. പൊതുയോഗങ്ങൾ വിളിച്ചുകൂട്ടിയും ക്ലാസ്സുകൾ നടത്തിയും മററും തൊഴിലാളികളെ അവരുടെ ഉത്തരവാദിത്വത്തെക്കുറിച്ചു ബോധമുള്ളവരാക്കിത്തീർക്കാം. തങ്ങൾ ഉൾപ്പെടുന്ന വ്യവസായങ്ങളുമായി പ്രത്യേകമായി ബന്ധപ്പെട്ട പ്രശ്നങ്ങൾ മേനേജിംഗ് കൌൺസിൽ യോഗങ്ങളിലും തൊഴിൽകമ്മിററിയോഗങ്ങളിലും വെച്ചു അവയ്ക്ക് ചർച്ചചെയ്യാവുന്നതാണ്. ഒരു വ്യവസായത്തിന്റെ നടത്തിപ്പിനെ സംബന്ധിക്കുന്ന പൂർണ്ണവിവരങ്ങൾ—കഴിവ്, ഓരോ യന്ത്രത്തിന്റെയും വകതിരിച്ചുള്ള ഉല്പാദനക്ഷമത, വാർഷികലക്ഷ്യം—തുടങ്ങിയ എല്ലാ കാര്യങ്ങളും തൊഴിലാളികൾക്കു എന്തുകൊണ്ടു വിശദീകരിച്ചുകൂടാ? വ്യവസായത്തിന്റെ പ്രവർത്തനപരിപാടികളെ സംബന്ധിച്ചും അവർക്കു യഥേഷ്ടം ചർച്ച ചെയ്യുവാൻ സാധിക്കണം.

തൊഴിലുടമകളും, തൊഴിലാളികളും, തൊഴിലാളിയൂനിയനുകളും തമ്മിലുള്ള ബന്ധങ്ങളിലും തർക്കങ്ങളിലും ഗവർമ്മെണ്ടു ഒരു തരത്തിലും കയ്യിടാത്ത ഒരു വ്യവസ്ഥയാണ് നാം വിഭാവനം ചെയ്യുന്നതു. ഒരു സ്വതന്ത്രസമ്പത്ത്‌വ്യവസ്ഥയിൽ അത്തരം കാര്യങ്ങൾ പൂർണ്ണമായും പരസ്പരമുള്ള വിലപേശലിന്റെ അടിസ്ഥാനത്തിൽ തല്പരകക്ഷികൾതന്നെ ഒരു തീരുമാനത്തിലെത്തിക്കുകയാണ് പതിവ്. പക്ഷെ ഈ ആശയം, വ്യവസായഅസമാധാനത്തിന്റെയും പണിമുടക്കുകളുടേയും ആഘാതപ്രത്യാഘാതങ്ങളെ അതിജീവിക്കത്തക്കവിധം തൊഴിലാളികളും, തൊഴിലുടമകളും തുല്യശക്തിയാർജ്ജിച്ച വികസിതവും സ്വതന്ത്രവുമായ ഒരു സമ്പത്ത് വ്യവസ്ഥയിൽ മാത്രമേ ആദരിക്കപ്പെട്ടുകൂടു. പിന്നണി സമ്പത്ത്ഘടനയോടുകൂടിയ നമ്മുടേതുപോലുള്ള ഒരു രാജ്യത്ത്, വിശേഷിച്ചു ഒരു വികസന കാലഘട്ടത്തിൽ തൊഴിലു



സ: ഭാസ്കരൻ,
(പാനൂർ)



സ: M P. നാരായണൻ,
(ഇരിങ്ങണ്ണൂര്)

പരേതരായ

# നമ്മുടെ സഖാക്കൾ.



സ: P. K. ഗംഗാധരൻ,
(പേരാമ്പ്ര)



സ: K. M. കുമാരൻ,
(തലശ്ശേരി)

ടമകളും തൊഴിലാളികളും തമ്മിലുള്ള ബന്ധത്തിന്നു ഉലച്ചൽ തട്ടുകയും, വ്യവസായ അസമാധാനം തലപൊക്കുകയും ചെയ്യുമ്പോൾ ഗവമ്മേണ്ടിന്നു കയ്യുംകെട്ടി നോക്കിയിരിക്കുക സാദ്ധ്യമല്ല. തൊഴിലാളികൾ അസംഘടിതരും, അജ്ഞരും അല്പവേതനക്കാരുമായിട്ടുള്ള അവസ്ഥയിൽ അവരുടെ സംരക്ഷണത്തിന്നു ഗവമ്മേണ്ടുതന്നെ മുൻകയ്യ് എടുക്കേണ്ടിവരും. പൊതുതാല്പയ്യത്തേയും, ദേശീയതാല്പയ്യത്തേയും മുൻനിത്തി ഗവമ്മേണ്ട് ഇടപെടൽ അനിവാര്യമായിട്ടുള്ള അവസരങ്ങളുമുണ്ടാകാം. തൊഴിൽകുഴപ്പങ്ങളിൽ ഗവമ്മേണ്ട് ഇടപെടരുതെന്ന ഇന്നത്തെ പരിതസ്ഥിതിയിൽ നമുക്ക് സ്വീകാര്യമല്ല. അതേ അവസരത്തിൽ കാര്യങ്ങളുടെ ശരിയായ നടത്തിപ്പിന്നു ഗവർമ്മേണ്ടിനെതന്നെ ആശ്രയിക്കേണ്ടിവരുന്ന ഒരവസ്ഥയും തൊഴിലാളിയൂനിയനുകളെ സംബന്ധിച്ചേടത്തോളം തികച്ചും അനഭിലഷണീയമാണ്. അതുകൊണ്ടു ഈ വിശാലമായ അടിസ്ഥാനത്തിൽ ഒരുക്കിയ തൊഴിൽ നയം നമുക്ക് ആവിഷ്കരിക്കേണ്ടതുണ്ടു. ഈ തുറയിൽ ഇന്നു അധികമുള്ള ഏർപ്പാടുകൾ അഡ്ജ്യൂഡിക്കേഷൻ, അർബിട്രേഷൻ (മാദ്ധ്യസ്ഥം) അന്വേഷണക്കോടതികൾ തുടങ്ങിയവയാണ്. അനുഭവങ്ങളും പ്രയോഗിക വിഷമങ്ങളും അവയിൽ ചില പരിഷ്ക്കാരങ്ങൾ ആവശ്യമാണെന്നു തെളിയിച്ചിട്ടുണ്ടു. തൊഴിലാളിയൂണിയനുകളുടെ അംഗീകരണം, വിധികളും കരാറുകളും നടപ്പിലാക്കൽ, ഐച്ഛികമായ ഒരു തീർപ്പുകളേയും മാദ്ധ്യസ്ഥത്തേയും പ്രോത്സാഹിപ്പിക്കൽ, അഡ്ജ്യൂഡിക്കേഷന്നു കൂടുതൽ എളുപ്പമായ ഒരു മാർഗ്ഗം കണ്ടെത്തൽ എന്നീ കാര്യങ്ങളിൽ അനാവശ്യമായ വിളംബം ദൂരീകരിക്കുവാനുള്ള ഒരു മാർഗ്ഗം അടിയന്തരമായും കണ്ടെത്തേണ്ടിയിരിക്കുന്നു.

പൊതുമേഖലയിലും സ്വകാര്യമേഖലയിലും നമുക്കിന്നു തൊഴിലാളിയൂനിയനുകളുണ്ടു. വ്യവസായങ്ങളുടെ ദേശസാൽക്കരണം ഇന്ത്യൻ തൊഴിലാളിവഗ്ഗത്തിൻെറ പഴക്കമേറിയ ഒരു മുദ്രാവാക്യമാണ്. റെയിൽവേകളുടെ ദേശസാല്ക്കരണം ഈ വഴിക്കുള്ള ഗണനീയമായ ഒരു ചുവടുവെപ്പാണെന്നു പറയാം. ഇന്ത്യയിലെ ഏററവും വലിയ തൊഴിലുടമ രാഷ്ട്രം തന്നെയാണ്. പൊതുമേഖലയുടെ അഭിവൃദ്ധിക്കൊപ്പം ആ തുറയിലുള്ള തൊഴിലാളി യൂനിയനുകളുടെ ഉത്തരവാദിത്വം വദ്ധിക്കുന്നുണ്ടു. ദേശവൽകൃത വ്യവസായങ്ങളിലെ തൊഴിലാളിയൂണിയനുകളെ സംബന്ധിച്ചേടത്തോളം പ്രശ്നങ്ങളെ സമീപിക്കുന്ന രീതിയിൽ വല്ല വ്യത്യാസവുമുണ്ടോ—വിശേഷിച്ചു ആസൂത്രിതവികസനം ജീവൽപ്രശ്നമായിരിക്കുന്ന ഇന്നത്തെ പരിതഃസ്ഥിതിയിൽ? ആക്കുംതന്നെ ഈ ചോദ്യത്തിന്നു നിഷേധാത്മത്തിൽ ഉത്തരം പറയാൻ സാധിക്കുമെന്നു തോന്നുന്നില്ല. പക്ഷെ, ദേൽസാൽക്കരണം വാക്കുകളിൽനിന്നു ആശയത്തിലേക്കും പ്രയോഗത്തിലേക്കും ഇറങ്ങിച്ചെന്നല്ലാതെ തൊഴിലാളികളുടെ സജീവമായ സഹകരണം പ്രതീക്ഷിച്ചുകൂടാ. കടുത്ത ഭരണഭാരം, അധികാരകേന്ദ്രീകരണം, ചുവപ്പുനാട, തൊഴിലാളികളിലുള്ള അവിശ്വാസം, പക്ഷപാതം തുടങ്ങിയ ദൂഷ്യങ്ങൾ ദേശസാൽകൃതമായ മിക്കവ്യവസായങ്ങളിലും ഇന്നു ശക്തിപ്പെട്ടുകൊണ്ടിരിക്കുന്നു. ഒരു കക്ഷി സ്വന്തം ഉത്തരവാദിത്വം നിറവേററാതെ മററുകക്ഷിയിൽനിന്നു പ്രതീക്ഷിക്കുന്നത് അസ്ഥാനത്താണ്. ഏതായാലും ഇരുകൂട്ടരും—ഗവമ്മേണ്ടും തൊഴിലാളികളും—തങ്ങളുടെ ഉത്തരവാദിത്വങ്ങളെക്കുറിച്ചു ചിന്തിക്കുകയും,വ്യാവസായികബന്ധത്തെ സംബന്ധിച്ചേടത്തോളം മഹത്തായ ഒരു മാതൃക സൃഷ്ടിക്കുകയും ചെയ്യേണ്ടകാലം അതിക്രമിച്ചിരിക്കുന്നു.

നിർബന്ധിക ത്യാഗമെന്ന നിലക്ക്

മുതലാളിമാരിൽനിന്നും ഉയൎന്ന വരുമാനമുള്ള മററാളുകളിൽനിന്നും കൂടുതൽ ആദായനികുതി വസൂലാക്കണമെന്നും മററും ചില വിഭാഗങ്ങൾ വാദിച്ചുതുടങ്ങിയിട്ടുണ്ടു്. അതു മൂലധനമായി മാററുകയോ ക്ഷേമപ്രവൎത്തനങ്ങൾക്കു് ഉപയോഗിക്കുകയോ ആവാമെന്നു അവർ ചൂണ്ടിക്കാണിക്കുന്നു. കൂലിയിൽ ക്രമപ്രവൃദ്ധമായ വൎദ്ധനവു് ഉണ്ടായിട്ടുകൂടി, തൊഴിലാളികളുടെ ഭാഗത്തു് ത്യാഗസന്നദ്ധതയില്ലെന്നുള്ളേടത്തോളം അവരുടെ ആശയം അവർ മുന്നോട്ടുവെക്കുന്നു. മുഖവിലക്കു് ഈ അഭിപ്രായം ശരിയാണെന്നു തോന്നാം. പക്ഷെ, സത്യസന്ധമായ ഒരു വിശകലനത്തിൽ വസ്തുസ്ഥിതികൾ ഇതിന്നെതിരാണു്. മററു രാജ്യങ്ങളുമായി താരതമ്യപ്പെടുത്തുമ്പോൾ ഇന്ത്യയിലെ ധനപതികൾ കൂടുതൽ ആനുകൂല്യമനുഭവിക്കുന്നവരും കുറച്ചുമാത്രം നികുതി കൊടുക്കുന്നവരുമാണു്. തൊഴിലാളികളുടെ കൂലിയിൽ ക. ണ. പ. യുടെ ക്രമാനുഗതമായ വൎദ്ധനവുണ്ടെന്നതു് ശരിതന്നെ. പക്ഷെ, വിലക്കയററവുമായി തട്ടിച്ചുനോക്കുമ്പോൾ ആനുപാതികമായ ഒരു വൎദ്ധനവു് കൂലിയുടെ കാൎയ്യത്തിൽ അവൎക്കു് അനുവദിക്കപ്പെടുന്നില്ല. ഇതിന്റെ ഫലമായി കൂലിയുടെ തോതു് യഥാൎത്ഥത്തിൽ കുറയുകയാണു് ചെയ്യുന്നതു്. ആ നിലക്കു് ദേശീയസമ്പാദ്യപദ്ധതിയിലേക്കും മററും ഗണനീയമായ എന്തെങ്കിലും സംഭാവനചെയ്യുന്നതിന്നു തൊഴിലാളികൾക്കു് സാധിക്കുന്നില്ലെങ്കിൽ അതിന്നവരെ കുററപ്പെടുത്തിക്കൂടാ. കൂലിവൎദ്ധനവു് നാണയപ്പെരുപ്പത്തെയും, വിലവൎദ്ധനവിനേയും, ക്ഷണിച്ചുവരുത്തുമെന്ന സിദ്ധാന്തവും തെററായിട്ടുള്ള ഒന്നാണു്. എന്തെന്നാൽ നാണയപ്പെരുപ്പത്തിന്നു ഇതൊഴിച്ചു നിൎത്തിയാൽ തന്നെ കാരണങ്ങൾ സുലഭമാണു്.

തൊഴിലാളികൾ ദേശീയവികസന സംരംഭങ്ങളിൽ അവരുടെ പങ്കു് നിറവേററുന്നതിന്നെതിരായുള്ള ന്യായവാദങ്ങളല്ല ഇവ. നിയമ്യമായും സ്വീയമായ താൽപൎയ്യങ്ങളെ മുൻനിൎത്തിതന്നെ അവരതിന്നു നിൎബ്ബന്ധിതരാണു്. ഇന്ത്യയിലെ വ്യവസ്ഥാപിത വ്യവസായങ്ങളിലെ തൊഴിലാളികളെ മുഴുവൻ, അവരുടെ കൂലിയിൽ അഞ്ചുശതമാനമെങ്കിലും നിക്ഷേപിക്കുന്നതിന്നു തൊഴിലാളിയൂണിയനുകൾക്കു് വഴിപ്പെടുത്തുവാൻ കഴിഞ്ഞാൽ, അതുമൂലമുളവാകുന്ന സമ്പത്തു് അളവററതായിരിക്കുമെന്നു മാത്രമല്ല; അവരോടൊപ്പം അവരുടെ പിൻതലമുറകൾക്കു് കൂടി ഗുണപ്രദമായിരിക്കുമെന്ന കാൎയ്യം നാമോൎക്കേണ്ടതുണ്ടു. ഈ കാൎയ്യം തൊഴിലാളി യൂണിയനുകൾ ഗൌരവമായി ചിന്തിക്കുകയും കഴിയാവുന്നേടത്തോളം ത്യാഗത്തിന്നു അവർ സന്നദ്ധരാവുകയും ചെ

യ്യേണ്ടിയിരിക്കുന്നു. നിർബ്ബന്ധിത നിക്ഷേപമെന്നനിലക്ക് ദേശീയ സമ്പാദ്യപദ്ധതിയിലേക്കും മററും അവരുടെ വരുമാനത്തിൽ ഒരു ശതമാനം ഈടാക്കാവുന്നതാണ്.

ഒരു വികസിതസമ്പദ്ഘടനയിൽ, കൂലിയിലും ആനുപാതികമായവർദ്ധനവ് ആവശ്യമാണ്. അല്ലാത്തപക്ഷം, ജീവിതച്ചിലവിലും, ജീവിതത്തോതിലുള്ള വർദ്ധനവുകാരണം തൊഴിലാളികൾ വളരെയേറെ ക്ലേശിക്കേണ്ടതായി വരും. ആസൂത്രിതമായ ഒരു സമ്പദ്‌വ്യവസ്ഥയിൽ രാജ്യത്തിൻെറ വിഭിന്ന ഭാഗങ്ങളിൽ, വിഭിന്ന വ്യവസായങ്ങളിൽ തൊഴിലാളികളുടെ കൂലിയിൽ വരുത്തേണ്ട നിർവ്വിഘ്നവും സ്ഥിരവുമായ വർദ്ധനവിനെ സംബന്ധിച്ചും, തൽസംവിധായകന്മാർ വ്യക്തമായ ഒരു പരിപാടി തയ്യാറാക്കേണ്ടതുണ്ട്. തൊഴിലാളി യൂനിയനുകൾക്ക് ഓരോ പദ്ധതിയുടെ ഘട്ടത്തിലും നിലവിലുള്ള കൂലിത്തോതിനെ സംബന്ധിച്ചും, വർദ്ധനവോടുകൂടിയ കൂലിനിരക്കിനെ സംബന്ധിച്ചുമുള്ള ഒരു പട്ടിക സമർപ്പിക്കാവുന്നതാണ്. പ്ലാനിങ്ങ് കമ്മീഷനു വേണ്ടദിക്കിൽ ഐകരൂപ്യം വരുത്താം. ന്യായമായ ഒരു ദേശീയ കൂലി വ്യവസ്ഥയുടെ തത്വങ്ങൾ ആവിഷ്കരിക്കുന്നതിന്നായി ഒരു നേഷനൽ വേജ് അതോറിററിതന്നെയും ഉണ്ടാക്കാവുന്നതാണ്. സാംസ്ഥാനികഅടിസ്ഥാനത്തിലും ഈ വഴിക്കുള്ള ഒരുക്കങ്ങൾ ആരംഭിക്കേണ്ടതായിരിക്കുന്നു. ബോണസ്സിൻെറയുംമററും കാര്യത്തിലും താത്വികമായ ഒരടിസ്ഥാനം ഉണ്ടാകേണ്ടതാവശ്യമാണ്. പുരോഗതിയുണ്ടാകുന്നതിന്നനുസരിച്ചു തൊഴിലാളികൾക്ക് പ്രതിഫലം നൽകുന്നതിന്നു തയ്യാറാകണം. അല്ലെങ്കിൽ ആവലാതികളും ആക്ഷേപങ്ങളും തലപൊക്കുക സ്വാഭാവികമാണ്. ന്യായമായ കൂലി, സുരക്ഷിതമായ സേവനം, ഉല്പാദനവർദ്ധനവോടൊപ്പം ഉയർന്ന ബോണസ്സ്, ക്ഷേമപ്രവർത്തനങ്ങൾ എന്നിങ്ങിനെയുള്ള കാര്യങ്ങളിൽ ഉറപ്പുണ്ടാവുകയാണെങ്കിൽ, വ്യവസായത്തെ സംബന്ധിച്ചേടത്തോളം കൂടുതൽ ഹൃദയംഗമമായ അന്തരീക്ഷം ഉണ്ടാകുമെന്നു തീർച്ചയാണ്. ആരോഗ്യകരമായ ട്രേഡ്‌യൂനിയനിസം പ്രോത്സാഹിപ്പിക്കപ്പെടുമ്പോൾ, എല്ലാതരത്തിലുമുള്ള ദുഷിപ്പുകളും, അനഭിലഷണീയമായ കുഴപ്പങ്ങളും അവസാനിക്കും. ഇതു നടപ്പിൽവരുത്തുന്നതിന്നു ഗവമ്മെണ്ട് ആവശ്യമായ നടപടികൾ എടുത്തേ മതിയാവൂ. തൊഴിലാളി പ്രസ്ഥാനം ശക്തിപ്പെടുന്നതിന്നും വ്യവസായങ്ങളുടെ സുസ്ഥിരതയ്ക്കും അതു സഹായകമായിരിക്കും.

പദ്ധതിയുടെ കാലഘട്ടത്തിൽ, രാജ്യത്തിൻെറ ഉല്പാദനക്ഷമത പരമാവധി ഉയരേണ്ടത് അനുപേക്ഷണീയമാണ് വ്യവസായത്തിൻെറ കഴിവുകൾ അത്രയും ഉപയോഗിക്കപ്പെടുകയും, തൊഴിലാളികൾ മുഴുവൻ സമയവും വേലഎടുക്കുകയും ചെയ്യാതെ നിവ്വാഹമില്ല. അനാസ്ഥയോ യന്ത്രസാമഗ്രികൾ അലസമായി നിർത്തുന്നഅവസ്ഥയോ ഒരു തരത്തിലും അനുവദിച്ചുകൂടാത്തതാണ്. ഓരോ വ്യവസായത്തിലും പ്രവൃത്തിസമയത്തിൻെറ വാർഷികശരാശരി നിർണ്ണയിക്കുകയും പദ്ധതിയുടെ ഘട്ടത്തിൽ ആ നിലവാരത്തിൽനിന്നു ഒരുതരത്തിലും താഴാതിരിക്കാൻ തൊഴിലാളി യൂണിയനുകൾ അതിലെ മെമ്പർമാരെ പ്രോത്സാഹിപ്പിക്കുകയും ചെയ്യേണ്ടതുണ്ട്. അനാരോഗ്യം മൂലമോ അതുപോലുള്ള മററു കാരണങ്ങളാലൊ ദേശീയ ശരാശരി നിലനിർത്താൻ സാധിക്കാത്ത തൊഴിലാളികൾക്ക് "ഓവർടൈം" അനുവദിക്കുകയും, ദേശീയ നിലവാരം പുലർത്തുന്നതിന്നു തൊഴിലാളികൾക്ക് അവസരം നിഷേധിക്കുന്നവരെ, അതുമൂലം തൊഴിലാളികൾക്ക് സംഭവിക്കുന്ന കൂലി നഷ്ടം നൽകുന്നതി

നു ബാദ്ധ്യസ്ഥരാക്കേണ്ടതുമാണ്. കുറഞ്ഞ ദേശീയപ്രവൃത്തിസമയവും, ബോണസ്സുമായി ബന്ധപ്പെടുത്തുന്നതും തൊഴിലാളികളുടെ ഈ വഴിക്കുള്ള ശ്രദ്ധ നിലനിൎത്തുന്നതിനു സഹായകമായിരിക്കും.

വ്യവസായങ്ങളിൽതൊഴിലാളികൾക്കു യോഗ്യതാ ഓഹരികൾ നല്ലുവാനുള്ള ഒരു പദ്ധതി ഉണ്ടാക്കുകയാണ്, അവരുടെ വിശ്വാസ്ഥ്യവും സമൎത്ഥവുമായ സേവനം ലഭിക്കുവാനുള്ള മറെറാരുമാൎഗ്ഗം. കമ്പനിയുടെ സാധാരണഷേറുകൾക്ക് തുല്യം പ്രസ്തുത ഓഹരികളും പരിഗണിക്കപ്പെടണം. അത്തരം ഷേറുകളുടെ കാര്യത്തിൽ ഓരോ പദ്ധതിശേയിലും, ഒരു ലക്ഷ്യം വെച്ചു പ്രവൃത്തിക്കാൻകഴിയും. പൊതുമേഖലയിലെന്നപോലെ സ്വകാൎയ്യമേഖലയിലും ഇത് പ്രോത്സാഹിപ്പിക്കുന്നതിനു വിഘ്നമില്ല.

വ്യവസായങ്ങളുടെ നടത്തിപ്പിൽ തൊഴിലാളികൾക്ക് സജീവമായ പങ്ക് അനുവദിക്കുവാനുള്ള ഒരു പരിപാടിയും പ്ലാൻപരിധിയിൽ ആസൂത്രണം ചെയ്യാവുന്നതാണ്. പൊതുമേഖലയിലെങ്കിലും ഇതു നിൎബ്ബന്ധമായിരിക്കണം. സ്വകാര്യമേഖലയിലും ഇതു പ്രയോഗത്തിൽ വരുത്താം. പകരമായി തൊഴിലാളിയൂണിയന്റെ നിൎവ്വാഹകസമിതിയിൽ തൊഴിലുടമയുടെ പ്രതിനിധിയെ ഉൾപ്പെടുത്തണമെന്ന ഒരഭിപ്രായമുണ്ടു. ഇതു തികച്ചും അസംബന്ധമെന്നല്ലാതെ എന്തുപറയട്ടെ.

തൊഴിലാളികൾക്ക്, അവരുടെ അവകാശങ്ങളേയും അധികാരങ്ങളേയും കുറിച്ചു ഉറപ്പു ലഭിക്കുകയാണെങ്കിൽ, പിന്നെ, ഒരു പണിമുടക്കിന്റെ പ്രശ്നമേ ആവിൎഭവിക്കുന്നില്ല. അത്തരമൊരു പരിതസ്ഥിതിയിൽ പണിമുടക്കം കേവലം അനാവശ്യമായ ഒന്നായിട്ടേ കണക്കാക്കപ്പെടുകയുള്ളു. പക്ഷെ അങ്ങിനെയൊരു തീരുമാനത്തിലെത്തും മുൻപ് തൊഴിലാളികളെ പണിമുടക്കിനു പ്രേരിപ്പിക്കുന്ന കാര്യങ്ങൾ എന്തെന്നും, തൊഴിലുടമകൾ അവരുടെ ഉത്തരവാദിത്വങ്ങൾ നിൎവ്വഹിക്കുന്നത് എപ്പോഴാണെന്നും നാം പരിശോധിക്കേണ്ടതുണ്ടു. തൊഴിലാളികളും തൊഴിലുടമകളും തമ്മിൽ ചില കാൎയ്യങ്ങളിൽ ദീൎഘകാലാടിസ്ഥാനത്തിലുള്ള കരാറുകൾ ഉണ്ടായിട്ടുണ്ടെന്നതുതന്നെ, അനുകൂലമായ അന്തരീക്ഷം സൃഷ്ടിക്കുകയാണെങ്കിൽ പണിമുടക്കങ്ങൾ സ്വയമില്ലാതാവുമെന്നതിന്റെ തെളിവാണ്.

എല്ലാവ്യവസായങ്ങളിലും ഏതൽ വ്യവസ്ഥകൾ ഏകമോ സമാനമൊ ആയിക്കൊള്ളണമെന്നില്ല. വ്യവസായങ്ങൾ വ്യവസായങ്ങൾ തോറും ഫാക്ടറികൾ ഫാക്ടറികൾതോറും അവ വ്യത്യാസപ്പെട്ടിരിക്കും. ഇതിന്റെ അൎത്ഥം ഒരു നിൎദ്ദിഷ്ടകാലയളവിൽ പണിമുടക്കത്തിന്റെ കാര്യത്തിൽ സ്വയമായുള്ള നിരോധം, ദേശീയാടിസ്ഥാനത്തിൽ നടപ്പിലാക്കുന്നതിനു തൊഴിലാളിയൂണിയനുകൾക്ക് സാധിക്കുകയില്ലെന്നല്ല. പക്ഷെ ആംഗികമായ അടിസ്ഥാനത്തിലേ അതു പ്രയോഗത്തിൽ വരുത്താനൊക്കൂ(?). അതും ന്യായമായ കൂലി, സേവനസുരക്ഷിതത്വം, പൂൎണ്ണമായ തൊഴിൽ സാഹചര്യം, പ്രോവിഡൻറ്ഫണ്ട്, വ്യാവൃത്തിയാനുകൂല്യം, യോഗ്യതാ ഓഹരിപദ്ധതി, മേനേജ്മെൻറിലുള്ള പങ്ക് തുടങ്ങിയ തൊഴിലാളികളുടെ അവകാശങ്ങളും അധികാരങ്ങളും തൊഴിലുടമകൾ അംഗീകരിക്കുന്ന കേന്ദ്രങ്ങളിൽമാത്രം.

സാമൂഹ്യക്ഷേമ രക്ഷാപായങ്ങൾ ഏതു് പദ്ധതിയുടേയും അവിഭാജ്യഘടകമത്രെ. തൊഴിലാളികളെ സംബന്ധിച്ചേടത്തോളം അതിനുകൂടുതൽ പ്രാധാന്യമുണ്ട്, ജോലി ചെയ്യുന്നതിനു കഴിവുള്ളപ്പോൾ തങ്ങളുടെ സേവനം സമൎപ്പിക്കുന്നവൎക്ക്, ആ കഴിവി

ല്ലാതാകുന്ന ഭാവിയെപ്പററി ഉറപ്പുണ്ടാകേണ്ടതു് ഏററവുമാവശ്യമാണ്.

തൊഴിലുടമകൾ ഈ കാര്യം ശരിക്കും മനസ്സിലാക്കുകയും, ക്ഷേമ പ്രവത്തനങ്ങൾക്കുള്ള വ്യവസ്ഥകൾ രൂപീകരിക്കുന്നതിൽ തൊഴിലാളികളുടെ അഭിപ്രായം പൂണ്ണമായുമാരാഞ്ഞിരിക്കേണ്ടതുമാണ്. പ്രോവിഡണ്ട്ഫണ്ട്, വിശ്രാമ-വ്യയപ്രാസന Retirement & Retrenchment) ആനുകൂല്യങ്ങൾ, ലേ-ഓഫ് തുടങ്ങിയ പദ്ധതികൾ നടപ്പിലാക്കാനുള്ള പരിശ്രമം വ്യവസായ സ്ഥാപനങ്ങളിൽ അടിയന്തിരമായും ഉണ്ടാകേണ്ടിയിരിക്കുന്നു. പദ്ധതിദശയിൽ ഈതുറയിലും ഒരു ലക്ഷ്യനിണ്ണയമുണ്ടാവുന്നതും എല്ലാവരും അതു അനുസരിക്കുന്നതുംകൊള്ളാം.

വ്യവസായങ്ങളുടെ നടത്തിപ്പിലും, തൽസംബന്ധമായ പ്രശ്നങ്ങൾ കയ്യാളുന്നതിലും തങ്ങൾ കഴിവുള്ളവരാണെന്നു തെളിയിക്കുന്നതിന്നു ഇന്ത്യയിലെ തൊഴിലാളിയൂനിയനുകൾക്കു ഒരു സന്ദഭം ലഭിച്ചിരിക്കുകയാണ്. തൊഴിലാളി സഹകരണ സംഘങ്ങൾക്കു ഗണ്യമായ ഒരു തുക നമ്മുടെ പദ്ധതിയിൽ വകയിരുത്തിയിട്ടുണ്ട്. തൊഴിലാളികൾ ഇതു പൂണ്ണമായുമുപയോഗിക്കണം. ഈ രംഗത്തിൽ പ്രധാനമായ ചില വിഷമങ്ങളുണ്ട്. (1) മൂലധനരൂപീകരണം. (2) പരിശീലനം നേടിയവരുടെ അഭാവം. (3) വിപണികൾ കണ്ടെത്തൽ. തൊഴിലാളി സഹകരണസംഘങ്ങൾക്കു വേണ്ട മൂലധനം തൊഴിലാളികളിൽനിന്നു തന്നെ ഉണ്ടാകുമെന്നകാര്യത്തിൽ സംശയമില്ല. പ്രോവിഡണ്ട്ഫണ്ടിൽനിന്നോ, മേനേജ്മെൻറിൽനിന്നൊ കടമെടുത്തു തൊഴിലാളികൾക്കു തങ്ങളുടെ സഹകരണസംഘങ്ങളിൽ ഓഹരികൾ എടുക്കാവുന്നതാണ്. പരിശീലനം നേടിയവരുടെ സേവനം കിട്ടുമാറാക്കുന്നതിന്നു ഗവമ്മേണ്ടിന്നു കഴിയും. വിപണികൾ കണ്ടെത്തുന്ന കാര്യത്തിലും ഗവമ്മേണ്ടിന്നു പലതും ചെയ്യാവുന്നതാണ്.

ഒരാസൂത്രിത സമ്പദ്‌വ്യവസ്ഥയിൽ, തൊഴിലാളി പ്രസ്ഥാനത്തിൻെറ പങ്കും, ലക്ഷ്യമാറ്റങ്ങളിലുള്ള പുനഃപരിശോധനയും; ട്രേഡ് യൂനിയൻ പ്രശ്നങ്ങളുടേയും, തൊഴിലാളിക്ഷേമ പ്രവത്തനങ്ങളുടേയും കാര്യത്തിൽ തൊഴിലുടമകൾ കൈക്കൊള്ളുന്ന മനോഭാവത്തെമാത്രം ആശ്രയിച്ചു നിർണ്ണയിക്കപ്പെടാവുന്ന ഒന്നല്ല. ആസൂത്രിത സമ്പദ് വ്യവസ്ഥയേയും, ദേശീയവികസനത്തേയും കുറിച്ചു തൊഴിലുടമകൾക്കും ബോധമുണ്ടായിരിക്കേണ്ടതാണ്. തൊഴിലാളികൾ തങ്ങളുടെ ആവശ്യങ്ങൾക്കുപരി ദേശീയാഭിവൃദ്ധിയെ കാണുന്നതുപോലെ തൊഴിലുടമകളും ലാഭചിന്തയിലുപരി ദേശീയതാല്പര്യത്തെ കണക്കിലെടുക്കണം. ഇതു നിശ്ചയമായും ഒരു ഏകമാർഗ്ഗസഞ്ചാര (One way trafic) സമ്പ്രദായമല്ല. പദ്ധതിയുടെ പൂർണ്ണമായ വിജയം ഇരുവിഭാഗങ്ങളുടേയും പരസ്പര ധാരണയിലും സഹകരണത്തിലുമാണ് അധിഷ്ഠിതമായിരിക്കുന്നതു്.



# മഹാത്മാഗാന്ധി.

കെ. വി. കുഞ്ഞിരാമക്കുറുപ്പ്.

—മനുഷ്യസേവനത്തിന്നു വേണ്ടിയുള്ള അദമ്യാഭിലാഷത്താൽ ഉത്തിഷ്ഠമാനനായ ആ കർമ്മയോഗിയിൽ അലതല്ലുന്ന ആത്മീയപ്രബുദ്ധതയുടെ അനർഗളപ്രകാശനമാണ്—ശാശ്വതവും, വിശ്വോത്തരവുമായ സനാതനസത്യമാണ് — ലോകം ദർശിക്കുന്നതു് —

ആറ്റം—ഹൈഡ്രജൻ മാരക ശക്തികളാൽ ചാമ്പലാവാൻ വെമ്പൽകൊള്ളുന്ന മാനവലോകത്തെ സമുദ്ധരിക്കുവാൻ ഐക്യരാഷ്ട്രസമിതിക്കൊ (യു. എൻ. ഒ.) ധാർമ്മികപുനരായുധീകരണ പ്രസ്ഥാനത്തിന്നൊ (എം. ആർ. എ.) അസാദ്ധ്യമായ ഈ അവസരത്തിൽ, പ്രാചിയും, പ്രതീചിയും, അഹിംസാമൂർത്തിയായ മഹാത്മജിയുടെ ആത്മസംഗീതം - സത്യഗ്രഹപ്രസ്ഥാനസിദ്ധാന്തം ശ്രദ്ധാപൂർവ്വം ശ്രവിക്കുവാൻ സന്നദ്ധമാകുമെങ്കിൽ? - അതുമാത്രമെ ഇന്നത്തെ വിഷകലുഷവികലവും, വിദ്വേഷവിലക്ഷണവുമായ ലോകത്തിന്നു ശാശ്വതരക്ഷാമാർഗ്ഗമായിട്ടുള്ളു. ധർമ്മതത്വങ്ങൾ പ്രക്ഷീയമാണമാവുകയും, അധർമ്മകർമ്മങ്ങൾ, പ്രകീർത്തിതമാവുകയും ചെയ്യുമ്പോൾ യുഗങ്ങൾതോറും ദുഷ്കൃതത്തിൽനിന്നു സാധുക്കളെ പരിത്രാണനം ചെയ്യാനായി ഞാൻ തന്നെ അവതരിക്കുന്നു എന്ന ഗീതാപ്രവചനം സാക്ഷാൽക്കരിക്കയാണ് ഗാന്ധിജി ചെയ്തിട്ടുള്ളത്. അസ്വാതന്ത്ര്യതയിലും, ആലസ്യത്തിലും, അജ്ഞതയിലും ആണ്ടുകിടന്നിരുന്ന ഒരു അടിമരാഷ്ട്രത്തെ ഭീരുതയിൽ നിന്നുണർത്തി, സ്വാതന്ത്ര്യത്തിന്റെ രജതപാതയിലേക്കുയർത്തി, ഉശിരും, ഊർജ്ജസ്വലതയും, ഉയിരും ഉണ്ടാക്കിത്തന്ന ഒരു മഹാത്മാവാണ് ഗാന്ധിജി.

ഭൌതികവും, ആത്മീയവുമായ ശക്തിവിശേഷങ്ങളെ ഒത്തിണക്കി, രാഷ്ട്രീയത്തിൽസ്നേഹത്തിന്റേയും, ത്യാഗത്തിന്റേയും സാധനകളനുഷ്ഠിച്ചുകൊണ്ടു സത്യത്തിന്റെ ശ്രീകോവിൽ സത്യാഗ്രഹപ്രസ്ഥാനത്തിന്റെ പ്രദീപ്തിമത്തായ പ്രഭാപ്രസരം പ്രോജ്ജ്വലിപ്പിച്ച അമൃ

തപഞ്ചാക്ഷരമാണ്, മഹാത്മാഗാന്ധി.

ആപേക്ഷികസിദ്ധാന്തത്തിന്റെ ഉപജ്ഞാതാവും, ലോകപ്രസിദ്ധ ശാസ്ത്രജ്ഞനുമായ ആൽബർട്ട് ഐൻസ്റ്റിൻ ഒരിക്കൽ ഇങ്ങിനെ അഭിപ്രായപ്പെടുകയുണ്ടായി. "വരാനിരിക്കുന്ന തലമുറകൾ ഒരു പക്ഷെ കഷ്ടിച്ചു വിശ്വസിച്ചെങ്കിലായി, ഇതുപോലെ ഒരു മഹാവ്യക്തി ഭൂതലത്തിൽ രക്തമാംസാദികളോടെ ഒരു കാലത്തു സഞ്ചരിച്ചിരുന്നുവെന്നു". എന്തിനു വരാനിരിക്കുന്ന തലമുറയെപ്പററി നാം ചിന്തിക്കുന്നു?. ഇന്നത്തെ തലമുറയിൽതന്നെ അദ്ദേഹത്തിന്റെ നിഷ്കാമകർമ്മ പദ്ധതിയെ നേരിട്ടു കണ്ടു പഠിച്ചു സ്വവിനീതശിഷ്യത്വം സ്വീകരിച്ചവർതന്നെ; അവിശ്വസിക്കുകയും, അപ്രായോഗികമെന്നു പറഞ്ഞു പരിഹസിച്ചു തള്ളുകയും ചെയ്യുകയാണല്ലൊ ചെയ്യുന്നതു. ഒടുവിൽ ആ പാഞ്ചഭൌതിക ശരീരം ക്രൂശീകരിക്കപ്പെടുകയും ചെയ്തു. സത്യം അനന്തവും, ലോകം അപാരവുമാകയാൽ, പരമസത്യത്തെ ആരാഞ്ഞുകൊണ്ടുള്ള പ്രവർത്തനം അവസാനിക്കുന്നില്ല. സത്യം, അഹിംസ, അസ്തേയം, അപരിഗ്രഹം, ബ്രഹ്മചര്യം എന്നീ പഞ്ചശീലത്തിൽ അധിഷ്ഠിതമാണദ്ദേഹത്തിന്റെ സർവ്വവിധ പ്രവർത്തനവും; തന്നിൽ അന്തർമ്മുഖമായിക്കിടക്കുന്ന അനന്തമായ ആത്മശക്തി ബഹിർമ്മുഖമായി പ്രവഹിച്ചുകൊണ്ടു മാനവത്വം മധുരോദാരവും, സേവനാനിരതവുമാക്കിത്തീക്കാമെന്നു കാണിച്ചുകൊടുത്തു. ഹിംസാവിപ്ലവത്തിന്റെ അർത്ഥശൂന്യത ആരാഞ്ഞറിയുവാൻ തുടങ്ങിയ പാശ്ചാത്യപൌരസ്ത്യലോകം ഇന്നു ഗാന്ധിജിയുടെ അഹിംസാസിദ്ധാന്തത്തിന്റെ അവിസ്മരണീയമായ മാസ്മരശക്തിയിലേക്കു ആകർഷിച്ചുകൊണ്ടിരിക്കയാണ്. ആധുനികസമരമുറകളുടെ അധാർമ്മികവും, മനുഷ്യത്വഹീനവുമായ പ്രവർത്തനങ്ങളെ അദ്ദേഹം അപലപിക്കുന്നു. അഹിംസയിലുള്ള അചഞ്ചലമായ വിശ്വാസം അനവദ്യം ആവർത്തിച്ചു പറയുന്നു. അദ്ദേഹം പറയുകയാണ്: ഈശ്വരനെ അഹിംസയിൽ

കൂടിയല്ലാതെ കണ്ടെത്തുവാൻ സാദ്ധ്യമല്ല സത്യം എനിക്ക ഈശ്വരൻതന്നെയാണു. രാഷ്ട്രീയ ജീവിതത്തിൽ ഞാൻ പ്രവേശിച്ചതു തന്നെ സത്യാന്വേഷണത്തിന്നായിട്ടാണ്. സത്യഗ്രഹിക്ക പരാജയം എന്ന ഒന്നില്ല.

ധർമ്മനിരതനും, ത്യാഗൈകദ്രവിണനുമായ ആ കർമ്മയോഗിയുടെ ആശ്ചര്യതപശ്ചര്യയിലേക്ക നാമൊന്നു ചിന്തയുടെ കൈത്തിരി കത്തിച്ചു നോക്കമ്പോൾ കാണാം നാലു ദശാബ്ദകാലം ആ ജ്യോതിർഗ്ഗോളം പരത്തിയ പ്രഭാപൂരം അസ്പൃശ്യരുടേയും അധഃസ്ഥിതരുടേയും അടിമകളുടേയും ക്ഷേമൈശ്വര്യം എത്രത്തോളം പരമോന്നതിയിലേക്ക എത്തിച്ചിരുന്നുവെന്നു. "യങ്ങ്ഇന്ത്യയിൽ" കൂടിയും "ഹരിജനിൽ" കൂടിയും അദ്ദേഹമനുഷ്ഠിച്ച നിസ്തുലമായസേവനം, എത്രമാത്രം ചിന്താബന്ധുരമായിരുന്നുവെന്നു. അദ്ദേഹം എഴുതുകയാണ്. എന്റെ ലക്ഷ്യവും സാക്ഷാൽ കമ്മ്യൂണിസ്റ്റ്—സോഷ്യലിസ്റ്റ് ലക്ഷ്യവും തമ്മിൽ ഒരു വ്യത്യാസവുമില്ല. സോഷ്യലിസം സ്ഫടികം പോലെ തെളിഞ്ഞതാണ്. അതുകൊണ്ടു അതു നേടാൻ തത്തുല്യമായ ഉപാധികൾതന്നെ സ്വീകരിക്കണം. മാത്രമല്ല; അക്രമം മൃഗനീതിയെന്നപോലെ അക്രമരാഹിത്യം മനുഷ്യനീതിയുമാകുന്നു. ഈ ശക്തിയുക്തമായ യുക്തിബോധത്തിന്റെ മുമ്പിൽ ആരാണ് വിനമ്രശിരസ്കരാവാത്തതു. ഭഗവൽഗീതയെപ്പററി അദ്ദേഹത്തിന്റെപ്രബോധനങ്ങൾ എത്രമാത്രംമഹത്തരമാണു. പൂർണ്ണമായ യുക്തിവാദത്തോടുകൂടിയ ഒരു ധർമ്മശാസ്ത്രമാണ് ഗീത. അതെന്റെ ആത്മീയലോകത്തിലെ നിഘണ്ടുവാണു. ലോകത്തിലെ മഹാമതങ്ങളെല്ലാം ഒരുപോലെ സത്യമാണെന്നു ഞാൻ കരുതുന്നു. അവയുടെയെല്ലാംസാരംഒന്നാകുന്നു. മഹാകവി രവീന്ദ്രനാഥടാഗോർ പാടിയ സർവ്വമത സാരവുമേകമെന്നും, മനുജരെല്ലാം ഒരു മരത്തണലിനെ സമാശ്രയിച്ചു കഴിയുന്ന സഹോദരന്മാരുമാണെന്ന, ജ്ഞാനകർമ്മയോഗ സന്യാസംതന്നെ ഗാന്ധിജി അനാസക്തി യോഗത്തിൽകൂടി ഉദ്ഗീരണം ചെയ്കയാണ്. അതിന്റെ അനന്തരം സാമാന്യജനങ്ങളുടെ അന്തരാത്മാവിൽ ഈശ്വരചൈതന്യത്തിന്റെ തരംഗങ്ങളെക്കൊണ്ടു ഉത്തരളിതമാക്കുകയാണ്. അദ്ദേഹം എഴുതുകയാണ്; ഗീതയുടെ ഭാഷയിൽ ശത്രുവിനോടും മിത്രത്തോടും ഒരുപോലെ ശാന്തിയിൽ വർത്തിക്കുവാൻ ഞാനാഗ്രഹിക്കുന്നു. അതിനാൽ എന്റെ സ്വരാജ്യസ്നേഹം ശാശ്വതസമാധാന സ്വാതന്ത്ര്യങ്ങളുടെ സർവ്വോദയ ലോകത്തിലേക്കുള്ള യാത്രയിലെ ഒരു ഘടകം മാത്രമാണ്. സർവ്വസമ്മതമായ, മതമൈത്രിയെപ്പററി ആ മഹാത്മാവിന്നുള്ള അചഞ്ചലമായ വിശ്വാസം നൌഖാലിയിലെ നരവേട്ടക്ക പ്രശമനൌഷധമായി "ഇസ്ലാമിലെ അല്ലാഹു തന്നെയാണ്, ക്രൈസ്തവരുടെ യഹോവയും, ഹിന്ദുക്കളുടെ പരബ്രഹ്മവുമെന്നു; അദ്ദേഹം അരുളിച്ചെയ്യുന്നു.; ജാതി പോകണം. എന്നാലെ ഹിന്ദുമത



സ: എം. എം. ഇസ്മയിൽ
B. A, B. L.
പ്രസിഡണ്ട്, ജില്ലാ. കി. സ,



സ: വരിഞ്ഞംവാസുപിള്ള
സിക്രട്ടറി,
ജില്ലാ കിസാൻപഞ്ചായത്ത്.

# കൊല്ലം ജില്ലയിൽ





സ: പി. ഭാസ്കരൻപിള്ള
പ്രസിഡണ്ട്,
കൊല്ലം താലൂക്ക് കി. സ.



സ: പി. എം. ജോർജ്ജ്
സിക്രട്ടറി,
കൊല്ലം താലൂക്ക് കി. സ.

വും, ഇന്ത്യയും ജീവിക്കുകയുള്ളു." എന്നു ആ സബർമതിയിലെ താപസൻ സമുൽഘോഷിക്കുന്നു.

'ത്യക്ത്വാകർമ്മ ഫലാസംഗം എന്നും, സ്വധർമ്മമപിചാവേക്ഷ്യ, എന്നും ഗീതാകർമ്മയോഗത്തിലെ പ്രധാനഭാഗങ്ങളൊന്നും വ്യാഖ്യാനിച്ചു മനസ്സിലാക്കുവാൻ മതിമാന്മാർപോലും തയാറാവാതെ, മാർക്സിസത്തിന്റെ പിന്നാലെ ബഹുദൂരം നടന്നു, ജനങ്ങളിലിന്നൊരു പ്രതിസന്ധിഘട്ടത്തിൽ എത്തി നിൽക്കുകയാണ്. സ്വദേശികളും വൈദേശികളുമായ രാധാകൃഷ്ണൻ, ബർനാഡ്ഷാ, റൊമയിൻ റോളണ്ട്, ജിൽബട്ട്മുറെ, ഹോറസ്അലക്സാണ്ടർ, സി. ഇ. എം. ജോഡ്, പേൾബെക്ക് എന്നീ ധിഷണാശാലികൾ ഗാന്ധിയൻ പ്രസ്ഥാനത്തെപ്പററി എഴുതിയ നിരവധി പ്രബന്ധങ്ങൾ അവക്കു പുതിയ ഒരു തത്വസംഹിതയിലേക്കു പ്രചോദനവും, പ്രമോദവും പ്രോത്സാഹനവും നൽകുമെങ്കിൽ! ഭാവി ശോഭനമായിരിക്കുമെന്നാശിപ്പാനവകാശമുണ്ട്.

## സർവ്വോദയം.

മഹാത്മാഗാന്ധി വിഭാവനം ചെയ്ത ഒരു സർവ്വോദയ സമുദായം ഇവിടെ ഉദയം ചെയ്യുന്നതിന്നു വേണ്ടിയുള്ള സദുദ്യമത്തിൽ സർവ്വോദയ സമുദായ പ്രവർത്തനമാരംഭിച്ചിട്ടു വർഷങ്ങൾ പലതു കഴിഞ്ഞു. സർവ്വോദയ തത്വങ്ങളുടെ അനുഗ്രഹീത വക്താവും, പ്രവർത്തകനുമായ ആ കർമ്മയോഗി—വിനോബഭാവെ—എന്നുകൊണ്ടും, അതിനഹനം, സർവ്വജനസമ്മതനമാണ്. പക്ഷെ, സ്വാർത്ഥജടിലവും, കുടിലതന്ത്രവുമായ ലോകം അദ്ദേഹത്തിന്റെ ആജ്ഞ അനുസരിപ്പാൻ തയാറാകുന്നില്ല. ഇന്നു നാം കാണുന്ന ഇസങ്ങൾക്കപ്പുറം, മാനുഷികമൂല്യങ്ങളേയും സംസ്കാരസമ്പന്നതയേയും ബഹുമാനിക്കുന്ന സമഭാവനയോടും, സഹോദര ഭാവത്തോടും കഴിയുവാനുതകുന്ന-സാമ്പത്തികമായും സാമുദായികമായും ഉള്ള ഉച്ചനീചത്വങ്ങളവസാനിച്ചുകൊണ്ടു സർവ്വരും ഒന്നായി കഴിയണമെന്നതത്വം അംഗീകരിപ്പിക്കുവാൻ സർവ്വോദയ പ്രവർത്തകർ ഏറെക്കുറെ ആത്മത്യാഗം തന്നെ വരിക്കേണ്ടിവരുമെങ്കിൽ "ത്യക്തേനഭുഞ്ജീഥാ" എന്ന ഉപനിഷദ്വാക്യത്തെ പിന്തുടരുക തന്നെ വേണ്ടിവരും- ഗാന്ധിജി ജീവിതത്തിൽ കാട്ടിയ അത്ഭുതങ്ങളേക്കാൾ പരശ്ശതം ശക്തി ലോകത്തിന്നദ്ദേഹത്തിന്റെ മരണംകൊണ്ടു കാട്ടിക്കൊടുക്കുവാൻ കഴിഞ്ഞിട്ടുണ്ട്. ലോകം ആ മഹാത്മാവിന്റെ പരിപൂതമായ മാർഗ്ഗം സ്വീകരിക്കുവാൻ തയാറാകുമോ? എന്നതാണിന്നത്തെ ചോദ്യം! ഇന്ന് ചുററുപാട്ടിൽ നാം കാണുന്നതെന്താണ്? അജ്ഞത; ഭയം; അസ്വാതന്ത്ര്യത, അടിമത്വം, മദ്യപാനം, വ്യഭിചാരം, കൊല; കൊള്ള, കൈക്കൂലി, ഭൂഗിയശക്തിയുടെ ഘോരാട്ടഹാസം!. മാനുഷികസംസ്കാരവും, നിർഭീകതയും, സ്വാതന്ത്ര്യവും നിഹനിക്കപ്പെടുന്നു. ഇതിനെന്താണൊരു വഴി!. അജ്ഞതയോടുള്ള നിരന്തര പോരാട്ടം. അസമത്വത്തോടും,

അക്രമത്തോടും വിട്ടുവീഴ്ചയില്ലാത്ത നീതിപൂർവ്വമായ സമരം. ഭൌതികശക്തിയോടൊപ്പം, ആത്മീയശക്തിയേയും വളർത്തിക്കൊണ്ടുവരുവാനുള്ള സാഹചര്യം ഇവ സൃഷ്ടിക്കുകതന്നെ വേണം. ഇന്നത്തെ വിദ്യാഭ്യാസം രണ്ടു നൂററാണ്ടു മുമ്പുള്ള വിദേശ വിദ്യാഭ്യാസത്തിൻെറ പരിഷ്കരിച്ച പതിപ്പു മാത്രമാണെന്നാണനുഭവം. ഇതെല്ലാം മാററിയേ കഴിയൂ. മാറുകില്ലെങ്കിൽ മഹാകവി പാടിയപോലെ മാററണം. ഭരണക്കൂടങ്ങൾ ഇതിനൊന്നും തയാറില്ലെങ്കിൽ തയാറെടുപ്പിക്കണം. ആയതിന്നു കർമ്മശക്തിയും, ക്രിയാശക്തിയുമുള്ള യുവജനങ്ങൾ ഗാന്ധിതത്വം സ്വജീവിതത്തിൽ പരീക്ഷണനിരീക്ഷണങ്ങളിലൂടെ പകർത്തി വളർത്തി കൊണ്ടുവരണം. ആ മഹാത്മാവിൻെറ ജീവകാലത്തു സമകാലീനന്മാരായി ജീവിക്കുവാനും പ്രവൃത്തിക്കുവാനും ഭാഗധേയം ഭവിച്ച നമ്മുടെ ജീവിതം ധന്യമാണ്.

മനുഷ്യ സേവനത്തിനുവേണ്ടിയുള്ള അദമ്യാഭിലാഷത്താൽ ഉത്തിഷ്ഠമാനനായ ആ കർമ്മയോഗിയിൽ അലതല്ലുന്ന ആത്മീയപ്രബുദ്ധതയുടെ അനർഗ്ഗളപ്രകാശനമാണ് - ശാശ്വതവും, വിശ്വോത്തരവുമായ സനാതന സത്യമാണ് - ലോകം ദർശിക്കുന്നതു്.

തന്നിമിത്തം, തനിക്കേററവും പ്രിയകരമായ ഉപനിഷദ്വാക്യം ഭാരതാന്തരീക്ഷം. അനുപദം അനുനിമിഷം പാടട്ടെ!

അസതോമാ സദ്ഗമയ:
തമസോമാ ജ്യോതിർഗ്ഗമയ:
മൃത്യോർമ്മാ അമൃതംഗമയ:

നമസ്തേ!

# ഇന്ത്യൻ ഭരണഘടന

## ഒരെത്തിനോട്ടം

എം. നാരായണക്കുറുപ്പ് എം.എൽ.എ.

1947 ആഗസ്റ്റ് 15-ാംനു- ഇന്ത്യ സ്വതന്ത്രയായി. എന്നാൽ ഇന്ത്യയെ ഒരു പരമാധികാര ജനാധിപത്യ സ്വതന്ത്രറിപ്പബ്ളിക്കായി പ്രഖ്യാപിക്കപ്പെട്ടതും നമ്മുടെ ഭരണഘടന അംഗീകരിച്ചതും 1950 ജനവരി 26-ാംനു-യാണ്. ഇന്ത്യയോടൊപ്പം സ്വാതന്ത്ര്യം പ്രാപിച്ച പാക്കിസ്ഥാനിൽ ഇന്നും ഒരു ഭരണഘടനയുണ്ടായിട്ടില്ല. ഇന്ത്യയോടൊപ്പം തന്നെയൊ അതിനുശേഷമൊ സ്വാതന്ത്ര്യം നേടിയ പലരാജ്യങ്ങളിലും ഇന്നു ജനാധിപത്യവും സ്വാതന്ത്ര്യവും അപകടത്തെ അഭിമുഖീകരിച്ചുകൊണ്ടിരിക്കുകയാണ്. എന്നാൽനമ്മുടെ രാജ്യം ഒരു ദീപശിഖപോലെ മററു രാജ്യങ്ങൾക്കു ജനാധിപത്യത്തിനും സ്വാതന്ത്ര്യത്തിനും മാതൃകയായി നിലകൊള്ളുന്നുവെന്നതു അഭിമാനിക്കാവുന്ന സംഗതിതന്നെ.

### സ്വഭാവം.

സ്റ്റേറവുകൾസംയോജിച്ചുണ്ടായതാണ് ഇന്ത്യയെന്നു ഭരണഘടനയിൽ പറയുന്ന അതു സൂചിപ്പിക്കുന്നതു. ഭരണഘടനയുടെ ഫെഡറൽ സ്വഭാവത്തെയാണ്. അധികാരങ്ങൾ യൂനിയൻ ഗവർമ്മേണ്ടിനും സ്റ്റേറവുകൾക്കുമായി വിഭജിച്ചു ഇരുവിഭാഗങ്ങൾക്കും അതാതിന്റെതായ മണ്ഡലങ്ങളിൽ പ്രവർത്തനസ്വാതന്ത്ര്യം അനുവദിച്ചിരിക്കുന്നു. ഇതിന്റെ ഫലമായി കേന്ദ്രവും, സ്റ്റേറവുകളും തമ്മിൽഉരസലോ, സംഘട്ടനമോ ഉണ്ടാവുകയില്ലെന്നു പലരും ഭയപ്പെടുന്നുണ്ട്. കേരളത്തെകമ്യൂണിസ്റ്റ്കാർഭരിച്ചപ്പോൾ അങ്ങിനെ ശങ്കയുണ്ടായിരുന്നു. എന്നാൽ കേന്ദ്രത്തിനും സ്റ്റേറവുകൾക്കും നീക്കിവെച്ച വിഷയങ്ങളുടെ പ്രാധാന്യവും, കേന്ദ്രഗവർമ്മേണ്ടിന്റെ അവശിഷ്ടാധികാരങ്ങളും, ഭരണഘടനാ സ്റ്റേറവുകളുടെ മേൽ കേന്ദ്രത്തിനു നൽകുന്ന സാധാരണയും, വിശേഷവിധിയായുമുള്ള അധികാരങ്ങളും നോക്കുമ്പോൾ ഗുരുതരമായ സംഘട്ടനങ്ങൾക്കൊന്നും സാദ്ധ്യതയില്ല. നാമമാത്രമായ ഫെഡറൽ സ്വഭാവവും, കേന്ദ്രീകൃതവ്യവസ്ഥകളുമാണ് ഭരണഘടനയിലുള്ളത്. ഇന്ത്യാരാജ്യം ഒരു റിപ്പബ്ളിക്കാണ്. രാജവാഴ്ചയില്ലാത്ത ഭരണമെന്നാണതിന്നർത്ഥം. നമ്മുടെ ഭരണമാതൃക, ബ്രിട്ടിഷ് സമ്പ്രദായത്തിലുള്ള പാർല്ലിമെൻററി ജനാധിപത്യവുമാകുന്നു. അമേരിക്കൻ സമ്പ്രദായത്തിൽനിന്നു വ്യത്യസ്തമാണത്. ഇന്ത്യാ യൂനിയൻ പ്രസിഡണ്ട നാമമാത്രനായ രാഷ്ട്രത്തലവനാണ്. പാർലിമെൻററി ജനാധിപത്യത്തിൽ യഥാർത്ഥ രാഷ്ട്ര

പ്രതിനിധി പ്രധാനമന്ത്രിയാകുന്നു. പ്രസിഡണ്ട് ഭരണഘടനാവിധേയനായ രാഷ്ട്രപതിയാണ്. മന്ത്രിസഭയുടെ—അഥവാ പ്രധാനമന്ത്രിയുടെ ഉപദേശപ്രകാരമെ അദ്ദേഹത്തിന്നു സാധാരണനിലയിൽ എന്തും പ്രവർത്തിച്ചുകൂടു. ഇന്ത്യായൂനിയൻ പ്രസിഡണ്ടും, പ്രധാനമന്ത്രിയും ഒരാളായാൽ അദ്ദേഹത്തോളം അധികാരം അമേരിക്കൻ പ്രസിഡണ്ടിനുണ്ട്.

## മൌലികാവകാശം.

ഇന്ത്യൻഭരണഘടന പല മൌലികാവകാശങ്ങളും പ്രജകൾക്കനുവദിച്ചിട്ടുണ്ട്. ഭരണഘടനാഭേദഗതിമൂലം അവ മാററപ്പെടാതെ ഇരിക്കുന്ന കാലത്തോളം മൌലികാവകാശങ്ങളിന്മേലുള്ള ഏതാക്രമണത്തെയും കോടതിയെ സമീപിച്ചു തടയുവാൻ ആർക്കും അധികാരമുള്ളതാകുന്നു. മൌലികാവകാശങ്ങൾക്കെതിരായി പ്രവർത്തിക്കുന്നതു ഗവർമ്മെണ്ടായാൽപ്പോലും കോടതി അതിനെ നിരോധിക്കും. ഗവർമ്മേണ്ട് കല്പനകൾകൂടി ദുർബ്ബലപ്പെടുത്തും. കോടതികളിൽ നടക്കുന്ന റിട്ട്ഹരജികൾ മൌലികാവകാശ സംരക്ഷണങ്ങളെ ഉദ്ദേശിച്ചുള്ളവയാണ്. നീതിന്യായസ്ഥാപനം സ്വതന്ത്രമാണെങ്കിലെ പ്രജകൾക്കു രക്ഷയുള്ളു. ഇന്ത്യൻ ജൂഡീഷ്യറിയെ കഴിയുന്നതും സ്വതന്ത്രമാക്കുവാൻ ഭരണഘടന ശ്രദ്ധിച്ചിട്ടുണ്ട്. നിയമസമത്വം, അവസരസമത്വം, ജാതിമതലിംഗവ്യത്യാസങ്ങളുടെ പേരിൽ പ്രത്യേക ആനുകൂല്യങ്ങളൊ, അവശതകളൊ ഇല്ലാതിരിക്കൽ, വിചാരസ്വാതന്ത്ര്യം, പ്രസംഗസ്വാതന്ത്ര്യം, സംഘടനാസ്വാതന്ത്ര്യം സ്വന്തം ഭാഷയേയും, സംസ്കാരത്തെയും സംരക്ഷിക്കാനുള്ള ന്യൂനപക്ഷമുൾപ്പെടെ എല്ലാവർക്കുമുള്ള അവകാശം മുതലായവ മൌലികാവകാശങ്ങളിലെ ചില പ്രധാന ഇനങ്ങളാണ്. കൂടാതെ സ്വത്തു സമ്പാദിക്കുവാനും, കൈവശം വെക്കുവാനും, കൈമാററം ചെയ്യുവാനും സ്വാതന്ത്ര്യവും ഭരണഘടന എല്ലാവർക്കും അനുവദിക്കുന്നു. എന്നാൽ മേൽപ്രസ്താവിച്ച എല്ലാ അവകാശങ്ങളും അനിയന്ത്രിതങ്ങളല്ലെന്നും ചില ഉപാധികൾക്കെല്ലാം വിധേയമാണെന്നും ധരിച്ചിരിക്കണം. സംശയം വരുന്ന ദിക്കിലാണ് കോടതികൾ സംരക്ഷണത്തിന്നെത്തുന്നത്.

## പ്രസിഡണ്ടും—വൈ: പ്രസിഡണ്ടും

ഇന്ത്യയുടെ രാഷ്ട്രത്തലവൻ പ്രസിഡണ്ടാകുന്നു അദ്ദേഹത്തിന്റെ അഭാവത്തിൽ കാര്യങ്ങൾ നിർവ്വഹിക്കുന്ന ആളാണ് വൈസ്പ്രസിഡണ്ട്. വൈസ്പ്രസിഡണ്ട് രാജ്യസഭയുടെ (Council of states) അദ്ധ്യക്ഷനുമാണ്. പാർല്യമെന്റിലെ ഇരുസഭകളിലെ മെമ്പർമാരും സ്റ്റേററ് അസംബ്ലികളിലെ തിരഞ്ഞെടുക്കപ്പെട്ട മെമ്പർമാരും കൂടിയാണ് പ്രസിഡണ്ടിനെ തിരഞ്ഞെടുക്കുന്നതു. വൈസ് പ്രസിഡണ്ടിനെ തിരഞ്ഞെടുക്കുന്നതു പാർല്യമെന്റിന്റെ ഇരുസഭകളും ഒരു സംയുക്തയോഗത്തിൽ സമ്മേളിച്ചിട്ടാണ്. ഭരണഘടനാവിരുദ്ധമായി പെരുമാറിയാൽ പ്രസിഡണ്ടിനെയും, വൈസ്പ്രസിഡണ്ടിനെയും നീക്കം ചെയ്യാം. ഭരണഘടനയിൽ പ്രസിഡണ്ടിന്റേതായി പ്രഖ്യാപിച്ചിട്ടുള്ള അധികാരങ്ങളുടെ വലിപ്പവും, ഗുരുത്വവും, കാണുന്നവർ അദ്ദേഹം ഒരു സർവ്വാധിപതിയാണൊ എന്നു സംശയിച്ചേക്കും. എന്നാൽ പാർലിമെന്ററി ജനാധിപത്യരീതിയിൽ പ്രധാനമന്ത്രിയുടെ ഉപദേശം അനുസരിച്ചു നടക്കുവാൻ ബാദ്ധ്യതയുള്ള ആളാണ് പ്രസിഡണ്ടെന്നനിലയിൽ അവയൊക്കെ കേന്ദ്രഗവർമ്മെണ്ടിന്റെ അധികാരമായിട്ടേ പരിഗണിക്കേണ്ടതുള്ളു.

## കേന്ദ്രമന്ത്രിസഭ.

പ്രസിഡണ്ടിനെ അദ്ദേഹത്തിന്റെ

ദൈനംദിന ഭരണകാര്യങ്ങളിൽ ഉപദേശിക്കുവാൻ വേണ്ടിയാണ് യൂനിയൻ മന്ത്രിസഭ. പ്രധാനമന്ത്രിയാണ് മന്ത്രിസഭയുടെ നേതാവും, നായകനും. പ്രസിഡണ്ടാണ് പ്രധാനമന്ത്രിയെ നിയമിക്കുന്നതു. പ്രധാനമന്ത്രിയുടെ ശിപാർശിയനുസരിച്ചു മററു മന്ത്രിമാരേയും പ്രസിഡണ്ട് നിശ്ചയിക്കുന്നു. മന്ത്രിസഭ ലോകസഭയോട് (House of people) ഉത്തരവാദപ്പെട്ടതാണ്. അതിൻെറ അർത്ഥം മന്ത്രിസഭക്ക് ലോകസഭയുടെ ഭൂരിപക്ഷ പിന്തുണ വേണമെന്നാകുന്നു. അവിശ്വാസം രേഖപ്പെടുത്തി മന്ത്രിസഭയെ ലോകസഭക്ക് പിരിച്ചുവിടാം ഈ വസ്തുതകളെല്ലാം ആലോചിക്കുമ്പോൾ പ്രധാനമന്ത്രിയെ നിയമിക്കാനുള്ള പ്രസിഡണ്ടിൻെറ അധികാരം ലോകസഭയുടെ ഭൂരിപക്ഷകക്ഷിനേതാവിനെയൊ, കേവലഭൂരിപക്ഷം ഒരു കക്ഷിക്കുമില്ലെങ്കിൽ സംയുക്തകക്ഷിനേതാവിനെയൊ നിർബ്ബന്ധപൂർവ്വം ക്ഷണിക്കേണ്ടിവരികയെന്നതിൽ ചെന്നെത്തുന്നു.

## പാർളിമെൻറ്.

പാർളിമെൻടിനു ഇരുസഭകളുണ്ടു ലോകസഭയും (House of People) രാജ്യസഭയും (Council of States) ലോകസഭയിൽ അഞ്ഞൂറിൽ കവിയാതെ അംഗങ്ങളുണ്ടാവും. അവർ നിയോജകമണ്ഡലങ്ങളിൽ നിന്നു പ്രായപൂർത്തി വോട്ടടിസ്ഥാനത്തിൽ തിരഞ്ഞെടുക്കപ്പെടുന്നവരാണ്. സംസ്ഥാനഅസംബ്ളികൾ നിശ്ചിതതോതനുസരിച്ചു രാജ്യസഭാംഗങ്ങളെ തിരഞ്ഞെടുക്കുന്നു. പന്ത്രണ്ടുപേരെ പ്രസിഡണ്ടിനു നോമിനേററു ചെയ്യാം. രാജ്യസഭയിൽ 250 അംഗങ്ങളിൽ അധികം ഉണ്ടാവാൻ പാടില്ല. രാജ്യസഭ പിരിച്ചുവിടപ്പെടാത്ത ഒരു സ്ഥിരം സ്ഥാപനമാണ്. ഈരണ്ടു കൊല്ലം കൂടുമ്പോൾ മൂന്നിലൊന്നു വിഭാഗത്തെ പുതുക്കുകയാണ് പതിവ്. ലോകസഭയുടെ കാലാവധി അഞ്ചുകൊല്ലമാകുന്നു.

## സ്റേററുകൾ.

സ്റേററുകൾക്കും ഭരണത്തലവനും, മന്ത്രിസഭയും, നിയമസഭകളുമുണ്ടു. സ്റേററ് ഭരണത്തലവൻ ഗവർണ്ണറാകുന്നു. ഗവർണ്ണരെ നിശ്ചയിക്കുന്നതു പ്രസിഡണ്ടാണ്. പ്രസിഡണ്ടിനെപ്പോലെ ഗവർണ്ണരും ഭരണഘടനാവിധേയനായ ഭരണത്തലവനായതുകൊണ്ടു യഥാർത്ഥഭരണാധികാരി മുഖ്യമന്ത്രിയാകുന്നു. കേന്ദ്രമന്ത്രിസഭയുടെയും, സ്റേററ് മന്ത്രിസഭകളുടെയും നിയമനരീതിയും, പ്രവർത്തനസമ്പ്രദായ

വും എല്ലാം ഒന്നുതന്നെ. സ്റ്റേറ്റ് മന്ത്രിസഭകളുടെ ഉത്തരവാദിത്വം അസംബ്ലിയോടാകുന്നു. ചില സ്റ്റേറ്റുകളിൽ അസംബ്ലിക്കുപുറമെ കൌൺസിലുകളുമുണ്ടു. കൌൺസിൽ സ്ഥിരം സ്ഥാപനമാണ്. അസംബ്ലിയുടെ കാലാവധിയും അഞ്ചുകൊല്ലംതന്നെ.

## യൂനിയൻ-സ്റ്റേറ്റ് നിയമസഭകൾ.

യൂനിയൻ(കേന്ദ്ര) ഗവർമ്മേണ്ടിന്റെയും സ്റ്റേറ്റിന്റെയും നിയമനിർമ്മാണാധികാരങ്ങൾ ഏതെല്ലാം വിഷയങ്ങളെക്കുറിച്ചാണെന്നു ഭരണഘടനയിൽ വെവ്വേറെ പട്ടികയിൽ പറഞ്ഞിട്ടുണ്ട്. അവയെസംബന്ധിച്ചു പാർളിമെൻടിന്നും, സ്റ്റേറ്റ് നിയമസഭകൾക്കും യഥാക്രമം പരിപൂർണ്ണമായ നിയമനിർമ്മാണാധികാരം ഉള്ളതാകുന്നു. പാർളിമെൻറിന്റെ ഒരു നിയമനിർമ്മാണം പൂർത്തിയാവണമെങ്കിൽ ഇരു സഭകളും (ലോകസഭയും, രാജ്യസഭയും) അതു പാസ്സാക്കി പ്രസിഡണ്ട് ഒപ്പുവെക്കണം. ഇരു സഭകളും തമ്മിൽ അഭിപ്രായം വ്യത്യാസമുണ്ടായാൽ സംയുക്തയോഗം ചേർന്നിട്ടാണ് അവസാന തീരുമാനം ചെയ്യുക. അതുപോലെ തന്നെയാണ് സ്റ്റേറ്റുകളിലെയും സമ്പ്രദായം. ഇരു സഭകളുണ്ടെങ്കിൽ രണ്ടും പാസ്സാക്കി ഗവർണ്ണർ ഒപ്പുവെക്കണം. എന്നാൽ അഭിപ്രായവ്യത്യാസമുണ്ടെങ്കിൽ സംയുക്തയോഗത്തിന്നു സ്റ്റേറ്റുകളിൽ ഏർപ്പാടില്ല. കൌൺസിൽ അംഗീകരിച്ച ഭേദഗതികൾ അസംബ്ലി തള്ളിക്കളയുകയാണെങ്കിൽ അസംബ്ലിയുടെ തീരുമാനമാണ് അവസാനത്തേതു. പ്രസിഡണ്ടിന്നും, ഗവർണ്ണർക്കും ബില്ലുകൾക്കു അനുമതി നൽകുന്നതിന്നുപകരം ഭേദഗതി നിർദ്ദേശങ്ങളോടെ മടക്കിഅയക്കാം. രണ്ടാമതും ബില്ല പാസ്സാക്കിയാൽ നിർബ്ബന്ധമായി അംഗീകാരം നൽകേണ്ടതാണ്. സ്റ്റേറ്റ് നിയമസഭകൾ പാസ്സാക്കുന്ന ബില്ലുകൾക്ക് അനുമതി നൽകുകയോ, അവയെ മടക്കി അയക്കുകയോ ചെയ്യുന്നതിന്നു പുറമെ ബിൽ പ്രസിഡണ്ടിന്റെ അനുമതിക്ക് സമർപ്പിക്കുന്നതിന്നും ഗവർണ്ണർക്കധികാരമുണ്ട്. ഒരിക്കൽ പ്രസിഡണ്ട് മടക്കി അയച്ച ബിൽ വീണ്ടും ഭേദഗതി നിർദ്ദേശങ്ങളോടുകൂടിയോ, അല്ലാതെയോ സ്റ്റേറ്റ് നിയമസഭകൾ പാസ്സാക്കി വീണ്ടും പ്രസിഡണ്ടിന്റെ അംഗീകാരത്തിന്നു സമർപ്പിക്കുകയാണെങ്കിൽ എന്തു സംഭവിക്കുമെന്നു ഭരണഘടന വ്യക്തമാക്കുന്നില്ല. വേണമെങ്കിൽ അനുമതി നിഷേധിക്കാമെന്നാണ് തോന്നുക. പ്രസിഡണ്ടിന്നോ, ഗവർണ്ണർക്കോ ബില്ലുകൾ മടക്കി അയക്കാനും, ഉപരിസഭകൾക്കു ഭേദഗതികൾ നിർദ്ദേശിക്കാനുമുള്ള അധികാരം ധനപരമായ ബില്ലുകളെ (Money Bills)സംബന്ധിച്ചില്ല. ലോകസഭക്കും അസംബ്ലിക്കുമാണ് അതിൽ പൂർണ്ണാധികാരം. അതു ചോദ്യം ചെയ്യപ്പെടാവുന്നതല്ല. മണിബില്ലുകൾ എന്താണെന്നു ഭരണഘടനയിൽ നിർവ്വചിച്ചിട്ടുണ്ട്. നിയമസഭകൾ സമ്മേളിക്കാതിരിക്കുന്ന ഘട്ടങ്ങളിൽ പ്രസിഡണ്ടിന്നോ, ഗവർണ്ണർക്കോ ഓർഡിനൻസ്മൂലം നിയമങ്ങളുണ്ടാക്കാം. എന്നാൽ പാർളിമെൻറും സ്റ്റേയിറ്റ് നിയമസഭകളും സമ്മേളിക്കുമ്പോൾ അവക്കു അംഗീകാരം ലഭിക്കേണ്ടതാണ്.

## നീതിന്യായാസനം.

സ്വതന്ത്രമായ ജുഡിഷ്യറിയാണ് ഭരണഘടന വിഭാവനംചെയ്യുന്നതു ജുഡിഷ്യറിയെ തിരഞ്ഞെടുക്കുന്ന പ്രശ്നമേയില്ല. പ്രസിഡണ്ടാണ് സുപ്രീംകോടതിയിലെയും ഹൈക്കോടതിയിലെയും ജഡ്ജിമാരെ നിയമിക്കുന്നതു. ചീഫ്ജഡ്ജിമാരുടെ അഭിപ്രായം പ്രസിഡണ്ട് ആരായാറുണ്ട്. ഒരു സുപ്രീംകോടതി ജഡ്ജിയെയോ, ഹൈക്കോടതി ജഡ്ജിയെയോ നീക്കംചെയ്യണമെങ്കിൽ പാർളിമെൻറി

ന്റെ ഇരു സഭകളും മൂന്നിൽ രണ്ടു ഭൂരിപക്ഷത്തോടുകൂടി പ്രമേയമംഗീകരിക്കണം. കീഴ്ക്കോടതികളുടെ ഭരണപരമായ മേലന്വേഷണവും നിയന്ത്രണവുമെല്ലാം സുപ്രീംകോടതിക്കും ഹൈക്കോടതികൾക്കുമാണ്.

## അടിയന്തരാധികാരങ്ങൾ.

ഭരണഘടന ചില പ്രത്യേക ഘട്ടങ്ങളെ നേരിടാൻ പ്രസിഡണ്ടിനു അടിയന്തരാധികാരങ്ങൾ നല്കുന്നുണ്ട്. യുദ്ധമോ, ആഭ്യന്തരകലാപമോ പൊട്ടിപ്പുറപ്പെടുകയൊ, ആസന്നമാണെന്നു പ്രസിഡണ്ടിന്നു ബോദ്ധ്യപ്പെടുകയൊ ചെയ്താൽ അദ്ദേഹത്തിന്നു അടിയന്തരാവസ്ഥ പ്രഖ്യാപിക്കാം. അതിന്റെ അർത്ഥം സംസ്ഥാനസ്വയംഭരണം ഫലത്തിൽ അസ്തമിക്കുകയെന്നതാണ്. സ്റ്റേറ്റിന്നു സ്വതന്ത്രമായ പ്രവർത്തനസ്വാതന്ത്ര്യമുള്ള വിഷയങ്ങളിൽപ്പോലും കേന്ദ്രത്തിന്റെ നിർദ്ദേശമനുസരിച്ചു നടക്കണമെന്നാണ് ചുരുക്കം. ഒരു സ്റ്റേറ്റിലെ ഭരണം ഭരണഘടനക്കനുസരിച്ചു നടത്തിക്കൊണ്ടുപോവാൻ സാദ്ധ്യമല്ലെന്നു വരുന്ന ഘട്ടങ്ങളിലും പ്രസിഡണ്ടിന്നു ഇടപെട്ടു സ്റ്റേറ്റ് മന്ത്രിസഭയേയും നിയമസഭയേയും പിരിച്ചുവിടാം. ഇതിനെയാണ് പ്രസിഡണ്ട്ഭരണമെന്നു പറയുന്നതു. സാമ്പത്തികമായി ഒരു തകർച്ചയിലെത്തിക്കഴിഞ്ഞ സംസ്ഥാനത്തിന്റെ കാര്യത്തിലും പ്രസിഡണ്ടിന്നു കാര്യങ്ങൾ ശരിപ്പെടുത്തുവാൻവേണ്ടി ഇടപെടാവുന്നതാണു. അതുമൂലം സ്റ്റേററിന്റെ സാമ്പത്തികനടപടികൾ കേന്ദ്രനിർദ്ദേശങ്ങൾക്കു വിധേയമാകുന്നു.

## മററു പ്രധാന സ്ഥാപനങ്ങൾ.

മേൽപ്രസ്താവിച്ചവകൂടാതെ മററു ചില പ്രധാനസ്ഥാപനങ്ങളെപ്പററിയും ഭരണഘടനയിൽ വ്യവസ്ഥകളുണ്ടു. എലക്ഷൻ കമീഷനാണ് അതിലൊന്നു. തിരഞ്ഞെടുപ്പ് സ്വതന്ത്രമായി നടത്തലാണ് അതിന്റെ ഉദ്ദേശം. പിന്നീടുള്ളത് കംപ്ട്രോളറുടെ ഉദ്യോഗമാണ്. യൂനിയൻ—സ്റ്റേററുഗവർമ്മെണ്ടുകളുടെ വരവ് ചിലവു കണക്കുകൾ സൂക്ഷ്മപരിശോധന ചെയ്യലാണ് ഈ ഡിപ്പാർട്ട്മെന്റിന്റെ ചുമതല. ക്രമക്കേടുകൾ ആഡിററ് ഡിപ്പാർട്ട്മെൻറ് ചൂണ്ടിക്കാണിക്കുകയും ആവശ്യമായ നിർദ്ദേശങ്ങൾ നൽകുകയും ചെയ്യുന്നു. ഗവർമ്മെണ്ട് സർവീസുകളിലേക്കു ആളുകളെ തിരഞ്ഞെടുക്കുന്നതിന്നുള്ള യൂനിയൻ—സ്റ്റേററുപബ്ളിക്കുസർവ്വീസുകമീഷനുകളെ സംബന്ധിച്ച വ്യവസ്ഥകളും ഭരണഘടനയിൽ ഉൾക്കൊള്ളുന്നു. രാഷ്ട്രീയസമ്മർദ്ദം ഇല്ലാതെ ഈ സ്ഥാപനങ്ങളും സ്വതന്ത്രമായി പ്രവർത്തിക്കണമെന്നാണ് ഭരണഘടന വിഭാവനം ചെയ്യുന്നതു.



#  കേരളം—ഒരു പ്രശ്നസംസ്ഥാനം. 

ഡോ: കെ. ബി. മേനോൻ (എം. പി.)

കേരളം ഒരു പ്രശ്നസംസ്ഥാനമാണെന്നു പലപ്പോഴും പറഞ്ഞു കേൾക്കാറുണ്ട്. ഭീമാകാരങ്ങളായ പ്രവിശ്യകളും കൊള്ളുന്ന ഒരു സംയോജിത രാഷ്ട്ര (Federation) ത്തിലെ ഏതു ചെറിയ സംസ്ഥാനവും പ്രശ്നാത്മകമാവാതെ തരമില്ല. രാഷ്ട്രീയമായി അതിനുള്ള അവശതകൾ നിരവധിയാണ്. ജനസംഖ്യയിലുള്ള ഐകരൂപ്യത്തെ അടിസ്ഥാനമാക്കിയാണ് പാർലിമെൻറ് നിയോജകമണ്ഡലങ്ങളുടെ അതിർത്തി നിർണ്ണയിക്കപ്പെടുന്നതെന്നതുകൊണ്ടു സംസ്ഥാനങ്ങളുടെ വലിപ്പത്തിലുള്ള വ്യതിരിക്തത അവയുടെ പാർലിമെൻറിലുള്ള പ്രാതിനിദ്ധ്യത്തിൽ യാതൊരു സമത്വവുമില്ലാതാക്കുന്നു. ഉത്തരപ്രദേശത്തെപ്പോലുള്ള ഒരു വലിയ സംസ്ഥാനത്തിനു പാർലിമെൻറിൽ തൊണ്ണൂറോളം മെമ്പർമാരുടെ പ്രാതിനിദ്ധ്യമുള്ളപ്പോൾ കേരളത്തെ പ്രതിനിധീകരിക്കാനവിടെയുള്ളതു വെറും പതിനെട്ടംഗങ്ങളാണ്. ജനാധിപത്യത്തിൽ കാര്യങ്ങൾ തീരുമാനിക്കുന്നതു കൈകളുടെ എണ്ണം നോക്കിയത്രെ. അഞ്ഞൂറിൽ പരം അംഗങ്ങളുള്ള ഒരു സഭയിൽ പതിനെട്ടു വോട്ടുകൾ മാത്രമുള്ള കേരളത്തെപ്പോലുള്ള ഒരു ചെറു സംസ്ഥാനത്തിൻെറ ശബ്ദം ദുർബ്ബലവും നിഷ്ഫലവുമായിരിക്കുക സ്വാഭാവികമാണ്. ഒരു വലിയ ഏകീകൃതരാഷ്ട്ര (Union) ത്തിലെ ചെറിയ സംസ്ഥാനങ്ങളിലെ ജനങ്ങളെ സംബന്ധിച്ചേടത്തോളം ആശാമാർഗ്ഗം പരിമിതമാണെന്നു ചരിത്രം തെളിയിക്കുന്നു. ഐക്യ രാഷ്ട്രങ്ങളുടെ ചരിത്രത്തിൽ അല്പഘടകങ്ങളായ ന്യൂ ഇംഗ്ലണ്ടുസ്റ്റേറ്റുകൾ വഹിച്ചപങ്കു് എന്തായിരുന്നുവെന്നതു ആലോചനക്കു വക നൽകുന്നുണ്ട്. ഇത്തരം പ്രതിബന്ധങ്ങളെ അതിജീവിക്കുന്നതിനു ഭാഷാപരമായ വിഭജനത്തിൽ നിന്നുള്ള സത്വരമായ തിരിച്ചു പോക്കു് നിർദ്ദേശിക്കുവാൻ രാജ്യത്തിൻെറ നാടിമിടിപ്പറിയുന്ന വിവേകശാലികളായ ഒരൊററ രാഷ്ട്രീയപ്രവർത്തകനും ഇന്ത്യയിലില്ല. കാര്യങ്ങൾ യഥാവിധി വിടുകയെന്നതും രാജ്യതന്ത്രജ്ഞതയല്ല. ഈ തുലാമാലകൾ തരണം ചെയ്യുന്നതിനു ഒരു ദീർഘകാലലക്ഷ്യംവെച്ചുകൊണ്ടു സംസ്ഥാനങ്ങൾ മേഖലാ അടിസ്ഥാനത്തിൽ പുന: സംഘടിപ്പിക്കണമെന്നതു ഒട്ടും അകാലപക്വമായ ഒരഭിപ്രായമാണെന്നു പറഞ്ഞുകൂടാ.

ഘടകസംസ്ഥാനങ്ങൾ ഓരോന്നും സ്വന്തം വ്യക്തിത്വവും ആസ്തിത്വവും സ്വാതന്ത്ര്യവും നിലനിർത്തിക്കൊണ്ടുള്ള കേവലമായ ഒരു പുന:സംഘടനയല്ല ഇവിടെ ഉദ്ദേശിക്കുന്നതു. ഒരു പ്രത്യേക മേഖലയിലുള്ള സംസ്ഥാനങ്ങൾ പരസ്പരം വിലിയിച്ചു രാഷ്ട്രീയമായ ഏകീഭാവം കൈക്കൊള്ളേണ്ടതുണ്ട്. ഭാഷയെ ചൊല്ലിയും മററുമുള്ള കഴപ്പങ്ങൾക്ക മേഖലാ അടിസ്ഥാനത്തിലുള്ള ഈ പുന:സംഘടന ഒരു നല്ലമററമരുന്നായിരിക്കും. ഭാഷാഭ്രാന്തിന്റെ ഭീകരമായ പ്രദർശനം ഈയിടെ ആസ്സാമിൽ നാം കാണുകയുണ്ടായി. മററ സംസ്ഥാനങ്ങളിലേക്കും ഈ ഭ്രാന്ത് വ്യാപിക്കുന്നതിന്റെ ലക്ഷണങ്ങളുണ്ട്. മൈസൂരിലതു തലപൊക്കിയതായി സമീപകാലത്തെ ചില റിപ്പോർട്ടുകൾ സൂചിപ്പിക്കുന്നു. തെക്കൻ കർണ്ണാടക അതിർത്തിയിലെ രണ്ടായിരം കേരളീയ കുടുംബങ്ങളെ ബഹിഷ്കരിക്കാൻ ശ്രമിക്കുന്നു എന്നു അവിടുത്തെ ഗവമേർമെണ്ടിന്റെ പേരിൽ ഒരു ദൂഷ്യാരോപണം ഉണ്ടായിരിക്കുകയാണ്.

രാഷ്ട്രീയാസ്ഥിരത ഒരു ചെറ പ്രവിശ്യയുടെ ഉടപ്പിറപ്പത്രെ. അവിടെ

രാഷ്ട്രീയം താരതമ്യേന വൈയക്തിക വും വൈകാരികവുമായിരിക്കും. രാഷ്ട്രീയം, നവാഗന്തുകരായ ഒരുപിടി ആളുകളുടെ വിനോദം മാത്രമായിട്ടുള്ള രാഷ്ട്രീയമായി പിന്നണിയിലുള്ള നമ്മുടേതുപോലുള്ള ഒരു രാഷ്ട്രത്തിൽ രാഷ്ട്രീയ സമരോപായങ്ങൾ അസ്ഥിരതയിൽ ചെന്നു മുട്ടുക അസ്വാഭാവികമല്ല. കേരളത്തിൽ കഴിഞ്ഞ പതിമൂന്നു വർഷത്തിനകം എട്ടു മന്ത്രിസഭകൾ തകരുകയുണ്ടായി. ഒറീസ്സ ഇതിന്നു മറെറാരുദാഹരണമാണ്.

ഒരു ചെറുപ്രവിശ്യ തീവ്രതരങ്ങളായ വേറെയുമനേകം ആഭ്യന്തരപ്രശ്നങ്ങളെ ഉയർത്തിക്കൊണ്ടുവരുന്നു. ജനസാന്ദ്രത അതിലൊന്നാണ്. തൊഴിലില്ലായ്മയാണ് മറെറാന്നു. കേരളത്തിലെ ജനസംഖ്യ 150ലക്ഷമാണെന്നു കണക്കാക്കപ്പെട്ടിരിക്കുന്നു. ജനസംഖ്യയിൽ പതിനൊന്നു് തൊഴിലില്ലാത്തവരാണെന്നും അതിലിരട്ടിയാളുകൾക്കു പേരിന്നുമാത്രമെ തൊഴിലുള്ളുവെന്നും മററു ചില കണക്കുകൾ കൊണ്ടു കാണുന്നു. വലിപ്പം, ജനസംഖ്യ, തൊഴിൽ, വിഭവങ്ങൾ ഇവയെല്ലാം തമ്മിൽ അടുത്ത ബന്ധമുണ്ട്. അജ്ഞാതവും, ചൂഷണംചെയ്യപ്പെട്ടിട്ടില്ലാത്തതുമായ വിഭവങ്ങളോടുകൂടിയ ഒരു വികസിത രാഷ്ട്രത്തിൽ കട്ടതാ കുടുംബാസൂത്രണം വഴി ജനപ്പെരുപ്പം തടയുന്നതു ദീർഘകാലാടിസ്ഥാനത്തിൽ നോക്കുമ്പോൾ വളരെയൊന്നും അഭിലഷണീയമല്ല. തൊഴിൽ സാഹചര്യവും ജനസംഖ്യയും തമ്മിൽ ശരിക്കും ക്രമനിലപ്പെടുത്താൻ കഴിയലാണ് ജനസംഖ്യയുടെ കാര്യത്തിൽ ഏററവും ആശാസ്യമായ നിലപാട്. പുതിയ വിഭവങ്ങൾ കണ്ടെത്തുകയും ശാസ്ത്രവും സാങ്കേതികജ്ഞാനവും അഭിവൃദ്ധിപ്പെടുന്നതിനൊത്തു ഈ അനുപാതത്തിൽ മാററമുണ്ടാകാം. പുരോഗമനോന്മുഖമായ ഒരു തിരിച്ചടിയായനുഭവപ്പെട്ടു കൂടായ്കയല്ല. ജനനനിയന്ത്രണത്തെ കുറിച്ചു സംസാരിക്കുന്നത് അതുകൊണ്ടു വളരെയധികം സൂക്ഷിച്ചു വേണം. വിഭവങ്ങളുടെ ചൂഷണത്തിലും ശരിയായ ഉപയോഗത്തിലും കൂടുതൽ ഊന്നുക എന്നതാണ് ഏററവും ആരോഗ്യകരമായ സമീപനം.

സംയോജനത്തിന്നു പിന്നിലുള്ള ശക്തിയായ വൈകാരികാഭിനിവേശന്നത്തിള്ള അല്പപരിമാണതക്കു വിഭാഗികമായ ഉത്തരവാദിത്വമേയുള്ളു. വിപുലവും സങ്കീർണ്ണവുമായ ഈ സാങ്കേതിക പ്രശ്നം ഒരു പ്രത്യേകലേഖനത്തിന്നുതന്നെ വക നൽകുന്നുണ്ട്.

#  കേരളത്തിലെ ഗ്രന്ഥശാലാപ്രസ്ഥാനം. 

പി. എൻ. പണിക്കർ.

കാസർക്കോട്ട്മുതൽ പാറശ്ശാലവരെ മൂവ്വായിരത്തോളം ഗ്രാമങ്ങളിലായി മൂവ്വായിരത്തോളം ഗ്രന്ഥശാലകൾ നടന്നുവരുന്നുണ്ട്. അതിൽ ഭൂരിപക്ഷം വായനശാലകളും ഭംഗിയായി പ്രവർത്തിക്കുന്നുവെന്നുപറയുവാൻ നിവ്വാഹമില്ലെങ്കിലും സാമാന്യമായി ചെറിയരൂപത്തിലെങ്കിലും അവയിൽ പലതും പ്രവർത്തിക്കുന്നുണ്ടെന്നുള്ളത് ഒരു യഥാർത്ഥ വസ്തുതയാണ്.

ഒരു ലൈബ്രറി കാര്യക്ഷമമായി പ്രവർത്തിക്കണമെങ്കിൽ സാമ്പത്തിക സഹായവും പ്രവർത്തകരുടെ അത്യുത്സാഹവും പൊതുജനസഹകരണവും വേണ്ടുവോളം ആവശ്യമാണ്. സർവ്വോപരി ഗവർമ്മെണ്ട് സഹായം ഒഴിച്ചുകൂടാൻ പാടില്ലാത്തതുമാണ്. ഓരോ ഗ്രാമത്തിലുമുള്ള ഏതാനും പ്രവർത്തകരുടെ ആവേശത്തിന്റെ ഫലമായി ഗ്രന്ഥശാലകൾ ആരംഭിക്കയായി. കുറെകാലത്തെ പ്രവർത്തനത്തിന്നുശേഷം വേണ്ട പ്രോത്സാഹനം ലഭിക്കാതെ പ്രവർത്തകർ നിരാശരാകുകയും തന്മൂലം വായനശാല അടച്ചുപൂട്ടാൻ നിർബ്ബന്ധിതരാകുന്ന പരിതസ്ഥിതി വന്നുചേരുകയുമാണ് കണ്ടുവന്നിരുന്നതു. എന്നാൽ കേരളത്തിൽ ഗ്രന്ഥശാലകളുടേതായ ഒരു സംഘടനയുടെ ആവിർഭാവത്തിന്നുശേഷം വായനശാലകളുടെ അല്പായുസ്സിന്നു ഒരു മാററം വന്നിട്ടുണ്ടെന്നുള്ളതിന്നു ധാരാളം തെളിവുകളുണ്ട്. ഗ്രന്ഥശാലാസംഘത്തിന്റെ ശ്രമഫലമായി ഗവൺമെൻറിൽനിന്നുമുള്ള സഹായധനം അവ തുച്ഛമാണെങ്കിൽതന്നെയും, വായനശാലകൾക്കു ലഭിക്കുന്നതിന്നു സാധിക്കുന്നുണ്ട്. അതോടുകൂടി പ്രവർത്തകന്മാരുടെയിടയിൽ ഒരുണർവ്വും ഉത്സാഹവും കണ്ടുവരുന്നുമുണ്ട്. ഓരോ വായനശാലക്കുംവേണ്ടിയും പ്രവർത്തിക്കാൻ കുറെ സാമൂഹ്യപ്രവർത്തകരെ ലഭിക്കുന്നുണ്ടെന്നുള്ളതു ഒരു വലിയ നേട്ടംതന്നെയാണ്. പ്രവർത്തകരുടെ സ്വഭാവസംസ്കരണത്തിന്നും പൌരബോധപരിശീലനത്തിന്നും ഈ രംഗം വളരെയധികം സഹായകരമാകുന്നുമുണ്ട്. ജനങ്ങളുമായി സഹകരിക്കാനും ജനങ്ങളെ വായിപ്പിക്കുവാനും ഉള്ള ഉത്സാഹം പ്രവർത്തകരിൽ കണ്ടുവരുന്നു. പരപ്രേരണകൂടാതെയും പ്രതിഫലം കൂടാതെയുമുള്ള പ്രവർത്തനത്തിന്നു പ്രത്യേകമായ ശക്തിയും കഴിവും ആർജ്ജിക്കാൻ കഴിയുന്നതാണ്. അങ്ങിനെ ഗ്രന്ഥശാലാപ്രവർത്തനത്തിൽകൂടി ഓരോ ഗ്രാമത്തിലും ത്യാഗസന്നദ്ധരായ സാമൂഹ്യപ്രവർത്തകരെ വാർത്തെടുക്കാൻ കഴിയുന്നു. ടി പ്രവർത്തകരുടെ ശ്രമഫലമായി ഗ്രന്ഥശാലകളും അഭിവൃദ്ധി പ്രാപിക്കുന്നു.

പുസ്തകങ്ങൾ വീടുതോറും എത്തിച്ചുകൊടുത്തും ഉത്തമഗ്രന്ഥങ്ങളെക്കുറിച്ചു ചർച്ചകൾ നടത്തിയും ആളുകളിൽ പുസ്തകപാരായണത്തിന്നു അഭിരുചി ഉണ്ടാക്കാവുന്നതാണ്. ക്ലാസിക്കലായിട്ടുള്ള പുസ്തകങ്ങൾ വായിപ്പിക്കാൻ പ്രേരിപ്പിക്കേണ്ടതാണ്. നല്ല നോവലുകളും മററും ഒരുമിച്ചുകൂടിയിരുന്നു വായിച്ചു കേൾപ്പിക്കുന്നതുകൊണ്ടും ആളുകൾക്കു വായനയിൽ ഒരു താല്പര്യം ഉണ്ടാക്കുവാൻ കഴിയും.

പദ്യങ്ങളും കവിതകളും ഇമ്പമായി ചൊല്ലി കേൾപ്പിച്ച് അവ പഠിക്കുന്നതിനുള്ള താല്പര്യവും ഉണ്ടാക്കാവുന്നതാണ്. പുസ്തകപാരായണത്തിൽ അഭിരുചി ഉണ്ടായിക്കഴിഞ്ഞാൽ ഉത്തമഗ്രന്ഥങ്ങൾ തന്നത്താൻ വായിക്കാൻ ആളുകൾ സന്നദ്ധരാവുകതന്നെ ചെയ്യും. വായനയുടെ പ്രാരംഭകാലത്തിൽ നോവലുകളും ചെറുകഥകളും വായിക്കാൻ താല്പര്യപ്പെടുന്നതുകൊണ്ടു നിരാശപ്പെടാതെ ചീത്തപുസ്തകങ്ങൾ വായിക്കുന്നുവെന്നു ഭയപ്പെടാതെ വായന നിർവിഘ്നം തുടരാൻ അവസരം ഉണ്ടാക്കിയാൽ ഉത്തമങ്ങളായ ഗ്രന്ഥങ്ങൾതന്നെ വായിക്കുമെന്നുള്ളതിൽ പക്ഷാന്തരമില്ല. വായന ഒരു ശീലമാക്കി മാററുകയാണ് ആദ്യമായി വേണ്ടതു.



നമ്മുടെ പ്രധാനമന്ത്രി അടുത്തകാലത്തു പ്രസ്താവിച്ചതു ഭാരതീയർ പുസ്തകപാരായണത്തിൽ വളരെയധികം പിന്നിലാണെന്നാണ്. കേരളത്തെ സംബന്ധിച്ചേടത്തോളം ആ നിഗമനം വളരെ ശരിയായിട്ടുള്ളതുമാണ്. ഇന്നു പുസ്തകപാരായണത്തിനു അല്പമായ ചലനമെങ്കിലും ഈ രാജ്യത്ത് ഉണ്ടാക്കികൊണ്ടിരിക്കുന്നതു ഈ നാട്ടിലെ ചെറു ചെറുവായനശാലകളാണ്. ഗ്രന്ഥശാലാസംഘത്തിന്റെ ഉദയത്തിനുമുമ്പു തിരുവിതാംകൂർ—കൊച്ചി വിഭാഗങ്ങളിൽ സർക്കാർ ഗ്രാമീണ വായനശാലകൾ നടന്നുവന്നിരുന്നു. അവയുടെ ചുമതല സർക്കാർ ലവലിൽ പോയതുകൊണ്ടു അതു ജനങ്ങൾ വേണ്ടപോലെ ഉപയോഗിച്ചില്ലെന്നുള്ളതു ഏവർക്കും അറിയാവുന്ന പരമാർത്ഥമാണ്. ഗ്രന്ഥശാലാ പ്രസ്ഥാനം ജനകീയാടിസ്ഥാനത്തിൽ സംഘടിപ്പിച്ചതിനു ശേഷമാണ് അതിനെന്തെങ്കിലും ഒരുണർവ്വും താല്പര്യവും ജനങ്ങളിൽ വരുത്തുവാൻസാധിച്ചിട്ടുള്ളത്. അതിനാൽ കേരളത്തിലെ അനുഭവം വെച്ചുകൊണ്ടു നോക്കുകയാണെങ്കിൽ ഗ്രന്ഥശാലാപ്രസ്ഥാനം ജനകീയാടിസ്ഥാനത്തിൽതന്നെ നടത്തുകയാണ് പ്രയോജനകരമെന്നു വ്യക്തമാവുന്നുണ്ടു. അതിലേക്ക് ഗവൺമെണ്ടിൽനിന്നും ഉചിതമായ സഹായ സഹകരണങ്ങൾ നിർലോഭം നൽകേണ്ടതുമാണ്.

വിദ്യാഭ്യാസത്തിന്റെ ഒരു ഭാഗമാണു വായനശാലകൾ. വിദ്യാലയങ്ങളിൽ നിന്നും ലഭിക്കുന്ന വിജ്ഞാനത്തിനു ഒരു പരിധിയുണ്ടു. അല്പവിദ്യാഭ്യാസം ലഭിച്ചവർ നിരക്ഷരതയിലേക്ക് വഴുതിപ്പോകാതിരിക്കേണ്ടതും രാഷ്ട്രത്തിന്റെ ആവശ്യമാണ്. വിദ്യാലയങ്ങളിലെ വിദ്യാഭ്യാസത്തിനു ഒരു വയഃപരിധിയുണ്ടു. അതു കഴിഞ്ഞാൽ ജനങ്ങളുടെ വിജ്ഞാനത്തേയും സാക്ഷരതാപാടവവും നിലനിർത്തുന്നതും വികസിപ്പിക്കുന്നതും വായനശാലകളാണ്. ജനാധിപത്യവ്യവസ്ഥിതിയിൽ വായനശാലകൾക്കുള്ള സ്ഥാനം അദ്വിതീയമാണെന്നു പരക്കെ സമ്മതിക്കപ്പെട്ടിട്ടുള്ള ഒരു പരമാർത്ഥമാണ്. ആ സ്ഥിതിക്ക് ആ വായനശാലകളെ പ്രോത്സാഹിപ്പിക്കാനും അതിന്റെ പ്രവർത്തനത്തിൽവേണ്ട സഹകരണം ഗവൺമെണ്ടിനുള്ള ചുമതല അതിരററതാണ്. വിദ്യാഭ്യാസത്തിനു വേണ്ടി ഗവൺമെൻറ് ചിലവുചെയ്യുന്നതിന്റെ ഒരു ചെറിയശതമാനമെങ്കിലും വായനശാലകളുടെ വികസനത്തിനു ചിലവ് ചെയ്യേണ്ടതാണ്.

ലൈബ്രറി പ്രസ്ഥാനത്തിനു കേരളാടിസ്ഥാനത്തിൽ ഒരു നിയമം അത്യാവശ്യ



സ: എസ്സ്. കൃഷ്ണപ്പിള്ള,
പ്രസിഡണ്ട്,
പത്തനാപുരംതാലൂക്ക കി. പ



സ: എം. ഷംസുഡീൻ,
സിക്രട്ടരി,
പത്തനാപുരം താ കി. പ.

# കൊല്ലം ജില്ലയിൽ



സ: എം. തങ്കപ്പൻനായർ
പ്രസിഡണ്ട്,
കൊട്ടാരക്കരതാലൂക്ക കി. പ



സ: ആർ. സുകുമാരപിള്ള
സിക്രട്ടരി,
കൊട്ടാരക്കരതാലൂക്ക കി.പ.

മായിരിക്കയാണ്. മലബാർഭാഗത്ത് ഇന്നൊരു നിയമം നിലവിലുണ്ട്. മദ്രാസ് ആക്ടിന്റെ ഭാഗമാണതു. ആ നിയമംകൊണ്ടു അവിടുള്ള ഗ്രാമീണവായനശാലകൾക്കു ശരിയായ പ്രയോജനമൊന്നും ലഭിച്ചിട്ടില്ലായെന്നു കാണാം. ജനങ്ങളുടെ സഹകരണംകൊണ്ടും പ്രവർത്തകരുടെ ശ്രമംകൊണ്ടും വളർന്നുവരുന്ന വായനശാലകൾക്കു നിയമംകൊണ്ടു പ്രയോജനമൊന്നും ഉണ്ടാകുന്നില്ല എങ്കിൽ ആ നിയമം നിലനില്ക്കാൻ അർഹതയില്ലാത്തതാണ്. ജനകീയാടിസ്ഥാനത്തിൽ രൂപംകൊണ്ടു വളർന്നുവരുന്ന വായനശാലകളുടെ ജനകീയസ്വഭാവത്തെ നിലനിർത്തിക്കൊണ്ടുള്ള ഒരു ലൈബ്രറി നിയമമാണ് ഇന്നു കേരളത്തിന്നു ആവശ്യമായിട്ടുള്ളത്. അത്തരമൊരു നിയമനിർമ്മാണത്തിന്നു ഗവർമ്മെൻറ് മുതിരുമെന്നു പ്രതീക്ഷിക്കാം.

ജനാധിപത്യാടിസ്ഥാനത്തിലുള്ള ഒരു രാഷ്ട്രത്തിന്റെ സാമ്പത്തികഭദ്രതയും പ്രവർത്തനനിരതരായ സാമൂഹ്യപ്രവർത്തകർ അമൂല്യമായ ഒരു സമ്പത്താണ്. അത്തരത്തിലുള്ള സാമൂഹ്യപ്രവർത്തകരെ കണ്ടെത്താനും അവരെ വാർത്തെടുക്കാനും കഴിവുള്ള പ്രസ്ഥാനമായി ഗ്രന്ഥശാലാപ്രസ്ഥാനം ഇന്നു വിജയിക്കുകയാണ്.

സാമൂഹ്യരംഗത്തിലേക്ക് കൂടുതൽ കൂടുതൽ പ്രവർത്തകരെ ആവാഹനംചെയ്യുന്നതു നാം നിത്യവും കേൾക്കുന്നുണ്ടു നമ്മുടെ ഭരണാധിപന്മാർ അതേ ആഹ്വാനം മുഴക്കിക്കൊണ്ടിരിക്കയാണ്.

നിർഭാഗ്യമെന്നുപറയട്ടെ, കേരളത്തെ സംബന്ധിച്ചേടത്തോളം ലൈബ്രറിപ്രസ്ഥാനത്തിൽ സന്നദ്ധസേവനം നടത്താൻ പ്രവർത്തകർ അരയും തലയും മുറുക്കി തയ്യാറാകുമ്പോൾ അവരെ സ്വീകരിക്കാനോ അവരുടെ സേവനത്തെ ആദരിക്കാനോ അവരെ പ്രോത്സാഹിപ്പിക്കാനോ തയ്യാറാകാത്ത ഒരു സാഹചര്യമാണ് കാണപ്പെട്ടുവരുന്നതു.

പ്രവർത്തകരുടെ ആവേശത്തെയും സന്നദ്ധതയെയും കണക്കിലെടുത്തു അതിന്നു അനുകൂലമായ ഒരു സാഹചര്യമാണ് ഗവർമ്മെണ്ട് സൃഷ്ടിക്കേണ്ടതു.

കേരളത്തിലെ 3000ത്തോളം ഗ്രന്ഥശാലകളെ സംഘടിപ്പിച്ചു, വിഭാഗീയമോ കക്ഷിപരമോ ആയ വേർതിരിവുകളൊന്നും കൂടാതെ ഇന്നു കേരളഗ്രന്ഥശാലാസംഘം പ്രവർത്തിച്ചുവരികയാണ്. ഇതിന്റെ പ്രവർത്തനത്തിന്നു ഗവർമ്മെൻറ് കൂടുതൽ സഹകരണം നല്കുമെങ്കിൽ ഇതരസംസ്ഥാനങ്ങൾക്കെല്ലാം ഒരു മാതൃകയെന്നോണം ഈ പ്രസ്ഥാനം വിജയിക്കുമെന്നതിൽ പക്ഷാന്തരമില്ല.



# ചീനക്കാററ നന്മദ്യേടക്കും.

മങ്ങലാട്ട് രാഘവൻ.

വീരഭാരതഭ്രസുതർ കാടൻ-
ചീനക്കാരനുകീഴ്‌വഴങ്ങില്ല!...

വഞ്ചശീലത്തിൻ മൂടുപടത്താൽ
വഞ്ചനയെ മറച്ചുവെച്ചിട്ട
ഹിന്ദീ ചീനി ഹാ ഭായിഭായെന്നു
മന്ത്രിക്കുന്നതിരക്കി (ലെന്തോ താൻ!)
മഞ്ഞക്കാട്ടാളർ ഭാരതഭ്രവെ
പിന്നിൽനിന്നും ചതിക്കുത്തുകത്തി!
ഉള്ളിൽ കത്തിയായ്‌വന്നൊരുചീന-
ക്കൊള്ളക്കാരാ നിന്നയ്ക്കുതെററിപ്പോയ്!
മോഹിക്കേണ്ടൊരുനാളു മീ നാട്ടിൻ
മീതെനിൻെറയച്ചെങ്കൊടിനാട്ടാൻ!
ജീവരക്തമൊഴുക്കിയീ ഞങ്ങൾ
ഭാരതാംബതൻ സ്വാതന്ത്ര്യം കാക്കും!
നേരെവന്നെതിർത്തങ്കിലോ നിന്നെ
ചീരപോലെ പിഴുതെറിഞ്ഞെന്നെ!

ക്രൂരം കൊച്ചു തിബത്തിനെ
കൊന്നു
ചോരമോന്തിയ ചീനപ്പഹയാ,
പഞ്ചൻലാമമാരുണ്ട നിണക്കി-
ങ്ങിന്ത്യയിങ്കലുമെന്നുനിനച്ചോ

ഇച്ഛതിക്കു തുനിഞ്ഞു നീ? നിന്നെ
തച്ചുതള്ളിക്കും, സംശയം വേണ്ടാ!
രണ്ടുനാളിൻെറതാമസം മാത്രം
കണ്ടുകൊള്ളു നീ ഞങ്ങൾ തൻ
വീര്യം!

ചീനച്ചെമ്പട, മററു ചുകപ്പൻ
സേനയൊക്കെയുമൊന്നിച്ചാൽപോലും
പൊന്നുഗാന്ധിജി വന്നു പിറന്ന
പുണ്യനാടിതു കീഴ്‌വഴങ്ങില്ല!

വിണ്ടേനാട്ടിനെയൊററിക്കൊടുത്ത
പണ്ടാരങ്ങളെ ഞങ്ങൾക്കറിയാം!
* "മാക്സ്‌വെൽ"ശിഷ്യരായ്‌വാണവരിന്നു
* "മാവോ"ഭക്തരാ,യത്ഭുതമില്ല!
ഭാരതാംബയെ വഞ്ചിച്ചുവാഴും
ചാരവർഗ്ഗമേ, തെററി നിങ്ങൾക്കും!
ഓർക്കുക, ഭാരതരക്തമദമ്യം!
ഓർക്കുക, നിർഭീതർ ഭാരതപുത്രർ!
കെട്ടുകെട്ടി ഹാ ബ്രിട്ടനിച്ചീന-
ക്കാട്ടുകള്ളന്മാരെന്തുകാണിക്കാൻ!
ഘോഷേ, നമ്പൂരി, ഗോപാലകേട്ടോ
ഘോഷം ക്രൂട്ടേണ്ട ചീനക്കുവേണ്ടി!
ചീനക്രൂരരെ ഞങ്ങളോടിക്കും



# ഫ്രഞ്ചുവാഴ്ചയെ വെല്ലുവിളിച്ച മയ്യഴിയിലെ വിപ്ലവകാരി.



കെ.

കാലമെത്താതെ മരിക്കുമോ? മരണത്തെ മാടി വിളിക്കുമോ? ഈ ചോദ്യങ്ങൾക്കുത്തരമാണ് 1958 മാർച്ച് 23ാം തിയ്യതി ഞായറാഴ്ചരാത്രി ദിവംഗതനായ സ:പി. കെ. ഉസ്മാൻ. ചോററുപട്ടാളക്കാരായ് ഗുണ്ടകൾ വേട്ടയാടിയിരുന്നില്ലെങ്കിൽ മുപ്പത്തിനാലാമത്തെ വയസ്സിൽ-കാലമെത്താതെ—സ: ഉസ്മാൻ മരണം കൈവരിക്കുമായിരുന്നില്ല. തല്ലുകൊണ്ടെല്ലൊടിയുംതോറും, ചവിട്ടേററ ശരീരമാകെ ചതയുംതോറും രാഷ്ട്രപതാക മാറിൽ ചേർത്തുപിടിച്ചുകൊണ്ടു "ഫ്രഞ്ചുകാർ ഇന്ത്യവിട്ടുപോകണ"മെന്നു ആ ധീരനായ വിപ്ലവകാരി സധൈര്യം വിളിച്ചുപറഞ്ഞപ്പോൾ അതിന്റെ പ്രതിദ്ധ്വനി മാഹിയിലാകെ അലയടിച്ചിരുന്നു. ഡൽഹിയിലെ ചെങ്കോട്ടയിൽക്കൂടി ഭാരതനാട്ടിന്റെ സന്ദേശം ഗഗനാന്തരത്തിലുയർത്തുന്ന നമ്മുടെ രാഷ്ട്രപതാകയുടെ മാനം കാക്കാൻ സ: ഉസ്മാൻ തന്റെ ശരീരത്തിലെ അവസാനത്തെ തുള്ളി രക്തം പോലും മയ്യഴിയുടെ വിരിമാറിലർപ്പിച്ചിരിക്കുകയാണ്.

ചീനച്ചാരരോടൊപ്പം താൻവേഗം!
വീരഭാരത ഭ്രസ്വതർ കാടൻ-
ചീനക്കാരനു കീഴ്‌വഴങ്ങില്ല!

* ആഗസ്റ്റ് വിപ്ലവകാലത്ത് ഇന്ത്യാ ഗവമ്മേണ്ടിന്റെ ഹോം മെമ്പറായിരുന്ന സർ റജിനാൾഡ് മാക്സ്‌വെല്ലിന്റെ ശിഷ്യത്വം സ്വീകരിച്ച കമ്യൂണിസ്റ്റുഞ്ചാംപത്തി സമരത്തെ ഒററിക്കൊടുത്ത കഥ ഓർമ്മിക്കുക.

* മാവോ: കമ്യൂണിസ്റ്റുഞ്ചാംപത്തിയുടെ ചൈനീസ്" ദൈവം.

1954 ഏപ്രിൽ 9ാംനു- ഫ്രഞ്ച് സാമ്രാജ്യത്വത്തിന്റെ മയ്യഴിയിലുള്ള പട്ടാളക്കോട്ടയിൽ ചാടിച്ചെന്നു ഫ്രഞ്ചുവാഴ്ചയോട് "ക്വിററ്ഇന്ത്യ" സമരം നടത്തിയ ഉസ്മാനെയാണ് നാമിവിടെ സ്മരിക്കുന്നതു. മയ്യഴിക്കകത്തുനിന്നു ഫ്രഞ്ചുപടയോട് നേരിട്ടു പരസ്യമായി വിമോചനസമരം നടത്തുമെന്നു ഫ്രഞ്ചുകാർപോലും അന്നു പ്രതീക്ഷിച്ചിരുന്നില്ല. അന്നു നാട്ടുകാർക്കിടയിൽ പോലും അചിന്ത്യമായ

ഒരു സംഭവമായിരുന്നു. ഫ്രഞ്ചുകാരന്റെ പാദസേവകൊണ്ടു വയർപോററുന്ന ചില ക്രൂരൻ തെമ്മാടികൾ ഉസ്മാനെ ചാടിപ്പിടിച്ചു. പട്ടാളക്കാർ നിലത്തിട്ടു ചവിട്ടി.

വാൻകൊണ്ടിരിക്കുന്ന ചോരയുമായി ഉസ്മാനെ പോലീസ് മൂർഖന്മാർ സ്റ്റേഷനിൽ വലിച്ചുകൊണ്ടുപോയി. കസേലയിലിരിക്കുന്ന ധിക്കാരത്തിന്റെ കഴലുതുന്ന—പോലീസ്മേധാവി രൂക്ഷമായൊന്നുനോക്കി. കയ്യിലെ പതാക ചുട്ടുകളയാൻ ഉസ്മാനോടാജ്ഞാപിച്ചു. ഭഗത് സിങ്ങിനെപോലുള്ള ധീരരക്തസാക്ഷികളെ കഴുമരത്തിനു സംഭാവന ചെയ്തിട്ടാണുഭാരതം ആ കൊടി നേടിയതെന്നു ആ മനുഷ്യാധമനുണ്ടോ മനസ്സിലാകുന്നു! സുഭാഷിനെപ്പോലുള്ള വീരന്മാരുടെ ആത്മചൈതന്യത്തിൽനിന്നാണ് ആ കൊടി നെയ്തെടുത്തതെന്നു അവനെന്തറിഞ്ഞു!! ജയപ്രകാശിനെപ്പോലുള്ള വിപ്ലവകാരികളുടെ തീവ്രയാതനകളാണ് ആ പതാകയുടെ പിന്നിലുള്ള ചരിത്രമെന്നു അവനറിഞ്ഞില്ല!!! ആജ്ഞ കേൾക്കാൻ തയ്യാറില്ലെന്നു കണ്ടപ്പോൾ കസാലമേലിരുന്ന ഭീകരൻ നമ്മുടെ സഖാവിനെ ബോധരഹിതനാകുന്നതുവരെ ചവിട്ടിച്ചതച്ചു. വിശ്വമാകെകോപിച്ചാലും സമരസംശാന്തിയുടെ ഗീത പാടുന്ന ഗാന്ധിജിയിൽനിന്നാണ് സ: ഉസ്മാൻ ത്യാഗത്തിന്റെ പാഠം പഠിച്ചതു. മർദ്ദനത്തിന്റെ തീക്കുഴിയിൽനിന്നും സങ്കോചമില്ലാതെ തന്റെ സിദ്ധാന്തത്തിൽ അടിയുറച്ചുനിന്ന ജയപ്രകാശിന്റെ സോഷ്യലിസ്റ്റ് ക്ലാസിൽനിന്നാണ് ആ വിപ്ലവകാരി സേവനം പഠിച്ചതും.



സ:- പി. കെ. ഉസ്മാൻ

1958 മാർച്ച് 25-ാംനു വിതരണം ചെയ്ത "മാതൃഭൂമി" പത്രത്തിന്റെ ഏററവും പ്രധാനമായ പേജിൽ പി. കെ. ഉസ്മാൻ അന്തരിച്ച വാർത്ത പ്രസിദ്ധപ്പെടുത്തുകയുണ്ടായി.

1948ൽ ഫ്രഞ്ചു ഭരണത്തെ ഒരാഴ്ചകാലത്തേക്കുനിലപ്പിച്ചതിനു അഞ്ചുകൊല്ലം കഠിനതടവിനു ശിക്ഷിക്കപ്പെട്ടിരുന്ന അതേ ഉസ്മാൻ തന്നെയായിരുന്നു 1954ൽ മയ്യഴിയെ സ്വാതന്ത്ര്യത്തിലേക്ക് നയിച്ച അവസാനത്തെ സമരം ഉൽഘാടനം ചെയ്തതെന്നു പത്രം അദ്ദേഹത്തെ പരിചയപ്പെടുത്തി. മർദ്ദനമേററ മുള്ളുകെട്ടിനു കേടുപററിയതുനിമിത്തം ചികിത്സക്കുവേണ്ടി അദ്ദേഹത്തെ വെല്ലൂരിലേക്ക് കൊണ്ടുപോയി. ആറുമാസത്തിനു ശേഷം അവിടെ വെച്ചു ദിവംഗതനായ ഉസ്മാന്റെ മൃതദേഹം കാർമാർഗ്ഗം മയ്യഴിയിലേക്ക് കൊണ്ടുവന്നു. വിവിധകക്ഷി

കളിൽ പെട്ട നേതാക്കന്മാരും ആൾക്കാരും സംസ്കാരകർമ്മത്തിൽ പങ്കെടുത്തു. മയ്യഴിയിലും നാലുതറയിലും ഹർത്താലാചരിച്ചു. സർക്കാരിന്നു ഒഴിവുദിനമായി പ്രഖ്യാപിച്ചു.

ഉസ്മാൻ മയ്യഴിയോടു തൊട്ടുകിടക്കുന്ന ഫ്രഞ്ചധീനപ്രദേശമായ നാലുതറയിലെ ചാലക്കരയിൽ ജനിച്ചു. അദ്ദേഹത്തിന്റെ പിതാവ് നല്ലൊരു ദേശാഭിമാനിയാണ്. കുഞ്ഞിമൂസ്സ, ഇബ്രാഹിം മൊയ്തു എന്നീ സഹോദരന്മാരും, മറിയം എന്ന സഹോദരിയും സഖാവിന്നുടപ്പിറന്നവരായിട്ടുണ്ടു്. ആശുപത്രിയിൽ രോഗശയ്യയിൽ കിടക്കുമ്പോഴാണ് തന്റെ ഭാര്യ—കതീശു—ഒരാൺകുഞ്ഞിനെ പ്രസവിച്ചിട്ടുണ്ടെന്നദ്ദേഹം അറിഞ്ഞതു—ആ കുഞ്ഞിനെ ഒന്നു കാണാൻപോലും ആ പിതാവ് ഹതഭാഗ്യവാനായിരുന്നു.

1947ൽ ബ്രിട്ടീഷ്ഭരണം ഇന്ത്യയിൽനിന്നും പിൻവലിക്കപ്പെട്ടപ്പോൾ, ഫ്രഞ്ചിന്ത്യയിലെ ജനതയും സ്വാതന്ത്ര്യത്തിന്നുവേണ്ടി വെമ്പുകയായി. ശ്രീ. ഐ. കെ. കുമാരന്റെ നേതൃത്വത്തിൽ ഫ്രഞ്ചധിപതിയുടെ കാട്ടാളഭരണത്തെ വെല്ലുവിളിച്ചുകൊണ്ടു മയ്യഴിയിൽ പ്രവർത്തിച്ച മഹാജനസഭയിലെ നിർഭയനായ ഒരു പോരാളിയായിരുന്നു ഉസ്മാൻ. മലബാറിലെ സോഷ്യലിസ്റ്റ്പ്രസ്ഥാനം ഇന്ത്യയുടെ സ്വാതന്ത്ര്യപ്രാപ്തിക്കുശേഷം ശക്തിപ്പെട്ടുവന്നപ്പോൾ അതിന്റെ ഒരു ഘടകം മയ്യഴിയിലും സ്ഥാപിക്കപ്പെട്ടു. സ: ഉസ്മാനായിരുന്നു അതിന്റെ പ്രധാന സാരഥി.

1948 ഒക്ടോബർ 21ാം൹- മയ്യഴിയിൽ നടന്ന വിപ്ലവം സുപ്രസിദ്ധമാണ്. മഹാജനസഭക്കായിരുന്നു അതിന്റെ നേതൃത്വം. ഫ്രഞ്ചുഭരണകൂടത്തെ കിടുകിട വിറപ്പിക്കുവാനും ഒരാഴ്ചക്കാലത്തേക്ക് ഭരണം സ്തംഭിപ്പിക്കുവാനും ആ വിപ്ലവത്തിന്നു കഴിഞ്ഞു. ഫ്റഞ്ചുസാമ്രാജ്യത്വത്തെ പുനഃസ്ഥാപിക്കുവാൻ മയ്യഴിയിൽ രണ്ടു പടക്കപ്പലുകൾ അന്നു സ്ഥലം പിടിച്ചു. ഫ്റഞ്ചുപട്ടാളം മാഹിയിൽ റോന്തുചുററുകകാരണം മഹാജനസഭയിലെ എല്ലാ പ്രവർത്തകന്മാരും മയ്യഴിക്കടുത്ത അഴിയൂർ,ചോമ്പാൽ തുടങ്ങിയ സ്ഥലങ്ങളിൽ മാറിത്താമസിക്കേണ്ടിവന്നു. മയ്യഴിയിലെ സർക്കാരുദ്യോഗസ്ഥന്മാർ തിരിച്ചുപോകേണമെന്നു ഇന്ത്യൻനേതാക്കൾ ഉപദേശിച്ചു. ഒരദ്ധ്യാപകനും കൂടിയായിരുന്ന സ: ഉസ്മാൻ മാഹിയിലേക്കു തിരിച്ചുപോയി. പക്ഷെ പ്രതികാരനടപടിയെന്നോണം ഫ്റഞ്ചുകാർ അദ്ദേഹത്തെ അറസ്റ്റ്ചെയ്തു. അതിന്റെ ഫലമായി അദ്ദേഹത്തിന്നു 5കൊല്ലത്തെ ജയിൽവാസമനുഭവിക്കേണ്ടിവന്നു. ഫ്റഞ്ചുഭരണത്തെ അട്ടിമറിക്കാൻ നേതൃത്വം കൊടുത്ത നേതാവെന്ന നിലയിൽ അദ്ദേഹം കേസ്സിൽ ഒന്നാംപ്രതിയായിരുന്നു. പാരീസ്സിലെ സുപ്രിംകോർട്ടിൽ വാദിച്ചുനോക്കിയെങ്കിലും ഒരു ഫലവുമുണ്ടായില്ല.

ഉസ്മാനോടുകൂടി മററ 15 പ്രതികളം കൂടി ശിക്ഷിക്കപ്പെട്ടു. ശിക്ഷിക്കപ്പെടുന്നതിന്നു മുമ്പു മാത്രമല്ല ജയിലറയിൽനിന്നു പോലും ഈ സുഹൃത്തുക്കൾക്ക് കഠിനമായ യാതനകളനുഭവിക്കേണ്ടി വന്നിട്ടുണ്ടു. തല്ലുകിട്ടാത്ത നാളില്ല! നോവുസഹിച്ചു തളരാത്ത വാരമില്ല!! അവരുടെ ജയിൽ ജീവിതം നിരന്തരമായൊരു കരിശായിരുന്നു. 1953 നവെമ്പ്ര് 3-ാംനു- ഉസ്മാൻ കൂട്ടുകാരോടൊന്നിച്ചു ജയിൽ വിമുക്തരായി.

1948ലെ വിപ്ലവത്തിനുശേഷം പോലീസു ഗുണ്ടാസംഘങ്ങൾ നടത്തിയ നരനായാട്ടുകാരണം മയ്യഴിക്കത്തെ ജനങ്ങൾ മോചനസമരത്തിൽ മൌനമവലംബിക്കുകയായിരുന്നു. പക്ഷെ അതിർത്തിക്കപ്പുറത്തുള്ള സന്നദ്ധതകണ്ടു സർക്കാർ ഭയപ്പെടുകതന്നെ ചെയ്തു. ഫ്രഞ്ചുകാരനെ മാഹിയിൽനിന്നും കടൽ കടത്തുവാനുള്ള സമരത്തിന്നു വിളംബം പാടില്ലെന്നു മഹാജനസഭക്കാർ വാദിച്ചു. പക്ഷെ മുന്നിൽ കുതിക്കാൻ ആരെന്നു ചോദിച്ചാൽ ഉത്തരം കണ്ടെത്താനൊരുതാമസം. ഉസ്മാൻ എല്ലാവരേയും അത്ഭുതപ്പെടുത്തുമാറ മുമ്പോട്ടുവന്നു. ആരോഗ്യംനശിച്ചു സഖാവ് സുസ്മേരവദനനായി എഴുന്നേററു നിന്നു. "സ്വാതന്ത്ര്യംതന്നെയമൃതം" "പാരതന്ത്ര്യം പ്രാണഹാനിയേക്കാൾ ഭയാനകം" എന്നു വീറോടെ പ്രഖ്യാപിച്ചു. അങ്ങിനെ 1954 ഏപ്രിൽ 9ാംനു- അവസാനത്തെ വിമോചനസമരം ഉൽഘാടനം ചെയ്യാൻ മറെറാരു സഹപ്രവൎത്തകനോടു കൂടി ഉസ്മാൻമാഹിക്കകത്തു ചാടിക്കടന്നു.

സ: ഉസ്മാൻ അറബിയിലും, ഹിന്ദിയിലും നല്ലൊരുപണ്ഡിതനായിരുന്നു. നിൎമ്മാണപ്രവൎത്തനങ്ങളിൽജാഗരൂകനായിരുന്നു. അദ്ദേഹത്തിൻെറ പരിശ്രമത്തിൻെറ പരിണതഫലമായി ചാലക്കരയിൽ മഹമ്മദ് അബ്ദുറഹിമാൻെറ സ്മാരകമായി ഒരു വായനശാല സ്ഥാപിച്ചിട്ടുണ്ടു. ചരമവാൎത്തയറിഞ്ഞപ്പോൾ മാതൃഭൂമി നല്ലൊരു മുഖപ്രസംഗമെഴുതി ആ ദേശാഭിമാനിയോട് നന്ദിരേഖപ്പെടുത്തി. "ഉസ്മാൻെറ ദേഹം നമ്മെ വിട്ടുപിരിഞ്ഞുവെങ്കിലും ആ ചൈതന്യം അനന്തര തലമുറകൾക്കു പ്രചോദനം നൽകികൊണ്ടു എന്നും നമ്മുടെ കൂടെതന്നെയുണ്ടാകും" എന്നു മാതൃഭൂമി ഉൽഘോഷിച്ചു. കേളപ്പജിയുടെ അനുശോചന ലേഖനത്തിലെ ചില വരികൾ നമുക്കിവിടെ സ്മരിക്കാം. "ഉ

സ്മാന്റെ ചരിത്രം നീതിമാർഗ്ഗത്തിൽ നിന്നും വ്യതിചലിക്കാത്ത ധീരനായൊരു യുവാവിന്റെ കഥയാണ്. തെമ്മാടികളുടെ പിന്തുണയോടെ നടക്കുന്ന വിദേശഭരണം തെമ്മാടികളെ അടക്കാൻ ഒന്നും ചെയ്യില്ലെന്നത് തീർച്ചയാണല്ലൊ - മയ്യഴിയിലെ സ്വാതന്ത്ര്യസമരത്തിന്റെ പരമശത്രുക്കൾ ഈ തെമ്മാടികളായിരുന്ന ഫ്റഞ്ച്ഗവമ്മേണ്ടിന്റെ മർദ്ദനത്തെപോലും ഭയപ്പെടാത്തവർ ഈ തെമ്മാടികളുടെ മർദ്ദനത്തെ ഭയപ്പെടേണ്ടിവന്നു. ഭയങ്കരമായ ജയിൽമർദ്ദനം കൊണ്ടു അവശനായ ഉസ്മാൻ ജയിൽ വിമുക്തനായി 5മാസം തികയുന്നതിനു മുമ്പാണ് വ്യക്തിസത്യാഗ്രഹം പ്രഖ്യാപിക്കപ്പെട്ടതു. ആ സത്യാഗ്രഹം നയിക്കാൻ ഉസ്മാനല്ലാതെ മററാരും ധൈര്യപ്പെട്ടില്ല. ദേശീയപതാകയേന്തി, സ്വാതന്ത്ര്യമുദ്രാവാക്യങ്ങൾ മുഴക്കി മയ്യഴിയിൽക്കൂടി ഘോഷയാത്ര നയിച്ചവർക്കുണ്ടായ അനുഭവങ്ങൾ കണ്ടുനിന്നവർക്കുപോലും മറക്കുക സാദ്ധ്യമല്ല. അനുഭവങ്ങളെ സ്വയം ക്ഷണിച്ചുകൊണ്ടു ദേശീയപതാകയുമേന്തി, ജയിലിലെ തിക്താനുഭവങ്ങൾ കൊണ്ടു ആരോഗ്യം നശിച്ച ഉസ്മാൻ സ്നേഹജനങ്ങളുടെ താക്കീതു ഒരു പുഞ്ചിരിയോടെ അവഗണിച്ചു നിയമലംഘനത്തിന്നൊരുങ്ങിയതു ആരേയും വിസ്മയിപ്പിക്കുന്നതാണ്. സ്വാഭാവികമായ നിർഭയത്വവും അടിമത്തത്തിലുള്ള അനിഷ്ടതയുമാണ് ആ കൃത്യത്തിന്നദ്ദേഹത്തെ ധൈര്യപ്പെടുത്തിയതു. എന്തുചെയ്യാനും മടികാണിക്കാത്ത മയ്യഴിയിലെ തെമ്മാടിവർഗ്ഗത്തെ ഓർക്കുമ്പോൾ ഏതു ധീരോദാത്തനും ചഞ്ചലിച്ചുപോകും. കാണികൾക്കു കൂടി കണ്ടുനിൽക്കാൻ കഴിയാത്ത മർദ്ദനങ്ങൾ ഉസ്മാൻ മുഖം ചുളിക്കാതെ സസന്തോഷം സഹിച്ചു. നീതിക്കും സ്വാതന്ത്ര്യത്തിന്നും അഭയാർത്ഥിസംരക്ഷണത്തിന്നുംവേണ്ടി ജീവിതമർപ്പിക്കുന്ന ഭാരതഭൂമിയുടെ പാരമ്പര്യത്തിന്നു ഏററവും യോജിച്ചതുതന്നെ ഉസ്മാന്റെ ആത്മബലി. ഉസ്മാന്റെ ജീവിതത്തിൽനിന്നു നമ്മുടെ ചെറുപ്പക്കാർ ത്യാഗോത്സുകമായ സേവനമനോഭാവം ഉൾക്കൊള്ളട്ടെ. ഉസ്മാന്റെ ആത്മാവിന്നു ഞാൻ നിത്യശാന്തി നേർന്നുകൊള്ളുന്നു.



# കാർഷികബന്ധബില്ലും ഭേദഗതികളും.

ടി. എ. രാമദാസ്, ബി. എ. ബി. എൽ.

കേരളത്തിൽ ജനകീയ സംയുക്ത ഗവൺമെൻറ് അധികാരത്തിൽവന്നു 8 മാസത്തിനുള്ളിൽതന്നെ കാർഷികബന്ധബിൽ പാസ്സാക്കിയെടുക്കാൻ കഴിഞ്ഞു എന്ന സംഗതി, ഒരു പക്ഷെ, ഈ ഗവൺമെൻറിൻെറ ഏററവും പ്രധാനനേട്ടമായി കണക്കാക്കാവുന്നതാണ്. കാരണം, പ്രസ്തുത ബില്ലിന്നെതിരായ താല്പര്യങ്ങളാണ് ഇന്നത്തെ ഭരണകൂടത്തെ നിയന്ത്രിക്കുന്ന ശക്തികൾഎന്നും, ഭൂപരിഷ്കരണങ്ങൾ ഇനിയും കോൾഡ് സ്റ്റോറേജിൽ ആയിരിക്കുമെന്നും മററും കമ്യൂണിസ്റ്റ്കക്ഷി പ്രചരണം നടത്തിയിരുന്നുവല്ലൊ. എന്നാൽ ഈ ബില്ല് പാസ്സാക്കിയെടുക്കാൻ തന്നെയാണ് ഇന്നത്തെ ഗവൺമെൻറ് നിശ്ചയിച്ചിരിക്കുന്നതെന്നു മനസ്സിലായപ്പോൾ അവർ പ്രചരണം ഒന്നു മാററി. പ്രസിഡണ്ട് നിർദ്ദേശിച്ച ഭേദഗതികൾ കുടിയാൻ താല്പര്യങ്ങൾക്കും കർഷകർക്കും എതിരാണെന്നും, അവർക്കനുവദിക്കപ്പെട്ടിരുന്ന ആനുകൂല്യങ്ങളെ നിഷേധിക്കുന്നവയാണെന്നും നാട്ടിനീളെ പ്രചാരവേല ചെയ്തു. കേരള റവന്യൂ മന്ത്രി നിയമസഭയിൽ വെളിപ്പെടുത്തിയപോലെ, പ്രതിപക്ഷനേതാവിൻെറ ആവശ്യപ്രകാരം അനുവദിച്ച പത്തു ദിവസം ഒഴിവ്, അവർ ഈ വിധത്തിലുള്ള പ്രചാരവേലക്കു ഉപയോഗിച്ചു. ഭേദഗതികളോടെ പാസ്സായ പ്രസ്തുത ബിൽ ഉടനെ നിയമമാക്കി നടപ്പിൽ വരുത്തേണ്ടതാണെന്നു ഇപ്പോൾ അവർ ആവശ്യപ്പെടുകയും ചെയ്യുന്നുണ്ട്. ഏത് നിലയിലും, ഭേദഗതികളുടെ സാമാന്യ വ്യാപ്തിയും സ്വഭാവവും മനസ്സിലാക്കുന്നതു "കർഷക ബന്ധു"ക്കളുടെ യഥാർത്ഥ രൂപം മനസ്സിലാക്കാനും, സഹായകമായിരിക്കും.

"ഭേദഗതികൾ അറബിക്കടലിൽ" എന്നു മുദ്രാവാക്യം മുഴക്കിക്കൊണ്ടു ശ്രീ. എ. കെ. ഗോപാലൻെറ നേതൃത്വത്തിൽ മുഖ്യമന്ത്രിയെ സമീപിച്ച കർഷകസംഘത്തിൻെറ നിവേദകസംഘം ആവശ്യപ്പെട്ടത് ഒന്നുമാത്രമായിരുന്നു. ദേവസ്വം കുടിയാന്മാരെ ഒരുനിലയിലും ബില്ലിൻെറ പരിധിയിൽനിന്നു പുറംതള്ളരുതെന്നും, മററു കുടിയാന്മാർക്കനുവദിക്കപ്പെട്ട എല്ലാ ആനുകൂല്യങ്ങളും അവർക്കും ലഭ്യമാക്കേണ്ടതാണെന്നും. പ്രസിഡണ്ട് നിർദ്ദേശിച്ച ഭേദഗതികൾ കുടിയാന്മാർക്കുള്ള ആനുകൂല്യങ്ങളേയോ അവകാശങ്ങളേയോ സംബന്ധിക്കുന്നവയേ അല്ല. ദേവസ്വം കുടിയാന്മാരെ മററു കുടിയാന്മാരിൽനിന്നു വ്യത്യസ്ഥമായി പരിഗണിക്കേണ്ടതാണെന്നു ഒരു സൂചനപോലുംഎവിടെയും ഭേദഗതികളിൽ ഇല്ല. ഭേദഗതികൾ ഏത് തരത്തിലുള്ളതാണെന്നു മനസ്സിലാക്കിയതിന്നുശേഷം ഈ വിധം ഭേദഗതികളിൽ പെടാത്ത കാര്യങ്ങളെ മുൻനിർത്തി ആവശ്യങ്ങളെ മുന്നോട്ടുവെച്ച കർഷക നിവേദക സംഘത്തിൻെറയും കർഷകജാഥയുടേയും ഉദ്ദേശം എന്താണെന്നു മനസ്സിലാക്കാൻ വിഷമമില്ല.

കാർഷിക പരിഷ്കരണത്തിൻെറ പ്രധാ



സ: പി. കെ. മേനോൻ



സ: കെ. പി. കുഞ്ഞിരാമ
പൊതുവാൾ

## ലേഖകരിൽ ചിലർ.



സ: കെ. എം. സൂപ്പി



സ: K.V. കുഞ്ഞിക്കണ്ണൻനായർ

നപ്പെട്ട വശങ്ങളായ പരിധിനിർണ്ണയത്തെയോ ജന്മാവകാശം വിലക്കു വാങ്ങാൻ കുടിയാനു നൽകിയിട്ടുള്ള അവകാശത്തെയോ, നഷ്ടപരിഹാരവ്യവസ്ഥകളെയൊ ഭേദഗതികൾ ബാധിക്കുന്നില്ല. മിച്ച ഭൂമി വിതരണംചെയ്യുന്നതിൽ സഹകരണസംഘങ്ങൾക്കു മുൻഗണന നൽകേണ്ടതാണെന്നാണ് ഭേദഗതികൾ ശാസിക്കുന്ന ഒരു സംഗതി. ഇതു ഏതുനിലയിൽ കുടിയാൻ താല്പര്യവിരുദ്ധമാണെന്നു മനസ്സിലാക്കാൻ വിഷമമുണ്ട്. സഹകരണകൃഷി കാർഷിക പുരോഗതിക്കെന്നപോലെ സാമൂഹ്യനീതിക്കുംഅത്യാവശ്യമായതാണെന്നു ഇന്നു ഏതാണ്ട് സർവ്വത്ര അംഗീകരിക്കപ്പെട്ടിരിക്കുന്നു. മിച്ചഭൂമി വിതരണംചെയ്യുന്ന കാര്യത്തിൽ കക്ഷിരാഷ്ട്രീയവും വ്യക്തിതാല്പര്യങ്ങളും ഒഴിവാക്കാനും, സഹകരണസംഘങ്ങളെ പ്രസ്തുതഭൂമികൾ ഏല്പിക്കുന്നതുകൊണ്ടു സാദ്ധ്യമാവുന്നു. ചെറുകിട ഭൂവുടമകൾ, കൃഷിത്തൊഴിലാളികൾ ഇവരടങ്ങിയ സഹകരണസംഘങ്ങളാണുദ്ദേശിക്കപ്പെടുന്നതു എന്നതിനാൽ, ഈ വിഭാഗം ആളുകളെ താല്പര്യങ്ങളും സംരക്ഷിക്കപ്പെടുന്നു. സഹകരണകൃഷിയാണ് ഇന്നത്തെ പരിതസ്ഥിതിയിൽ കാർഷികോല്പന്നങ്ങളും അതു വഴി ഗ്രാമങ്ങളിലെ സാമ്പത്തികാഭിവൃദ്ധിയും ത്വരിതപ്പെടുത്തുവാൻ നല്ല മാർഗ്ഗമെന്നു പ്ലാനിംഗ് കമ്മീഷൻ അഭിപ്രായപ്പെട്ടരിക്കുന്നു മിച്ചഭൂമികൾ സഹകരണ സംഘങ്ങൾ ഏറെറടുത്തു നടത്തുന്നതുകൊണ്ടു സഹകരണകൃഷി നടപ്പിൽ വരുത്താൻ ഏററവും നല്ല ഒരു രംഗം ലഭിക്കുന്നു. നിലവിലുള്ള കൃഷിക്കാർക്കു സഹകരണ സമ്പ്രദായത്തിൽ വിശ്വാസം ജനിപ്പിക്കാനും അങ്ങിനെ സാദ്ധ്യമാവുന്നു. ഈ നിലയിൽ സഹകരണകൃഷിക്ക് താത്വികമായി എതിരില്ലാത്ത കമ്യൂണിസ്റ്റ്പാർട്ടി ഈ ഭേദഗതിയെ കർഷക വിരുദ്ധമാണെന്നു പറയുന്നു!.

ചെറുകിടഭൂവുടമയുടെ നിർവ്വചനത്തിൽ വരുത്തിയ ഭേദഗതിയാണ് കർഷകവിരുദ്ധമായിചിത്രീകരിക്കപ്പെടുന്ന മറെറാന്നു. അഞ്ചേക്കറിൽ കൂടുതൽ ഭൂമി സ്വന്തമായിട്ടില്ലാത്ത ഒരു വ്യക്തിയാണ് ചെറുകിട ഭൂവുടമ എന്നാണ് മുമ്പത്തെ ബില്ലിൽ നിർവ്വചിച്ചിരുന്നത്. ആയത് പത്തേക്രയിൽ കവിയാത്ത ഇരുപ്പുകിൽ നിലമൊ, അതിനു തുല്യമായ മററു ഭൂമികളൊ ഉടമാവകാശത്തിലുള്ള, അല്ലെങ്കിൽ അഞ്ചേക്രയിലധികം ഭൂമി കൈവശത്തിലില്ലാത്ത വ്യക്തി എന്നാക്കിമാററി എന്നതാണ് ഭേദഗതി ചെയ്യുന്നതു. ചെറുകിട ഭൂവുടമക്കുവേണ്ടി തോട്ടം നികുതി ബിൽ നിയമസഭയിൽ ചർച്ചചെയ്യപ്പെട്ടപ്പോൾ പ്രതിപക്ഷം വാദിച്ചു. എന്നിരുന്നിട്ടും ചെറുകിട ഭൂവുടമളുടെ നിർവ്വചനം കുറച്ചൊന്നു വിപുലീകരിക്കുമ്പോഴും അവർ അതിനെ വിമർശിക്കുന്നു. ചെറുകിടഭൂവുടമകൾക്കു വളരെ പരിമിതമായ തോതിൽ തിരുവിതാംകൂറിലും കൊച്ചിയിലും വീണ്ടെടുപ്പാനനുമതി മുമ്പു തന്നെ നൽകിട്ടുണ്ട്. അങ്ങിനെ വളരെ പരിമിതമായ തോതിൽ മാത്രം നൽകപ്പെട്ട ആനുകൂല്യങ്ങൾ കുറച്ചുകൂടി ആളുകൾക്ക് ലഭിക്കുമാറാകും എന്നത് മാത്രമെ ഭേദഗതി കൊണ്ടുണ്ടാവുന്നുള്ളു. എന്നാൽ കുടിയാന്ന് മററു നിലയിൽ ലഭിച്ചതും സുരക്ഷിതവുമായ യാതൊരവകാശങ്ങളും ആനുകൂല്യങ്ങളും ഇത്കൊണ്ടു നിഷേധിക്കപ്പെടുന്നില്ല. കുടിയാനെ സംബന്ധിച്ചേടത്തോളം മർമ്മപ്രധാനമായ സ്ഥിരാവകാശത്തിനും ജന്മാവകാശം വിലക്കുവാങ്ങാനുള്ള അധികാരത്തിനും യാതൊരു ഹാനിയും തട്ടുന്നില്ല.

മറെറാരു പ്രധാനഭേദഗതി കാർഷിക ബന്ധബിൽ കമ്യൂണിസ്റ്റ് ഗവമ്മേണ്ട് പ്രസിദ്ധീകരിച്ച 18—12—57നു ശേഷം നടന്ന ഭൂമി കൈമാററങ്ങളെ സംബന്ധിക്കുന്നതാണ്. മേൽപറഞ്ഞ തീയതിക്കുശേഷം നടന്ന എല്ലാ

വിധ ഭൂമികൈമാററങ്ങളും അസാധുവാണെന്നാണ് മുമ്പത്തെ ബിൽ പ്രഖ്യാപിക്കുന്നതു. മേല്പറഞ്ഞ തിയ്യതിക്കുശേഷം വളരെയധികം കൈമാററങ്ങൾ നടന്നിട്ടുണ്ടു എന്നുള്ളതു ഒരു വാസ്തവമാണു. ആ വിധം നടന്ന കൈമാററങ്ങളിൽ ഉത്തമവിശ്വാസമായി യഥാർത്ഥപ്രതിഫലത്തിൽ നടന്നിട്ടുള്ളവയും വളരെ ഏറെ ഉണ്ടാവാം. ഭൂമി തീരെ കൈവശമില്ലാത്തവരും ഈ തിയ്യതിക്കുശേഷം ഭൂമി വാങ്ങിയിട്ടുണ്ടു്. ഇങ്ങിനെ യഥാർത്ഥത്തിൽ നടന്നിട്ടുള്ള കൈമാററങ്ങളെ കണക്കിലെടുത്തുകൊണ്ടാണു ഈ വകുപ്പിന്നു ഭേദഗതി നിർദ്ദേശിച്ചിട്ടുള്ളതു്. ഭേദഗതിയുടെ ഉള്ളടക്കം ഇത്ര മാത്രമാണു്. മേൽപറഞ്ഞ തിയ്യതിക്കുശേഷം നടന്ന ഭൂമി കൈമാററങ്ങളിലെ കൈമാററക്കാരനെ സംബന്ധിച്ചേടത്തോളം പരിധിനിർണ്ണയകാര്യത്തിൽ കൈമാററം ചെയ്യപ്പെട്ട ഭൂമിയുടെ വിസ്തീർണ്ണം കൂടി കണക്കിലെടുക്കുന്നതായിരിക്കും. ഭൂമി വാങ്ങിയ ആളെ സംബന്ധിച്ചേടത്തോളം, കൈമാററം അസാധുവല്ല. എന്നാൽ പരിധിയിൽ കവിഞ്ഞ ഭൂമി അയാളും കൈവശംവെക്കരുതെന്നുമാത്രം. ഈ ഭേദഗതികളും വളരെ പ്രായോഗികവിഷമതകൾ നിയമത്തിൻെറ നടത്തിപ്പിൽ ഒഴിവാക്കുന്നു. ഭൂരഹിതരായ പലരും ഈ കാലത്തു് ഭൂമി വാങ്ങിയിട്ടുണ്ടു്. അങ്ങിനെയുള്ളവരുടെ താല്പര്യങ്ങളെ സംരക്ഷിക്കുന്നു. ഈ ഭേദഗതിയിൽ കുടിയാനെ പ്രതികൂലമായി ബാധിക്കുന്ന യാതൊന്നും കാണാൻ സാദ്ധ്യമല്ല. കമ്യൂണിസ്റ്റ് മന്ത്രിസഭയിലെ ധനകാര്യ മന്ത്രിപോലും ഈ ഭേദഗതിയുടെ പൊരുൾ അംഗീകരിച്ചിരുന്നു എന്നതു ഭേദഗതികളുടെ ചർച്ചാവേളയിൽ നിയമസഭയിൽ ഇപ്പോഴത്തെ റവന്യൂമന്ത്രി പ്രസ്താവിക്കയുണ്ടായല്ലോ.

പരിധിനിർണ്ണയ കാര്യത്തിൽ ചില സ്ഥാപനങ്ങളെ ഒഴിവാക്കുക എന്നതാണ് മറെറാരു ഭേദഗതി. പൊതുസ്വഭാവമുള്ള സ്ഥാപനങ്ങളും ധർമ്മസ്ഥാപനങ്ങളും മുമ്പു തന്നെ ഒഴിവാക്കപ്പെട്ടിരുന്നു എന്നു നിയമസഭയിൽ വ്യക്തമാക്കപ്പെടുകയുണ്ടായല്ലോ. ഏതു നിലയിലും ഈവക സ്ഥാപനങ്ങളുടെ ഭാവി സമ്പാദനം തടയപ്പെടുന്നുണ്ടു്. മുമ്പത്തെ ബില്ലിൽ പരിധിനിർണ്ണയം ബാധകമാക്കിയ യാതൊന്നിനേയും ഭേദഗതി ഒഴിവാക്കുന്നില്ല. മററുവിധത്തിൽ സംരക്ഷിക്കപ്പെട്ടിട്ടുള്ള കുടിയാൻെറ അവകാശങ്ങളെ ഈ ഭേദഗതിയും തൊടുന്നില്ല.

തോട്ടങ്ങളിൽ തൊഴിലാളികൾക്കായി നിർമ്മിച്ച പാർപ്പിടങ്ങളെ കുടികിടപ്പുകാരനായി കണക്കാക്കുന്നതു് തോട്ടവ്യവസായത്തിനും തൊഴിലാളികൾക്കുതന്നെയും വിഷമതകൾ ഉണ്ടാക്കുന്നതാണു്. തോട്ടങ്ങളിൽ നിർമ്മിക്കപ്പെട്ടിട്ടുള്ള കൂലി ലൈനുകളിൽ തോട്ടത്തിൽ പ്രവൃത്തിയെടുക്കുന്ന കാലത്തോളംമാത്രം ആ നിലയിൽ മാത്രം താമസിക്കുവാൻ മാത്രമെ അവർക്കവകാശമുള്ളു. മററല്ലാതെ ഈവിധം ആളുകൾക്കു് സ്ഥിരാവകാശം നൽകുന്നതായാൽ പുതുതായി ജോലിയിൽ നിശ്ചയിക്കപ്പെടുന്ന തൊഴിലാളികൾക്കു് പാർപ്പിട സൌകര്യങ്ങൾ നിഷേധിക്കപ്പെട്ടുപോകും. തോട്ടത്തിലൊ, മില്ലുകൾ, വ്യവസായശാലകൾ, വർക്ക്ഷാപ്പുകൾ തുടങ്ങിയവയോടനുബന്ധിച്ചുള്ള സ്ഥലത്തോ സ്ഥിതിചെയ്യുന്ന, തൻെറതല്ലാത്ത, കുടിലുകളിൽ താമസിക്കുന്നവരെ, കുടികിടപ്പുകാരായി കണക്കാക്കാവുന്നതല്ല. എന്നാൽ കുടികിടപ്പുകാരൻ എന്നനിലയിലൊ, സംരക്ഷിക്കപ്പെട്ട ഉൾക്കുടിയൊ കുടികിടപ്പൊ കൈവശമുള്ള ആൾ എന്ന നിലയിലൊ ഉള്ള അവകാശങ്ങൾ ഈ നിയമം നടപ്പിലാവുന്നതിന്നു മുമ്പുതന്നെ നേടിയിട്ടുണ്ടെങ്കിൽ ആയതു് ഭേദഗതികൊണ്ടു ഇല്ലാതാവുന്നില്ല, സംരക്ഷിക്കപ്പെടുന്നു.

ഈ നിലയിൽ പൊതുവിൽ ഭേദഗ

തികളെ വീക്ഷിക്കുമ്പോൾ കേരളത്തിലെ പ്രത്യേക പരിതസ്ഥിതികളെ കണക്കിലെടുത്തുകൊണ്ട് അത്യാവശ്യമായി വന്നവ മാത്രമാണ് ഭേദഗതികൾ എന്നും വ്യക്തമാവുന്നതാണ്. ഭേദഗതികൾ പിന്തിരിപ്പനും കുടിയാൻ വിരുദ്ധവുമാണെന്നു പ്രചാരവേല നടത്തിയ കമ്മ്യൂണിസ്റ്റ് പാർട്ടിയും കർഷകസംഘവും ഇപ്പോൾ ആയത് ഉടനടി നടപ്പിൽ വരുത്തേണ്ടതാണെന്നു തിരക്കു കൂട്ടുകയാണ്. ഇതിൽ ഒരു നിഗൂഢോദ്ദേശമുണ്ട്. മലബാർ കുടിയായ്മ നിയമത്തിൽ കുടിയാന്നനുകൂലമായ നിലയിൽ ഭേദഗതികൾ നടപ്പിൽ വരുത്തി മര്യാദപാട്ട നിർണ്ണയത്തിന്നു പാട്ടക്കോടതികൾ നടപ്പിൽ വന്നപ്പോൾ, പ്രസ്തുത നിയമത്തിന്നുവേണ്ടി പോരാടിയ സംഘടനകൾ ഒന്നും തന്നെ, നിയമത്തിന്റെ ആനുകൂല്യങ്ങൾ കൃഷിക്കാരന്നു ലഭ്യമാക്കുന്നതിൽ മുൻകയ്യെടുത്തു പ്രവർത്തിച്ചില്ല. കർഷകസംഘവും, കമ്മ്യൂണിസ്റ്റ് പാർട്ടിയും കർഷകർക്കുവേണ്ട നിയമ സമാധാനം പോലും നൽകാനെന്നപേരിൽ മുന്നോട്ടു വന്നു. ഈ സംഗതികൾ മുൻകൂട്ടി കണ്ടുകൊണ്ട് കേരളത്തിലെ കർഷകപ്രസ്ഥാനത്തെ കമ്മ്യൂണിസ്റ്റ് പാർട്ടിയുടെ വായിലേക്കു നീക്കാതെ കർഷക ബന്ധബിൽ നിയമമായി നടപ്പിൽ വരുമ്പോൾ വേണ്ടപ്പെട്ട പ്രായോഗിക സഹായം കർഷകന്നു എത്തിച്ചുകൊടുക്കാൻ കിസാൻ പഞ്ചായത്ത് മുന്നോട്ടു വരേണ്ടതായിട്ടാണിരിക്കുന്നതു

---

# സ്വാതന്ത്ര്യസമരവും അതിന്റെ സാമ്പത്തികപശ്ചാത്തലവും.

ബി. കെ. തിരുവോത്ത്

1857മുതൽ 1947വരെയുള്ള ഒൻപതു ദശകങ്ങൾ മാനുഷികതയുടെ ചരിത്രത്തിൽ മഹത്തായ ഒരദ്ധ്യായത്തെക്കുറിക്കുന്നു. നിരായുധരായ ഒരു ജനത, ലോകോത്തരമായ ഒരു സായുധശക്തിയെ അഹിംസാത്മകമായ മാർഗ്ഗത്തിൽ കീഴ്പ്പെടുത്തിയ ആ ഐതിഹാസിക സംഭവം ലോകത്തെങ്ങുമുള്ള അടിമകളും അധഃസ്ഥിതരുമായ ജനങ്ങളെ സംബന്ധിച്ചേടത്തോളം ഒരു പുതിയ വെളിച്ചവും വെളിപാടുമായി പരിണമിച്ചു.

ആംഗ്ലേയരുടെ ആർഷഭൂമിയിലേക്കുള്ള ആഗമനത്തിന്റെ അടിസ്ഥാന പ്രേരണ രാഷ്ട്രീയമെന്നതിനേക്കാൾ സാമ്പത്തികമായിരുന്നു. ബ്രിട്ടീഷ്സാമ്രാജ്യത്വമാകുന്ന അഷ്ടപദത്തിന്റെ കാലുകൾ മാതൃഭൂമിയുടെ ആർത്ഥികമണ്ഡലങ്ങളെ സാരമായി സ്പർശിച്ചുവെന്നതു കേവലമൊരു യാദൃശ്ചികത്വമല്ല.

ബ്രിട്ടീഷുകാരുടെ സാന്നിദ്ധ്യമുളവാക്കിയ സാമ്പത്തിക പ്രത്യാഘാതങ്ങളാണ് 1857ലെ പ്രഥമ സ്വാതന്ത്ര്യപ്രക്ഷോഭത്തിനു പോലും ബീജാവാപം നടത്തിയതെന്നു പറഞ്ഞാൽ തെറ്റില്ല. ഭൂമിയുടെമേലുള്ള അധികാരശക്തിയുടെ അന്യായമായ കൈകടത്തലുകൾ അനവധിപേരെ നിരാധാരരും നിരാശരുമാക്കി. കൃഷകരെ കശക്കിക്കളയുമാറുള്ള കരമെടുപ്പ് പൊതുവായ ഒരു പൊട്ടിത്തെറിയിലേക്കുള്ള പ്രക്രിയയെ ത്വരിതപ്പെടുത്തി. നിയമത്തിന്റെ നിഷ്ഠുരത്വം പാവപ്പെട്ട ഭൂവുടമകളെ പ്രാപ്പിടിയന്മാരായ പണമിടപാടുകാരുടെ വായകളിലേക്ക് എറിഞ്ഞുകൊടുത്തു. വസ്തുവിനിമയവ്യവസ്ഥയിൽനിന്നു, നാണയ സമ്പ്രദായത്തിലേക്കുള്ള മാറ്റത്തെത്തുടർന്നു പണത്തിനു നേരിട്ടുകൊണ്ടിരുന്ന വർദ്ധമാനമായ ആവശ്യത്തെ തൃപ്തിപ്പെടുത്താൻ സർക്കാരിനു സാധിച്ചില്ല. ഇതിനെല്ലാംപുറമെ ഉല്പന്നങ്ങളുടെ ക്രമാതീതമായ വിലയിടിവുകൂടിയായപ്പോൾ ഭീമമായ ഒരു സാമ്പത്തികത്തകർച്ചക്കുവേണ്ട എല്ലാ കളങ്ങളും പൂരിപ്പിക്കപ്പെട്ടു.

പൊതുവായ രാഷ്ട്രീയബന്ധവും ഭീമമായ സാമ്പത്തികമാന്ദ്യവും കണക്കിലെടുക്കുമ്പോൾ, ഇന്ത്യൻജനത തങ്ങളുടെ വീര്യം പ്രകടിപ്പിക്കുന്നതിനു രാഷ്ട്രീയ സാമൂഹ്യമണ്ഡലങ്ങളെ തിരഞ്ഞെടുത്തതു സ്വാഭാവികം മാത്രമാണെന്നു കാണാം. പട്ടാളനടപടികൾ ശക്തിപ്പെടുകയും പിടിച്ചുപറികൾ ത്വരിതപ്പെടുകയും ചെയ്തുകൊണ്ടിരുന്ന ഒരു പരിതസ്ഥിതിയിൽ സാമ്പത്തികാസ്വാസ്ഥ്യങ്ങൾ ഇന്ത്യൻ രാഷ്ട്രീയമണ്ഡലത്തെ ഉജ്ജ്വലിപ്പിക്കുന്നതിനുള്ള വിറകും തീയുമായിത്തീരുകയാണുണ്ടായതു്.

ദേശീയപ്രകൃതിയുടെ അകൃത്രിമമായ ഒരു പൊട്ടിത്തെറിയായിരുന്നുവതെന്നു ബ്രിട്ടീഷ്കാർതന്നെ സമ്മതിച്ചിട്ടുണ്ട്. "ഈയൊരു സംഭവത്തിൽ ഹിന്ദുക്കൾക്കെതിരെ മുസ്ലീമിങ്ങളെ ഉപയോഗിക്കുവാൻ നമുക്കു സാധിച്ചില്ല." വിദേശശക്തിയെ ഇന്ത്യയിൽനിന്നു ബഹിഷ്കരിക്കാനുള്ള ശ്രമത്തിൽ ഹിന്ദുക്കൾ മുസ്ലീമിങ്ങൾക്കൊപ്പം കൈകോർത്തുനില്ക്കുന്നില്ലെങ്കിൽ, അവർ അറവുമാടുകളായിപ്പര്യവസാനിക്കുമെന്നു ബറയിലിനവാബ് ഒരു വിളംബരംമൂലം പ്രഖ്യാപിക്കുകയുണ്ടായി. ബ്രിട്ടീഷ്കാരെ പരാജയപ്പെടുത്തുന്നതിൽ സഹകരിക്കാമെങ്കിൽ, വിജയപ്രാപ്തിക്കുശേഷം രാജ്യം പങ്കിട്ടനുഭവിക്കാമെന്നു സ്വസഹോദരനായ ഹിന്ദുരാജാവിന്നു ഉറപ്പുകൊടുക്കാൻ ബഹദൂർഷാക്ക് മടിയുണ്ടായില്ല. എന്തിനധികം; പടക്കളത്തിൽ ഈയാംപാററകളെപ്പോലെ പിടഞ്ഞുവീണ ഇരുനൂറായിരം വീരയോദ്ധാക്കൾ ആത്മരക്തംകൊണ്ടു ഭാരതീയൈക്യത്തിന്റെ ചരിത്രത്തിന്നു നിറവും കാന്തിയും ചാർത്തി.

ബ്രിട്ടീഷ്കാരുടെ വിജയവും, നേരിട്ടുള്ള ഭരണവും ഭാരതത്തെ സംബന്ധിച്ചേടത്തോളം നിർണ്ണായകമായ പല പരിവർത്തനങ്ങളുടേയും നാന്ദിയായിരുന്നു. രാഷ്ട്രീയാധികാരം ബ്രിട്ടീഷുകാരുടെ കയ്യിൽ ഫലപ്രദമായ സാമ്പത്തിക ചൂഷണത്തിന്നുള്ള ഒരുപാധി മാത്രമാണെന്നു അനന്തരസംഭവങ്ങൾ അസന്നിഗ്ദ്ധമായി തെളിയിച്ചു. ഇന്ത്യയുടെ രക്തംകൊണ്ടു ബ്രിട്ടനു വീര്യം നൽകുക എന്നതായിരുന്നു അവരുടെ പദ്ധതി. ഇവിടെയുള്ള പ്രകൃതി വിഭവങ്ങൾ ബ്രിട്ടനിലെ വ്യവസായ രാക്ഷസന്മാരേയും അവിടെയുള്ള നിർമ്മിതവസ്തുക്കൾ ഇന്ത്യൻ വിപണികളെയും കുത്തിത്തീററുക എന്നതുമായിരുന്നു അവരുടെ പോളിസി! ദേശീയവ്യവസായങ്ങളുടെ ശീഘ്രതരവും ദയനീയവുമായ അധഃപതനത്തിന്നു കാരണമായ കുപ്രസിദ്ധമായ ഈ ബ്രിട്ടീഷ്പ്ലാൻ അതിന്റെ ദുർഭഗസന്തതികളായ ദാരിദ്ര്യവും തൊഴിലില്ലായ്മയും കൊണ്ടു നാട്ടിനെ പൊറുതിമുട്ടിച്ചു. ഇടത്തരക്കാർക്കു തൊഴിലിനുവേണ്ടി ഗവർമ്മേണ്ടിന്റെ മുമ്പിൽ കൈക്കുമ്പിൾ കാണിക്കുകയല്ലാതെ ഗത്യന്തരമുണ്ടായിരുന്നില്ല. ഗവർമ്മേണ്ടു സിക്രട്ടരിയേററു അഭ്യസ്ഥവിദ്യരുടെ പറുദീസയായിത്തീർന്നു. ജനങ്ങളുടെ ആത്മവീര്യംകെടുത്തി, അവരെ നിസ്തേജരും അടിമബോധമുള്ളവരുമാക്കി മാററുന്നതിന്നു ഇതു വളരെയധികം സഹായിച്ചു. പക്ഷെ, അഭ്യസ്ഥവിദ്യരുടെ അംഗസംഖ്യ പെരുകിക്കൊണ്ടുവന്നപ്പോൾ അവരെ മുഴുവൻ ഉൾക്കൊള്ളുന്നതിന്നു ഗവർമ്മേണ്ടാപ്പീസുകൾക്ക് സാധിക്കാതെവന്നു.

പട്ടിണിയും കഷ്ടപ്പാടും അപമാനവും അതൃപ്തിയുടെ എരിയുന്ന കനലുകളെ ആളുന്ന അഗ്നിജ്വാലകളാക്കി മാററിയതിന്റെ ഉദാഹരണങ്ങളാണ് ഇടക്കാലത്ത് അങ്ങിങ്ങു തലപൊക്കിയ "ഭീകരസംഘങ്ങൾ" സ്വന്തം ഭൂമിയിൽ തങ്ങൾ അന്യരായിരിക്കുന്നുവെന്ന ബോധം ഓരോ ഇന്ത്യക്കാരനേയും അമർഷം കൊള്ളിച്ചു!

ഇന്ത്യക്കാരെ നിരാശരാക്കിയ 1857 ലെ പരാജയം, അവരെ നിരായുധരുമാക്കി. തന്മൂലമുളവായ നിസ്സഹായതാബോധത്തിന്റെ ആഴം കർക്കശമായ ആയുധനിയമം ദ്വിഗുണീഭവിച്ചു. ഒരു ശത്രു പല്ലും നഖവുമുപയോഗിച്ചു പൊരുതുക എന്നതിന്റെ സാദ്ധ്യത അചിന്ത്യമാണല്ലോ. അദൃഷ്ടപൂർവ്വമായ ഒരു വിഷമവൃത്തത്തിൽ തങ്ങൾ അകപ്പെട്ടതായി ഇന്ത്യൻ ജനതയ്ക്കനുഭവപ്പെട്ടു. വിദൂരഭാവിയിലെങ്കിലും ഇതിന്നൊരവസാനമുണ്ടാകുമെന്നു സങ്കല്പിക്കാൻകൂടി ആക്കം സാധിച്ചില്ല.

പക്ഷെ, നേതൃത്വത്തിൻെറ കടിഞ്ഞാൺ ഗാന്ധിജിയുടെ കൈകളിലേക്ക് വന്നതോടെ ഭീഷണമായ ഈ വലയം ഭേദിക്കപ്പെട്ടു. അദ്ദേഹം ഇന്ത്യൻ രാഷ്ട്രീയത്തിന്നു പുതുമയും ചൈതന്യവും നൽകി. നീണ്ടകാലം നിശ്ശബ്ദരായികഴിഞ്ഞ ഇന്ത്യയിലെ ജനസാമാന്യത്തിൻെറ ഉയിർത്തെഴുന്നേല്പിൻെറ പ്രതീകമായിട്ടാണ് അദ്ദേഹം പ്രത്യക്ഷപ്പെട്ടത്. അവർക്കുവേണ്ടി അവരുടെ ഭാഷയിലദ്ദേഹം സംസാരിച്ചു. സ്വാതന്ത്ര്യത്തിന്നുള്ള നാട്ടിൻെറ ഉൾപ്രേരണയുടെ അടിസ്ഥാനം അവരാണെന്നും, സ്വാതന്ത്ര്യ സംപ്രാപ്തിക്കുവേണ്ടിയുള്ള സംരംഭങ്ങളിൽ മുൻകയ്യെടുക്കേണ്ട ഉത്തരവാദിത്വം അവരുടേതാണെന്നും അദ്ദേഹം അവരെ ബോധ്യപ്പെടുത്തി.

“ജീവിതത്തിൻെറ നിലവാരത്തിലും, സാഹചര്യത്തിലും സമൂലമായ പരിവർത്തനം” എന്ന വാഗ്ദാനത്തിലൂടെ സ്വാതന്ത്ര്യമെന്ന ആശയം സാധാരണക്കാർക്കദ്ദേഹം വിശദീകരിച്ചുകൊടുത്തു. സംഘടനാശക്തി ഐക്യബോധം, നിശ്ചയദാർഢ്യം, സഹനശക്തി, ത്യാഗസന്നദ്ധത ഇവയുണ്ടെങ്കിൽ എത്ര കൊടിയമർദ്ദനത്തേയും ക്രൗര്യത്തേയും പൂർണ്ണമായുമതിജീവിക്കാൻ കഴിയുമെന്നദ്ദേഹം പഠിപ്പിച്ചു. ലോകത്തിലിദംപ്രഥമമായി അഹിംസാത്മകമായ ഒരു സമരമുറ അദ്ദേഹം ആവിഷ്കരിച്ചു. അന്നോളം ഇടത്തരക്കാരുടെ ഒരു വിശ്രമവിനോദം മാത്രമായിരുന്ന രാഷ്ട്രീയം അതോടെ മുഴുവൻജനതയുടേയും നിരന്തരശ്രദ്ധയാകർഷിക്കുന്ന ഒരു ജീവന്മരണപ്രശ്നമായി രൂപാന്തരപ്പെട്ടു. വിദ്യാർത്ഥികൾ പഠിപ്പുനിർത്തി. വക്കീലന്മാർ സന്നതു വലിച്ചെറിഞ്ഞു. വലുപ്പ ചെറുപ്പഭേദമില്ലാതെ ആളുകൾ ആയിരക്കണക്കായി സ്വാതന്ത്ര്യസമരനിരയിൽ അണിചേർന്നു. അവരുടെ ഉദ്ധതങ്ങളായ തലകൾക്കു മുകളിൽ രാഷ്ട്രത്തിൻെറ പ്രത്യാശകൾ തണൽവിരിക്കുകയും ദൃഢമായ കാൽവെപ്പുകളിൽ സ്വപ്നങ്ങൾ പൂവിരിക്കുകയും ചെയ്തു. ശാസ്ത്രീയമായ മർദ്ദനവിധാനങ്ങൾ മുഴുവൻ സ്വരൂപിച്ചാലും തടുത്തുനിർത്താൻ സാധിക്കാത്ത ഒരു സമുദ്രചലനം രൂപപ്പെട്ടുവരികയായിരുന്നു.

ഇടക്കാലത്തുണ്ടായ രാഷ്ട്രീയനിശ്ചലതയുടെ ഘട്ടത്തിൽ ദേശീയപ്രസ്ഥാനത്തിൻെറ ഘടനയിലും ലക്ഷ്യത്തിലും ഒരഴിച്ചുപണിനടന്നു. വർഗ്ഗീയവൈരുദ്ധ്യങ്ങളുടെ ഫെഡറേഷൻ എന്നതിൽനിന്നും, സാമൂഹ്യപ്രേരണകളുടെ യൂനിയൻ എന്ന നിലയിലേക്ക് അതു പുരോഗമിച്ചു. “ഇതിഹാസങ്ങളിലും കെട്ടുകഥകളിലും നിന്നു ഉയിരെടുത്ത സന്നിശ്ധമായ ഒരാത്മീയ ഭൂതത്തിൻെറ പൈതൃകമുള്ള ഒരു ജനതയുടെമേൽ, സാമ്രാജ്യത്വമേധാവിത്വം നിലനിർത്തുന്നതിന്നു എന്തെങ്കിലും ഒഴികഴിവു കാണണമെന്നു ആഗ്രഹിക്കുന്നവരുടെ ഹൃദയത്തിലല്ലാതെ കിഴക്ക് പടിഞ്ഞാറെന്ന മട്ടുള്ള അന്തരങ്ങളൊന്നും ഇവിടെ നിലവിലില്ല” എന്നിങ്ങിനെ ജവഹർലാൽ തൻെറ സഹജമായ ശൈലിയി

ൽ ഈ വസ്തുത ദൃഷ്ടാന്തീകരിച്ചിട്ടുണ്ട്.

ഇതു നിശ്ചയമായും കോളനി രാഷ്ട്രീയത്തിന്റെ വേരും കൊമ്പും വിപാടനം ചെയ്യുക എന്ന മൗലികലക്ഷ്യത്തിൽനിന്നുള്ള വ്യതിക്രമമായിരുന്നില്ല. അടിസ്ഥാനലക്ഷ്യം ഏതെല്ലാംതരത്തിൽ വ്യാഖ്യാനിക്കപ്പെട്ടാലും അവ അന്തിമമായി, പ്രാദേശികവും വർഗ്ഗീയവുമായ അതിരുകളെ അതിലംഘിച്ചുകൊണ്ടു സാമൂഹ്യവും സാമ്പത്തികവുമായ മണ്ഡലങ്ങളിലാണ് ചെന്നു മുട്ടിയത്.

യഥാർത്ഥത്തിൽ ഇന്ത്യൻ ജനതയുടെ സ്വാതന്ത്ര്യസമരം മനുഷ്യൻ മനുഷ്യനെ ചൂഷണം ചെയ്യുക എന്ന വ്യവസ്ഥയ്ക്കും, അതിന്റെ വികസിതരൂപമായ രാഷ്ട്രം രാഷ്ട്രത്തെ ചൂഷണംചെയ്യുക എന്ന അവസ്ഥയ്ക്കും എതിരെ നിർമ്മായമായ ഒരു സാമൂഹ്യക്രമം വാർത്തെടുക്കുവാനുള്ള സർവ്വരാഷ്ട്രവിപ്ലവത്തിന്റെ തന്നെ ഒരു ഭാഗമായിരുന്നു. ഈ അഭിന്നത ആകൃതിയിലും പ്രകൃതിയിലും ഉടനീളം നിഴലിക്കാതിരുന്നില്ല. തന്മൂലം ഫാസിസത്തിന്റെയും ജനാധിപത്യനിഷേധത്തിന്റേതുമായ പ്രവണതകൾക്കു മുമ്പിൽ അതു ശക്തിയായ ഒരു പ്രതിരോധദുർഗ്ഗമായിപ്പരിണമിച്ചു. ദേശീയജനാധിപത്യം, സ്വേച്ഛാധിപത്യത്തോടും അതിന്റെ സ്ഥാപനങ്ങളോടുമുള്ള നിസ്സഹകരണ ബഹിഷ്കരണം, ജാതിനിരസനം തുടങ്ങിയ ചില പൊതുതത്വങ്ങളിലേക്കുള്ള രാഷ്ട്രീയസങ്കല്പത്തിന്റെ അക്കികരണം പ്രസ്ഥാനത്തിന്റെ ദേശീയസ്വഭാവം വ്യക്തമായുമഭിവ്യഞ്ജിപ്പിക്കുന്നുണ്ട്.

മർദ്ദിതജനതയുടെ സമരങ്ങൾ ഏഷ്യയിലായാലും, അമേരിക്കയിലായാലും ആഫ്രിക്കയിലായാലും ഇന്ത്യ അവയ്ക്കു ധാർമ്മികമായ പിൻതുണനൽകി. അബ്സീനിയയോടും ചൈനയോടും, സ്പെയിനിനോടുമുള്ള അനുഭാവത്തിന്റെ സൂചനയായി ജപ്പാൻ സാധനങ്ങൾ ബഹിഷ്കരിക്കാൻ തീരുമാനിച്ചതു ഇവിടെ അനുസ്മരിക്കുന്നതു അനുചിതമാവുകയില്ല. ദേശീയപ്രസ്ഥാനം സമരോത്സുകവും, പ്രതിരോധപ്രവണവുമായി കൂടുതൽ വികാസം പ്രാപിച്ചപ്പോൾ രാഷ്ട്രീയസംഘടനത്തിന്റെ പ്രകാശനാപാധിയെസംബന്ധിച്ചും മാറ്റം അനിവാര്യമായിതീർന്നു.

ഗാന്ധിജിയുടെ ഊർജ്ജസ്വലമായ നേതൃത്വം കോൺഗ്രസ്സിനും പുതിയ ചടുലതയും നൽകിയപ്പോൾ സാമാന്യജനങ്ങൾ അതിന്റെ കൊടിക്കീഴിൽ അഹമഹമികയാ അണിനിരന്നു. പ്രത്യക്ഷസമരത്തെതുടർന്നു പ്രത്യേകിച്ചു 1930 മുതൽ, അതിന്റെ ആകൃതിയിലും പ്രകൃതിയിലും ഗണനീയമായ പല പരിവർത്തനങ്ങളുമുണ്ടായി. ഈ ദശാസന്ധിയുടെ അവശ്യംഭാവിയായ സൃഷ്ടിയത്രെ കോൺഗ്രസ്സ് സോഷ്യലിസ്റ്റ് പാർട്ടി. വൈദേശികമേധാവിത്വമുളവാക്കിയ വൈകാരിക പ്രത്യാഘാതങ്ങളെയാണ് കോൺഗ്രസ്സിന്റെ രാഷ്ട്രീയാശയങ്ങൾ പ്രധാനമായും പ്രതിനിധാനം ചെയ്തതു. അവമതിക്കും, ദേശീയാപമാനത്തിനും നേരെയുള്ള അമർഷം ഒരു വിപ്ലവമായി വിങ്ങിപ്പൊട്ടി. സുസജ്ജമായ ഒരു സായുധശക്തിയോടുള്ള ക്ലേശനിർഭരവും സാഹസപൂർണ്ണവുമായ ചെറുത്തുനില്പ് സ്വാതന്ത്ര്യമെന്ന ഒരവ്യക്താശയത്തിന്റെ പേരിൽ നീട്ടിക്കൊണ്ടുപോവുക ശക്യമോ യുക്തമോ ആയിരുന്നില്ല.

കൃഷിക്കാരന്റെയും തൊഴിലാളിയുടേയും സാധാരണക്കാരന്റേയും, മുമ്പിൽ മർദ്ദനവും ചൂഷണവും സാമൂഹ്യമായ ചില വ്യവസ്ഥകളുടേയും, പ്രാന്തീയമേധാവിത്വത്തിന്റെയും രൂപത്തിലാണ് പ്രത്യക്ഷപ്പെട്ടത്. ജന്മിമാരുടെ മർദ്ദനവും പണമിടപാടുകാരുടെ ചൂ

ഷണവും കൃഷിക്കാരെ വട്ടംകറക്കിയപ്പോൾ, മുതലാളിമാർ തൊഴിലാളികളെ ചാളകളിലേക്ക് ചവിട്ടിത്താഴ്ത്തി. സ്വാതന്ത്ര്യം സാമാന്യജനതയുടെ ജീവിതസുഖമാണെന്ന ഗാന്ധിജിയുടെ പ്രഖ്യാപനത്തിൽ, ചൂഷണാധിഷ്ഠിതമായ വ്യവസ്ഥയുടെ അവസാനവും മനുഷ്യോചിതമായ ഒരു ജീവിതത്തിന്നുള്ള പ്രാഥമികാവശ്യങ്ങളെങ്കിലും സാധിക്കുമാറുള്ള ഒരു സാഹചര്യത്തിന്റെ പിറവിയുമവർ വിഭാവനം ചെയ്തുവെങ്കിൽ അതു കേവലം സ്വാഭാവികമായിരുന്നു.

ഈ രാഷ്ട്രീയ സങ്കല്പമിങ്ങനെ അന്തർഹിത ശക്തികളെ വൈദ്യുതീകരിച്ചുകൊണ്ടിരിക്കെ അനിയതമായ ആ ശക്തികൾ സംഭരിച്ചു ഒരു സമരത്തിന്നു സന്നദ്ധമാക്കി നിർത്തുന്നതിന്നും, ജനങ്ങളുടെ ആത്മവീര്യം അണയാതെ സൂക്ഷിക്കുന്നതിന്നുമായി കൂടുതൽ വാസ്തവികവും വസ്തുനിഷ്ഠവുമായ ഒരു കരു ആവശ്യമായിവന്നു. സാധാരണക്കാരന്റെ നീറുന്ന ദൈനംദിന പ്രശ്നങ്ങൾക്കു പരിഹാരം കണ്ടെത്താനും അവരുടെ ജീവിതത്തിന്നു സുഭദ്രവും, ശാശ്വതവുമായ ഒരസ്ഥിവാരം പടുത്തു കെട്ടാനും സുവിശദമായ ഒരു ആത്ഥികനയം കൂടിയേ കഴിയൂ എന്ന ഒരു പതനത്തിലേക്കു രാജ്യമെത്തിച്ചേർന്ന ദേശീയ പ്രവാഹത്തിൽ നിന്നു് കമ്യൂണിസ്റ്റുകാർ കാലേ ഒറ്റപ്പെട്ടുപോയിരുന്നതുകൊണ്ടു കോൺഗ്രസ്സിന്റെ പരിപാടികളിൽ ഈ ആവശ്യം ഉൾക്കൊള്ളിക്കുവാനുള്ള ഉത്തരവാദിത്വം പൂർണ്ണമായും സോഷ്യലിസ്റ്റുകാരുടെ ചുമലുകളിൽ വന്നുവീണു. ഈ പുതിയ പ്രചോദനവും ആവേശവും സാധാരണക്കാരെ ഉണർത്തുകയും, അവരുടെ ധീരമായ ശബ്ദത്തിൽ പഴയ രാഷ്ട്രീയ വായാടിത്വം മുങ്ങിപ്പോവുകയും ചെയ്തു!

യുദ്ധത്തിന്റെ ആരംഭവും അതിന്റെ കെടുതികളും, വിശേഷിച്ചു, ഇഷ്ടമന്വേഷിക്കാതെതന്നെ ഇന്ത്യയെ യുദ്ധവലയത്തിൽ കുട്ടിക്കെട്ടിയതും രാഷ്ട്രീയഗതിയെ ഒരു സന്നിദ്ധഘട്ടത്തിലെത്തിച്ചു. പരിതസ്ഥിതികളുടെ സമ്മർദ്ദം അധികാരം പിടിച്ചുപറ്റാനുള്ള അന്തിമസമരത്തിന്റെ അഴിമുഖത്തേക്കു രാജ്യത്തെ തള്ളിനീക്കി. വിദേശാധികാരത്തോടുള്ള "ക്വിറ്റിന്ത്യാ" എന്ന ആജ്ഞാപനത്തിലും, ജനങ്ങളോടുള്ള "പ്രവൃത്തിക്കുക അല്ലെങ്കിൽ മരിക്കുക" എന്ന ആഹ്വാനത്തിലും ഗാന്ധിജി കാലത്തിന്റെ ഈ പ്രേരണ ആവിഷ്കരിക്കുകമാത്രമാണു് ചെയ്തതു്.

1942ലെ പ്രക്ഷോഭം തികച്ചും ജനകീയമുന്നേറ്റമായിരുന്നു. ഉഗ്രത ശമിച്ചിട്ടും അതിന്റെ ഊഷ്മാവു് വർഷങ്ങളോളം നീണ്ടുനില്ക്കുകയുണ്ടായി. 1946 ലെ സുപ്രസിദ്ധമായ സൈനികപണിമുടക്കം കാലത്തിന്റെ ചുമരെഴുത്തു ബ്രിട്ടീഷുകാർക്കു് വളരെ വ്യക്തമായും തെളിയിച്ചുകൊടുത്തു. വിശ്വസ്ത സഹചാരികളെന്നനിലക്കു പാരമ്പര്യം സൃഷ്ടിച്ച സായുധസൈന്യത്തിന്റെ തലതിരിച്ചലിൽ, തങ്ങളുടെ ശക്തിദുർഗ്ഗത്തിന്റെ തകർച്ച സാമ്രാജ്യാധികാരികൾക്കനുഭവപ്പെട്ടു. അപ്പോഴേക്കും "ക്വിറ്റിന്ത്യ" എന്നതു വിട്ടു ജനങ്ങൾ "ക്വിറ്റേഷ്യാ" എന്നു മുറവിളികൂട്ടിത്തുടങ്ങിയിരുന്നു.

ദേശീയവിപ്ലവം ലക്ഷ്യത്തിലേക്കു നീങ്ങിക്കൊണ്ടിരുന്നപ്പോൾ, ഇന്ത്യൻ രാഷ്ട്രീയനേതൃത്വം അതിന്നിടയിൽ ഒരാപ്പു അടിച്ചിറക്കുവാനുള്ള അവസരം നൽകി. പ്രഖ്യാപിതലക്ഷ്യങ്ങളിൽ ശക്തിയായി ഊന്നിനിൽക്കുവാനുള്ള ഔദാസീന്യം കോൺഗ്രസ്സിന്റെ സഹജമായ ഒരു ദൌർബ്ബല്യമാണു്. സൈദ്ധാന്തികമായി അതു് ഏതു ഉയർന്നമണ്ഡലത്തിൽ വർത്തിച്ചാലും ശരി, പ്രായോഗികതലത്തിൽ

പ്രാദേശികമായും വർഗ്ഗീയവുമായ അവകാശവാദങ്ങൾ അംഗീകരണത്തിനുവേണ്ടി പരസ്പരം അടിപിടികൂടിക്കൊണ്ടിരുന്നു.

സോഷ്യലിസ്റ്റുകാരുടെയും മററും പ്രേരണയും നിർബ്ബന്ധവുമുണ്ടായിട്ടും, രാജാക്കന്മാർ, സെമിന്ദാർമാർ, മുതലാളിമാർ തുടങ്ങിയ ചൂഷകവർഗ്ഗത്തിന്നെതിരായി വ്യക്തവും ശക്തവുമായ ഒരു നിലപാട് സ്വീകരിക്കുവാൻ കോൺഗ്രസ്സ് കൂട്ടാക്കിയില്ല. ഇതു ഒരു വശത്തു ദേശീയ പ്രസ്ഥാനത്തെ ക്ഷീണിപ്പിക്കുകയും ദേശീയൈക്യത്തെ തുരങ്കം വെക്കാനുള്ള ഗവർമ്മേണ്ടിൻെറ സംരംഭങ്ങൾക്ക് ശക്തികൂട്ടുകയും ചെയ്തപ്പോൾ മറുവശത്തു വർഗ്ഗീയകക്ഷികൾക്കു വളരുവാനുള്ള നല്ല ഒരു സന്ദർഭം സൃഷ്ടിച്ചുകൊടുത്തു. സാമ്പത്തിക—രാഷ്ട്രീയാഭാസങ്ങളുടെ കെട്ടുപാടുകളിൽനിന്നു മോചനം നേടുവാനുള്ള ജനസാമാന്യത്തിൻെറ വർദ്ധമാനമായ ഉദ്വേഗത്തെ നിഷ്പ്രയോജനങ്ങളായ ചാലുകളിലേക്ക് അപയാനം വരുത്തിയിട്ടാണ് ഇന്ത്യയിലെ വർഗ്ഗീയകക്ഷികൾ ശക്തിയാർജ്ജിച്ചതെന്ന വസ്തുത നിഷേധിക്കുവാൻ സാധിക്കുകയില്ല. സമരത്തിൻെറ സാമൂഹ്യസാമ്പത്തിക വശങ്ങൾക്ക് കൂടുതൽ പ്രാധാന്യം കല്പിക്കുവാൻ കോൺഗ്രസ്സ് തയ്യാറായിരുന്നുവെങ്കിൽ, സ്വതന്ത്രഇന്ത്യയുടെ ചിത്രം ഇന്നത്തേതിൽനിന്നു തികച്ചും വ്യത്യസ്ഥമാകുമായിരുന്നേനെ.

1945ൽ നേതാക്കന്മാർ ജയിൽവിമുക്തരായതിനെതുടർന്ന്, ഇന്ത്യവിടുക എന്ന അന്ത്യശാസനം പെട്ടെന്നു പിൻവലിക്കാൻ തീരുമാനിച്ചതു ഏററവും വലിയ ഒരു ദൌർഭാഗ്യമായി. ഇന്ത്യൻ പ്രശ്നമെന്ന നൂലാമാല എങ്ങിനെയെങ്കിലും കയ്യൊഴിക്കണമെന്നതായിരുന്നു ബ്രിട്ടൻെറ ആഗ്രഹം. 40കോടി പ്രക്ഷുബ്ധരായ ജനങ്ങളെ കയ്യൂക്ക്കൊണ്ടു അടക്കിഭരിച്ചുകളയാമെന്ന അഹന്ത അവർ ഉപേക്ഷിച്ചുകഴിഞ്ഞിരുന്നു. മുൻകൈ എടുക്കാനുള്ള സുവർണ്ണാവസരം മുമ്പിൽ തെളിഞ്ഞുകണ്ടിട്ടും, ദേശീയനേതൃത്വം സന്ദർഭത്തിനൊത്തുയരാൻ സന്നദ്ധമായില്ല. അവർ ആ ഉത്തരവാദിത്വം വിവെള്ളക്കാരിൽതന്നെ അർപ്പിക്കുകയും, നമ്മുടെ വിധിവിധാതാക്കളായി അവരെ അംഗീകരിക്കുകയും ചെയ്തു.

ഏററവും ദൂഷിച്ച ഒരു ഘട്ടത്തെ, ഏററവും നന്നായി ഉപയോഗപ്പെടുത്തുന്നതിനു തന്മൂലം ബ്രിട്ടീഷ്കാർക്കു സൌകര്യം കിട്ടി. തങ്ങൾ പുറംതള്ളപ്പെടുമെന്ന കാര്യത്തിൽ അവർക്കു സംശയമുണ്ടായിരുന്നില്ല. പക്ഷേ, അതിന്നു മുമ്പു രാജ്യത്തിൻെറ ഐക്യത്തേയും ഉൽക്കർഷത്തേയും, അപകടപ്പെടുത്തുന്ന എല്ലാ ഏടാകൂടങ്ങളും ചെയ്തുവെക്കണമെന്നു അവർക്കു നിർബ്ബന്ധമുണ്ടായിരുന്നു.

ബ്രിട്ടീഷ് പദ്ധതിയുടെ ജനാധിപത്യവിരുദ്ധ സ്വഭാവം തികച്ചും പ്രകടമായതു് നാട്ടുരാജാക്കന്മാർക്കു സ്വയം നിർണ്ണയാവകാശം നൽകിക്കൊണ്ടുള്ള തീരുമാനത്തിലാണ്. "വിഭജിച്ചു ഭരിക്കുക" എന്ന പാരമ്പര്യനയത്തിൻെറ എല്ലാ കുതന്ത്രങ്ങളും അവർ ശരിക്കുമുപയോഗപ്പെടുത്തി. മുസ്ലീമിങ്ങളെ ഹിന്ദുക്കൾക്കെതിരായും, ലീഗിനെ കോൺഗ്രസ്സിന്നെതിരായും നിർത്തിക്കൊണ്ടു ബുദ്ധിപൂർവ്വവും തന്ത്രപരവുമായ ഒരു "രാഷ്ട്രീയക്രീഡ" രൂപപ്പെടുത്തുന്നതിൽ ബ്രിട്ടൻ പൂർണ്ണമായും വിജയിച്ചു. ജനാധിപത്യപ്രവാഹത്തിന്നു മുമ്പിൽ തങ്ങളുടെ പഴയ സുഹൃത്തുക്കളായ നാട്ടുരാജ്യശക്തികളെ പുതിയ വീര്യം നൽകി പ്രതിഷ്ഠിക്കുവാനുമവർ അമാന്തിച്ചില്ല. ജനങ്ങളുടെ സത്വരമായ ഉയിർത്തെഴുന്നേല്പിനെയും, ഏകീഭാവത്തേയും അസാദ്ധ്യമാക്കിത്തീർക്കുന്ന എല്ലാമവർ ചെയ്തുവെന്നു ചുരുക്കം.

ദേശീയ വിപ്ലവത്തിൻെറ ഫലപ്രാപ്തി

വൈദേശിക നിക്ഷിപ്തതാല്പര്യങ്ങളോടൊപ്പം ദേശീയ നിക്ഷിപ്തതാല്പര്യങ്ങളുടെയും വന്ധീകരണത്തിലാണ് കുടികൊള്ളുന്നതു്. അവസരസമത്വത്തിലും, ഐക്യബോധത്തിലും അടിയുറച്ച സോഷ്യലിസ്റ്റാശയത്തിന്റെ വികാസമാണ് ദേശീയവിപ്ലവത്തിന്റെ വിജയത്തെ ദൃഢീകരിക്കുന്ന അടിസ്ഥാനശക്തി. സാമൂഹ്യഘടനയുടെ അസ്ഥിവാരം പുതുക്കിപ്പണിയുക എന്ന ആവശ്യം ആദ്യംമുതലേ നാമുയർത്തിപ്പിച്ചിട്ടുണ്ടു. എന്തെന്നാൽ ലോകമുതലാളിത്തത്തിനു ഉന്മൂലനാശമേല്പിക്കുവാനും, സ്വാതന്ത്ര്യത്തെ ശാശ്വതീകരിക്കുവാനും മറെറാരു മാർഗ്ഗമുണ്ടായിരുന്നില്ല.

സാമന്തമേധാവിത്വത്തോടും വ്യവസായിക സ്വേച്ഛാധിപത്യത്തോടുമുള്ള എതിർപ്പ് ആദ്യന്തം നമ്മുടെ ദേശീയപ്രക്ഷോഭങ്ങളെ സാരമായി സ്വാധീനിച്ചിട്ടുണ്ടു. പുതിയരാഷ്ട്രീയഘടന ഈ പ്രക്രിയ ഏറെറടുത്തു പൂരിപ്പിക്കുന്നില്ലെങ്കിൽ, ഇന്ത്യ ചരിത്രത്തിന്റെ പ്രതിക്കൂട്ടിൽ കണ്ണീരിലൂടെ സമാധാനം പറയേണ്ടിവരും. ദേശീയപ്രസ്ഥാനത്തിന്റെ ശക്തിമർമ്മങ്ങൾ സാധാരണക്കാരായിരുന്നുവെന്ന സത്യം നാം വിസ്മരിക്കരുതു. അവരെ സംബന്ധിച്ചേടത്തോളം സ്വാതന്ത്ര്യം വിദേശാധിപത്യത്തിൽനിന്നുള്ള വിടുതൽമാത്രമായിരുന്നില്ല; നിത്യദാരിദ്ര്യത്തിൽനിന്നും, നരകയാതനകളിൽ നിന്നുമുള്ള മോചനം കൂടിയായിരുന്നു. ഈ വസ്തുതയെ വിഗണിക്കുക എന്നതിന്നർത്ഥം സമഗ്രാധിപത്യത്തെ ക്ഷണിച്ചുവരുത്തുക എന്നതാണ്. ലക്ഷ്യത്തിലേക്കുള്ള നെടുനാളത്തെ ക്ലേശനിർഭരമായ യാത്രക്കിടയിൽ നമ്മെ വിട്ടുപോയ വീരയോദ്ധാക്കളുടെ ഭാവനകൊത്തു വിജയത്തിന്റെ ഉള്ളടക്കം ഉത്സാഹപൂർവ്വം പരിരക്ഷിക്കുവാൻ നമുക്കു പ്രതിജ്ഞയെടുക്കുക!

ജയ്ഹിന്ദ്!



# മദ്ധ്യവർഗ്ഗം—വിഗണിക്കപ്പെട്ട ഒരു വിഭാഗം.

**തായാട്ട് ശങ്കരൻ.**

കേന്ദ്രജീവനക്കാരുടെ പണിമുടക്കത്തിന്റെ രാഷ്ട്രീയ വശങ്ങളെക്കുറിച്ചുള്ള ആരോപണ പ്രത്യാരോപണങ്ങൾ എന്തുമാവട്ടെ, വിഗണിക്കാനാവാത്ത ഒരു സാമ്പത്തികസത്യം അതു വെളിക്കു കൊണ്ടുവന്നിരിക്കുന്നു. പലരാഷ്ട്രീയകക്ഷികളിൽ ചിതറിക്കിടക്കുക മൂലം ഒരു വർഗ്ഗമെന്ന നിലയിൽ ഇന്ത്യയിലെ ഇടത്തരക്കാർ ഇന്നൊരുശക്തിയല്ലാതായിത്തീർന്നിട്ടുണ്ട്. തന്മൂലം അവരുടെ വേദനകൾ അറിയപ്പെടാതെപോകുന്നു. ആധുനിക സാമ്പത്തിക സംവിധാനത്തിൽ മുതലിന്നും സ്വന്തം താല്പര്യം വിലപേശിവാങ്ങാൻ കഴിവുണ്ട്. അവരതു ചെയ്യാറുമുണ്ട്. മദ്ധ്യവർഗ്ഗമാവട്ടെ, നിശ്ചിത ശമ്പളംകൊണ്ട് സ്വന്തംനിലപുലർത്തിപ്പോരാൻ ക്ലേശിക്കുന്നു. സാമാന്യം നിലവാരപ്പെട്ട ഒരു ജീവിതത്തോതു സംരക്ഷിക്കാൻ സാമൂഹ്യമായ നിർബ്ബന്ധം ഒരു വശത്ത്; വർദ്ധിച്ചു വരുന്ന ജീവിതച്ചിലവിനെ നേരിടാൻ നിശ്ചിത വരുമാനത്തിന്നുള്ള കഴിവുകേട് മറുവശത്ത്. ഈ രണ്ടു ശക്തികളുടെ ഇടയിൽക്കിടന്നു ഞെരിയുകയാണ് ഇന്നത്തെ മദ്ധ്യവർഗ്ഗം.

കേന്ദ്ര-സംസ്ഥാന ഗവമ്മേണ്ടുകളുടെ താണവരുമാനക്കാരായ ഉദ്യോഗസ്ഥന്മാരും സ്വകാര്യ സ്ഥാപനങ്ങളിലെ ഗുമസ്താക്കളും ഈ വിഭാഗത്തിൽ പെടുന്നു. അവക്കു ശമ്പളമല്ലാതെ മററു വരുമാനങ്ങളൊന്നുമില്ല. കുടുംബസ്വത്തില്ലാത്തതുകൊണ്ടു കുടുംബത്തെ ആശ്രയിച്ചു ജീവിക്കുകയെന്ന പ്രശ്നമേയില്ല. കുടുംബം അവരെ ആശ്രയിച്ചു ജീവിക്കുകയാണ്താനും.

കേന്ദ്രജീവനക്കാരുടെ പണിമുടക്കിന്റെ സാമ്പത്തികവശം, പലരും ധരിച്ചുവെച്ചതു പോലെ, ശമ്പളം വർദ്ധിപ്പിക്കുകയെന്നതല്ല. അതും കൂട്ടത്തിലൊന്ന് എന്നേയുള്ളു. അവരുടെ മുഖ്യമായ ആവശ്യം ഉള്ള ശമ്പളം കുറയാതിരിക്കേണമെന്നതാണ്. ഗവമ്മേണ്ട് പ്രസിദ്ധപ്പെടുത്തുന്ന ജീവിതസൂചികയും അവക്കു നൽകുന്ന ക്ഷാമബത്തയും പരസ്പരം ബന്ധിക്കേണമെന്നതിന്നർത്ഥം ഇന്നു ലഭിക്കു

ന്ന ശമ്പളം ഫലത്തിൽ കുറഞ്ഞു പോകാതെ സംരക്ഷിക്കേണമെന്നാണ്. സാമ്പത്തികാസൂത്രണം വഴി ഇന്ത്യയുടെ മൊത്ത വരുമാനം വർദ്ധിച്ചിട്ടുണ്ടെന്നാണ് ഔദ്യോഗികക്കണക്കുകൾ പറയുന്നതു. ഈ വർദ്ധിച്ചവരുമാനം ജനസാമാന്യത്തിലേക്ക് ഒഴുകിവന്നിട്ടില്ലെന്നു തീച്ച്. വർദ്ധനവു പോകട്ടെ, വരുമാനം കുറഞ്ഞുവെന്നു വന്നാലോ. നമ്മുടെ പ്ലാനിങ്ങിൽ എന്തോ ഒരു തരക്കേട് എവിടെയോ ഉണ്ടെന്നാണല്ലൊ ഇതിന്നത്ഥം. ഇടത്തരക്കാരെയാണ് ഈ തരക്കേട് നേരിട്ട് ബാധിച്ചിട്ടുള്ളതു. അതെങ്ങിനെ?.

ആവശ്യ വസ്തുക്കളുടെ വില ദൈനംദിനം വർദ്ധിച്ചു വരികയാണെന്നതു് നിർവ്വിവാദമത്രെ. താണ വരുമാനക്കാരനായ ഒരു ഉദ്യോഗസ്ഥനും ഉയന്ന ശമ്പളക്കാരനായ ഒരു ഉദ്യോഗസ്ഥനും അരി തുടങ്ങിയ അത്യാവശ്യ വസ്തുക്കൾ ഒരേ അളവിലാണ് വാങ്ങുന്നതു; ശമ്പളവർദ്ധനവിൻെറ തോതനുസരിച്ചു അധികം വാങ്ങുന്നില്ല. അപ്പോൾ രണ്ടു വിഭാഗക്കാരും സ്വന്തവരുമാനത്തിൽനിന്നു ഒരു നിശ്ചിതസംഖ്യ ഈ ആവശ്യത്തിന്നു ചിലവഴിച്ചേ മതിയാവു. സാധനവില വർദ്ധിച്ചുവരുന്നതോടെ അവശ്യവസ്തുക്കൾക്കു വേണ്ടി ചിലവഴിക്കുന്ന തുകയും ഏറി വരുമല്ലൊ. താണ വരുമാനക്കാരനു ഈ വർദ്ധനവ് സ്വന്തം ശമ്പളത്തിന്നുള്ളിൽ ഒതുക്കിനിത്താൻ പാടുപെടണം. ഉയന്ന ശമ്പളക്കാരനാണെങ്കിൽ ആ ഢംബര

വസ്തുക്കൾക്കും ബേങ്കു നിക്ഷേപങ്ങൾക്കും നീക്കിവെച്ച തുകയിൽനിന്നു കുറച്ചു വെട്ടിക്കുറച്ചു അവശ്യവസ്തുക്കൾ വാങ്ങേണ്ടി വരുമെന്നേയുള്ളു.

കഴിഞ്ഞ അഞ്ചുവഷത്തിന്നിടയിൽ സാധനവില 33% വർദ്ധിച്ചിട്ടുണ്ടെന്നാണ് കണക്കുകൾകൊണ്ടു കാണുന്നതു. കഴിഞ്ഞ ആറു മാസത്തിന്നിടയിൽമാത്രം അതു 14.2% വർദ്ധിച്ചിരിക്കയാണ്. അഞ്ചുവഷംകൊണ്ടു സാധനവില മൂന്നിലൊന്നു കണ്ടു വർദ്ധിക്കുകയും ശമ്പളം സ്ഥിരമായി നില്ക്കുകയും ചെയ്യുന്നുവെങ്കിൽ അതിന്നത്ഥം ശമ്പളം അതേ തോതിൽ കുറഞ്ഞുവെന്നാണ്. ഈ കുറവു നികത്തിക്കിട്ടേണമെന്നാണ്, ക്ഷാമബത്ത ജീവിത സൂചികയുമായി ഏകീകരിക്കണമെന്ന ആവശ്യത്തിന്നത്ഥം. ഉറുപ്പികയുടെ ക്രയശക്തി ഇന്നു, നിത്യമെന്നോണം കുറഞ്ഞു വരുന്നു. 1940ൽ ഒരുറുപ്പികക്കു കിട്ടിയിരുന്ന സാധനത്തിൻെറ അഞ്ചിലൊന്നു മാത്രമെ ഇന്നു കിട്ടുന്നുള്ളു. അതായത് ഇന്നു, 1940നെ അപേക്ഷിച്ചു ഉറുപ്പികയുടെ വില അഞ്ചിലൊന്നായിക്കുറഞ്ഞിരിക്കുന്നു. അന്നു 50ക. ശമ്പളം കിട്ടിയ ഒരു ഉദ്യോഗസ്ഥനു ഇന്നു 250ക. കിട്ടുന്നുണ്ടെങ്കിൽ മാത്രമെ അതേ വരുമാനം ഇന്നുമുണ്ടെന്നു അവകാശപ്പെട്ടുകൂട.

രണ്ടാം ലോക മഹായുദ്ധം സാധനങ്ങളുടെ വിലക്കയററത്തിൽ വലിയൊരു പങ്കു വഹിച്ചിട്ടുണ്ട്. എന്നാൽ ഇന്ത്യയെപ്പോലെ അതിൻെറ ഭാരം തുടർച്ചയായി



സ: കെ. ടി. സബാസ്റ്റ്യൻ
പ്രസിഡണ്ട്,
കോഴിക്കോട് താ. കി. പ.



സ: M. ചാത്തുക്കുട്ടിനായർ
സിക്രട്ടരി,
കോഴിക്കോട് താ. കി. പ.



സ: കെ. സ്റ്റാനി
പ്രസിഡണ്ട്
കണ്ണൂര് താലൂക്ക് കി. പ.



സ: N. നാരായണൻനായർ
സിക്രട്ടരി,
കണ്ണൂര് താലൂക്ക് കി. പ.

അനുഭവിക്കേണ്ടിവന്ന രാജ്യങ്ങൾ കുറയും. മററു രാജ്യങ്ങളിൽ വിലക്കയററവും വരുമാന വർദ്ധനവും ഒരു പരിധിയോളം ബന്ധപ്പെട്ടു പോയിട്ടുണ്ട്. ഇന്ത്യയിൽ അതുണ്ടായിട്ടില്ല.

ഇന്ത്യയുടെ സാമ്പത്തികാസൂത്രണവും വിലക്കയററവും തമ്മിൽ ബന്ധപ്പെട്ടു കിടക്കുന്നു. വിപുലമായ അർത്ഥത്തിൽ ഇതിന്നടിയിൽ ഒരു കള്ളനോട്ട് കേസ്സ് അടങ്ങിയിട്ടുണ്ട്. യുദ്ധാവശ്യത്തിന്നു പണമുണ്ടാക്കാൻ ബ്രിട്ടീഷ് ഗവമ്മേണ്ട് അനിയന്ത്രിതമായി നോട്ട് അടിച്ചിറക്കുകയുണ്ടായി. ഉല്പാദനവുമായി ബന്ധപ്പെടാതെയുള്ള ഈ നോട്ടടിക്കൽ യഥാർത്ഥത്തിൽ കള്ളനോട്ടടിക്കലാണ്. ആ നാണയപ്പെരുപ്പത്തിൻെറ കെടുതിയിൽ നിന്നു ജനസാമാന്യം കരകയറും മുമ്പ് നമ്മുടെ പ്ലാനിങ്ങ് ആരംഭിച്ചു. സ്റ്റേയിററ് ഗവമ്മേണ്ടുകളും കേന്ദ്രഗവമ്മേണ്ടും കമ്മി ബജററുകൾ ഉണ്ടാക്കിക്കൊണ്ടാണ് പ്ലാനിന്നാവശ്യമായ പണത്തിൻെറ ഒരംശം കണ്ടെത്തിയതു. ഒന്നോ രണ്ടോ വഷം മാത്രമാണെങ്കിൽ ഇതുകൊണ്ടു വലിയ തരക്കേടുണ്ടായെന്നു വരില്ല. എല്ലാ വഷവും തുടർച്ചയായി കമ്മി ബജററുണ്ടാക്കുകയും നോട്ടടിച്ചു കമ്മി നികത്തുകയും ചെയ്യുന്നവെങ്കിൽ നാണയപ്പെരുപ്പവും വിലവർദ്ധനവും അതിൻെറ ഒഴിച്ചുകൂടാത്ത അനന്തരഫലമായിത്തീരാതെ വയ്യ.

ഭാവിക്കു വേണ്ടിയുള്ള ത്യാഗം എന്നനിലയിലാണ് ഗവമ്മേണ്ട് ഈ നയം അനുവത്തിച്ചു പോരുന്നതു. ഇതിന്നു ഒരു മുദ്രാവാക്യത്തിൻെറ ആകഷകത്വമുണ്ടെന്നു സമ്മതിക്കാം. ഭാവിക്കുവേണ്ടി നാം ഒട്ടൊക്കെ കരുതേണ്ടതുണ്ട്. ഈ തലമുറ അടുത്ത തലമുറക്കുവേണ്ടി ചിലതെല്ലാം വേണ്ടെന്നു വെക്കേണ്ടതുണ്ട്. പക്ഷെ, എത്രമാത്രം ഈ ത്യാഗം ആവശ്യമുണ്ട്? നമ്മുടെ കഴിവുമായി ഇതിന്നു പൊരുത്തമുണ്ടാവണം. സ്വാതന്ത്ര്യ സമ്പാദനത്തിന്നുവേണ്ടി വന്ന വമ്പിച്ച ത്യാഗത്തിൻെറ വലിയൊരു ഭാഗം ഈ തലമുറയുടെ ചുമലിലാണ് വന്നു വീണതു. അതുകൊണ്ട് സുഖാനുഭവങ്ങൾക്കു യഥേഷ്ടം സമ്മതം നല്കി ഈ തലമുറയെ അഴിച്ചുവിട്ടേക്കണമെന്നു ഇതിന്നത്ഥമില്ല. സ്വാതന്ത്ര്യ സമ്പാദനകാലത്തുള്ള ജീവിതം തുടരാനെങ്കിലും അനുവദിക്കേണമെന്നേ ഇതിന്നത്ഥമാക്കേണ്ടതുള്ളു. അതിൽനിന്നു തട്ടിപ്പറിക്കുന്ന വിധത്തിലാണ് പ്ലാനിങ്ങിന്നു പണമുണ്ടാക്കുന്നതെങ്കിൽ അതു ശരിയല്ല.

വരുമാനം നിശ്ചിതമാക്കി വെച്ചുകൊണ്ടു, നോട്ടിറക്കി വില വർദ്ധിപ്പിക്കുന്ന നയത്തിലൂടെ നമ്മുടെ വരുമാനത്തിൻെറ ഒരു ഭാഗം ഗവമ്മേണ്ട് ചോത്തിയെടുക്കുകയാണ്. പ്ലാനിങ്ങിൻെറ ഫലമായുള്ള ഉല്പാദന വർദ്ധനവാകട്ടെ മററു ചില ചാലുകളിലൂടെ ഒഴുകിപ്പോകുന്നുമുണ്ട്. കേന്ദ്രജീവനക്കാർ ആവശ്യപ്പെട്ടതിൻെറ സാരാംശം ഇതത്രെ. നിശ്ചിത വരുമാനമുള്ള ഇടത്തരക്കാരിൽ നിന്നു

പണം ചോർത്തിയെടുക്കുന്ന രീതി നിർത്തുക; പ്ലാനിങ്ങിൽനിന്നു ലഭിച്ച മിച്ചം ഏതു വഴിക്കൊഴുകുന്നുവൊ അവിടെ തടം കെട്ടി പണം കണ്ടെത്തുക.

ശമ്പള വർദ്ധനവ് വിലവർദ്ധനവിലും വിലവർദ്ധനവ് ശമ്പളവർദ്ധനവിലും ചെന്നെത്തുമെന്നു എല്ലാവക്കുമറിയാം. അതുകൊണ്ടു ശമ്പളത്തിൽ കുറച്ചു ഉറപ്പിക വർദ്ധിപ്പിച്ചു കിട്ടുന്നതുകൊണ്ടു വലിയ നേട്ടമൊന്നും ഉണ്ടായെന്നു വരില്ല. നേരെമറിച്ചു വിലവർദ്ധനവും ക്ഷാമബത്തയും പൊരുത്തപ്പെടുത്തുന്നുവെങ്കിൽ യഥേഷ്ടം നോട്ടടിച്ചു കമ്മി നികത്തുന്ന ബജററ് സമ്പ്രദായം നില്ക്കും. സാധനവില പാഞ്ഞുകയറുന്നതിനെ തടയാൻ ഗവമ്മേണ്ട് നിർബ്ബന്ധിതമായിത്തീരും.

അതിൻെറ നേട്ടം നിശ്ചിത വരുമാനമുള്ള എല്ലാ വിഭാഗത്തിന്നുമായിരിക്കും. അതുകൊണ്ടു കേന്ദ്രജീവനക്കാർ മുഴക്കിയ പ്രസ്തുതാവശ്യം ഇന്ത്യയിലെ ഇടത്തരക്കാരുടെ മൊത്തത്തിലുള്ള ആവശ്യമാണ്.

ഇടത്തരക്കാരാണ് ഇന്ത്യയുടെ രാഷ്ട്രീയ—സാംസ്കാരിക ജീവിതത്തിന്നു സുസ്ഥിരത നല്കുന്ന കണ്ണികൾ. ഇന്നത്തെ സാമ്പത്തിക നയം തുടൎന്നു പോവുകയാണെങ്കിൽ ഈ വൎഗ്ഗം തന്നെ തുടച്ചു നീക്കപ്പെടും. അതിൻെറ ഫലം രാഷ്ട്രീയവും സാമുദായികവുമായ അനിശ്ചിതത്വവുമായിരിക്കും. അതുകൊണ്ടു മദ്ധ്യവൎഗ്ഗത്തിൻെറ ഈ വേദനകൾക്കു രൂപം നല്കാൻ എല്ലാ രാഷ്ട്രീയകക്ഷികളും ശ്രമിക്കേണ്ടതു ഇന്ത്യയുടെ ഭാവിക്ക് ആവശ്യമത്രെ.



# കുന്പളത്ത് ശങ്കുപ്പിള്ള.

കെ.

കേരളത്തിലെ പൊതുജന നേതാക്കന്മാരിൽ അതി പ്രശസ്തനായ ഒരു വ്യക്തി പ്രാക്കുളം തോട്ടവയലിൽ കുടുംബത്തിൽ കൊല്ലവർഷം 1073-ൽജനിച്ചു. പ്രാക്കുളം സി. പത്മനാഭപിള്ള (തഹസീൽദാർ) യുടെ അനന്തിരവനും, പ്രാക്കുളം പി. രാമൻപിള്ള (റിട്ടയാർഡ് കൺസർവേറ്റർ) പ്രാക്കുളം പരമേശ്വരൻപിള്ള മുതൽപേരുടെ ഇളയ സഹോദരനമാണ് പ്രാക്കുളം നാണുപിള്ള. പ്രാക്കുളം ശങ്കുപ്പിള്ള (ലേബർകോടതി ജഡ്ജി) പ്രാക്കുളം ഭാസി മുതൽപേർ അദ്ദേഹത്തിന്റെ അനന്തിരവരാണ്. മദ്ധ്യതിരുവിതാംകൂറിലെ മിക്ക നായർ കുടുംബങ്ങളുമായും ബന്ധപ്പെട്ടതാണ് അദ്ദേഹത്തിന്റെ കുടുംബം.

ബാല്യം മുതൽ സ്വാതന്ത്ര്യം അല്പം അനുസരണക്കുറവുള്ളയാളുമായിട്ടാണ് അദ്ദേഹം വളന്നതു. വെറം തേഡ് ഫോറംവരെ മാത്രമെ വിദ്യാലയ ജീവിതം നയിച്ചുള്ളു. കൃഷി, കായികാഭ്യാസം തുടങ്ങിയവയിൽ ശ്രദ്ധാലുവായിട്ടാണ് യൗവ്വനാരംഭത്തിൽ കഴിഞ്ഞതു. നീതിബോധവും ധർമ്മനിരതത്വവും അദ്ദേഹത്തിന്റെ കർമ്മനിഷ്ടയെ നയിച്ചുപോന്നു. അതിനാൽ മർദ്ദിതന്റെ കക്ഷിയിൽ ചേർന്നു നിന്നു കൊണ്ടു ഉദ്യോഗസ്ഥ മണ്ഡലമുമായിട്ടുള്ള അധികാര സ്ഥാനങ്ങളോടു എന്നും എതിർത്തുവന്നു. അങ്ങിനെ ജാതി മതഭേദമെന്യേ നാട്ടിലെ ഭൂരിപക്ഷത്തിന്റെ നേതൃത്വം സ്വാഭാവികമായി അദ്ദേഹം നേടിയിരുന്നു. ആദ്യം വീട്ടിലെ അംഗങ്ങളുടേയും തുടർന്നു നാട്ടിലെ ജനങ്ങളുടേയും സ്നേഹാദരങ്ങൾ സമ്പാദിച്ചശേഷമാണ് രാജ്യകാര്യങ്ങളിൽ അദ്ദേഹം ഏറ്റെടുത്തത്.

ചെറുപ്പത്തിൽതന്നെ ഇൻഡ്യൻ നാഷനൽ കോൺഗ്രസ്സിൽ ചേർന്നു അയിത്തോച്ചാടനം, ആതുരസേവനം മുതലായ ആദർശങ്ങൾക്ക വേണ്ടി പ്രവർത്തിച്ചുവരവെ അന്നത്തെ തിരുവിതാംകൂർസംസ്ഥാനത്തെ സ്റ്റേറ്റ് കോൺഗ്രസ്സ് പ്രവർത്തനങ്ങളിൽ സജീവമായി പങ്കെടുത്തു. പല പരീക്ഷണഘട്ടങ്ങളിലും കോൺഗ്രസ്സിന്റെ ലക്ഷ്യങ്ങൾ പുലർത്താൻവേണ്ടി മുൻകയ്യെടുത്തു പ്രവർത്തിച്ചതിനാൽ തിരു

വിതാംകൂറിലെ ഉരുക്കു മനുഷ്യൻ എന്ന അന്വർത്ഥമായ പേരും അദ്ദേഹം സമ്പാദിച്ചു.

സാധാരണ ഗതിയിൽ, പ്രാമാണ്യമൊ അധികാരമൊ ഉള്ള സ്ഥാനങ്ങളിൽ കയറിക്കൂടാൻ ശ്രമിക്കാതെ ഒഴിഞ്ഞു നില്ക്കുകയാണ് അദ്ദേഹത്തിന്റെ പതിവ്. എങ്കിലും സന്ദർഭങ്ങളുടെ ഞെരുക്കത്താൽ അദ്ദേഹം കെ. പി. സി. സി. പ്രസിഡണ്ട് സ്ഥാനം സ്വീകരിച്ചു ഏറെനാൾ സ്തുത്യർഹമായി സംഘടനയെ നയിച്ചു. കേരള രാഷ്ട്രീയത്തെ ഹതഭാഗ്യത്താൽ ആവേശിച്ച അധികാരദുർമ്മോഹവും അഴിമതി പ്രവണതകളും മൂലം കരുതിക്കൂട്ടിയുള്ള ഉപജാപകവൃത്തികളാൽ കോൺഗ്രസ്സിൽനിന്നും പുറംതള്ളപ്പെട്ടു. അദ്ദേഹം ഇപ്പോൾ പി. എസ്. പി. യിലെ ഒരു സജീവ നേതാവായി കഴിയുകയാണ്.

ചിരകാലത്തെ ക്ലേശഭൂയിഷ്ഠമായ ജീവിത ചര്യകളും, ജയിൽ വാസങ്ങളും മററുംമൂലം ആരോഗ്യത്തിനു നേരിട്ടുപോയ ചില്ലറ തകരാറുകൾക്കു പരിഹാരം നേടാനുള്ള യത്നത്തിൽ ഇന്നദ്ദേഹം വ്യാപൃതനാണ്. പക്ഷെ സാർവ്വത്രികമായി നേരിട്ടിട്ടുള്ള സാമ്പത്തിക നഷ്ടങ്ങൾ പരിഹരിക്കുന്നതിൽ അദ്ദേഹം പ്രായേണ അനാസ്ഥനുമാണ്.

യൗവനാരംഭത്തിൽ കായികാഭ്യാസങ്ങളിൽ മുഴുകിയിരുന്ന കാലത്തു അദ്ദേഹത്തിനു ശ്രീ. ചട്ടമ്പിസ്വാമി തിരുവടികളെ സന്ദർശിക്കാനും ആ മഹാത്മാവിന്റെ ആരാധകനും ശുശ്രൂഷകനുമായി തീരാനും ഭാഗ്യം സിദ്ധിച്ചിട്ടുണ്ട്. സ്വാമികളുടെ സമാധിയും സമാധിപ്രതിഷ്ഠയുമെല്ലാം ശ്രീ. ശങ്കുപിള്ളയുടെ സവിധത്തിലും മേൽനോട്ടത്തിലുമാണ് നിർവ്വഹിച്ചിട്ടുള്ളത്. ഇപ്പോഴും അദ്ദേഹം താമസിക്കുന്നതു സ്വാമിയുടെ സമാധി ക്ഷേത്രത്തോടു തൊട്ടുള്ള മന്ദിരത്തിലുമാണ്. സ്വാമിയുടെ സാമീപ്യം കൊണ്ടുദിച്ച ആദ്ധ്യാത്മികത്വത്തിന്റെ പ്രേരണയാലാവാം നാലഞ്ചു ക്ഷേത്രങ്ങൾ അദ്ദേഹത്തിന്റെ യത്നത്താൽ പുതുക്കിപ്പണിഞ്ഞിട്ടുള്ളത്. ഇന്നു കേരളത്തിലുള്ള നാലഞ്ചു ഹൈന്ദവ ആശ്രമങ്ങളുടെ ഭരണം നടത്തിപ്പിൽ പ്രമുഖമായ ഒരു പങ്ക് അദ്ദേഹം വഹിച്ചു പോരുന്നുണ്ട്.

തിരുവിതാംകൂർ രാഷ്ട്രീയത്തിനു ശ്രീ. ശങ്കുപിള്ളയുടെ പ്രവേശനം കൊണ്ടുണ്ടായ അനിരോദ്ധ്യതയെ നശിപ്പിക്കാൻ സമുദായ പ്രമാണികളും ഗവർമ്മെണ്ടും ചേർന്നു കരുപിടിപ്പിച്ച പ്രമാദമായ പല ക്രിമിനൽകേസ്സുകളിലും, വക്കീലന്മാരേയും ജഡ്ജികളേയും വിസ്മയസ്തബ്ധരാക്കുമാറു ശ്രീ. ശങ്കുപിള്ള സ്വയം സാക്ഷികളേയും ഉദ്യോഗസ്ഥന്മാരേയും കോടതിയിൽ വെച്ചു ക്രോസ് ചെയ്തു കേസിന്റെ പൊള്ളത്തരം പൊളിച്ചുകാട്ടിയ പല സന്ദർഭങ്ങളും ഉണ്ടായിട്ടുണ്ട്. ഷഷ്ട്യബ്ദപൂർത്തി



സഃ പി. കെ. കുഞ്ഞുസാഹേബ്, M. L. A.



സഃ കമ്പളത്ത് ശങ്കുപ്പിള്ള

# പി. കെ. കുഞ്ഞു്.

കെ.

കേരള നിയമസഭയിലെ പ്രജാ സോഷ്യലിസ്റ്റ് പാർട്ടി ഉപ നേതാവും, പി. എസ്സ്. പി. സംസ്ഥാന ഘടകത്തിലെ ഒരു പ്രധാനിയുമായ സ: പി. കെ. കുഞ്ഞു കേരള രാഷ്ട്രീയത്തിലെ അവഗണിക്കാനാവാത്ത ഒരു ശക്തിയായി തീന്നിട്ട വഷങ്ങൾതന്നെ പലതായി. കേരള കോൺഗ്രസ്സിലെ സമത്ഥനായ ഒരു സംഘടകനെന്ന നിലക്കാണ് കുഞ്ഞുസാഹേബിനെ രാഷ്ട്രീയരംഗം ആദ്യമായി പരിചയപ്പെട്ടതു്.

മദ്ധ്യതിരുവിതാംകൂറിൽ, കായംകുളത്തു് "പുത്തൻപുരയിൽ" എന്ന ഒരു പഴയ മുസ്ലിം തറവാടുണ്ടു്. രാജസ്ഥാനത്തേക്ക് പ്രസ്തുത കുടുംബത്തിൽനിന്നുണ്ടായ സേവനങ്ങൾക്കുള്ള അംഗീകാരമെന്നനിലയിൽ,കായംകുളം രാജാവ് കല്പിച്ചുകൊടുത്തിട്ടുള്ള സ്ഥാനപ്പേരാണ് കുഞ്ഞെന്നുള്ളതു്. രാജ്യസേവനത്തിന്നു പ്രസിദ്ധികേട്ട ആ തറവാട്ടിലെ, ഏററവും പ്രസിദ്ധനായ സന്തതിയാണ് സ: പി. കെ. കുഞ്ഞു്.

വിദ്യാത്ഥിയായിരിക്കെത്തന്നെ രാഷ്ട്രീയകാര്യങ്ങളിലദ്ദേഹമാകർഷിക്കപ്പെട്ടു. കുഞ്ഞുസാഹേബ് അലിഗർകോളേജിൽ പഠിക്കുന്നകാലത്താണ് തിരുവിതാംകൂറിലെ രാഷ്ട്രീയം തിളച്ചുമറിയാൻ തുടങ്ങിയതു. സ്വന്തം നാട്ടിൻെറ ഭാഗധേയം മൂശയിൽകിടന്നുതിളക്കുന്നതു് നോക്കി അകലെ കയ്യുംകെട്ടിയിരിക്കുന്നതിന്നു ഉല്പതിഷ്ണുവായ ആ യുവവിദ്യാത്ഥിക്ക് സാധിച്ചില്ല. കലാലയജീവിതം കഴിഞ്ഞെങ്കിലും ഇന്നും അദ്ദേഹം കേരളത്തിലെ പൊതുകാര്യ രംഗത്തു. സവ്വാദരണീയമായ ഒരു സ്ഥാനം വഹിച്ചു വരുന്നുണ്ടു്. കൂടാതെ നാട്ടുപഞ്ചായത്തുകൾ കേട്ട തീരുമാനങ്ങൾ കൈക്കൊള്ളുന്നതിലും, രാഷ്ട്രീയചർച്ചകൾ നയിക്കുന്നതിലും പ്രസംഗങ്ങൾ ചെയ്യുന്നതിലുമെല്ലാം അദ്ദേഹം പ്രകടിപ്പിക്കുന്ന അപ്രതിമമായ സാമത്ഥ്യം സ്വാമിയുടെ അനുഗ്രഹ ഫലമാണെന്നു പലരും പ്രസ്താവിക്കാറുണ്ടു്. അദ്ദേഹത്തിന്നു ഞങ്ങളുടെ ധന്യവാദങ്ങൾ.

ത്തോടു എന്നെന്നേക്കുമായി യാത്ര പറഞ്ഞു, ഒരു സജീവ രാഷ്ട്രീയപ്രവർത്തകനായി അദ്ദേഹം രംഗത്തു പ്രത്യക്ഷപ്പെട്ടു.

വിദ്യാർത്ഥി ജീവിതത്തിൽ നിന്നു രാഷ്ട്രീയജീവിതത്തിലേക്കുള്ള ആ എടുത്തുചാട്ടത്തിൽ ബന്ധുജനങ്ങൾ അങ്ങേഅററം പ്രതിഷേധിക്കാതിരുന്നില്ല. കോൺഗ്രസ്സുമായി ഏതെങ്കിലും തരത്തിൽ ബന്ധപ്പെട്ടിട്ടുള്ളവർക്കു പച്ചവെള്ളം പോലും നൽകാൻ ആളുകൾ ഭയപ്പെട്ടിരുന്ന ആ കാലത്തു, കുഞ്ഞുസാഹേബിൻെറ രാഷ്ട്രീയത്തിലേക്കുള്ള പോക്ക് അവരെ അസുഖപ്പെടുത്തുകയും അരിശംകൊള്ളിക്കുകയും ചെയ്തുവെങ്കിൽ അതു കേവലം സ്വാഭാവികമായിരുന്നു. പോലീസുകാരുടെ നിരന്തരമായ ഗൃഹപരിശോധനമൂലം സ്വന്തം വീടുപോലും അന്നദ്ദേഹത്തിനു വിലക്കപ്പെട്ടു.

ആയിടയ്ക്കാണ് ഭാരിച്ച സ്വത്തുക്കളുടെ ഉടമത്വവും, ഒരു കുടുംബത്തിൻെറ നായകത്വവും തൻെറ അശിക്ഷിതമായ ചുമലുകളിലർപ്പിച്ചുകൊണ്ടു സ്വപിതാവ് ദിവംഗതനായത്. അതദ്ദേഹത്തിൻെറ രാഷ്ട്രീയ പ്രവർത്തനത്തിനു കനത്ത ഒരടിയായിത്തീർന്നു. കർത്തവ്യങ്ങളിൽ നിന്നും അകലാനൊ, ഒഴിയാനൊ നിർവ്വാഹമില്ലാത്ത ആ പരിതസ്ഥിതിയിൽ കുടുംബപരമായ ഉത്തരവാദിത്വങ്ങളുത്രയും സമർത്ഥയായ തൻെറ പ്രിയതമയിലർപ്പിച്ചുകൊണ്ടു അദ്ദേഹം രാഷ്ട്രീയ രംഗത്തു തന്നെ ഉറച്ചുനിന്നു.

വൈയ്ക്കം സത്യാഗ്രഹം തൊട്ടു വിമോചനസമരം വരെ കേരളത്തിലുണ്ടായിട്ടുള്ള എല്ലാ പ്രക്ഷോഭണങ്ങളിലും കുഞ്ഞുസാഹേബ് സജീവമായ പങ്കുവഹിച്ചിട്ടുണ്ട്. ഇതിൻെറയെല്ലാം ഫലമായി അദ്ദേഹം ഏഴുതവണ ജയിലിലാക്കപ്പെട്ടു. തൻെറ ഭാര്യയുടെ തളരാത്ത ആത്മവീര്യത്തിൽനിന്നാണ് ഏത് വിഷമഘട്ടത്തെയും പതറാതെ നേരിടുന്നതിനുള്ള ശക്തി അദ്ദേഹം ഉൾക്കൊണ്ടിട്ടുള്ളത്. മാസങ്ങളോളം ഏകാകിനിയായി പലവിധ ക്ലേശങ്ങളും പോലീസുകാരുടെ ശല്യങ്ങളും സഹിച്ചിട്ടുള്ള ഒരു ഭാര്യ കേരളത്തിലെ മററു മുസ്ലീം നേതാക്കൾക്കാർക്കും കാണുകയില്ല.

കേരള കോൺഗ്രസ്സ് കരുനാഗപ്പള്ളിയിൽ വെച്ചു നടത്തിയ പ്രഥമവാർഷിക സമ്മേളനത്തിൻെറ സ്വാഗതസംഘം സിക്രട്ടരി കുഞ്ഞുസാഹേബായിരുന്നു. തിരുവിതാംകൂർ അസംബ്ലിയിൽ അദ്ദേഹം കോൺഗ്രസ്സിൻെറ ചീഫ് വിപ്പായിരുന്നിട്ടുണ്ട്. ഓൾടാവൻകൂർ ലേബർ ഓർഗനൈസേഷൻെറ ആദ്യത്തെ പ്രസിഡണ്ടും അദ്ദേഹമത്രെ. കോൺഗ്രസ്സിനകത്തു പലപ്പോഴായി ഇങ്ങനെ പല ഉയർന്ന സ്ഥാനങ്ങളും വഹിച്ചിട്ടുള്ള കുഞ്ഞുസാഹേബ്, ഒടുക്കം സംഘടനയ്ക്കുള്ളിലെ തൊഴുത്തിൽകുത്തുകളുടെ ഫലമായി കോൺഗ്രസ്സ് വിടുവാൻ നിർബ്ബന്ധിതനായി.

തുടർന്നു കുറച്ചുകാലം അദ്ദേഹത്തി

ന്റെ ശ്രദ്ധ പ്രധാനമായും സാമുദായിക രംഗത്ത് കേന്ദ്രീകരിച്ചു. മുസ്ലീം സമുദായത്തെ സംബന്ധിച്ചേടത്തോളം അദ്ദേഹത്തിന്റെ പ്രവർത്തനം ഒരു കൊടുങ്കാററ തന്നെയായിരുന്നു. സംഘടനയെക്കുറിച്ച് കേട്ടുകേൾവിപോലുമില്ലാതിരുന്ന സമുദായത്തിൽ, കുറഞ്ഞകാലംകൊണ്ടു ഒട്ടധികം സംഘടനകളുടെ പിറവിയ്ക്കു് അദ്ദേഹം കളമൊരുക്കി. ആത്മാർത്ഥവും നിരന്തരവുമായ സമുദായസേവനങ്ങളുടെ ഫലമായി മുസ്ലിംജനതയിൽ അദ്ദേഹത്തിന്നു അസാമാന്യമായ സ്വാധീനശക്തിയാർജ്ജിക്കുവാൻ സാധിച്ചു. തിരുവിതാംകൂർ സർവ്വീസ്‌ലീഗ്, തിരുവിതാംകൂർ മുസ്ലിം മജ്‌ലിസ്, സ്റ്റേയിററമുസ്ലിംലീഗ് എന്നീ സംഘടനകളിലെല്ലാം അദ്ദേഹം പലപ്പോഴായി പല ഉത്തരവാദപ്പെട്ട സ്ഥാനങ്ങളും വഹിച്ചിട്ടുണ്ടു.

1950ലെ തിരഞ്ഞെടുപ്പിനെത്തുടന്നാണ് കുഞ്ഞുസാഹേബ് സോഷ്യലിസ്റ്റ് പാർട്ടിയിലേക്ക് ആകർഷിക്കപ്പെട്ടതു. ശ്രീ. പട്ടത്തിന്റെ നേതൃത്വം അദ്ദേഹത്തെ പാർട്ടിയിലേക്ക് സഹർഷം സ്വാഗതം ചെയ്തു. കുഞ്ഞുസഹേബിന്നു ഏററവും വിശ്വാസവും ബഹുമാനവുമുള്ള ഒരു നേതാവാണ് ശ്രീ. പട്ടംതാണുപിള്ള. ഇന്നും പട്ടത്തെ ഒരാദർശപുരുഷനായി അദ്ദേഹം അംഗീകരിക്കുന്നു. പി. എസ്. പി. യുടെ വളർച്ചക്കു കുഞ്ഞുസാഹേബിന്റെ പ്രവർത്തനം വളരെയധികം സഹായകമായിട്ടുണ്ടു. ശ്രീ. പട്ടത്തിന്റെ നേതൃത്വത്തിൽ ഇന്ത്യയിലൊന്നാമതായി രൂപീകരിക്കപ്പെട്ട സോഷ്യലിസ്റ്റ് മന്ത്രിസഭയിലെ തൊഴിൽകാര്യമന്ത്രി എന്ന നിലക്കു നാട്ടിന്നും പാർട്ടിക്കും അദ്ദേഹം നൽകിയിട്ടുള്ള സേവനം സ്തുത്യർഹമാണ്.

അഞ്ചുതവണ അദ്ദേഹം നിയമസഭാംഗമായി തിരഞ്ഞെടുക്കപ്പെട്ടിട്ടുണ്ടു.

തിരഞ്ഞെടുപ്പ് പ്രവർത്തനത്തിൽ സ: കുഞ്ഞിനുള്ള സാമർത്ഥ്യം ഒന്നു വേറെതന്നെയാണ്. ഇക്കഴിഞ്ഞ തിരഞ്ഞെടുപ്പുതന്നെ അതു വ്യക്തമാക്കുന്നുണ്ടല്ലൊ.

പത്രപ്രവർത്തന രംഗത്തും കുഞ്ഞു സാഹേബിന്റെ വ്യക്തിത്വം കാണാവുന്നതാണ്. "രാജ്യാഭിമാനി" വാരികയും, "സ്വരാജ്" ദിനപത്രവും നടത്തിയിരുന്ന കുഞ്ഞുസാഹേബ് ഇന്നു "കേരളജനത" യുടെ പത്രാധിപരാണ്.

കുഞ്ഞു സാഹേബിന്റെ സുഹൃൽ മണ്ഡലം വളരെ വിപുലമാണ്. ഹൃദയം തുറന്നു സ്നേഹിക്കുന്ന സ്വഭാവം അദ്ദേഹത്തിന്നു വളരെയധികം സ്നേഹിതന്മാരെ നേടിക്കൊടുത്തുവെങ്കിൽ, മുഖം നോക്കാതെ വിമർശിക്കുന്ന ശീലം കുറച്ചു ശത്രുക്കളേയും സമ്പാദിച്ചു കൊടുത്തു. വക്കഫ് ബോർഡ് ചേർമാൻ, കയർബോർഡ് ഉപാദ്ധ്യക്ഷൻ, റെയിൽവെ ബോർഡ് മെമ്പർ, നിയമസഭാ സാമാജികൻ എന്നിങ്ങിനെ നിരവധി ഉത്തരവാദിത്വങ്ങളുടെ ഇടയിലും തന്റെ സുഹൃത്തുക്കളുടെ ആവലാതികളും ആവശ്യങ്ങളുമറിയുവാനും പരിഹരിക്കാനുമദ്ദേഹം സമയം കാണാറുണ്ട്.

പരാജയ ബോധം തീണ്ടിയിട്ടില്ലാത്ത കുഞ്ഞുസാഹേബ് എതിർപ്പുകളെ പുഞ്ചിരിയോടുകൂടി നേരിടുന്നു. എത്ര വലിയ ശത്രുവും അദ്ദേഹത്തിന്റെ മുമ്പിലെത്തിയാൽ ഒരാപ്തമിത്രമായി മാറുന്നു!. അത്ഭുതകരമായ ഈ വശ്യശക്തി സ: കുഞ്ഞിന്റെ ഒരു പ്രത്യേകതയത്രെ.

അവിശ്രമമായ പ്രവർത്തനംമൂലം ആ 54കാരൻ ഇന്നു പരിക്ഷീണനാണ്. പക്ഷെ, ഒരിക്കലും തളരാത്ത മനസ്സ് അദ്ദേഹത്തെ അടങ്ങിയിരിക്കാൻ അനുവദിക്കാറില്ല. എതിർപ്പുകളുടെ അഗ്നി പരീക്ഷകളിലൂടെ ഉൽക്കർഷത്തിന്റെ കൊടുമുടിയിലെത്തിയിട്ടുള്ള ആ നിസ്വാർത്ഥ സേവകന്നു് നമുക്ക് മംഗളം നേരുക.

# കാട്ടാമ്പള്ളി സമരം.

കെ. യം. സൂപ്പി.

ഐതിഹാസികമായ ഒട്ടധികം സമരങ്ങളുടെ ചവിട്ടുപടികളിൽ കൂടി കിസാൻ പഞ്ചായത്ത് വളർന്നുവന്നിരിക്കയാണ്. കിസാൻപഞ്ചായത്ത് നടത്തിയ മററു സമരങ്ങളെയപേക്ഷിച്ച് കാട്ടാമ്പള്ളിസമരം പ്രാധാന്യമർഹിക്കുന്നു. അന്നു കേരളം ഭരിച്ച കമ്മ്യൂണിസ്റ്റ് സർക്കാറിനെ ആദ്യമായി പിടിച്ചുകുലുക്കിയ ഒരു ബഹുജനപ്രക്ഷോഭമായി അതിനെ ചരിത്രം രേഖപ്പെടുത്തിയിരിക്കയാണ്.

1957 ഒക്ടോബർ 10-ാം നു- രാവിലെ 10മണിക്ക് കണ്ണൂർ തഹസിൽദാർ, കാട്ടാമ്പള്ളിയിൽ കുടിയേറിപ്പാർത്തുവരുന്ന ഒമ്പത് ഹരിജന കുടുംബങ്ങളെ കുടിയൊഴിപ്പിക്കാൻ പോലീസ്സുകമ്പടിയോടുകൂടി അവിടെ കുതിച്ചു. അവിടംമാത്രം ജീവിതത്തിലെ ഏകാശ്രയമായികരുതി, ജീവിതത്തിന്റെ നാളുകളെണ്ണുന്ന തങ്ങളെ രക്ഷിക്കണമെന്നു ആ പാവങ്ങൾ അദ്ദേഹത്തിന്റെ കാലിന്നുപിടിച്ചപേക്ഷിച്ചു. സർക്കാറിന്റെ കല്പനയാണെന്നു തഹസിൽദാർ നിസ്സഹായനായി കൈമലർത്തി. കമ്മ്യൂണിസ്റ്റ് പടയാളികൾ പിന്നിൽനിന്നു ആർത്തുവിളിച്ചു. തഹസിൽദാർ ഞെട്ടി. അദ്ദേഹം പോലീസ്സിന്നു ഓഡർകൊടുത്തു. പോലീസ്സുകാർ കാട്ടാളത്തം കാട്ടി, എല്ലാതകർത്തു തരിപ്പണമാക്കി; കുടിലുകൾ ചുട്ടെരിയുകയായി. ചോരക്കുഞ്ഞിനെ മാറത്തണച്ചുകിടന്ന സ്ത്രീകളെ കാക്കിക്കാർ വലിച്ചിഴച്ച അന്നത്തെ നിമിഷങ്ങൾ കണ്ണീരോടുകൂടിയല്ലാതെ സ്മരിക്കാൻവയ്യാ. തങ്ങളെ മറവുചെയ്യാനുള്ള ആറടിമണ്ണ് കാട്ടാമ്പള്ളിയിലെ തരിശിലാണെന്നുകരുതി ജീവിതത്തിലെ അവസാനത്തെ നിമിഷങ്ങളും പ്രതീക്ഷിച്ചു കുടിലുകൾക്കകത്ത് കൂനിക്കൂടിയ വൃദ്ധന്മാരേയും വൃദ്ധമാരേയും പോലീസ്സ് ലാത്തികൊണ്ടു തള്ളിനീക്കിയ കാഴ്ച ക്രൂരഹൃദയത്തെപോലും വേദനിപ്പിക്കുകയുണ്ടായി. സംഭവം നോക്കിനിന്നവരുടെ വികാരം പൊട്ടിയൊഴുകി. അവരിൽ ചിലർ അക്രമത്തെ തടയാൻ മുന്നോട്ടുനീങ്ങിയപ്പോൾ, കാക്കികമ്മ്യൂണിസ്റ്റ്കിങ്കരന്മാർ ഹരിജനങ്ങളോടുകൂടി അവരേയും വട്ടമിട്ടു പിടിച്ചു

കാട്ടാമ്പള്ളിയിലെ ഹരിജനമർദ്ദനവും, അതിനെ തുടർന്നു ദേശാഭിമാനികളായ രാഷ്ട്രീയപ്രവർത്തകന്മാരെ അറസ്റ്റ് ചെയ്തതും, ഒരു സമരത്തിന്റെ യാദൃച്ഛികമായ ഉൽഘാടനമായിത്തീർന്നു. കണ്ണൂർജില്ലയിലെ പി. എസ്. പി.—കോൺഗ്രസ്സ് നേതാക്കൾ ചേർന്നു, ഒരു സമരസമിതി രൂപീകരിച്ചാണ് ഹരിജനമർദ്ദനത്തിന്നെതിരായ സമരത്തിന്റെ നേതൃത്വം ഏറെറടുത്തു. ഒരു മാസത്തോളം സന്നദ്ധഭടന്മാർ അറസ്റ്റുവരിച്ചുതുടങ്ങി. സർക്കാറിന്റെ ഭാഗത്തുനിന്നു ഭീഷണികളും ധിക്കാരങ്ങളും വർദ്ധിച്ചതേയുള്ളു.

സമരത്തിന്നു ശക്തികൂട്ടുവാൻ, തല

ശ്ശേരിയിലെയും കാസർക്കോട്ടേയും ആർ. ഡി. ഒ ഓഫീസുകളുടെ മുമ്പിൽ സത്യാഗ്രഹമനുഷ്ഠിക്കാൻ, കിസാൻപഞ്ചായത്ത് സ്വന്തം സഖാക്കളെ ആഹ്വാനം ചെയ്തു. കാട്ടാമ്പള്ളിയിലെ കുടിയൊഴിപ്പിക്കപ്പെട്ട ഹരിജനങ്ങളെ അവിടെ കുടിയിരുത്തി പ്രശ്നം നീതിപൂർവ്വം എത്രയുംവേഗം പരിഹരിക്കാൻ കിസാൻപഞ്ചായത്ത് സിക്രട്ടരി കെ. കുഞ്ഞിരാമക്കുറുപ്പ് സർക്കാറിനോടഭ്യർത്ഥിച്ചു. കിസാൻപഞ്ചായത്തിന്റെ അഭ്യർത്ഥനയും സത്യാഗ്രഹവും ശങ്കരൻ നമ്പൂതിരിപ്പാടിന്റെ കിരാതന്മാർ അവഗണിക്കുകയാണ് ചെയ്തത്.

നവേമ്പ്ര് 8ാംനു രാത്രി തലശ്ശേരിയിൽ ചേർന്ന കിസാൻപഞ്ചായത്തിന്റെ സമരസമിതിയോഗം, കാട്ടാമ്പള്ളിയിലെ കുടിയൊഴിപ്പിക്കൽ പ്രശ്നത്തിന്നെതിരായി നവേമ്പ്ര് 11ാംനു രാവിലെ അവിടെ ഒരു ബഹുജനമാർച്ച് നടത്താനുള്ള തീരുമാനമംഗീകരിച്ചു. അതിനെ വിശദീകരിച്ചുകൊണ്ടു നവേമ്പ്ര് 10ാംനു-ത്തെ പത്രങ്ങളിൽ സ: കുഞ്ഞിരാമക്കുറുപ്പിന്റെ ഒരു പ്രസ്താവന പ്രവർത്തകന്മാർ വായിച്ചു. “അടുത്തദിവസം രാവിലെ കാട്ടാമ്പള്ളിയിൽ കർഷകസമരമാണ്.” തങ്ങളുടെ നേതൃത്വത്തിൽനിന്നുള്ള സുധീരമായ ആഹ്വാനം നടപ്പിൽവരുത്തുവാൻ കിസാൻപഞ്ചായത്തിന്റെയും പി. എസ്സ്. പി. യുടേയും ഭടന്മാർ സന്നദ്ധരായി. മററുള്ളവരുടെ ജീവിതം നിഷേധിക്കുന്നേടത്ത് സ്വന്തജീവിതം ത്യാഗത്തിന്റെ ബലിപീഠത്തിൽ സംഭാവനചെയ്യുകയെന്നതു, തങ്ങളുടെ ജീവിതമുറയായി കരുതി അവർ ക്ഷണനേരം പ്രചരണം സംഘടിപ്പിച്ചു. നവമ്പ്ര് 10ാംനു- പി. എസ്. പി. യുടെ കേരളക്കമ്മിററി കാട്ടാമ്പള്ളിദിനം കേരളത്തിലാകെ ആചരിക്കുകയായിരുന്നു. അന്നത്തെ പൊതുയോഗപ്രസംഗങ്ങളും മുദ്രാവാക്യങ്ങളും അടുത്ത ദിവസത്തിന്റെ ഒരുക്കം കൂട്ടുന്നതിന്നു സഹായകവുമായി.

നവമ്പ്ര് 11ാംനു രാവിലെ വടകര മുതൽ കാസർക്കോടുവരെയുള്ള കിസാൻപഞ്ചായത്തിന്റെയും പി.എസ്.പി.യുടേയും സന്നദ്ധഭടന്മാർ കണ്ണൂരിലെത്തി. പതാകകൾ ആയിരക്കണക്കിൽ ആകാശത്തിൽ പറന്നു. രണ്ടായിരത്തിനു പകരം അയ്യായിരത്തിലധികം സഖാക്കൾ കണ്ണൂർ പി. എസ്. പി. ആപ്പീസ്സിന്റെ പരിസരത്തുതടിച്ചുകൂടി. സ: പി. ആർ. കുറുപ്പ് ബഹുജനമാർച്ച് ഉൽഘാടനം ചെയ്തു. മഹാത്മജി സമ്മാനിച്ച സത്യാഗ്രഹമുറകളുമായി ഭീകരമർദ്ദനങ്ങളുടേയും ഭീഷണികളുടേയും നടുവിൽക്കൂടെ മുന്നോട്ടുനീങ്ങാൻ അദ്ദേഹം സഖാക്കളോടാഹ്വാനം ചെയ്തു. സഖാക്കൾ കെ കുഞ്ഞിരാമക്കുറുപ്പ് ഇടത്തും, എ. ശ്രീധരൻ വലത്തുമായി ജാഥയെ നയിച്ചു. വഴിനീളെ അണിനിരന്ന ജനക്കൂട്ടം ആവേശത്തോടെ ജാഥയെ അഭിവാദ്യംചെയ്തു. പനിനീർതളിച്ചും പുഷ്പമാലയുമർപ്പിച്ചും അവർ ബഹുജനമാർച്ചിനെ അനുഗ്രഹിച്ചു “ഗാന്ധിജി നമ്മുടെ നേതാവെങ്കിൽ കുടിലുകളവിടെ കെട്ടിക്കും. കിസാൻപഞ്ചായത്ത് സിന്ദാബാദ്” മുദ്രാവാക്യങ്ങൾ അന്തരീക്ഷമെങ്ങും പ്രതിധ്വനിച്ചു.

പുതിയതെരുവിൽനിന്നും കാട്ടാമ്പള്ളിയിലേക്കു ജാഥ പ്രവേശിച്ചു ജയിൽപറമ്പിൽ നിന്നും ആറു ഫർലോങ്ങ് ദൂരമെത്തിയപ്പോൾ സായുധപോലീസ്സിന്റെ സന്നാഹം റോഡ് ബ്ലോക്ക് ചെയ്തതായി കാണപ്പെട്ടു. ബയനററും ലാത്തിയും ടിയർഗ്യാസ്സ് ഷെല്ലുമായി പോലീസ്സ്ഭീകരന്മാർ സമരജാഥയെകാണിവെക്കുകയാണ്. പക്ഷെ, ഓരോ സത്യാഗ്രഹിയും മുന്നോട്ടുവെച്ച കാലു മുന്നോട്ടുതന്നെ നീക്കി. ആർ.ഡി.ഒ. കുഞ്ഞിക്കണ്ണൻനമ്പ്യാർ ക്രുദ്ധനാ

യി, പോലീസ്സ്റ്റേഷനിൻെറ മുന്നിൽവന്നു വിലക്കി, ജാഥക്കാർ പിന്നോട്ടുപോകണമെന്നാജ്ഞാപിച്ചു. നൂറ്റിനാല്പത്തിനാലു പാസ്സാക്കിട്ടുണ്ടോ? സ: ശ്രീധരൻ ഉദ്യോഗസ്ഥനോട് ചോദിച്ചു. ഇല്ല ഉദ്യോഗസ്ഥൻ ഗൌരവത്തിൽ മറുപടി പറഞ്ഞു. നിരോധിക്കപ്പെടാത്ത റോഡിൽക്കൂടെ സഞ്ചരിക്കുവാൻ ഇന്നാട്ടിലെ ഏതൊരു പൌരനും അധികാരമുണ്ടെന്നു ശ്രീധരൻ തുടർന്നു. നേതാക്കളൊപ്പം പിന്നാലെ സഖാക്കളും പോലീസ്സ് വലയത്തെ ഭേദിച്ചുകൊണ്ടു മുന്നോട്ടുകുതിച്ചു.

കേരളത്തിലെ കർഷകപ്രസ്ഥാനത്തിൻെറ ജീവനാഡികളായ കഞ്ഞിരോട്ടുകാരെപ്പിന്നെ പോലീസ്സ്മേധാവികൾ വളഞ്ഞുനിന്നു എല്ലാടിലും തല്ലി താഴത്തുവീഴ്ത്തി. സ: ശ്രീധരൻെറ പുറത്ത് പോലീസ്സുകാർ ആഞ്ഞുവലിച്ചടിച്ചു. മുന്നിൽകുതിച്ച സഖാക്കളെയെല്ലാം ക്രൂരമായി തല്ലിയും ചവിട്ടിയും അവരവിടെ നരനായാട്ടുനടത്തി. ജാഥയുടെ പിന്നിൽനിന്നോടി വന്ന സ: പി. ആറിനെ പോലീസ്സ്മേധാവികൾ കൂട്ടത്തല്ലുനടത്തി, ചവിട്ടിവീഴ്ത്തി. അദ്ദേഹത്തിൻെറ മാറിടം ലാത്തിത്തല്ലുകൊണ്ടു തകർന്നു. തങ്ങളുടെ ധീരനേതാക്കളും സഖാക്കളും റോഡരികിൽ ചതക്കപ്പെട്ടുവീഴുകയും, അവരിൽ പലരും ബോധരഹിതരാവുകയും ചെയ്തപ്പോൾ നാലുപാടും തടിച്ചുകൂടിയ ജനങ്ങൾ ഹാഹാരവം മുഴക്കി. സ. പി. യം. അപ്പോഴേക്കും എവിടെയോനിന്നോടി വരികയായി. അദ്ദേഹത്തെയും പോലീസ്സുകാട്ടാളത്തം വെറുതെ വിടാൻ ഭാവമില്ലായിരുന്നു. ജനങ്ങളുടെ സഹനം നശിച്ചു. പോലീസ്സ് വലയത്തിൽ അവർ കുതിച്ചുകടക്കുകയായി. സ. പി. യം. തൻെറ പ്രശംസനീയമായ കഴിവുകൊണ്ടു അവരെ നിയന്ത്രിച്ചുവെങ്കിലും, ക്ഷണനേരം അവിടെ ടിയർഗ്യാസ്സ് ഷെല്ലുകൾ പ്രവഹിക്കുകയായി.

ധീരമായി നിലംപതിച്ച അറുപത്തിയഞ്ചുസഖാക്കളെ പോലീസ്സ് അറസ്റ്റ്ചെയ്തു. വാനിൽകയററി സെൻററൽജയിലിന്നകത്തിട്ടടച്ചു. മലബാർ ഏരിയുകയായി. കിസാൻപഞ്ചായത്തിൻെറ അപ്രതിരോധ്യമായ മുന്നേററത്തോടുകൂടി സമരം മലബാറിലെങ്ങും പരന്നു. പാറശ്ശാലമുതൽ മഞ്ചേശ്വരം വരെയുള്ള കേരളത്തിലെ ഉൽബുദ്ധരും രോഷാകുലരുമായ ജനങ്ങൾ കമ്യൂണിസ്റ്റ്സർക്കാറിന്നെതിരായി പ്രതിഷേധമുയർത്തി. പി. എസ്. പി. യുടെ അഖിലേന്ത്യാകമ്മിററി, അതിൻെറ ഭടന്മാരുടെനേരെ കമ്യൂണിസ്റ്റ്സർക്കാർ നടത്തിയ കാട്ടാളത്തമായ കയ്യേററത്തെ പ്രതിഷേധിക്കാൻ, ഇന്ത്യയിലെങ്ങും പൊതുയോഗങ്ങൾ സംഘടിപ്പിച്ചു.

കമ്യൂണിസ്റ്റ് സർക്കാർ കിസാൻപഞ്ചായത്തിനെ തൊട്ടുകളിച്ചപ്പോൾ, ദിവസങ്ങൾക്കിടയിൽ നൂറുകണക്കിൽ പ്രവർത്തകന്മാർ ജയിലറക്കകത്തു കുതിച്ചു. കണ്ണൂർജില്ലയിലെ സർക്കാറപ്പീസ്സുകൾ സത്യാഗ്രഹസമരങ്ങളാൽ സ്തംഭിക്കപ്പെട്ടു. വിവിധപ്രദേശങ്ങളിൽനിന്നും സത്യാഗ്രഹത്തിൽ പങ്കെടുക്കുവാനുള്ള അപേക്ഷകൾ സമരസമിതി ആപ്പീസ്സിൽ കുന്നുകൂടുകയായി. പ്രശ്നം പരിഹരിക്കുവാനുള്ള വ്യഗ്രതയുമായി കമ്യൂണിസ്റ്റ്സർക്കാർ മുന്നോട്ടുവന്നു. കരിമ്പുലി കുടിയൊഴിപ്പിക്കപ്പെട്ടവർക്കു കൊടുക്കാനൊരുങ്ങുകയും ഉടനെ തിരിച്ചുകൊടുക്കുമെന്ന പ്രതിജ്ഞയെടുത്ത കമ്യൂണിസ്റ്റുകാർ വിപ്ലവത്തിൻെറ മൂലയിലേക്കു തള്ളപ്പെടുകയായി. കണ്ണൂർതാലൂക്ക് തഹസ്സിൽദാരുടെ നേതൃത്വത്തിൽ ഭൂവിതരണക്കമ്മിററി രൂപവൽക്കരിക്കപ്പെട്ടു. പാർട്ടിയിലും, മുലകാടിലും പറപ്പിച്ച കിസാൻപഞ്ചായത്തിൻെറ വിജയപതാക കാട്ടാമ്പള്ളിയിലും ഉയരുകയായി. "കിസാൻപഞ്ചായത്ത് സിന്ദാബാദ്"

# കുടിയേററക്കൃഷിക്കാരും, കിസാൻ പഞ്ചായത്തും.

സി. ജെ. വർക്കി.

രണ്ടാം ആഗോളയുദ്ധമാരംഭിച്ചു. അവശ്യ സാധനങ്ങളുടെ വില അടിക്കടി വർദ്ധിച്ചു. ജപ്പാൻ ബർമ്മ പിടിച്ചു. കേരളത്തിലേക്കുള്ള അരിവരവ് മിക്കവാറ മില്ലാതായി. റേഷൻ കടകളിൽ ബോർഡുകൾ മാത്രമായിരുന്നു മിച്ചം. കരിഞ്ചന്തയിൽ അരിവില ചാക്കിന്നു നൂറുറുപ്പികയിലും കവിഞ്ഞു. പാവങ്ങൾ കഞ്ഞിവെള്ളംപോലും കിട്ടാതെ ആഴ്ചകളോളം നിരാഹാരമനുഷ്ഠിക്കേണ്ടി വന്നു. മരച്ചീനിപോലും കിട്ടാത്ത ഒരു പരിതസ്ഥിതിയായിരുന്നു എങ്ങും.

തിരുവിതാംകൂറിലെ വളക്കൂറുള്ള മലനാട്ടും ഇടനാട്ടും, നാടനും മറുനാടനുമായ മുതലാളിമാരുടെ ചായ,റബ്ബർ തോട്ടങ്ങൾ കണ്ണെത്താത്തവിധം പരന്നു കിടക്കുന്നു. ഇടക്കിടെ തെങ്ങ്, പിലാവ്, കാപ്പി, റബ്ബർ തുടങ്ങിയ വൃക്ഷങ്ങൾ ഇടതൂർന്നു വളർന്നു ചോലകെട്ടി നില്ക്കുന്ന തുണ്ടുതുണ്ടു പറമ്പുകൾ കാണാം. അവിടങ്ങളിൽ ഇടതിങ്ങിപ്പാർക്കുന്ന പാവങ്ങളെ പുലർത്തിയിരുന്നതു മിക്കവാറും വിലകുറഞ്ഞ ബർമ്മാ അരിയായിരുന്നു. അദ്ധ്വാനിക്കുവാനുള്ള കഴിവും സന്നദ്ധതയും വേണ്ടുവോളമുണ്ടായിരുന്നെങ്കിലും, സ്വന്തമായി ഒരിഞ്ചു ഭൂമിപോലുമവർക്കുണ്ടായിരുന്നില്ല. എസ്റ്റേററുകളുടേയും സർക്കാരിൻേറയും വക തരിശുകളിൽ കുടിപാർത്തിരുന്ന അവർ നിഷ്ക്കരുണം പുറംതള്ളപ്പെട്ടു. സർ.

---

കേരളത്തിലെങ്ങും ജനശബ്ദങ്ങൾ മുഴങ്ങികേട്ടു. സർക്കാർ ശിക്ഷാനടപടികൾ പിൻവലിച്ചതായി പ്രഖ്യാപിച്ചു.

സ്വാതന്ത്ര്യലബ്ധിക്കുശേഷം ചെറുതും വലുതുമായ ഒട്ടധികം സമരങ്ങളെ ജനങ്ങൾ അഭിമുഖീകരിച്ചിട്ടുണ്ട്. അവയിൽ ആവേശഭരിതമായ സ്മരണയോടെ നാം എണ്ണുന്നതു കിസാൻപഞ്ചായത്തിൻെറ കാട്ടാമ്പള്ളി സമരമാണ്. കേരളകിസാൻപഞ്ചായത്തിൻെറ തറവാട്ടില്ലമായ ഓക്കാട്ടേരി വെച്ചു അതിൻെറ വാർഷിക സമ്മേളനം ആഘോഷിക്കുമ്പോൾ, കാട്ടാമ്പള്ളി സമരസഖാക്കളെ അഭിവാദ്യം ചെയ്തുകൊണ്ടു, നാം ആവർത്തിക്കുന്നു, കിസാൻപഞ്ചായത്ത് അതിൻെറ ലക്ഷ്യത്തിലേക്കു പ്രയാണം ചെയ്യാതിരിക്കില്ല.



സി. പി.യുടെ സ്വേച്ഛാധിപത്യം കൊടി കുത്തിവാഴുന്ന കാലമായിരുന്നു അത്. ചെറുക്കുവാനൊ, എതിർക്കുവാനൊ കഴിയാത്ത ആ പാവങ്ങൾ ഒട്ടക്കം ജനിച്ച മണ്ണു വിട്ടു പുറത്തുപോകാൻ നിർബ്ബന്ധിതരായി.

പൊറുതിമുട്ടിയ ആയിരക്കണക്കിനു കർഷകർ കിടപ്പാടു വിററു കുടുംബങ്ങളോടെ മലബാറിലേക്കു പ്രവഹിച്ചു. തിരുവിതാംകൂറിന്റെ വിവിധ ഭാഗങ്ങളിൽ നിന്നും പുറപ്പെട്ട ആ പാവങ്ങൾ പാലക്കാടു മുതൽ കാസ്രക്കോടുവരെയുള്ള മലമ്പ്രദേശങ്ങളിൽ കൂട്ടംകൂട്ടമായി കുടിയേറിപ്പാർത്തു തുടങ്ങി. മലമ്പനിയും മലമ്പാമ്പും കാട്ടുമൃഗങ്ങളും നൃത്തംവെക്കുന്ന ആ മലയോരങ്ങളിൽ മരണത്തോടു മല്ലിട്ടുകൊണ്ടാണ് അവർ നാളുകൾ കഴിച്ചതു.

പ്രതിബന്ധങ്ങൾ മലപോലെ ഉയർന്നു കണ്ടിട്ടും, കഷ്ടപ്പാടുകൾ കാട്ടുപോലെ കുതിച്ചുവന്നിട്ടും പിന്മാറാതെ അവർ ആ മണ്ണോടു ഒട്ടിപ്പിടിച്ചു നിന്നു. ചോര നീരാക്കി അവരവിടെ കനകം വിളയുന്ന നെല്പാടങ്ങളുണ്ടാക്കി. കല്ലും കുമ്പാരവും തട്ടിനിരത്തി അവരവിടെ ഡോളർ കായ്ക്കുന്ന കാപ്പിയും റബ്ബറും പിടിപ്പിച്ചു. മുളങ്കാടുകൾ അവരുടെ കരസ്പർശത്തിൽ പാവങ്ങളുടെ പ്രാണനായ മരച്ചീനിയുടെ തോപ്പുകളായി. പക്ഷെ മലമ്പാമ്പുകളെക്കാൾ വിഷവും, കടുവായേക്കാൾ ക്രൌര്യവുമുള്ള കരിഞ്ചന്തക്കാരുടേയും പണമിടവാടുകാരുടേയും ആക്രമണം അവിടെയുമവരെ അലട്ടാതിരുന്നില്ല.

ഓടച്ചാർത്തുള്ള മുതലാളിമാർ അതിരും വരമ്പുമില്ലാതെ കാടുകൾ കുടിയേററക്കാർക്കു ഏല്പിച്ചുകൊടുത്തു കൊള്ളലാഭമടിച്ചു. ചില ദല്ലാളിമാർ അന്യന്റെ ഭൂമി ഏല്പിച്ചുകൊടുത്തു പണം വാങ്ങി. മററുചിലർ മേൽചാർത്തുവാങ്ങി കുടിയൊഴിപ്പിക്കാൻ വിധി സമ്പാദിച്ചു. തിരുവിതാംകൂറിൽ നിന്നു വന്ന മുതലാളിമാരും ഇതിൽ അവരുടെ പങ്ക് നിറവേററാതിരുന്നില്ല. മലബാറിലെ ഭൂവുടമാവകാശനിയമങ്ങളേയോ, കുടിയാൻ നിയമങ്ങളേയോ കുറിച്ചു ഒന്നുമറിയാത്ത കുടിയേററക്കാർക്ക് ഈ വഞ്ചനകൾക്കും ചൂഷണങ്ങൾക്കും നിസ്സഹായരായി വഴങ്ങുകയല്ലാതെ നിർവ്വാഹമില്ലായിരുന്നു. പോലീസ് സഹായത്തോടെയുള്ള കുടിയിറക്കുകളും, സംഘടിതമായ പുരവലികളും പലേടത്തും നടന്നു. മലബാറിലെ പ്രമുഖരായ പലരും ഈ കുടിയേററ പ്രവാഹത്തെ ആശങ്കയോടെയാണ് വീക്ഷിച്ചതു. വന നാശം മഴകുറവിനു കാരണമാകുമെന്നതിനാലും, മരംതുടങ്ങിയ വനവിഭവങ്ങൾക്കു ദുർഭിക്ഷം നേരിട്ടതുകൊണ്ടും, മാതൃഭൂമി, ദേശാഭിമാനി തുടങ്ങിയ പത്രങ്ങൾ കുടിയേററക്കാർക്കെതിരായി ശബ്ദമുയർത്തി. ഇതിന്റെ എല്ലാം ഫലമായി ഉദ്യോഗസ്ഥന്മാരും കുടിയേററക്കാരോടു തികച്ചും അനുഭാവരഹിതമായിട്ടാണ് പെരുമാറിയതു.

കുടിയേററക്കാരിൽ ഭൂരിഭാഗവും

കത്തോലിക്കരാണ്. കമ്യൂണിസത്തിന്നെതിരായ ഒരു തത്വസംഹിതയിൽ വേരൂറച്ചു വളരുന്ന കത്തോലിക്കരെ ആജന്മശത്രുക്കളായിട്ടാണ് കമ്യൂണിസ്റ്റുകാർ കരുതുന്നത്. കുടിയേററക്കാരിൽ ഭൂരിഭാഗവും സ്വാഭാവികമായി കോൺഗ്രസ്സുകാരൊ, കോൺഗ്രസ്സ് അനുഭാവികളോ ആയിരുന്നു. പക്ഷെ, വിഷമങ്ങൾക്കു മേൽ വിഷമങ്ങൾ തങ്ങളുടെ തലയിൽ വന്നുവീണുകൊണ്ടിരുന്നപ്പോൾ, കോൺഗ്രസ്സിൽനിന്നു അവക്കു പ്രതീക്ഷിച്ച യാതൊരു സഹായവും ലഭിച്ചില്ല.

ഇത്തരുണത്തിൽ അവരെ സഹായിക്കുന്നതിന്നു പി. എസ്സ്. പി. യും കിസാൻപഞ്ചായത്തും മുന്നോട്ടുവന്നു. കൃഷിക്കാരുടെ വർഗ്ഗസംഘടനയായ കിസാൻ പഞ്ചായത്തിന്നു കുടിയേററകൃഷിക്കാരനനുഭവിക്കുന്ന യാതനകളും വേദനകളും കണ്ടു മിഴിച്ചു നില്ക്കുവാൻ സാധിച്ചില്ല. അനീതികളേയും, അക്രമങ്ങളേയും ധീരമായും സംഘടിതമായും നേരിടുന്നതിന്നുള്ള കഴിവും ശക്തിയും കിസാൻപഞ്ചായത്ത് അവരിലുളവാക്കി.

1954ലെ സുപ്രസിദ്ധമായ മുതുകാട് സമരം കിസാൻപഞ്ചായത്ത് കുടിയേററകൃഷിക്കാരിലുളവാക്കിയ ആത്മവീര്യത്തിൻെറ വിസ്ഫോടനമായിരുന്നു. കിസാൻപഞ്ചായത്തിൻെറ കൊടിക്കീഴിൽ സ: കുഞ്ഞിരാമക്കുറുപ്പിൻെറ നേതൃത്വത്തിൽ നടന്ന ആ സമര സംഭവങ്ങൾ ഇന്നുമാരും മറന്നുകാണുകയില്ലെന്നതിനാൽ ഇവിടെ വിവരിക്കുവാനുദ്ദേശിക്കുന്നില്ല. മലബാറിലെ കോൺഗ്രസ്സ് നേതൃത്വം സമരത്തിന്നു തികച്ചുമെതിരായിരുന്നു.

മുണ്ടയാംപറമ്പ് ദേവസ്വത്തിലെ കുടിയേററക്കാരെ അടിച്ചിറക്കാൻ ദേവസ്വം മേനേജ്മെൻറ് നടത്തിയ വിക്രിയകൾ കുപ്രസിദ്ധമാണ്. സ: ഐസാക്ക് പ്രസ്തുത സംഭവം കിസാൻപഞ്ചായത്തിൻെറ ശ്രദ്ധയിൽ പെടുത്തിയതിനെ തുടർന്നു സഖാക്കൾ കുഞ്ഞിരാമക്കുറുപ്പും, പി. ആർ. കുറുപ്പും അതിലിടപെട്ടു. കിസാൻ പഞ്ചായത്ത് മുണ്ടയാം പറമ്പ് കൃഷിക്കാർക്കുവേണ്ടി സമരത്തിന്നു തയ്യാറാകുമെന്നു ബോദ്ധ്യപ്പെട്ടപ്പോൾ മേനേജ്മെൻറ് കാര്യം ഒരൊത്തുതീർപ്പിൽ കലാശിപ്പിക്കുന്നതിന്നു സന്നദ്ധമായി. അതിൽ സ: കെ. ടി. ഹരീന്ദ്രനാഥനും മററും വഹിച്ച പങ്ക് പ്രശംസനീയമാണ്.

കൊട്ടിയൂർ ദേവസ്വത്തിലെ ആയിരക്കണക്കിന്നു കുടിയേററക്കാരെ പുറത്താക്കാൻ, ദേവസ്വം മേനേജ്മെൻറ് റിസർവ്വ്പോലീസ്സിൻെറ സഹായം തേടുകയുണ്ടായി. വിഷമാവഹമായ ഈ പരിതസ്ഥിതിയിൽ, കൃഷിക്കാരുടെ രക്ഷയ്ക്കു കിസാൻ പഞ്ചായത്തിൻെറ പ്രതിനിധികളായ പി. ആറും, കുഞ്ഞിരാമക്കുറുപ്പും ഓടിയെത്തി. അവരുടെ നിരന്തരമായ പരിശ്രമത്തിൻെറ ഫലമായി പോലീസ്സിനെ പിൻവലിക്കാൻ അധികൃതന്മാ

ചെറുകഥ

# ശിക്ഷ.

## ഖാദിർ ഹുസൈൻ.

മായന്റെ മരണം വളരെ പെട്ടെന്നാണ് ഉണ്ടായതു. ഇസ്റായിൽ ഒരു മുന്നറിയിപ്പും നൽകാതെ കടന്നുചെന്നു. അപ്പോൾ അയാൾ തന്റെ പഴയ കട്ടിലിൽ ബീഡിയും പുകച്ചു കിടക്കുകയായിരുന്നു.

സമയം രാത്രി എട്ടുമണി. മുറിയിൽ ഒരു ചിമ്മിനിവിളക്കിന്റെ ദുർബലമായ നാളം ആടിക്കത്തിക്കൊണ്ടിരുന്നു.

പെട്ടെന്നു ഹൃദയത്തിൽ സൂചികുത്തുപോലൊരു വേദനതോന്നി. അതു വളരെവേഗം വളർന്നു ശരീരം മുഴുവൻ വ്യാപിച്ചു. ഞരമ്പുകൾ വലിഞ്ഞുപൊട്ടാൻ പോകുകയാണ്. അവസാനം വേദനകളുടെ പ്രവാഹം മുഴുവൻ നെഞ്ചിനകത്തേക്കു തന്നെ പൈശാചികമായ ശക്തിയോടെ അടിച്ചുകയറി.

മുറിയിൽ മരണത്തിന്റെ മാട അടിച്ചുതുടങ്ങി. അതു മണത്തറിഞ്ഞിട്ടെന്നോണം അസ്വസ്ഥനായി മായൻ ഭീതിപൂണ്ട സ്വരത്തിൽ വിളിച്ചു:

“ബീവ്യാത്തു........”

അതവസാനിക്കുന്നതിന്നു മുമ്പു “എന്റെ റബ്ബേ........” എന്നൊരു നിലവിളിയും.

---

ർ നിർബ്ബന്ധിതരായിത്തീർന്നു.

കമ്മ്യൂണിസ്റ്റ്കാരുടെ 28 മാസത്തെ കിരാതവാഴ്ചയിൽ നടന്ന കർഷകമർദ്ദനങ്ങളേയും കിസാൻ പഞ്ചായത്ത് ശക്തിയായി ചെറുക്കുകയുണ്ടായി. കീഴ്പ്പള്ളിയിലെ കുടിയേററകൃഷിക്കാർ പേപ്പട്ടികളെപ്പോലെ തല്ലിയോടിക്കപ്പെട്ടപ്പോൾ, കണ്ണൂർ ജയിലിൽ തടങ്ങൽക്കാരായി കഴിയുകയായിരുന്ന കിസാൻ പഞ്ചായത്തിന്റെ നേതാക്കൾ പ്രസ്തുത സംഭവത്തിൽ തങ്ങൾക്കുള്ള ധാർമ്മിക രോഷം ഗവർമ്മെണ്ടിനെ അറിയിക്കാതിരുന്നില്ല.

കാട്ടാമ്പള്ളിയിലെ കുടിയേററക്കാരുടെ മേൽ കമ്മ്യൂണിസ്റ്റ് കാട്ടാളഭരണം കൈവെച്ചപ്പോൾ, കിസാൻ പഞ്ചായത്ത് കൈക്കൊണ്ട ധീരമായ നിലപാടും അനന്തര സംഭവങ്ങളും പ്രസിദ്ധമാണല്ലോ. കുടിയേററകൃഷിക്കാരുടെ അവശതകൾ കണ്ടറിഞ്ഞു തക്കപരിഹാരം കാണുന്നതിൽ കിസാൻപഞ്ചായത്ത് നല്കിയിട്ടുള്ള സ്തുത്യർഹമായ നേതൃത്വം ചരിത്രം തങ്കലിപികളിൽ രേഖപ്പെടുത്തുമെന്ന കാര്യത്തിൽ സംശയമില്ല.



ബിയ്യാത്തുറും മക്കളും ഓടിവന്നപ്പോൾ മായൻ മയ്യത്തായി കിടക്കുകയായിരുന്നു—റുഹിനെയും പിടിച്ചുകൊണ്ടു മലക്ക കടന്നു കഴിഞ്ഞിരിക്കുന്നു!!

കൂട്ടനിലവിളിയുടെ ശബ്ദം ഉയ ന്നു. ബിയ്യാത്തു ബോധംകെട്ടു വീണുപോയി. മക്കളൊക്കെ നെഞ്ചത്തടിച്ചു. നിലവിളിക്കുകയാണ്.

മൂത്തമകൻ ഹമീദ് നിറഞ്ഞൊഴുകുന്ന കണ്ണുകളോടെ ബാപ്പയുടെ മയ്യത്തിന്റെ മേൽ ഒരു വെള്ള മുണ്ടു വിരിച്ചു. എന്നിട്ടവൻ തിരിഞ്ഞുനടന്നു. മനസ്സ് അവനോട് മന്ത്രിച്ചിരുന്നു. നീ അധീരനാകരുതു.

അല്പസമയത്തിന്നുള്ളിൽ ആ വീട്ടുംപരിസരവും ജനങ്ങളെകൊണ്ടു നിറഞ്ഞു. മായന്റെ മരണം എല്ലാവരേയും ദു:ഖിതരാക്കിയിരിക്കുന്നു. കാരണമുണ്ടു. സത്യവാനും സ്നേഹസമ്പന്നനുമായ ഒരു നല്ല മനുഷ്യനാണ് അവർക്കു നഷ്ടപ്പെട്ടിരിക്കുന്നതു. ആക്ഷം ധൈര്യപ്പെട്ടു, ഒരു യഥാർത്ഥ മുസൽമാൻ എന്നു അദ്ദേഹത്തെ ചൂണ്ടി പറയാമായിരുന്നു.

ആളുകൾ കൂട്ടംകൂടിനിന്നു മായന്റെ ഗുണവിശേഷങ്ങൾ പുകഴ്ത്തിപ്പറഞ്ഞും, അവസാനകാലത്തു അദ്ദേഹത്തിനു സംഭവിച്ച സാമ്പത്തികതകർച്ചയുടെ കഥകൾ വേദനയോടും സഹതാപത്തോടും കൂടി ആവർത്തിച്ചാവർത്തിച്ചു പറഞ്ഞും തങ്ങളുടെ കർത്തവ്യം 'നിർവ്വഹിക്കുകയായിരുന്നു. അപ്പോഴാണ് ഓടിക്കിതച്ചുകൊണ്ടു ഹസ്സൻകുട്ടിഹാജി എത്തിയതു. പടികടന്നതോടെ അയാൾ കാലിടറി വീഴാൻപോയി, ചുണ്ടുകൾ വിറക്കുകയാണ്.

"എന്റെ റബ്ബേ....... എന്താ ഈ കേക്കണതു? മായൻ മരിച്ചൂന്നോ? എന്നാ പടച്ചോൻ എന്നെ ശിക്ഷിച്ചിരിക്കുന്നു."

ഹാജിയാർ മയ്യത്ത് കിടത്തിയിരുന്ന മുറിയെ ലക്ഷ്യംവെച്ചു നടന്നു. ആളുകൾ ബഹുമാനത്തോടെ വഴിമാറിക്കൊടുത്തു.

മരണക്കിടക്കയ്ക്കു അടുത്തുനിന്നുകൊണ്ടു ഹസ്സൻകുട്ടിഹാജി മായന്റെ നിർജ്ജീവമായ മുഖത്തേക്ക് തുറിച്ചുനോക്കി. മുറിയിൽ സാമ്പ്രാണിയുടേയും ചന്ദനത്തിരിയുടേയും സുഗന്ധം തിങ്ങിനിന്നിരുന്നു. ഖുർആൻ പാരായണത്തിന്റെ ഉച്ചത്തിലുള്ള ശബ്ദവും കേൾക്കാം. മായൻ ഈ ലോകത്തുനിന്നു എന്നെന്നേക്കുമായി പിരിഞ്ഞുപോയിക്കഴിഞ്ഞിരിക്കുന്നു. ഇനി ഒരിക്കലും തിരിച്ചു വരില്ല. ഹാജിയാർ ഹൃദയംപൊട്ടിത്തകരുന്നതുപോലെ വിലപിച്ചു.

"മായീനേ, നീ എന്നെ ചതിച്ചില്ലേ നീ ബെക്കം കടന്നുകളഞ്ഞു"

മുറിയിൽനിന്നു പുറത്തുകടക്കുമ്പോൾ അയാൾ നിരാശയോടെ വീണ്ടും പറഞ്ഞു.

"പടച്ചോൻ എന്നെ ശിക്ഷിച്ചിരിക്കയാണ്."

ആളുകളൊക്കെ ആ രംഗംകണ്ടു അന്ധാളിച്ചു നിന്നുപോയി. അവർക്കൊക്കെ ഹാജിയാരെ ഒരുപാട് കുററങ്ങൾ പറയാനുണ്ട്. പക്ഷെ, അപ്പോൾ അവയൊന്നും മനസ്സിൽ പൊന്തിവന്നില്ല." അവര് തമ്മില് ബെല്യ ചിരിശാന്നു" എന്നു മാത്രമെ പറയുവാൻ കഴിഞ്ഞൊള്ളൂ.

ആരൊക്കെയൊ കൂടി ഹാജിയാരെ താങ്ങിപ്പിടിച്ചു ഒരു കട്ടിലിൽ കൊണ്ടിരുത്തി. അപ്പോഴും അദ്ദേഹം വിലപിച്ചുകൊണ്ടിരുന്നു.



സ: K. O. K. നമ്പ്യാർ,
മലബാർ കി. പ. 1ാം സമ്മേ
ളന സ്വാ. സംഘാദ്ധ്യക്ഷൻ.



സ: പി. കുഞ്ഞിരാമൻ
കിടാവ്, മ. കി. പ. 4ാം
സ. സ്വാ. സംഘാദ്ധ്യക്ഷൻ.



സ: മേലത്ത്
നാരായണൻ നമ്പ്യാർ,
മലബാർ കിസാൻ പഞ്ചായ
ത്ത് മുൻപ്രസിഡണ്ട്.



സ: K. U. കുഞ്ഞികൃഷ്ണ
പൊതുവാൾ, B.A.B.L.
ചിറക്കൽ താലൂക്ക് കിസാൻ
പഞ്ചായത്ത് മുൻപ്രസിഡണ്ട്

"ഇസ്മാലി, മമ്മത, അബ്ദുംഞ്ഞി പടച്ചോൻ എന്നെ ശിക്ഷിച്ചിരിക്കണ്"

പലരും അദ്ദേഹത്തെ ആശ്വസിപ്പിയ്ക്കാൻ ശ്രമിക്കുകയാണ്. ഒരു മുസ്ലിയാർ ആയത്തുകളും ഹദീസുകളും ചൊല്ലി അങ്ങിനെ വേദനിക്കുകയും പരാതിപറയുകയും ചെയ്യുന്നതു ശരിയല്ലെന്നു സമർത്ഥിച്ചു.

ഹാജിയാർ ഹമീദിനെ വിളിച്ചു ഇങ്ങ പറഞ്ഞു.

"മോനെ, നീയ്യ് ബെശമിക്കണ്ട. എല്ലാ ചെലവും എന്റെ വക എന്നാ നിശ്ചയിച്ചിരിക്കുന്നതു."

ഹമീദിനു സമാധാനമായി. ആവീട്ടിൽ ഒരു നയാപൈസപോലും ഉണ്ടായിരുന്നില്ല. അപ്പോൾ ഹാജിയാരുടെ സഹായം വലിയൊരനുഗ്രഹമാണ്.

മയ്യത്ത് മറവ് ചെയ്യാനുള്ള ഏർപ്പാടുകൾ ധൃതിയിൽ ആരംഭിച്ചു. എല്ലാററിനും ഹാജിയാർ മേൽനോട്ടം വഹിച്ചു.

നേരം പുലർന്നു. മായന്റെ മയ്യത്തു വഹിച്ചുകൊണ്ടു ഒരു സംഘം ആളുകൾ പള്ളിയിലേക്കു തിരിച്ചു. എല്ലാ ചുണ്ടുകളിൽ നിന്നും ദിക്കറിന്റെ പരിശുദ്ധമായ ശബ്ദം ഉതിർന്നുകൊണ്ടിരുന്നു.

എല്ലാവരുടേയും പിന്നിലാണ് ഹസ്സൻകുട്ടിഹാജി നടന്നിരുന്നതു. ഒരാൾ വീഴാൻ തുടങ്ങിയാൽ താങ്ങാനെന്നോണം അദ്ദേഹത്തിന്റെ അരികേ നടന്നിരുന്നു. അപ്പോൾ എല്ലാവരുടേയും ശ്രദ്ധ ഹാജിയാരിലാണ്. എന്തൊരു നല്ല സ്നേഹമുള്ള മനുഷ്യൻ!!

ആളുകളെ കൂടുതൽ അത്ഭുതപ്പെടുത്തിയ സംഭവങ്ങളും പിന്നേയുമുണ്ടായി. മായന്റെ ഖബറടക്കം കഴിഞ്ഞപ്പോൾ സാധുക്കൾക്കു നൂററുറുപ്പികയോളം ദാനംചെയ്തു. റംസാൻകാലത്തുപോലും ഭിക്ഷക്കാരെ ആട്ടിപ്പായിക്കുകയും പടിവാതിൽ ആമത്താഴിട്ടു പൂട്ടുകയും ചെയ്യാറുള്ള ഹാജിയാരാണ് അങ്ങിനെ ചെയ്തതു. പിന്നെ കഴിക്കലോത്തിനു ആളുകളെ നിശ്ചയിച്ചു. അടിയന്തിരം കേമമായി കഴിക്കണമെന്നു തീരുമാനിക്കുകയും ചെയ്തു.

ഹാജിയാർ പറഞ്ഞു.

"മായൻ ഒന്നേഉള്ളു. ഇനി ഉണ്ടാവുല്ല. ഞാൻ തന്നെ മരിച്ചപോലേണ് എനിക്ക് തോന്നുന്നത്. ഞങ്ങളങ്ങിനേണ് ഈ ദുനിയാവില് കയിഞ്ഞതു. അപ്പൊ അവനു ആഖറത്തില് കൊണംകിട്ടാൻ ബേണ്ടീട്ടു ഞാൻ എന്തെങ്കിലുമൊക്കെ ചെയ്യാതിരിക്കാൻ പററൂലെ."

അന്നു വീടുകളിലേക്കു തിരിച്ചുപോയപ്പോൾ പലരും തങ്ങളുടെ തെററിനു പടച്ചവനോട് തൗബാചെയ്തു. അവരൊക്കെ ഹാജിയാരെ എത്രമാത്രം തെററിദ്ധരിച്ചിരുന്നു. പറയാൻ പാടില്ലാത്ത പലതും പറഞ്ഞുപോയിരിക്കുന്നു. തട്ടിപ്പറിക്കാരൻ, പലിശ തിന്നി എന്നൊക്കെ വിളിച്ചിട്ടുണ്ടു.

എന്നാൽ ചില കുരുത്തംകെട്ട ചെറുപ്പക്കാർ അപ്പോഴും തങ്ങളുടെ തെററിൽ ഉറച്ചുനിന്നു. ഹാജിയാൎക്കു മനുഷ്യരെ സ്നേഹിക്കാൻ കഴിയില്ല. എല്ലാവരേയും ചതിക്കണമെന്നാണ് അദ്ദേഹത്തിനു. അങ്ങിനെ മായനേയും ചതിച്ചിട്ടുണ്ടു്. അതുകൊണ്ടാണ് ഒരു വലിയ ജന്മിയുടെ മകനായിപ്പിറന്ന മായൻ ഒരു ദരിദ്രനായിമരിക്കേണ്ടിവന്നതു. ബുദ്ധിമുട്ടുമ്പോഴൊക്കെ കുറേശ്ശ കാശുകൊടുത്തും കള്ളക്കണക്കെഴുതിയുമാണ് മായന്റെ ഭൂമിയൊക്കെ ഹാജിയാർ തട്ടിഎടുത്തതു. പിന്നെ ഹാജിയാരെ ചെറുപ്പക്കാർ എങ്ങിനെ വിശ്വസിക്കും?

പക്ഷെ, മരിക്കുന്നതുവരെ ഹാജിയാരും മായനും തമ്മിൽ സ്നേഹമായിരുന്നു. പരസ്പരം വിശ്വാസമായിരുന്നു. ഹാജിയാർതന്നെ ചതിച്ചു എന്നു വിശ്വസിക്കാൻ ഒരിക്കലും മായനു കഴിഞ്ഞിരുന്നില്ല. അതു ഹാജിയാക്കു അറിയുകയും ചെയ്യാം. അതുകൊണ്ടാണ് പതിനഞ്ചേക്ര ഭൂമി ഹാജിയാർ മായന്റെ പേരിൽ തീറെഴുതിവെച്ചതു. അങ്ങിനെ വിശ്വസ്തരായ പലരേയും തിരഞ്ഞുപിടിച്ചു ഹാജിയാർ തന്റെ ഭൂമി മററുള്ളവരുടെ പേരിലാക്കിയിരുന്നു. ഹാജിയാർ ബുദ്ധിമാനും ദൂരെക്കാഴ്ചയുള്ളവനുമായിരുന്നു. ബ്രിട്ടീഷുകാർ ഇന്ത്യയിൽനിന്നു കെട്ടുകെട്ടിയ അന്നു ഹാജിയാർ കരുതി; ഇനി നേരും നെറിം ഉള്ള ഭരണം ഉണ്ടാവില്ല. എല്ലാവരും പറയുന്ന ജന്മിമാരുടെ ഭൂമി തട്ടിപ്പറിച്ചെടുക്കണമെന്നു പറഞ്ഞു പറഞ്ഞു അങ്ങിനെ വല്ലതും സംഭവിക്കുമോ എന്നു അയാൾ പണ്ടേപേടിച്ചിരുന്നു. തന്റെനിലങ്ങളുംതെങ്ങിൻതോപ്പുകളും രക്ഷപ്പെടുത്തി എടുക്കാൻ വേണ്ട ഏർപ്പാടുകളൊക്കെ ചെയ്യുകയും ചെയ്തു. ഭൂനയബില്ല് പാസ്സായപ്പോൾ അതുകൊണ്ടാണ് ഹാജിയാക്കു ബേജാറു തോന്നാതിരുന്നതു.

മായൻ ഹാജിയാരോട് അങ്ങേയററം വിശ്വസ്തതയോടെ പെരുമാറിയിരുന്നു. വീട്ടിൽ കുട്ടികൾ വിശപ്പുകൊണ്ടു നിലവിളി കൂട്ടിയാൽ പോലും തന്റെതാണെന്നു രേഖപ്പെടുത്തപ്പെട്ടിട്ടുള്ള പറമ്പിൽനിന്നു ഒരു നാളികേരംപോലും അയാൾ ഇടാൻ ശ്രമിച്ചിരുന്നില്ല. അയാൾ പറയും.

"വല്ലോൻറയും മൊതല് നമ്മക്കുവേണ്ട. അതു ഹറാമാണ്."

ബിയ്യാത്തുവിന്നും മക്കൾക്കും അങ്ങിനെ ഒരഭിപ്രായമുണ്ടായിരുന്നില്ല. ഹാജിയാർ അവരുടെ ഭൂമിയൊക്കെ ചതിച്ചെടുത്തു. ഇപ്പോൾ ഹാജിയാരുടെ ഭൂമി കുറച്ചെങ്കിലും അവരുടെ കയ്യിൽവന്നു പെട്ടിരിക്കുകയാണ്. ഒരു കണക്കിന് അവരുടെ മുതൽതന്നെ. അതുകൊണ്ട് ആ മുതലിൽനിന്നു എന്തെങ്കിലും എടുത്തനുഭവിക്കുന്നതു ഒരു കുററമാണെന്നു അവർക്കൊക്കും തോന്നിയിരുന്നില്ല. എന്നാലും മായനെപ്പേടിച്ചു അതൊന്നും പറയാൻ ആരും ധൈര്യപ്പെട്ടിരുന്നില്ല.

കുഴിക്കലോത്തിനിരുത്തിയവരെ പണംകൊടുത്ത് പിരിച്ചു. അടിയന്തിരം ഭംഗിയായി നടത്തി. ആകെക്കൂടി കുറെ പണം ഹസ്സൻകുട്ടിഹാജിക്കു ചിലവായി. കൃതജ്ഞതനിറഞ്ഞ ഹൃദയത്തോടെ ബിയ്യാത്തു പറഞ്ഞു.

"ഇതിനൊക്കെ ഇക്കൊക്കൊക്കു പടച്ചോൻ കൂലിതരും"

"ഞാൻ ചെയ്യേണ്ടതു ചെയ്തു. അത്രേ ഉള്ളു."

ഹാജിയാർ മറുപടി പറഞ്ഞു. അദ്ദേഹത്തിനു പിന്നേയും ചിലതു പറയേണമെന്നുണ്ടായിരുന്നു. എന്നാലും ഒരു പേടി. ഹമീദിന്റെ കണ്ണുകളിലേക്കു നോക്കുമ്പോൾ അതു വർദ്ധിക്കുകയാണു. എന്നാലും തന്റെ കാര്യമാണു. പറയാതിരിക്കാൻ പററില്ല. ഹാജിയാർ രണ്ടും കല്പിച്ചു പറഞ്ഞു.

"മായൻ പടിയിറങ്ങി. എന്നാലും ഞാനീ വീടുമായി ബന്ധം പിരിയ്ക്കാൻ വിചാരിക്കുന്നില്ല."

ബിയ്യാത്തുവിന്റെ അത്രയേറെ വാർദ്ധക്യം ബാധിച്ചിട്ടില്ലാത്ത കണ്ണുകളിൽ ആശങ്കയുടെ നിഴൽ വീശി. അവൾ പേടിയോടെ പിന്നെ എന്താ പറയുന്നതെന്നു കേൾക്കാൻ കാത്തുനിന്നു.

ഹസ്സൻകുട്ടി തുടർന്നു........

"എന്നാലും........"

ബിയ്യാത്തുവിന്റെ മനസ്സ് തണുത്തു. പേടിച്ചതു വെറുതെയാണു. എങ്കിലും എന്തിനാണ് ഈ എന്നാലും?

ഹമീദിനെ ഒന്നു സൂക്ഷിച്ചുനോക്കിയിട്ടു ഹാജിയാർ പറഞ്ഞു.

"എന്നാലും ഒര് കാര്യം ചെയ്യേണ്ടിവന്നിരിക്കുന്നു ഹമീദെ, കേക്കണ്ണ്ടോ? ഞാൻ നിന്റെ ബാപ്പാടെ പേരിൽ എഴുതിവെച്ചിട്ടുള്ള ഭൂമിയൊക്കെ ബിക്കണൊന്നു വിചാരിക്കേണ്. അതിനു നിങ്ങളൊക്കെ സമ്മതിക്കണം.

നെറ്റിയിൽ തുടത്തുനിന്നിരുന്ന വിയർപ്പുതുള്ളികൾ വടിച്ചുകളഞ്ഞിട്ടു ഹാജിയാർ എല്ലാവരുടെ മുഖത്തേക്കും മാറി മാറി നോക്കി. അപ്പോഴും ഹമീദിന്റെ കണ്ണുകൾ അയാളെ ഭയപ്പെടുത്തി. അവൻ എന്തു പറയുന്നു എന്നറിയാൻ അയാൾ നടുക്കംകൊണ്ടു.

"ഞാനിതു മുമ്പേ കരുതിയിരുന്നു."

ഹമീദ് ആരംഭിച്ചു ഹാജിയാർ ഉൽക്കണ്ഠയോടെ ചോദിച്ചു.

"അപ്പൊ മുമ്പെ തീരുമാനം എടുത്തിട്ടുണ്ടാകും. എനിക്കതൊ അറിയേണ്ടതു. എന്താ നീ നിശ്ചയിച്ചിരിക്കുന്നതു.

ഹമീദ് കൂസൽകൂടാതെ പറഞ്ഞു.

"ബാപ്പയുടെ മുതൽ നിങ്ങൾ ഒരു പാട് ചതിച്ചു വാങ്ങി എടുത്തിട്ടുണ്ട്. അതുകൊണ്ട് കിട്ടിയതു ഇനി നിങ്ങൾക്കു തിരിച്ചുതരുവാൻ വിചാരിച്ചിട്ടില്ല."

ഭയപ്പെട്ട അപകടം തലയിൽ പൊളിഞ്ഞുവീണിരിക്കുന്നു. അസ്സൻകുട്ടിഹാജി ദേഷ്യവും സങ്കടവുംകൊണ്ടു നിന്നു പുളഞ്ഞു. അയാൾ ബിയ്യാത്തുവിന്റെ നേരെ തിരിഞ്ഞു.

"എന്താ ഞാനീ കേക്കണതു?"

"ഇതിനുവേണ്ടീട്ടാണു ഈ സഹായമൊക്കെ ചെയ്തതെന്നറിഞ്ഞിരുന്നില്ല"

"എന്നാലും ഭൂമി എന്റെതല്ലേ? എനിക്കു മടക്കിത്തരേണ്ടേ? നിനക്കു പടച്ചോനേം ബാക്കി ഉള്ളോരേം പേടിയില്ലേ?"

ഹാജിയാർക്ക് ദേഷ്യം തടുത്തുനിർത്താൻ കഴിഞ്ഞില്ല, എന്താ ഇതു തട്ടിപ്പറിയാണോ?

അതിനു മറുപടിപറഞ്ഞതു ഹമീദാണ്:

"നിങ്ങൾക്കു പടച്ചോനെ പേടിയുണ്ടോ? എന്നാ ഞങ്ങക്കു ഒരു പാട് ഭൂമി തിരിച്ചുതരേണ്ടിവരും. തല്ക്കാലം ഞങ്ങൾ കിട്ടിയതുകൊണ്ടു തൃപ്തിപ്പെട്ടിരിക്കുന്നു."

ബിയ്യാത്തുവും ഹസ്സൻകുട്ടിഹാജിക്കു അനുകൂലമായിരുന്നില്ല. ഒടുവിൽ എല്ലാവരേയും ശപിച്ചുകൊണ്ടയാൾ പുറത്തിറങ്ങി. അയാൾ അപ്പോഴും തേങ്ങിക്കരയുന്നപോലെ പറഞ്ഞു.

"പടച്ചോൻ എന്നെ ശിക്ഷിച്ചിരിക്കണ്."






പി. ആർ. കുറുപ്പ്. എം. എൽ. എ.

## മുതൽകൂട്ടാനുള്ള പരിശ്രമം പരാജയപ്പെട്ടു.

## "പ്രക്ഷോഭകാരികൾ നാമം ജപിക്കുന്നു."

കാർഷികബന്ധബിൽ അവതരിപ്പിക്കുന്നതോടുകൂടി കമ്മ്യൂണിസ്റ്റ് ഗവർമ്മേണ്ട് കർഷകർക്കും കുടിയാന്മാർക്കും സ്വർഗ്ഗം പണിയുകയാണെന്നുള്ള പ്രചാരവേലയിൽ കമ്മ്യൂണിസ്റ്റ്കാർ ഒന്നടക്കം ഊററംകൊണ്ടിരുന്നു. സാധുകർഷകരെ മാത്രമല്ല, ഇടത്തരം ജന്മിമാർ — നമ്പൂതിരിപ്പാടിന്റെ കമ്മ്യൂണിസ്റ്റ് ഭാഷയിൽ "ചെറുകിടക്കാർ"-ആയവർക്കും വസ്തുകാര്യത്തിൽ സുരക്ഷിതത്വം അവരനുവദിച്ചിരുന്നു. ഇങ്ങിനെ ഒരു വമ്പിച്ച വിഭാഗം ജനങ്ങളുടെ പിൻബലമാർജ്ജിക്കാമെന്നും അതുവഴി കേരളത്തിലിരുന്നു ഇന്ത്യയിലെ മററു സംസ്ഥാനങ്ങളിലേക്ക് അധികാര കസേലയുടെ കാൽനീട്ടാമെന്നും കമ്യൂണിസ്റ്റ്കാരാശിച്ചു. പക്ഷെ, കാലത്തിനൊരു മാററംവന്നു. ആ പ്രശ്നങ്ങളല്ല ഇവിടെ എന്റെ ചിന്താവിഷയം. ഈ മുതലെടുപ്പ് മനോഭാവത്തിൽ കവിഞ്ഞു് കർഷകനു സമ്പൂർണ്ണസംരക്ഷണ നൽകുന്നതിന്നു ആ ബിൽ ഉപകരിച്ചിട്ടില്ലെന്നറിഞ്ഞിട്ടുപോലും അതൊരു കർഷകന്റെ പാലമൃതാണെന്നു പറഞ്ഞുകൊണ്ടു എല്ലാ കമ്യൂണിസ്റ്റ് വൈതാളികന്മാരും പാലാഴി മഥിച്ചു തളർന്ന സംതൃപ്തി കൈക്കൊണ്ടു.

മലബാർ കുടിയായ്മനിയമം അനുവദിച്ചനിലയിൽ നാം ഇന്നു അനുഭവിച്ചുവരുന്ന അവകാശങ്ങൾക്കു വളരെയൊന്നും മേന്മവരുത്താൻ ആ നിയമത്തിന്നും സാധിച്ചിട്ടില്ലെന്നും വല്ല മേന്മയും എവിടെയെങ്കിലും കാണുന്ന പക്ഷം അതു അനുഭവിക്കുന്നതിനു വിലങ്ങുതടിയായി നില്ക്കുന്ന ചില വശങ്ങൾ ബില്ലിൽ തന്നെ ഉൾക്കൊള്ളിച്ചിട്ടുണ്ടെന്നും കിസാൻ പഞ്ചായത്ത് കണ്ടു. ആ നിലയിൽ കിസാൻ പഞ്ചായത്ത് നയപരിപാടികൾ രൂപീകരിച്ചു പ്രചാരവേലയാരംഭിച്ചു.

വിദ്യാഭ്യാസ നിയമത്തിന്റെ അവതരണ സന്ദർഭങ്ങളിലുണ്ടായ പ്രക്ഷോഭങ്ങൾ കമ്യൂണിസ്റ്റ് പാർട്ടി ഇതിലും പ്രത്യാശിച്ചു. എതിർപ്പിൽക്കൂടി ധീരരായി ചിത്രീകരിക്കപ്പെടുമെന്നു പ്രതീക്ഷിച്ചു. പക്ഷെ, പ്രതീക്ഷകൾ തരിപ്പണമായി. മുൻവിവരിച്ച നിലതന്നെ എതുപക്ഷത്തുള്ള മററു കക്ഷികളും അംഗീകരിച്ചു. എതിർപ്പില്ലെങ്കിലും ഉണ്ടെന്നു പറഞ്ഞു കമ്യൂണിസ്റ്റുകാർ മുറവിളികൂട്ടി. പക്ഷെ, ശബ്ദം അന്തരീക്ഷത്തിൽ ലയിച്ചതേയുള്ളു.

ഭേദഗതികളുടെ അവതരണ കാലഘട്ടമായി. കൂടുതൽ പുരോഗമനപരമായ ഭേദഗതികളോടുകൂടി മുന്നോട്ടു പോകുമെന്നവർ പറഞ്ഞു. പക്ഷെ കഴിഞ്ഞില്ല. പന്തളം പി. ആർ, റോസമ്മപുന്നൂസ്, ബാലറാം എന്തിനധികം ശ്രീ. കെ. പി. ആർ. വരെ ബില്ലിന്റെ പ്രചരിത താല്പര്യത്തിന്നു വിപരീതമായ ഉപക്ഷേപങ്ങൾ അവതരിപ്പിച്ചു.

ബില്ലുകൊണ്ടു കൊച്ചി തിരുവിതാംകൂറിൻ ചില മെച്ചങ്ങളുണ്ട്. കുടിയാന്ന് സ്ഥിരാവകാശം (മലബാറിൽ മുമ്പ് തന്നെ നിലനിന്നു വന്നതു) പക്ഷെ കൊച്ചി തിരുവിതാംകൂറിലെ പല കാർഷികയിനങ്ങളും ഉൾക്കൊള്ളിച്ചിരുന്നില്ല. ചെറുകിടജന്മിമാരുടെ സംരക്ഷണത്തിനുവേണ്ടിയുള്ള വകുപ്പിൽ, കുടിയാൻ മുഴുവൻ വസ്തു

ഒഴിയണമൊ, പകുതി ഒഴിയണമൊ, എന്നൊക്കെ തീരുമാനിച്ചു തിരഞ്ഞെടു ക്കാനുള്ള അവകാശം ജന്മിക്കാണെന്നു പറഞ്ഞു സ്ഥിരാവകാശത്തിന്റെ തായ് വേര് കമ്യൂണിസ്റ്റ് അരിവാൾ വെട്ടിക്ക ഴിഞ്ഞിരുന്നു. ഈ പരിതസ്ഥിതിയിൽ കൊച്ചി തിരുവിതാംകൂറിലെ മെച്ചം തി രോധാനം ചെയ്യുന്നു. കൊച്ചി തിരുവി താംകൂറിലെ കൃഷിഭൂമി വളരെ ഫലഭൂയി ഷ്ഠമാണ്. മലബാറിലേയും കൊച്ചിതിരു വിതാംകൂറിലേയും അത്തരം ഭൂമികൾ ത മ്മിൽ 1:17 എന്ന തോതു സ്വീകരിക്കേ ണ്ടിവരും. ബഹുഭൂരിപക്ഷം ഭൂവുടമസ്ഥ രും അളവുകൊണ്ടു നോക്കുമ്പോൾ ചെറു കിടക്കാരും ആദായംകൊണ്ടു നോക്കുമ്പോ ൾ വൻകിടക്കാരുമാണ്. കമ്യൂണിസ്റ്റ് പാർട്ടി പരിധി നിർണ്ണയത്തിനും പ്രാമാ ണ്യതയ്ക്കും മാനദണ്ഡമായി വിസ്തീർണ്ണം അംഗീകരിച്ചു. ആ ഗുണവും ഫലത്തിലി ല്ലാത്ത നില സൃഷ്ടിച്ചു.

പരിധിക്കപ്പുറത്തു ഭൂമിയുണ്ടാവാ തിരിക്കാൻ അവർ ശ്രദ്ധാപൂർവ്വം ശ്രമി ച്ചിരുന്നു. Plantation (തോട്ടം)ൽ പലതും അവരന്നേ ഒഴിവാക്കി, കുടുംബത്തിന്റെ നിർവ്വചനം കുടുംബത്തെ തുണ്ടുകളാക്കി അവകാശം വിപുലപ്പെടുത്തി; ഈ നില യിൽ പരിധി കഴിച്ചു ഭൂമി എടുക്കാനി ല്ലാത്ത പരിതസ്ഥിതി അന്നേയുണ്ടായി.

പ്രസിഡണ്ടിന്റെ അനുമതിക്ക യച്ച ബില്ല് കോൺഗ്രസ്സിന്റെ സ്വാധീ നശക്തി ഉപയോഗിച്ചു മടങ്ങി വരാതാ ക്കമെന്നു എ. കെ. ഗോപാലനും പ്രഭൃതി കളും പ്രശ്നംവെച്ചു പഠിച്ചു. മൈസൂരിലെ യും ആന്ധ്റയിലേയും മററും കാർഷിക പരിഷ്കരണ നിയമങ്ങൾ തുലനം ചെയ്തു പഠിച്ചു അഭിപ്രായം രൂപീകരിക്കാൻ ശ്രദ്ധിച്ചില്ല. ജന്മിത്ത-മുതലാളിത്ത കൂട്ടു കെട്ടാണ് ബില്ല് പാസ്സാക്കി തിരിച്ചയ ക്കുന്നതിനു തടസ്ഥമെന്നവർ മുറവിളി കൂട്ടി.

അധികാരഭ്രഷ്ടരാക്കപ്പെട്ട കേരള ഗവമ്മേണ്ടംഗങ്ങൾ ഈ തക്കംനോക്കി പ്രക്ഷോഭത്തിനു വഴികൂട്ടുകയായിരുന്നു. ബില്ല് ഉടനെ തിരിച്ചയക്കാനായി കി സാൻപഞ്ചായത്ത് കമ്പിവഴി ആവശ്യ പ്പെട്ടു. ബിൽ ഉടനെ തിരിച്ചു വന്നേക്കു മെന്നുകണ്ടു നഷ്ടപ്പെട്ട പിൻബലം വീ ണ്ടെടുക്കാൻ കമ്യൂണിസ്റ്റ്പാർട്ടി പ്രക്ഷോ ഭംകൂട്ടാനൊരുങ്ങി. ജാഥ ¼ഭാഗം സഞ്ച രിക്കുമ്പോഴേക്കും ബിൽ തിരിച്ചു വന്നു. പ്രക്ഷോഭം മുളയിൽതന്നെ നുള്ളപ്പെട്ടു. ജാഥ പരാജയപ്പെട്ടുമെന്നു കണ്ടു ഉടനെ ബില്ലിൽ ഭേദഗതികൾ ഉണ്ടാക്കരുതെന്ന മുദ്രാവാക്യം അവരംഗീരിച്ചു. ചുവടു മാററി.

പ്രക്ഷോഭത്തിന്റെ കൊടുങ്കാററ ണ്ടാക്കാൻ എ. കെ. ഗോപാലപ്രഭൃതിക ൾ അകാശത്തിൽ ഊതിനോക്കി. കാററ ടിച്ചില്ല. കൊടുങ്കാററുണ്ടാക്കാനുള്ള ശ്രമം വായ വേദനിച്ച ഫലമേ നൽകിയുള്ളു.

പ്രസിഡണ്ട് നിർദ്ദേശിച്ച വകുപ്പിനു മാത്രമെ ഭേദഗതി നിർദ്ദേശിക്കാനുള്ളു എന്നും അതു വഴിതടസ്സങ്ങൾ നീക്കി, ആവുന്നത്ര ഗുണം കർഷകനു അടിയന്തരമായി ചെയ്യുകയാണ് ഐക്യ കക്ഷി ഗവമ്മേണ്ടിന്റെ നയമെന്നും പ്രസിഡണ്ടിന്റെ ഭേദഗതി മൌലികമായ താല്പര്യത്തിനു അല്പവും ഹാനി തട്ടിക്കുന്നില്ലെന്നും പ്രസ്താവിച്ചുകൊണ്ടുള്ള ഗവമ്മേണ്ട് നയപ്രഖ്യാപനം ഒരു പുതിയ വെപ്രാളത്തിലേക്കു കമ്യൂണിസ്റ്റ്പാർട്ടിയെ എത്തിച്ചു. യാഥാസ്ഥിതികഭേദഗതികൾ അംഗീകരിപ്പിക്കാമെന്നാശിച്ച തല്പരജന്മികക്ഷികൾ പിന്മാറി. കമ്യൂണിസ്റ്റ്പാർട്ടി പത്തിമടക്കി.

തങ്ങൾ ഉണ്ടാക്കിയതാണെന്നു നടിച്ച ഒരു നിയമം വ്യക്തമായും നടപ്പിൽ വരുത്തുന്നതു ശത്രുകക്ഷികളാണെന്നു കണ്ടപ്പോൾ കമ്യൂണിസ്റ്റ് സുഹൃത്തുക്കൾക്കു കലികയറി. "ഭേദഗതികൾ അറബിക്കടലിൽ" "ഭേദഗതി ചെയ്താൽ വിടില്ല" എന്നൊക്കെ മുദ്രാവാക്യം വിളിച്ചു "പ്രത്യക്ഷസമരം" "സത്യാഗ്രഹം" എന്നിങ്ങിനെ ശ്രീ. ഗോപാലൻ ഇടക്കിടെ പത്രക്കാരോടും പറഞ്ഞു. ഒരു വമ്പിച്ച കൊടുങ്കാററ് തലസ്ഥാനനഗരി നേരിടാനിടയുണ്ടെന്നു ഉറപ്പിച്ചു. പക്ഷെ, കൊടുങ്കാററ് ചായക്കോപ്പയിലൊതുങ്ങിപ്പോയി. ജനങ്ങൾ പിന്നിലില്ല.

സ്വയം ഭേദഗതികൾ അവതരിപ്പിക്കാനും പലഭേദഗതികളോടും യോജിക്കാനും ഭേദഗതികൾ "അറബിക്കടലിൽ"തള്ളുന്ന ധീരാത്മാക്കൾതയ്യാറായി. "അങ്ങാടിയിൽ തോററതിനു അമ്മയോടു ചാടിക്കയറുന്ന" സ്വഭാവത്തിന്റെ ലക്ഷണങ്ങൾ ഉൾക്കൊള്ളുന്ന ഒരു ലജ്ജാവഹമായ "ആയുധം വെച്ചു കീഴടങ്ങുന്ന" നയം "സമരവീരരായ" കമ്യൂണിസ്റ്റ്നേതാക്കൾ അംഗീകരിച്ചു. കർഷകജനത യാഥാത്ഥ്യം മനസ്സിലാക്കാൻ കഴിവുള്ളവരാണെന്നും അവരെ എന്തിനും എപ്പോഴും ഉപയോഗിച്ചു മുതൽക്കൂട്ടാമെന്നുമുള്ള കമ്യൂണിസ്റ്റ് പാർട്ടിയുടെ ആഗ്രഹം വിഫലീകൃതമായി.

ബില്ലിന്റെ മൂന്നാം വായന കഴിഞ്ഞു. ഭേദഗതികൾകൊണ്ടു ബില്ലിന്റെ നല്ല വശങ്ങളൊന്നും നശിച്ചിട്ടില്ലെന്നും അതു നടപ്പിലായി ആവുന്നഗുണം വേഗം കിട്ടട്ടെ എന്നും പറഞ്ഞു കമ്യൂണിസ്റ്റ് പാർട്ടി ഇന്നു സ്തുതി പാടുകയാണ്.

ഇതായിരുന്നു കിസാൻപഞ്ചായത്തിന്റെ ആദ്യംതന്നെയുള്ള അഭിപ്രായവും. കമ്യൂണിസ്റ്റ്പാർട്ടി ഇന്നു അതു അയവിറക്കുകയാണ്. അതെ, കാർഷികബന്ധബില്ലിനെ സംബന്ധിച്ചുള്ള എല്ലാ പ്രചാരവേലകളും ഇന്നോളം കമ്യൂണിസ്റ്റ്പാർട്ടിക്കു ഒരു പരാജയവും കമ്യൂണിസ്റ്റ്നേതാക്കന്മാക്കു അപമാനകരവുമായാണ് തീന്നത്. ഈ പാഠം സാധാരണക്കാരിൽ ധീരവും സുന്ദരവുമായ മാറ്റ്ഗം നല്കുമെന്നു വിശ്വസിക്കാം.

# അഭിവാദനം.

കർത്താ പി. കെ.

സാദരമപ്പിക്കുന്നി—
ത്തഭിവാദനം ഞാനെൻ-
സോദരാ നാടിൻ ജീവ-
നാഡിയാം ഭവാനായി.
നാടിനെ സുഭഗയാ—
ക്കീട്ടുവാൻ, വിളവേററി
ക്കാടിനെത്തൻയജ്ഞഭൂ—
വാക്കിട്ടും കൃഷിക്കാരാ,
ശില്പകൌതുകമല്ല
ന്നിന്നിൽനിന്നുയിരാന്ത
കല്പനാവിശേഷമ-
ല്ല(നൃമ്മദ്രോതീടാം.)
നിന്നിലൂട്ടയിക്കൊണ്ട
സേവനധർമ്മങ്ങളീ—
മന്നിലെ സൽക്കർമ്മമായ്
കാണ്മ, ഞാനെല്ലാപ്പോഴും.
നാടിനെ സ്നേഹോദാരം
ചോറൂട്ടും നിന്നെപ്പററി
പാടിടാമുറക്കെ ഞാൻ,
നിന്നവകാശങ്ങൾക്കം.
നാടിൻെറ നട്ടെല്ലാം നിൻ
നട്ടെല്ലു കനിഞ്ഞീടാൻ
പാടില്ല; നിന്നിൽച്ചേർത്ത
ഭാരമോ ഭയങ്കരം!

വാക്കിലും നോട്ടത്തിലും
ക്രൂരേവം നിന്നോടെ,ന്നാൽ
ബാക്കി ഞാൻ പറയേണ്ട;
നീയെന്നും നിരാശാർത്തൻ.
പണ്ടൊരു ജനകൻെറ
കാലത്തു് ക്ഷേമൈശ്വര്യം
പൂണ്ടൊരീ നാട്ടിൽ
പൂജ്യപാദനായിരുന്നു നീ!
സീരമായിരുന്നന്നു
രാജാവിൻ പതാകയ്ക്കു
വാരുറെറാരടയാളം!
നിന്നെ യാർ മറന്നീടും!
"കാലീമേച്ചവൻ കൃഷ്ണൻ"
നിൻകിടാങ്ങൾ തന്നൊപ്പം
ലീലകളാടിപ്പണ്ട—
ക്കാലംപോയ് മറഞ്ഞല്ലോ.
സ്വാർത്ഥിയായ് മർത്ത്യൻ, പിന്നെ
രാജാവോ നദാസ്യവ—
വർത്തിയായ്, നീയമ്മട്ടിൽ
വിസ്മൃതനായിത്തീർന്നു.
വിത്തിറക്കി നീ വീണ്ടും
നാടിനെ പോറ്റുവാൻ
പൃത്ഥ്വിയിൽ ധർമ്മം നില—
നിന്നതു നിന്നാൽ മാത്രം.

ആർഷഭാരതത്തിന്റെ
സത്തകളാം നിന്നിൽ കാണ്കെ
ഹർഷമുണ്ടിലമാവു—
ന്നെന്മനം കൃഷിക്കാരാ.
സർവ്വവും ത്യജിച്ചിട്ടും
സൂക്ഷിച്ചു നീയീമണ്ണി-
ലിന്നപൂർവ്വമാം ധർമ്മ-
വൃത്തികളന്യൂനമായ്!
മർദ്ദനമവശതയെന്നിട്ടും
നിനക്കേകി
ബദ്ധകൗതുകമിത്ര
കാണുവാൻ മടിക്കാത്തോർ.
നീയുണർന്നാലിക്കൂട്ടർ,
ചൂഷകർ തെറിച്ചീടും
വായുവിൽ, ക്ഷമ വീണ്ടും
നിന്നിലോ കാണ്മൂ പാരം!
ജീവനെ ത്യജിച്ചിട്ടും
ക്രൂരനാം പരുന്തിനു
പ്രാവിനെ രക്ഷിക്കുവാൻ
തൻമേനി തിന്നാനേകി;
ആ മഹോദാരൻ ശിബി—
ചക്രവർത്തിയിൽ കാണു-
മാമഹാ മനസ്കത
യൊട്ടല്ലെ നിന്നിൽ കാണ്മൂ!
വിത്തിറക്കുന്നു വീണ്ടും
കാലത്തു നീ, യീമണ്ണി—
നുത്തമ സംസ്കാരത്തിൻ
പുഞ്ജമേയഹോ കാലം
മന്നിനോടടരാട്ടും
കർഷക നീയിന്നാർക്കും
കണ്ണിനു പിടിപ്പില്ല,
പാവമാണെന്നാൽ, നാളെ
എണ്ണിയിന്നവകാശ—
മോരോന്നും നേരെ വാങ്ങാൻ
വന്നമിങ്ങുണരില്ലേ?
ഞാനന്നെത്തീടാം നിന്നെ.
സാദരമർപ്പിക്കുന്നി—
തഭിവാദനം ഞാനെൻ
സോദരാ സ്നേഹോദര—
ശീലനാം കൃഷിക്കാരാ.

 ഇന്ത്യൻ

# സോഷ്യലിസ്റ്റ് പ്രസ്ഥാനത്തിന്റെ ആചാര്യന്മാരും, ജനയിതാക്കളും. 

vi.

## ആചാര്യ നരേന്ദ്രദേവ്:

"ഇന്ത്യൻ സോഷ്യലിസത്തിന്റെ പിതാവ്" "ഇന്ത്യൻ രാഷ്ട്രീയരംഗത്തിലെ അജാതശത്രു" എന്നീ പേരുകളിലെല്ലാം പ്രസിദ്ധനാണ് നിര്യാതനായ ആചാര്യനരേന്ദ്രദേവ്. ഇന്ത്യയിലെ രാഷ്ട്രീയനേതാക്കളിൽ വാഗ്മിതത്തിലും വിവിധവിഷയങ്ങളിലുള്ള അഗാധപാണ്ഡിത്യത്തിലും ആചാര്യജിയോട് സമശീർഷരായി അധികം പേർ ഇന്ത്യയിലുണ്ടായിരുന്നില്ല.

കോൺഗ്രസ്സ് ഗ്രൂപ്പുകളിൽ ആദ്യകാലം മുതൽക്കുതന്നെ തീവ്രവാദിയായിട്ടാണ് ആചാര്യജി അറിയപ്പെട്ടിരുന്നതു. അദ്ദേഹം തിലകന്റെ അടുത്ത അനുയായിയായി. പിന്നീട് കോൺഗ്രസ്സ് സോഷ്യലിസ്റ്റ് പ്രസ്ഥാനം ഉത്ഭവിച്ചപ്പോൾ അദ്ദേഹം അതിന്റെ നേതാവായത് സ്വാഭാവികമായ പരിണാമമായിരുന്നു. 1932ൽ കാശിവിദ്യാപീഠത്തിൽ വെച്ചു ജയപ്രകാശ് നാരായണനുമായി നടന്ന കൂടിക്കാഴ്ച ഈ പ്രക്രിയയെ ത്വരിതമാക്കി.

1934ൽ പാട്നയിൽ വെച്ചു ചേർന്ന ഒന്നാമത്തെ സി. എസ്. പി. സമ്മേളനത്തിൽ ആചാര്യജി ചെയ്ത അദ്ധ്യക്ഷപ്രസംഗം ഇന്ത്യൻ രാഷ്ട്രീയചരിത്രത്തിലെ സമുജ്ജ്വലമായ ഒരു രേഖയാണ്. പിന്നീട് 1949ൽ പാട്നയിൽ വെച്ചും 1956ൽ ഗയയിൽ വെച്ചും സോഷ്യലിസ്റ്റ് പാർട്ടിയുടേയും പ്രജാസോഷ്യലിസ്റ്റ് പാർട്ടിയുടേയും സമ്മേളനങ്ങളിൽ അദ്ധ്യക്ഷത വഹിച്ചുകൊണ്ടു ആചാര്യജി ചെയ്ത പ്രസംഗങ്ങളും ഇതോടൊപ്പം ചേർത്തുവായിച്ചാൽ സോഷ്യലിസ്റ്റ് പ്രസ്ഥാനത്തിന്റെ വികൃതികളേയും സമീപനരീതിയേയും സിദ്ധാന്തസംഹിതയേയും കുറിച്ചു നല്ല ജ്ഞാനം സമ്പാദിക്കാം.

ചരിത്രം, സാമ്പത്തികശാസ്ത്രം, രാഷ്ട്രമീമാംസ എന്നിവയിലും ബുദ്ധമതസിദ്ധാന്തങ്ങളിലും അഗാധപണ്ഡിതനായിരുന്ന അദ്ദേഹം ചല[illegible]യൊരു വിദ്യാഭ്യാസ വിദഗ്ദ്ധൻ കൂടിയാ[illegible]ു. ലഖ്നൌ, ബനാറസ്സ് എന്നീ സർവ്വ[illegible]ശാലകളിൽ അദ്ദേഹം വൈസ് ചാൻസലറായിരുന്നിട്ടുണ്ട്. കാശിവിദ്യാപീഠത്തിൽ വളരെക്കാലം "ആചാര്യ"നായിരുന്നു.

ഇന്ത്യയിലെ കർഷകപ്രസ്ഥാനത്തിന്റെ അനിഷേദ്ധ്യനേതാക്കളിൽ ഒരാളുമായിരുന്നു ആചാര്യജി. ഒന്നിലധികം തവണ അദ്ദേഹം അഖിലേന്ത്യാ കിസാൻസഭാസമ്മേളനങ്ങളിൽ അദ്ധ്യക്ഷത വഹിച്ചിട്ടുണ്ട്. കോൺഗ്രസ്സ്

പ്രവർത്തകസമിതിയിലും അദ്ദേഹം രണ്ടു മൂന്നു വട്ടം അംഗമായിരുന്നു. 1956-ഫിബ്രവരിയിൽ അദ്ദേഹം നിര്യാതനായി.

## യൂസഫ് മെഹറലി.

ഇന്ത്യയിലെ സോഷ്യലിസ്റ്റ് പ്രസ്ഥാനത്തിന്നു ഒരിക്കലും മറക്കാനാവാത്ത ഒരു മഹാ വ്യക്തിയാണ് യൂസഫ് മെഹറലി. 1903ൽ ജനിച്ച അദ്ദേഹം 1949ൽ നിര്യാതനായി. രാജ്യത്തിന്നു വളരെയേറെ സേവനങ്ങൾ നിർവ്വഹിക്കാൻ സാധിക്കുമായിരുന്ന വാഗ്ദാനപൂർണ്ണമായ ആ ജീവിതത്തെ കാലം വളരെ വേഗത്തിൽ അപഹരിച്ചുകളഞ്ഞു.

1928ലെ "സൈമൺ കമ്മീഷൻ ബഹിഷ്ക്കരണ" മാണ് മെഹറലിയെ അഖിലേന്ത്യാ പ്രശസ്തനാക്കിയതു. അന്നു മെഹറലിയുടെ നേതൃത്വത്തിലുള്ള ബോംബെ 'യൂത്ത് ലീഗ്' ചരിത്രം സൃഷ്ടിച്ചു. ഇന്ത്യൻ നാഷനൽ കോൺഗ്രസ്സ് ഔദ്യോഗികമായി ഹർത്താൽ തുടങ്ങിയ പരിപാടികളോടു വിയോജിച്ചുവെങ്കിലും മെഹറലിയും കൂട്ടുകാരും വിട്ടില്ല 1928 ഫെബ്രുവരി 3-ാംനു കമ്മീഷനെതിരായി ബോംബെയിൽ സമ്പൂർണ്ണമായ ഹർത്താലും പ്രകടനങ്ങളും നടന്നു. ലാത്തിച്ചാർജിൽ മെഹറലിക്കും കഠിനമായ തല്ലുകിട്ടി. മുറിവും വെച്ചുകെട്ടിയനിലയിൽ അദ്ദേഹം വീട്ടിലേക്കു മടങ്ങുമ്പോൾ വഴിയിൽവെച്ചു ഒരു യുവാവ് ആളറിയാതെ ചോദിച്ചു:

"നിങ്ങൾക്കൊക്കെ ലാത്തിയടികൊണ്ടു അല്ലേ? ഞങ്ങളുടെ [illegible] വുമായ മെഹറലിയേയും പോലീസ് വല്ലാതെ ദ്രോഹിച്ചു. അദ്ദേഹം ഇപ്പോൾ ആസ്പത്രിയിലാണ്."

മെഹറലി ചിരി അടക്കികൊണ്ടു, "അതുകൊണ്ടൊന്നും ഇല്ല. അതു കുറെയൊക്കെ അതിശയോക്തിപരമാണ്."

ക്രുദ്ധനായ യുവാവ് മെഹറലിയെ അടിക്കുമെന്ന ഘട്ടംവരെ എത്തി. അപ്പോഴാണ് സംഗതി മനസ്സിലായതു.

യൂസഫ് മററു ദേശീയനേതാക്കളെപ്പോലെ വളരെക്കാലം ജെയിലിൽ കഴിച്ചുകൂട്ടിയിട്ടുണ്ട്. 39 വയസ്സിൽ അദ്ദേഹം ബോംബെ മേയറായി തിരഞ്ഞെടുക്കപ്പെട്ടു. ഒന്നാംതരം വാഗ്മിയും ലോകപ്രസിദ്ധനായ എഴുത്തുകാരനും കലാവിമർശകനുമായിരുന്നു അദ്ദേഹം. കുറച്ചുകാലം സി. എസ്. പി.യുടെ ജനറൽ സിക്രട്ടറിയായും ജോലിനോക്കിയിട്ടുണ്ട്. മരിക്കുന്ന കാലത്തു അദ്ദേഹം സോഷ്യലിസ്റ്റ് പാർട്ടിയുടെ ചെയർമാനായിരുന്നു. 1936ൽ സോഷ്യലിസ്റ്റ് പാർട്ടിയുടെ കേരളസമ്മേളനത്തിൽ അദ്ധ്യക്ഷതവഹിക്കാൻ അദ്ദേഹം മലബാർ സന്ദർശിക്കുകയുണ്ടായി.

## ജെ. പി.

ഇന്ത്യയിൽ ഇന്നു നെഹറു കഴിഞ്ഞാൽ ഏററവും അധികം ജനസമ്മതിയുള്ള വ്യക്തി ജയപ്രകാശ് ആണെന്നതു സർവ്വസമ്മതമാണു. വിദേശങ്ങളിലും നെഹറുവിനെ കഴിഞ്ഞാൽ ഏററവും അധികം അറിയപ്പെടുകയും ആദരിക്കപ്പെടുകയും ചെയ്യുന്ന വ്യക്തി ജയപ്രകാശ് തന്നെ.

"ആകാരസദൃശപ്രജ്ഞഃ" എന്ന കാളിദാസവാക്യം ജെ. പി. ക്കു തികച്ചും യോജി-

ക്കും. "പാശ്ചാത്യ സോഷ്യലിസത്തെക്കുറിച്ചു ജയപ്രകാശിന്നു അറിഞ്ഞുകൂടാത്തതു ഇന്ത്യയിൽ മററാക്കും അറിയില്ലെ"ന്നു വളരെ മുമ്പുതന്നെ ഗാന്ധിജി പറഞ്ഞുവെക്കുകയുണ്ടായി. സ്വാതന്ത്ര്യസമരത്തിൽ ജെ. പി. വഹിച്ചിട്ടുള്ള പങ്ക് നമ്മുടെ രാജ്യചരിത്രത്തിൽ പല ശോഭനാദ്ധ്യായങ്ങളും വിരചിച്ചിട്ടുണ്ട്.

അമേരിക്കയിൽ നാലു സർവ്വകലാശാലകളിലായി ഉന്നതവിദ്യാഭ്യാസം നേടി ഇന്ത്യയിൽ തിരിച്ചുവന്ന ജയപ്രകാശിനെ സുഖസുന്ദരമായ പല ജീവിതമാർഗ്ഗങ്ങളും കൈമാടി വിളിച്ചുവെങ്കിലും രാജ്യസേവനത്തിന്റെ കല്ലും മുള്ളും നിറഞ്ഞ മാർഗ്ഗമാണ് അദ്ദേഹം സ്വീകരിച്ചതു. അദ്ദേഹം എ. ഐ. സി. സി. യുടെ ലേബർവകുപ്പ് മേധാവിയായി നിയമിക്കപ്പെട്ടു. പക്ഷെ, ഈ സങ്കുചിതവലയത്തിൽ വീർപ്പുമുട്ടാനുള്ളതായിരുന്നില്ല അദ്ദേഹത്തിന്റെ പ്രതിഭ. 1934ൽ നാസിക്ക് ജയിലിൽ തടവുകാരനായിരുന്നപ്പോൾ അദ്ദേഹം മററു സഹപ്രവർത്തകരോടൊന്നിച്ചു സി. എസ്. പി. രൂപീകരിച്ചു, ജെ. പി. അഖിലേന്ത്യാപ്രശസ്തനായി. വളരെകാലം അദ്ദേഹം സി. എസ്. പി. യുടെ ജനറൽ സിക്രട്ടറിയായിരുന്നുവല്ലോ.

1942ലെ വിപ്ലവത്തിന്നു ജെ. പി. നൽകിയ നേതൃത്വം ദേശസ്നേഹികളുടെ മനസ്സിൽ ഇന്നും പച്ചപിടിച്ചുനിൽക്കുന്നുണ്ടല്ലൊ. അക്കാലത്ത് ലാഹോർകോട്ടയിൽ വെച്ചു അദ്ദേഹത്തിന്നു അനുഭവിക്കേണ്ടിവന്ന ക്ലേശങ്ങൾക്കും പീഡകൾക്കും കയ്യും കണക്കുമില്ല.

ജെ. പി. വളരെകാലം അഖിലേന്ത്യാ റെയിൽവേമെൻസ് ഫെഡറേഷന്റെ പ്രസിഡണ്ടായിരുന്നു. കമ്പിത്തപ്പാൽ, തൊഴിലാളി ഫെഡറേഷൻ, രാജ്യരക്ഷാ ജീവനക്കാരുടെ ഫെഡറേഷൻ എന്നിവയുടെ പ്രസിഡണ്ടായും അദ്ദേഹം സേവനമനുഷ്ഠിച്ചിട്ടുണ്ടു. 1952ൽ ഉണ്ടായ ഒരു നിരാഹാരവ്രതം അദ്ദേഹത്തിന്റെ ജീവിതവീക്ഷണത്തെയും രാഷ്ട്രീയതത്വശാസ്ത്രത്തെയും സാരമായി മാററിക്കളഞ്ഞു. രാഷ്ട്രീയപ്രവർത്തനംവിട്ടു സർവ്വോദയ പ്രവർത്തകനാകാനുള്ള പ്രചോദനവും ഇതിനെ തുടർന്നാണ് അദ്ദേഹത്തിന്നുണ്ടായതു.





സ: പി. മുഹമ്മദ്,
പ്രസിഡണ്ട്,
വയനാട് താലൂക്ക് കി. പ.



സ: പി. സി. ദാമോദരൻ,
സിക്രട്ടരി,
വയനാട് താലൂക്ക് കി. പ.



സ: T. M. K. നമ്പീശൻ,
പ്രസിഡണ്ട്,
തളിപ്പറമ്പ് താലൂക്ക കി. പ.



സ: പി. മൊയ്തീൻകുട്ടി,
സിക്രട്ടരി,
തളിപ്പറമ്പ്താലൂക്ക കി. പ.

# പട്ടം താണുപിള്ള.

എൻ. യു. ബാലകൃഷ്ണൻ, ബി. എ. ബി. ടി.

ഏകാധിപത്യവിരുദ്ധമായ പ്രജാധിപത്യപ്രവണതകൾക്ക് രക്തവും മാംസവും നൽകാൻ കഴിഞ്ഞാൽ അതു പട്ടം താണുപിള്ളയാകും. ഏകാധിപത്യത്തിനോട് താണുപിള്ളയ്ക്കുള്ള എതിർപ്പ് അത്ര വീറേറിയതാണ്. അദ്ദേഹത്തിൽ വാർദ്ധക്യത്തിന്റെ വളർച്ചപോലും, ഈ എതിർപ്പിന്റെ നെഞ്ഞൂക്കം തലയെടുപ്പും ദൃഢതരമാക്കാൻ സഹായിച്ചിട്ടേയുള്ളു. തന്റെ സമകാലികരായ പ്രഗത്ഭരായ രാഷ്ട്രീയനേതാക്കൾ എണ്ണത്തൈലാദികളും, ചൂടുവെള്ളവും, വിരേചനൗഷധങ്ങളുമായിക്കഴിയുമ്പോൾ, ഈ എഴുപത്തിനാലുകാരൻ കേരളത്തിന്റെ ചൂടേറിയപ്രശ്നങ്ങൾ ശാന്തഗംഭീരനായി കൈകാര്യം ചെയ്യുന്നതും ഇതുകൊണ്ടുതന്നെയാണ്.

ശ്രീ. പട്ടം മൂന്നാമതും മുഖ്യമന്ത്രിയായിരിക്കുന്നു. കേവലം ന്യൂനപക്ഷകക്ഷിയുടെ നേതാവ് രണ്ടുതവണ മുഖ്യമന്ത്രിയായി ഉയരുക, ഇതു ഇന്ത്യയിൽ പലരേയും അത്ഭുതപ്പെടുത്തിയിട്ടുണ്ട്. എന്നാൽ ഈ അത്ഭുതത്തിന്റെ പിന്നിൽ, ശ്രീ. പട്ടത്തിന്റെ വ്യക്തിപ്രാഭവത്തെക്കുറിച്ചുള്ള അജ്ഞതയാണ് വാസ്തവത്തിൽ.

ശ്രീ. പട്ടം ഒരു വ്യക്തിയല്ല, അദ്ദേഹം ഒരു മഹാസ്ഥാപനമാണ്. പട്ടത്തെ ഒഴിച്ചുനിർത്തിയുള്ള രാഷ്ട്രീയം കേരളത്തിൽ കുറെ വിഷമമാണ്. അദ്ദേഹത്തിന്റെ അഭാവത്തിൽ മങ്ങിപ്പോയ സംഘടനയും, ആ സാന്നിദ്ധ്യംകൊണ്ടു മിഴിവുണ്ടായ കക്ഷിയും കേരളത്തിലുണ്ട്. എന്താണ് ഈ വ്യക്തിപ്രഭാവത്തിന്നാസ്പദം? ഇന്ത്യയിലെ മറ്റെല്ലാ മുഖ്യമന്ത്രിമാരുടേയും ശക്തിയുടെ നിദാനം കക്ഷിയുടെ കരുത്താണ്. എന്നാൽ ശ്രീ. പട്ടത്തിനു പാർട്ടിയുടെ ആസ്ഥാനത്തിൽ പദം ഊന്നിനിന്നു ദേശസ്നേഹോന്മുഖനായി വർത്തിക്കാൻ കഴിയും. "ദേശസ്നേഹിയായ പട്ടം" ശ്രീ. ധേബാർജി കൂടി അദ്ദേഹത്തെ ഇയ്യിടെ അങ്ങിനെ വിശേഷിപ്പിക്കുകയുണ്ടായി, എന്നാൽ കക്ഷിയോടുള്ള കൂറിൽ അദ്ദേഹം മററാരുടേയും പിന്നിലുമല്ല. ഈ മന്ത്രിസഭാ രൂപവൽക്കരണത്തിനു മുമ്പുള്ള രണ്ടു മൂന്നാഴ്ചകൾ ഈ വസ്തുതയെ വിളിച്ചോതുകയുണ്ടായി. നില്ക്കുന്നേടത്തു സത്യസന്ധതയോടെ നില്ക്കുക - ഏതു സംഘടനയ്ക്കും പട്ടത്തിന്റെ സംഭാവനയതാണ്. സംഘടന തളന്നാലും പട്ടം അടിയുറപ്പോടെ നില്ക്കുന്നതു നമുക്കു കാണാം.

ഈ പ്രകൃതിയാണ് പട്ടത്തിൻെറ വ്യക്തിത്വത്തെ അങ്ങേയററം ഉയർത്തിക്കാട്ടുന്നതു. ആ സത്യസന്ധനെ കേരളത്തിലെ "ഒന്നാമത്തെ പൌരൻ" എന്നുവിളിച്ചാൽ അതു വലിയ അധികപ്പററാവില്ല. "സത്യനിഷ്ഠനും ധർമ്മതല്പരനുമായ പട്ടം"—പത്രങ്ങൾ അദ്ദേഹത്തെക്കുറിച്ചു സാധാരണ ഉപയോഗിക്കുന്ന ഈ വിശേഷണങ്ങൾ, നമ്മുടെ മുൻമന്ത്രിമാർ ആർ പ്രയോഗിച്ചാലും അതു വലിയ വിരോധാഭാസമായിരിക്കും. ഇതുകൊണ്ടാണ് ഒന്നാമത്തെ കോൺഗ്രസ്സ് മന്ത്രിസഭയുടെ നേതാവായ ശ്രീ. പട്ടം, പ്രഥമ സോഷ്യലിസ്റ്റ് മന്ത്രിസഭയുടെ നേതാവായതും, ഇന്നു ഐക്യകക്ഷികളുടെ നേതാവും ആയി വിരാജിക്കുന്നതു്.

പല വിപരീതഭാവങ്ങളുടേയും സങ്കലനമാണ് ആ ഒരു വ്യക്തിത്വത്തെ വാർത്തെടുത്തിട്ടുള്ളതു. ജീവിതത്തിൻെറ ഒരു നല്ല പങ്കു പ്രക്ഷോഭകനായി കഴിച്ചുകൂട്ടിയ അദ്ദേഹം പക്വതയും ശാന്തയും വഴിഞ്ഞൊഴുകുന്ന ഒരു നല്ല നേതാവാണു. ധാടിപൂർവ്വമായ തലയെടുപ്പോ, മോടിപൂണ്ടവേഷമോ ഇല്ലെങ്കിലും തിരുവനന്തപുരത്തുകാർ അദ്ദേഹത്തെ "തമ്പുരാൻപട്ട"മെന്നേ വിളിക്കൂ. ഇണക്കക്കുറവുമൂലം സാമാന്യജനങ്ങൾക്കു ഒട്ടൊക്കെ അപ്രാപ്യനായ അദ്ദേഹം ഇന്നു ഏററവും വലിയ ജനകീയ നേതാവാണ്. വിപ്ലവകാരിയല്ലെങ്കിലും അദ്ദേഹം വിപ്ലവവീര്യം മുററിനില്ക്കുന്ന ഒരു ഉല്പതിഷ്ണുവാണ്.

ആകാരംകൊണ്ടു ഘനഗാംഭീര്യമില്ലെങ്കിലും ഉന്നതനേതാക്കന്മാർക്കു കൂടി അദ്ദേഹം അധൃഷ്യനാണ്. പുറമെ അദ്ദേഹത്തെപ്പററി കലമ്പൽ കൂട്ടുന്നവരധികവും ആ നേതാവിൻെറ മുമ്പിൽ തികഞ്ഞ നിശ്ശബ്ദത പാലിക്കുന്നു. ആഭിജാത്യപ്രൌഢി അദ്ദേഹത്തിൻെറ കൂടപ്പിറപ്പാണ്.

1060-ാംമാണ്ടിൽ നല്ല പാരമ്പര്യമുള്ള ഒരു തറവാട്ടിലാണ് താണുപിള്ളയുടെ ജനനം. സത്യനിഷ്ഠനായ പട്ടം ചെറുപ്പത്തിലേ ചുററുമുള്ള ജനങ്ങളുടെ കണ്ണിലുണ്ണിയായിത്തീന്നു. അഗ്രിക്കൾച്ചറൽ ഡിപ്പാർട്ടുമെണ്ടിലെ ഒരു കെമിസ്റ്റായിട്ടായിരുന്നു അദ്ദേഹത്തിൻെറ ഔദ്യോഗികജീവിതത്തിൻെറ ആരംഭം. മേലധികാരികളുടെ പെരുമാററത്തിൽ പ്രതിഷേധിച്ചു ആ അഭിമാനി ഉദ്യോഗം രാജിവെക്കുകയാണ് പിന്നീടുണ്ടായതു. തുടന്നു കുറച്ചുകാലത്തോളം അദ്ധ്യാപകവൃത്തിയിൽ കഴിച്ചുകൂട്ടി. അദ്ധ്യാപകജോലിയിൽ ഇരുന്നുംകൊണ്ടാണ് അദ്ദേഹം നിയമബിരുദം നേടിയതു. അങ്ങിനെ ക്രമത്തിൽ തികഞ്ഞ ഒരു പൌരനായി അദ്ദേഹം പൊതുരംഗത്തിലിറങ്ങി.

ദിവാൻ രാഘവയ്യായുടെ വിദ്യാർത്ഥി വേട്ടക്കാലം മുതൽക്കാണ് ശ്രീ. പട്ടംതാണുപിള്ളയുടെ പൊതുജീവിതം ആരംഭിക്കുന്നതു. 1928ൽ അദ്ദേഹത്തെ നിയമസഭയിലേക്ക് തിരഞ്ഞെടുത്തു അദ്ദേ

ഹത്തിന്റെ പൊതുപ്രവർത്തനത്തിൽ ജനത വിശ്വാസം രേഖപ്പെടുത്തുകയുണ്ടായി. അന്നു തൊട്ടിന്നുവരെ തിരുവനന്തപുരത്തെ ആ നിയോജകമണ്ഡലത്തെ അദ്ദേഹമാണ് പ്രതിനിധീകരിച്ചിട്ടുള്ളതു. ജയസാദ്ധ്യതയന്വേഷിച്ചു നിയോജകമണ്ഡലങ്ങൾ നേടേണ്ട ആവശ്യം താണുപ്പിള്ളയ്ക്കൊരിക്കലും ഉണ്ടായിട്ടില്ല. 1938മുതൽ സ്റ്റേയിററ കോൺഗ്രസ്സിലൂടെയുള്ള വിശ്വസ്തസേവനം അദ്ദേഹം സമാരംഭിച്ചു. 1938 മുതൽ 1949 വരെ പട്ടം തന്നെയായിരുന്നു സ്റ്റേയിററ കോൺഗ്രസ്സിന്റെ സ്ഥിരാദ്ധ്യക്ഷൻ.

അങ്ങിനെ പലതുകൊണ്ടും കഴിവുററ ഈ വ്യക്തി കിടയററ ഒരു പാർലിമെണ്ടേറിയൻ കൂടിയാണ്. അദ്ദേഹത്തിന്റെ ഒരു "സോകോൾഡ്" പ്രയോഗം വളരെ പ്രസിദ്ധമാണ്. സർ.സി.പി. രാമസ്വാമിഅയ്യർ നിയമസഭാദ്ധ്യക്ഷനായിരുന്ന കാലം ഒരു ദിവസം ആ സഭയിൽവെച്ചു പോലീസ് ഐ. ജി. "ദി സോകോൾഡ് സ്റ്റേയിററകോൺഗ്രസ്സ്" എന്നു ചൊല്ലി കോൺഗ്രസ്സിനെ കളിയാക്കുകയുണ്ടായി. ആ പ്രയോഗം സഭായോഗ്യമല്ലെന്നു താണുപിള്ള വാദമുന്നയിച്ചു. "പറയാം" എന്നായിരുന്നു സി. പി. യുടെ റൂളിങ്ങ്. കുറച്ചു കഴിഞ്ഞപ്പോൾ പ്രസംഗിക്കുവാനുള്ള ഊഴം പട്ടത്തിനു കിട്ടി. "സോകോൾഡ്" തിരുവിതാംകൂർ ഗവമ്മേണ്ടിന്റെ സോകോൾഡ് ദിവാന്റെ കീഴിൽ പ്രവൃത്തിക്കുന്ന സോകോൾഡ് ഇൻസ്പെക്ടർജനറൽ" എന്നിങ്ങിനെ ആവത്തിച്ചാവത്തിച്ചു പട്ടമങ്ങോട്ട് പ്രയോഗിച്ചു. ഓർക്കാപ്പുറത്തു കിട്ടിയ ആ കനത്ത അടികൾ സി. പി. യും കൂട്ടരും ഇന്നും മറന്നിരിക്കാൻ ഇടയില്ല. താണുപിള്ളയെ പ്രതിപക്ഷത്തിരുത്തി ട്രഷറി ബെഞ്ചിൽ ഇരിക്കുകയെന്നതു വലിയമല്ലായി പനമ്പള്ളിക്കുകൂടി ബോദ്ധ്യപ്പെട്ടിട്ടുണ്ട്. കഴിഞ്ഞ അസംബ്ലിയിൽ സ്പീക്കർ ശങ്കരനാരായണൻതമ്പി സ്റ്റംബ്ധനായരംഗം നമ്മളുടെ ഓർമ്മയിൽ ഇന്നും പച്ചപിടിച്ചു നില്ക്കുന്നുണ്ടല്ലോ.

പ്രശ്നസംസ്ഥാനമായ കേരളത്തിന്റെ തിളച്ചു മറിയുന്ന പ്രശ്നങ്ങളിൽ, കൈമുക്കി, തെല്ലുപോലും പൊള്ളാതെ പൊക്കിയെടുത്തു പരിഹാരങ്ങൾ മൂണ്ടാൻ പട്ടത്തിന്റെ സത്യസന്ധതയ്ക്കു് സാദ്ധ്യമാണെന്നു ഭാവി തെളിയിക്കാൻ പോവുകയാണ്.

# ഇന്ത്യയിലെ ഏററവും അവഗണിക്കപ്പെട്ടവർ!.

## പി. കെ. മേനോൻ.

ഇന്ത്യ സ്വാതന്ത്ര്യത്തിന്റെ പതിമൂന്നാം പിറന്നാളും ആഘോഷിച്ചുകഴിഞ്ഞു. ഒരു സ്വതന്ത്ര രാഷ്ട്രമെന്ന നിലയ്ക്ക് നമ്മുടെ രാജ്യം വളരുമ്പോഴുണ്ടാകുന്ന നേട്ടങ്ങളെപ്പററി നാം സുന്ദര സ്വപ്നങ്ങൾ കാണാൻ തുടങ്ങിയിട്ട് പതിമൂന്നു വർഷമായി എന്നർത്ഥം! ഈ നീണ്ടകാലത്തിലിടയ്ക്ക് പല പല പരിവർത്തനങ്ങളും ഈ രാജ്യത്ത് ഉണ്ടായിട്ടുണ്ട്. പലതും നടത്തുവാനുള്ള ആസൂത്രണങ്ങളും തിരുതകൃതിയായി നടക്കുന്നു. പഞ്ചവത്സരപദ്ധതികളും അവ കാണിക്കുന്ന കണക്കുകളും അവക്കെല്ലാം ഉപരി അവയുടെ നേട്ടങ്ങളെപ്പററി പറയുന്നവരുദ്ധരിക്കാറുള്ള പട്ടികയും നാടിന്റെ നാനാമുഖമായ പുരോഗതിയുടെ വൈപുല്യം തുറന്നു കാണിക്കുന്നു. ഒന്നും രണ്ടും പഞ്ചവത്സരപദ്ധതികൾക്കു 2400ഉം 4800ഉം കോടി രൂപ ചിലവിനമായി നീക്കിയശേഷം 10200കോടി രൂപായുടെ മൂന്നാംപദ്ധതി ഗവർമ്മെണ്ടിന്റെ മൂശയിൽ കിടന്നു രൂപം കൊള്ളുകയാണ്. വമ്പിച്ച തോതിലുള്ള ദേശീയപുരോഗതിയും ദേശീയവരുമാനവും ഉണ്ടായിട്ടുണ്ടെന്നതിന്റെ തെളിവുകളാണ് ഇരട്ടി ഇരട്ടിയായി മൂലധനം ഇറക്കാനുള്ള സാദ്ധ്യത കൈവരുത്തിയതെന്നു ഏതു ധനകാര്യവിദഗ്ദ്ധനും സമ്മതിക്കും. അങ്ങിനെ ഈ നിലയിൽ നാടു പുരോഗമിക്കുമ്പോൾ നാട്ടുകാരുടെ ജീവിത സാദ്ധ്യതയുമായി അതൊന്നു താരതമ്യപ്പെടുത്തി നോക്കേണ്ടത് ആവശ്യമാണ്. അനുഭവത്തിന്റെ മേഖലയിൽനിന്നുകൊണ്ടു ഇക്കാര്യമൊന്നു പരിശോധിക്കാം.

ഒരു രാഷ്ട്രത്തിന്റെ പുരോഗതിയെ അളന്നുനോക്കേണ്ടത് ആ രാജ്യത്തിലെ സാമ്പത്തിക—സാമൂഹ്യ—സാംസ്കാരികരംഗത്ത് എത്ര മാത്രം വളർച്ചയുണ്ടായിട്ടുണ്ടെന്നു കണക്കിലെടുത്തുകൊണ്ടാണ്. വസ്തുനിഷ്ഠമായി അതൊന്നു പരിശോധിച്ചാലാണ് ഈ നേട്ടങ്ങളുടെ ഘോഷയാത്രയിൽ ചെറിയൊരമ്പരപ്പുതോന്നുക. ഒന്നാംപദ്ധതിയിൽനിന്നു മൂന്നാംപദ്ധതിയുടെ തുടക്കംവരെയുള്ള കാലഘട്ടത്തിൽ സാധാരണക്കാരന്റെ ജീവിതപ്രശ്നങ്ങൾ അന്നും ഇന്നുമായി എത്രകണ്ടു പരിഹരിക്കപ്പെട്ടിട്ടുണ്ട് എന്നു പരിശോധിച്ചാൽ നിരാശയുടെ നിഴൽപാടുകളെ മാത്രമെ അവിടെ കാണു. അന്നത്തെക്കാൾ എത്രയോ അധികം ഇന്നു ജീവിതം ദുഷ്കരമായിത്തീർന്നിരിക്കയാണ്. ജീവിതത്തിന്റെ എല്ലാ രംഗങ്ങളും മുമ്പത്തെക്കാൾ കർക്കശവും ഞെരുങ്ങുന്നതുമായാണ് ഇന്നു കാണുന്നതു. വരുമാനം വളരെ ക്ലിപ്തവും അതുകൊണ്ടു ജീവിതാവശ്യങ്ങൾ നേരിടാനുള്ള കഴിവ് കുറഞ്ഞുവരുകയുമാണ് ചെയ്യുന്നത്. വർഷങ്ങൾ കഴിയുംതോറും ഉപഭോക്തൃവർഗ്ഗം അധികരിക്കുകയും ജീവിതമാർഗ്ഗങ്ങൾ ചുരുങ്ങിയും വരുന്നു. അപ്പോൾ, തത്വത്തിൽ രണ്ടാംപഞ്ചവത്സരപദ്ധതിയിൽനിന്നു ഒട്ടും വിഭിന്നമല്ലാത്ത മൂന്നാംപദ്ധതിയും നടപ്പാവുമ്പോൾ ഈ വിഷമങ്ങൾ കൂടുതലാവുകയല്ലാതെ നിർവ്വാഹമില്ല. മൂന്നാംപദ്ധതിയെപ്പററി പാർല്ലിമെണ്ടിൽ ഒര

ണകക്ഷി ഉന്നയിച്ച അഭിപ്രായങ്ങൾ ഈ വിഷമത്തിന്നൊരു ചൂണ്ടുപലകയാണ്. "തൊഴിലവസരങ്ങൾ വേണ്ടത്ര വികസിപ്പിക്കാൻ സാധിക്കില്ലെന്നു മാത്രമല്ല കൂടുതൽ നികുതിബാദ്ധ്യത സാധാരണക്കാരിൽ പതിയു"മെന്നാണ് സൂചന. എന്നുവെച്ചാൽ സാധാരണക്കാരന്റെ സാമ്പത്തികഭാരം ഇന്നത്തെക്കാൾ വർദ്ധിക്കുമെന്നാണർത്ഥം. മറ്റൊന്നു കമ്മിപ്പണം നികത്തേണ്ടിവരുമെന്നും. എന്നു വെച്ചാൽ നാണ്യപ്പെരുപ്പം കൂടുതലാവുമെന്നും, സ്വതവേ സാധനങ്ങളുടെ വില വർദ്ധിച്ചതിൽനിന്നു ഇനിയും വർദ്ധിക്കുമെന്നും ധരിക്കണം. അപ്പോൾ ക്ലിപ്തവരുമാനക്കാരന്റെ ജീവിതവിഷമം ഇന്നത്തേതിൽ എത്രയോ അധികമാവും എന്നു!

ഈ ദുസ്സഹജീവിതത്തിന്റെ ഏറ്റവും വിനാശകരമായ പങ്ക് വഹിക്കേണ്ടിവരുന്നത് ഈ നാട്ടിലെ യുവതലമുറയാണ്. രക്ഷിതാക്കന്മാരെ ഒട്ടി ജീവിക്കേണ്ടിവരുന്ന വിഭാഗമാണിതു. രക്ഷിതാക്കളുടെ വരുമാനത്തിന്റെ കുറവുകാരണം സന്താനപരമ്പര അവർക്കൊരു ശാപമായി പരിണമിച്ചിരിക്കുന്നു. സന്താനങ്ങളെ എണ്ണിയെണ്ണി കിണറുകളിലിട്ടും വിഷം കൊടുത്തും കൊന്നശേഷം സ്വയം ആത്മഹത്യ വരിക്കുന്ന മാതാപിതാക്കളെ നാട്ടിൽ അങ്ങോളമിങ്ങോളം കാണാം. "യുവജനങ്ങൾ നാട്ടിന്റെ സമ്പത്താണ്, നെടുംതൂണുകളാണ്, നാളത്തെ തലമുറയാണ്, അവർ വളരണം, വികസിക്കണം നല്ലവരാകണം" എന്നെല്ലാം ആവേശത്തോടെ പ്രസംഗിക്കുന്നവരാണ് ഭരിക്കുന്നതും. ഭാരതത്തിന്റെ പാരമ്പര്യവും പരിശുദ്ധ സംസ്കാരവും നീണ്ട നീണ്ട പ്രഭാഷണങ്ങളിലൂടെ അവർ യുവജനങ്ങൾക്കു കാഴ്ചവെക്കാറുണ്ട്. പക്ഷെ, ഇന്നേറ്റവും അവഗണിക്കപ്പെട്ടുകാണുന്നതു ഈ ഇളംതലമുറതന്നെയാണ് അവരെപ്പറ്റി ആർക്കും ശ്രദ്ധയില്ല ആ സമ്പത്ത് നശിച്ചുപോകുന്നതിൽ ആർക്കും മനോവേദനയില്ല. മനം മയക്കുന്ന വാക്കുകളും കരളലിയിക്കുന്ന പ്രലോഭനങ്ങളും തട്ടിമൂളിച്ച് അവരുടെ ഉണർവ്വിനെ തകർക്കുന്നതല്ലാതെ അവരെച്ചൊല്ലി വിശേഷിച്ചൊന്നും ഈ രാജ്യത്ത് നടക്കുന്നില്ല.

ഒരു രാഷ്ട്രത്തിന്റെ നിർമ്മാണത്തിൽ ഏറ്റവുമധികം പങ്കുവഹിക്കേണ്ടത് യുവജനതയാണ്. അതിനു, അവർക്ക് വിജ്ഞാനവും അദ്ധ്വാനശേഷിയും ഉണ്ടാക്കുന്ന വിദ്യാഭ്യാസം നൽകണം. അവരുടെ ജീവിതത്തിനു സുസ്ഥിരതയും കഴിവും നൽകണം. ഇതെത്രത്തോളം നടപ്പിലുണ്ട് ഈ രാജ്യത്ത്? ജീവിതാവശ്യങ്ങൾ നിറവേറ്റാൻ നിർവ്വാഹമില്ലാതെ, ജീവിതത്തിന്നു യാതൊരുറപ്പുമില്ലാതെ, സ്കൂൾ സർട്ടിഫിക്കേറ്റാകുന്ന പിച്ചപ്പാളയുമേന്തി, ഉദ്യോഗവും യാചിച്ചു നാടുനീളെ തെണ്ടിത്തിരിഞ്ഞു, നാട്ടിനും വീട്ടിനും വേണ്ടാത്തവനായി, നിരാശനായി ജീവിതം മടുത്ത് പേക്കോലങ്ങളെപ്പോലെ നടക്കുന്ന അഭ്യസ്തവിദ്യർ ഒരു ഭാഗത്തെങ്കിൽ വിദ്യാഭ്യാസസൌകര്യങ്ങൾ പോലും ലഭിക്കാതെ, നാട്ടിൻപുറങ്ങളിൽ കിടന്നു വീർപ്പുമുട്ടി പട്ടണപ്രാന്തങ്ങളിലേക്കു പ്രവഹിച്ചു പട്ടിണിക്കോലങ്ങളായി ഊരുചുറ്റി യാചിക്കുന്ന ഭാരതസംസ്കാരത്തിന്റെ നെടുംതൂണുകളായ നാടൻ ചെറുപ്പക്കാർ മറുഭാഗത്തും കാണാം. ജീവിതവും മരണവും കൂടി നടത്തുന്ന പോരാട്ടത്തിൽ എല്ലാവിധ സാംസ്കാരിക ജീവിതമൂല്യങ്ങളും നശിച്ച് സർവ്വവിധ സാമൂഹ്യദ്രോഹശക്തികൾക്കും വശംവദരായി പുഴുക്കളെപ്പോലും ജീവിതാഭിമാനമില്ലാതെ നശിച്ചുപോകുന്ന ദാരുണമായ അനുഭവമാണ് ഭാരതത്തിന്റെ ഈ ഭാവിസമ്പത്തുക്കൾ നേരിടുന്നതു.

ഇങ്ങിനെ പറഞ്ഞു അവസാനിപ്പിക്കാവുന്ന ഒരു സംഗതിയല്ലിത്. ഇന്നു ഭരിക്കുന്ന വൃദ്ധവർഗ്ഗം ഭാവിതലമുറയോട് ചെയ്തിട്ടുള്ള ഏററവും വലിയ അനീതിയാണിതു. നാട്ടിലെ മരണനിരക്കിൽ ഭയങ്കരമായ വ്യാധികൾക്കിരയായി മരിച്ചുപോകുന്ന വലിയശതമാനം യുവജനതയാണ്. ബാലമരണങ്ങൾ അനാശാസ്യമാംവിധമായിട്ടുണ്ടു്. ഇക്കാര്യങ്ങളൊന്നും കണ്ണുതുറന്നുനോക്കാതെ ശതവാർഷികങ്ങളും, ശതാഭിഷേകങ്ങളും ഷഷ്ടിപൂർത്തികളും കൊണ്ടാടുന്നതിൽ വ്യാപൃതരായിട്ടാണ് ഭരിക്കുന്നവരെ കാണുന്നതു. കാരണവന്മാരെ ബഹുമാനിക്കേണ്ടെന്നല്ല ഇപ്പറഞ്ഞതിന്നർത്ഥം. ഒരു ശതാഭിഷേകമെങ്കിലും കഴിക്കുമ്പോൾ നാലു യുവസമ്പത്തു മരിച്ചുപോകുന്നതിൽ നെടുവീർപ്പിട്ടവരെ കാണുന്നില്ലെന്നെ പറയുന്നുള്ളു. സാമൂഹ്യസാംസ്കാരികരംഗത്തു നാട്ടിന്റെ ഭദ്രതയേയും വളർച്ചയേയും ദീർഘവീക്ഷണം ചെയ്യാത്തതുകൊണ്ടുണ്ടായിട്ടുള്ള ആപത്താണിതു. പക്ഷെ ദീർഘവീക്ഷണമൊന്നും ഭരിക്കുന്നവർക്കാവശ്യമില്ല. കാരണം, ഇന്ത്യ പാർല്ലിമെണ്ടറി ജനാധിപത്യമാണല്ലൊ സ്വീകരിച്ചിരിക്കുന്നതു. അപ്പോൾ വോട്ടിൽക്കൂടി അധികാരത്തിൽ തൂങ്ങിനില്ക്കുകയേ വേണ്ടു. അതിന്ന് എളുപ്പമാർഗ്ഗങ്ങളുമുണ്ടു. ഇന്ത്യൻ ജനത ഭൂരിഭാഗവും നിരക്ഷരരാണ്. തിരഞ്ഞെടുപ്പിന്റെ പ്രാധാന്യമൊന്നും അവർക്കറിയില്ല. തിരഞ്ഞെടുപ്പ് വരുമ്പോൾ വോട്ടരുടെ മുമ്പിൽ അനവധി അഭിലാഷങ്ങളും പ്രലോഭനങ്ങളും അഴിച്ചുവെച്ചു ഒന്നു പ്രീണിപ്പിക്കുകയേ വേണ്ടു. എന്നാൽ വോട്ടായി. അതേ വേണ്ടുതാനും. എല്ലാ മൂന്നാംക്ലാസ്സ്‌രാഷ്ട്രീയവും ഇളക്കിവിട്ടു നാട്ടിലാകെ വിഷം പടർന്നുപിടിച്ചിരിക്കുന്നു. അതിന്റെ ഫലമായി ഇതുവരെ കാണാത്തതരത്തിലുള്ള വിദ്വേഷം, പക, കാപട്യം, പ്രാദേശികത്വം, മതം, ജാതി, വർഗ്ഗം മുതലായ അനഭിലഷണീയമായ പ്രവണതകൾ നാടുമുഴുവൻ പരന്നിരിക്കുന്നു. എന്നാൽ ഇന്ത്യയുടെ വൈകാരികമായ ഏകീകരണത്തേയും ഭദ്രതയേയും പൊല്ലി നേതാക്കന്മാർ ഉറക്കെയുറക്കെ വിളിച്ചുപറയാൻ വിട്ടുപോകാറില്ല. ഫലമോ എന്നത്തെക്കാളുമേറെ വൈകാരിക ഏകീകരണം നിഷ്ഫലവുമായിരിക്കുന്നു. ഈ നിഷ്ഫലത വർദ്ധിക്കുംതോറും അധികാരശക്തിക്ക് മുറുക്കം കൂടിയും വരുന്നു. രാഷ്ട്രീയമുതലെടുപ്പിന്റെ ദുഷ്ടസന്തതികളാണ് ഇതെല്ലാം. ഈവിധ്വംസക ചിന്താഗതികളിലേക്കു യുവജനതയെ പിടിച്ചുവലിക്കുക കാരണം ഭാവികാലവും ഇരുളടഞ്ഞുതന്നെ നിൽക്കുന്നു.

നാട്ടിന്റെ വൈകാരികമായ ഏകീകരണം പ്രായോഗികമാവണമെങ്കിൽ ഇന്ത്യൻ ജനത ഒരു സമുദായമാണെന്നു അംഗീകരിക്കാൻ കഴിയാവുന്ന സാമൂഹ്യപരിവർത്തനം സാധിക്കണം. അതിന്നു സാമ്പത്തികമായ സംവിധാനം ഉതകിയിരിക്കയും വേണം. സാമൂഹ്യപരിവർത്തനത്തിന്നു ഏററവും ആവശ്യമായ മററൊരു ഘടകം സാംസ്കാരിക ജീവിതമാണ്. സാംസ്കാരികജീവിതത്തെ നയിക്കാനുള്ള വഴിത്താര വിദ്യാഭ്യാസമാണ്. നിർഭാഗ്യവശാൽ ഈ നീണ്ട പതിമൂന്നുവർഷമായിട്ടും ഭാരതത്തിന്നു മൊത്തത്തിൽ സ്വീകാര്യവും, നാട്ടിന്റെ പുരോഗതിയെ ഉന്നംവെച്ചതുമായ ഒരു വിദ്യാഭ്യാസസമ്പ്രദായം ഉണ്ടായിട്ടില്ല. മാത്രമല്ല, കുറഞ്ഞകാലംകൊണ്ടു ഇത്രയും വികൃതമാക്കപ്പെട്ട ഒരു വിഷയം വേറെ ഉണ്ടോ എന്നു കൂടി സംശയമാണ്. കുറച്ചുകാലമായിട്ട് ഇന്ത്യയിലെ വിദ്യാഭ്യാസം ഏററവും താണനിലവാരത്തിലേക്ക് ഇറങ്ങിപ്പോയിരിക്കുന്നുവെന്നു സർവ്വകലാശാലാഗ്രാൻറ്സ് കമീഷൻ ചേർമ്മാൻ ശ്രീ. സി. ഡി. ദേശമുഖ് പറയുകയുണ്ടായി. ഇങ്ങെ അററത്തെ പ്രാഥമിക സ്കൂൾ അദ്ധ്യാപകനോട് ചോദിച്ചാലും ഇതേ അഭിപ്രായ

മാണുള്ളത്. സർവ്വകലാശാലയിൽനിന്നു പുറത്തുവരുന്ന വിദ്യാർത്ഥികൾക്കു ഏററവും താണ പാസ്സുകളെ കിട്ടുന്നുള്ളുവെന്നും, അവർക്കു ഈശ്വരവിശ്വാസം ഇല്ലാതായിപ്പോകുന്നു എന്നും, വിദ്യാർത്ഥിലോകത്തിലെ അച്ചടക്കം തീരെ നശിച്ചിരിക്കുന്നു എന്നും മററും, പ്രോ: ശ്രീമാലി, ശ്രീ ഹുമയൂൺ കബീർ മുതലായവരും പറയുന്നു. സർവ്വകലാശാല ബിരുദധാരികളുടെ എണ്ണംതന്നെ കുറെ കുറച്ചാൽ തരക്കേടില്ലെന്നുവരെ അവർക്കഭിപ്രായമുണ്ട്. മന്ത്രിസഭയിലെ ഗ്രൂപ്പ് മാററങ്ങൾക്കനുസരിച്ചു വിദ്യാഭ്യാസമന്ത്രിമാർ മാറിമാറി വരുകയും അവർക്കു തോന്നുന്നതരത്തിലുള്ള വിദ്യാഭ്യാസ പരിഷ്കാരങ്ങൾ നടപ്പിലാക്കുകയും കാരണം വിദ്യാർത്ഥികളുടെ വിദ്യാഭ്യാസം അങ്ങേഅററം അലങ്കോലപ്പെട്ടുപോവുകയും, നാട്ടിന്നാവശ്യമാ സ്ഥിരമാ ആയൊരു വിദ്യാഭ്യാസത്തിനു യുവതലമുറകൾക്കു ഇടവന്നില്ലെന്നതുമാണു പരമാർത്ഥം. എന്നാൽ നിയന്ത്രണങ്ങളാണെങ്കിൽ പലതരത്തിലും ചുമത്താൻ വിട്ടിട്ടുമില്ല. അത്തരം നിയന്ത്രണങ്ങളും പരീക്ഷണങ്ങളുമെല്ലാം കഴിഞ്ഞു ഭാഗ്യക്കുറി കിട്ടിയതുപോലെ സ്കൂളിൽനിന്നു പുറത്തേക്കിറങ്ങിക്കഴിഞ്ഞാൽ പിന്നീടെങ്കിലും അവനു ജീവിതലക്ഷ്യത്തിലേക്ക് നീങ്ങാൻ വല്ല സംഭവ്യതയുമുണ്ടോ എന്നു ചോദിച്ചാൽ അതൊട്ടില്ലതാനും.

സാമ്പത്തികവും വിദ്യാഭ്യാസപരവുമായ കഴിവിനെപ്പോലെതന്നെ സാമൂഹ്യവളർച്ചക്കു ആവശ്യമായ മറെറാരു പ്രധാന ഉപാധിയാണ്. പൊതുആരോഗ്യരക്ഷ. വിദ്യാഭ്യാസം എത്രമേൽ വഷളായിട്ടുണ്ടോ അതിലിരട്ടി ഭയാനകമായിട്ടുണ്ട് യുവജനരംഗത്തെ ആരോഗ്യനില. കൊല്ലംതോറും 35ലക്ഷം പുതിയ ക്ഷയരോഗികൾ ഉണ്ടാവുന്നു. കൊല്ലത്തിൽ 7ലക്ഷത്തോളം പേർ ഈ രോഗം കൊണ്ട് മൃതിയടയുന്നു. ഈ പുതിയരോഗികളിലും മരിക്കുന്നവരിലും വമ്പിച്ച ശതമാനം യുവജനങ്ങളാണ്. അഞ്ചുകൊല്ലം മുമ്പത്തെകണക്കുനോക്കിയാൽ കൊല്ലംതോറും ഈ രോഗം വദ്ധിക്കുകയല്ലാതെ കുറയുന്നില്ലെന്നുകാണുന്നതാണു വേദനിപ്പിക്കുന്ന കാര്യം. ആവശ്യമായ ഭക്ഷണമോ ചികിത്സാസൌകര്യമോ, മററു ആരോഗ്യരക്ഷാമാർഗ്ഗങ്ങളോ ലഭിക്കാത്തതുകൊണ്ടാണ് ഇളംതലമുറയുടെ മേൽ ഇത്രയുംവലിയ ഒരാക്രമണം നടത്താൻ ഈ രോഗത്തിനു സാധിക്കുന്നത്. ഇതുപോലെതന്നെ ചിത്തരോഗം, അർബ്ബുദം, കുഷ്ഠം മുതലായ മഹാരോഗങ്ങൾ ഇന്ത്യയിൽ വർദ്ധമാനമായ രീതിയിൽ പടർന്നുപിടിച്ചിട്ടുണ്ട്. ഇതെല്ലാം കൊയ്ത്തു നടത്തുന്നതു ഇന്ത്യയുടെ ഭാവിസമ്പത്തിനെയാണുതാനും. ഇതിനെല്ലാം ഒന്നും ചെയ്യാതെ ഗവമ്മെണ്ട് കണ്ണുംപൂട്ടി ഇരിക്കയാണോ എന്ന് ചില പക്ഷമതികൾ സംശയിച്ചേക്കാം. ഇല്ലെന്നുപറയുന്നില്ല. പലതും ചെയ്യുന്നുണ്ടാവാം. പക്ഷെ, അവയൊന്നുംതന്നെ ഇവയുടെ വളച്ചയെ തടയാനുള്ളത്ര മതിയായതോതിലാവിഷ്കരിക്കപ്പെടുന്നില്ലെന്നാണ് ആക്ഷേപം. ഇന്നത്തെ പരിഹാരമാർഗ്ഗങ്ങൾ ഇത്രയും ചുരുങ്ങിയ തോതിലേ ചെയ്യുന്നുള്ളുവെങ്കിൽ പത്തോ ഇരുപതോ വർഷങ്ങൾക്കപ്പുറം പരിശോധിച്ചാൽ ഇന്ത്യൻ ജനതയിൽ മഹാരോഗങ്ങളിൽ ഒന്നെങ്കിലും പിടിക്കാത്ത മനുഷ്യനെ കാണാൻ പ്രയാസമായിത്തീരും. അത്രവേഗം ഇവ പരന്നു കൊണ്ടിരിക്കുന്നുണ്ട്.

ചുരുക്കത്തിൽ പറഞ്ഞാൽ സാമൂഹ്യസാമ്പത്തിക--സാംസ്കാരിക രംഗത്ത് ഇന്ത്യക്കുണ്ടാവുന്ന നേട്ടങ്ങളെപ്പററി കൊട്ടിഘോഷിക്കുന്നതിനു പിന്നിൽ ഇത്തരം ഭയാനകങ്ങളായ യാഥാത്ഥ്യങ്ങൾ മറഞ്ഞുകിടക്കുന്നുണ്ട്. ഈ ഭയങ്കരതക്ക് ഇരയാവുന്നതാണെങ്കിൽ നമ്മുടെ ഭാവിസമ്പത്തുക്കളായ യുവജന

# പി. ആർ. കുറുപ്പ്.

കെ. കെ.

1957ലും 1960ലും നടന്ന കേരള അസംബ്ലി തിരഞ്ഞെടുപ്പുകളിൽ ഏററവും ഭൂരിപക്ഷത്തോടെ വിജയം നേടിയ കുത്തുപറമ്പ് നിയോജകമണ്ഡലം പ്രതിനിധിയുടെ, കണ്ഠനാളത്തിൽക്കൂടെ കേരളത്തിലെ പാവപ്പെട്ട കർഷകൻെറ ശബ്ദം നാം നമ്മുടെ നിയമസഭക്കകത്ത് മുഴങ്ങി കേൾക്കുകയാണ്. നമ്മുടെ കർഷകവർഗ്ഗത്തിൻെറ അജയ്യനായ നേതാവ്, പൌരുഷശാലിയായ ഒരു യോദ്ധാവു മാത്രമല്ല പ്രഗത്ഭനായ ഒരു പ്രസംഗകനും പ്രവർത്തകനുമാണ്. കിസാൻപഞ്ചായത്തിൻെറ കേരളത്തിലെ അത്യുജ്ജ്വലനായ സാരഥിയെന്നു നാം അദ്ദേഹത്തെ പരിചയിക്കുന്നു. ഒരു സോഷ്യലിസ്റ്റ് സഖാവിൻെറ കർമ്മോന്മുഖമായ ചുണയാണ് നാം അദ്ദേഹത്തിൽ നിരന്തരമായി ആസ്വദിക്കുന്നതും.

1948ൻേറയും 49ൻേറയും മദ്ധ്യേയാണ് സ: പി. ആർ. സോഷ്യലിസ്റ്റ് രംഗത്തിൽ വന്നുചേർന്നതു. അന്നുവരെ അദ്ദേഹം തികഞ്ഞൊരു ദേശാഭിമാനിയായ കോൺഗ്രസ്സ് പ്രവർത്തകനായിരുന്നു. മലബാറിലെ സോഷ്യലിസ്റ്റ് രംഗത്തിൽ വിഷമങ്ങളും വിപത്തുകളും അടിഞ്ഞുകൂടുന്നതു കണ്ടുകൊണ്ടാണ് സ: പി. ആർ. കോൺഗ്രസ്സണി വിട്ടുവന്നതു. അന്നുമുതൽ ഇന്നോളം അദ്ദേഹം വിശ്രമരഹിതം സജീവ രംഗത്തു തൻെറസേവനംസംഭാവന

---

ങ്ങളും. ഇന്ത്യയുടെ പൊതുരംഗത്ത് അവഗണിക്കപ്പെട്ടുകിടക്കുന്നതും ഈ വിഭാഗമാണ്. അസംഘടിതരും നിരാശരുമായി കഴിയുന്ന ഈ വിഭാഗത്തിൻെറ ശബ്ദം വേണ്ടത്രയുയരാതിരിക്കുന്നതു ഭരിക്കുന്നവർക്ക് അവരുടെ അവഗണനാസ്വഭാവത്തിന്നു കൂടുതൽ അവസരം സൃഷ്ടിച്ചുകൊടുക്കുകയാണ് ചെയ്യുന്നത്. അതുകൊണ്ട് ഇതിന്നെതിരായി ശബ്ദമുയർത്തിടയ പററു. യുവജനത ഒന്നായി സംഘടിച്ചു അവരുടെ നാനാവിധമായ അവശതകൾക്കെതിരെ ശബ്ദിക്കേണ്ട കാലമായിരിക്കുന്നു. അവരുടെ അവകാശങ്ങളും ആവശ്യങ്ങളും സംരക്ഷിക്കേണ്ടിവന്നിരിക്കുന്നു. ഇതിന്നുവേണ്ടി ശക്തിയായി പ്രവർത്തിക്കുകയാണ് സോഷ്യലിസ്റ്റ് യൂത്ത്‌ലീഗിന്നു ചെയ്യാനുള്ളത്.

## കിസാൻപഞ്ചായത്ത് നേതാക്കൾ.



സ: പി. ആർ. കുറുപ്പ്
എം. എൽ. എ.



സ: കെ. ചന്ദ്രശേഖരൻ
(റവന്യൂ—നിയമമന്ത്രി.)

ചെയ്യുന്നു. ഇത്രയധികം എതൃപ്പുകൾ കഴിഞ്ഞ പത്തു വർഷങ്ങൾക്കകം നേരിടേണ്ടിവന്ന, മറെറാരു രാഷ്ട്രീയനേതാവ് കേരളത്തിലുണ്ടോ, എന്നതു സംശയമാണ്. 1957 നവമ്പർ 11-ാംനു- കാട്ടാമ്പള്ളിയിൽ കൂട്ടംകൂടിയ കാട്ടാള തുല്യന്മാർ അദ്ദേഹത്തെ ഒരു വൈരിയെപ്പോലെ നേരിട്ടതും അതിന്നൊരു ദൃഷ്ടാന്തമായ ഭാഗം മാത്രമാണ്. യാഥാസ്ഥിക മുഖ്യന്മാർ, ഉദ്യോഗസ്ഥപ്രഭുക്കന്മാർ, രാഷ്ട്രീയനേതാക്കൾ, പണപ്രമാണികൾ തുടങ്ങിയവർ അദ്ദേഹത്തിൻെറ വളൎന്നുവരുന്ന പ്രശസ്തിയെ അമൎത്തിവെക്കുവാൻ കഴിഞ്ഞ പത്തുവർഷവും തുടർച്ചയായി അമർഷത്തോടെ പഴുതുകൾ നോക്കിക്കൊണ്ടിരിക്കുകയാണ്. ഇന്നിതാ പ്രധാന പത്രങ്ങളിലെ ചില ദിവസങ്ങൾപോലും അദ്ദേഹത്തെ വളഞ്ഞുപിടിക്കാൻ വട്ടമിട്ടിരിക്കുന്നു. പക്ഷെ, കന്നിക്കുപോലും ആ വീരൻ കലങ്ങാറില്ല. തൻേറടമാണ് സഖാവിൻെറ സമ്പത്ത്. ധൈൎയ്യമാണ് സഖാവിൻെറ കൂടപ്പിറവിയും. പിന്നെ എന്തിനു കലങ്ങണം!.

മലബാർ കിസാൻ പഞ്ചായത്തിൻെറ ആദ്യത്തെ അദ്ധ്യക്ഷനും, ഓക്കാട്ടേരിവെച്ചുചേൎന്ന ഒന്നാമത്തേയും, ബാലുശ്ശേരിയിൽ ചേൎന്ന നാലാമത്തെയും അതിൻെറ വാർഷിക സമ്മേളനങ്ങളിലെ അദ്ധ്യക്ഷനും അദ്ദേഹമായിരുന്നു. കോൺഗ്രസ്സ് സൎക്കാറിൻെറ കുടിയാൻ ബില്ലിന്നെതിരായി കേളപ്പജിയുടെ നേതൃത്വത്തിൽ നിരോധിക്കപ്പെട്ട റോഡുകളിൽ കൂടെ മദിരാശിയിൽ പ്രകടനം നടത്താൻ കിസാൻപഞ്ചായത്ത് പ്രകടനജാഥയുടെ ക്യാപ്റ്റനും സ: പി. ആറായിരുന്നു. കേരളത്തിലെ പി. എസ്സ്. പി. നേതൃത്വത്തിൽ അദ്ദേഹത്തിൻെറ പേർ പ്രത്യേകമായെടുത്തു പറയാവുന്നതാണ്. ഒരു പക്ഷെ, ഇത്രയധികം ജനസ്വാധീനമുള്ള ഒരു പൊതുനേതാവിനെ ഇന്നു അധികമൊന്നും നമ്മുടെ നാട്ടിൻപുറത്തു കാണാനുണ്ടാവില്ല.

ഇന്നത്തെ തലശ്ശേരി താലൂക്കിൽപെട്ട പാനൂർ പ്രദേശമാണ് സ: പി. ആറിൻെറ വാസസ്ഥലം. പി. ആർ. കോൺഗ്രസ്സ് വിട്ടതിന്നുശേഷം, കേരളത്തിലെ ഏററവും ശക്തിയുള്ള ഒരു സോഷ്യലിസ്റ്റുണിയായി തീൎന്നിരിക്കയാണ് പാനൂർ പ്രദേശം. ആ പ്രദേശത്തിലെ ഭൂരിപക്ഷത്തിൻെറ ജീവനാണ് അദ്ദേഹമെന്നുപറഞ്ഞാൽ, അതു കേവലം സത്യം മാത്രമാണ്. സോഷ്യലിസ്റ്റുണിയിലെ സാധാരണ പ്രവൎത്തകന്മാരെ ഇത്രയേറെ ആത്മാൎത്ഥമായി സ്നേഹിക്കുകയും, അവൎക്കുവേണ്ടി എന്തുതന്നെയും ചെയ്യാൻ മടിക്കാതിരിക്കയും ചെയ്യുന്ന മറെറാരാളെ കണ്ടുപിടിക്കാൻ പ്രയാസമുണ്ട്. ഈ നാല്പത്തേഴുകാരൻ സോഷ്യലിസ്റ്റുണികളെ ശക്തിപ്പെടുത്തി, നമ്മുടെ നാട്ടിന്നു നല്ലൊരു ഭാവിയെ സംഭാവനചെയ്യാൻ അധികകാലം ആരോഗ്യപൂൎവ്വം ജീവിച്ചിരിക്കട്ടെ.

# കെ. ചന്ദ്രശേഖരൻ.

എം. കൃഷ്ണൻ നായർ (അഡ്വക്കേററ്.)

ഹോസ്ദുർഗ്ഗിൻെറ രാഷ്ട്രീയവേദിയിലുദയം ചെയ്ത് കേരളത്തിൻെറ വിസ്തൃതവിഹായസ്സിലേയ്ക്ക് പറന്നുയർന്ന ഉജ്ജ്വലപ്രഭാവനായ ഒരു ജനകീയനേതാവാണ് ശ്രീ. ചന്ദ്രശേഖരൻ. പ്രഗത്ഭനായ ആ അഭിഭാഷകൻ ഊർജ്ജസ്വലനായ എം. എൽ എ ആയി; നയകോവിദനായ മന്ത്രിയുമായി. ഒരു ജീവിതകാലംകൊണ്ടു നേടേണ്ടത് ചെറുപ്പത്തിൽതന്നെ അദ്ദേഹം കരസ്ഥമാക്കി. നമ്മുടെ അഭിനന്ദനമൂറുന്ന കണ്ണുകൾ നോക്കിനില്ക്കവെ, അദ്ദേഹം തൻെറ ജൈത്രയാത്രയിലെ വൈതരണികൾ അനായാസേന തരണംചെയ്ത് വിജയത്തിൽ നിന്നു വിജയത്തിലേയ്ക്ക് കുതിച്ചുയർന്നു. എല്ലാ എതിർപ്പുകളും ആ അധൃഷ്യതയുടെ മുമ്പിൽ അമർന്നടിഞ്ഞു.

ഒരു പടനായകൻെറ ഊർജ്ജസ്വലതയോടും തലയെടുപ്പോടുംകൂടിയാണ് ആ പ്രതാപശാലി എവിടേയും കയറിച്ചെല്ലുന്നത്. നിങ്ങൾ വിസ്മയിച്ചുപോകും, പലപ്പോഴും കണ്ടഭാവം നടിക്കാതെ കൊടുങ്കാററുപോലെ അദ്ദേഹം കടന്നുപോകും. തീരങ്ങളിലെ തരുനിരകളെ കടപുഴുതെറിഞ്ഞുകൊണ്ടു കുലംകുത്തിയൊഴുകുന്ന സാഹസികനായ കാട്ടാറിൻെറ ആർഭാടകോലാഹലങ്ങളോടുകൂടിയാണ് അദ്ദേഹം കടന്നുപോകുന്നതു. ചുററും ചൈതന്യത്തിൻെറ ഉജ്ജ്വലപ്രഭവിതറുന്ന ഒരു ശക്തികേന്ദ്രമാണ് ചന്ദ്രശേഖരൻ. ഈ മണ്ണിൽ അദ്ദേഹം ഉറച്ചു ചവിട്ടുന്നത് ധാർഷ്ട്യംകൊണ്ടല്ല; ആത്മവിശ്വാസംകൊണ്ടാണ്.

ഗാംഭീര്യവും ഗൌരവവും നിറഞ്ഞ ബാഹ്യഭാവം വഹിക്കുന്ന ചന്ദ്രശേഖരനു മാന്തളിരുപോലെ മസൃണമായൊരു ഹൃദയമുണ്ട്. കുലീനവും മാന്യവുമായ പെരുമാററം അദ്ദേഹത്തിൻെറ വ്യക്തിത്വത്തിൻെറ മഹനീയ മുദ്രയാണ്.

കഴിഞ്ഞ ദശാബ്ദം ഹോസ്ദുർഗ്ഗിനെ സംബന്ധിച്ചേടത്തോളം ചന്ദ്രശേഖരൻെറ കാലഘട്ടമാണ്. ഹോസ്ദുർഗ്ഗിനെക്കുറിച്ചോർക്കുമ്പോൾ ചന്ദ്രശേഖരൻെറ നാമധേയം നമ്മുടെ ഓർമ്മയിൽ നീന്തിവരും. ചന്ദ്രശേഖരനെ കാണുമ്പോൾ വിസ്തൃതമായ ഹോസ്ദുർഗ്ഗ്—അതിൻെറ പ്രഭാവോജ്ജ്വലമായ ചിത്രം—നമ്മുടെ മനോമണ്ഡലത്തിൻെറ വെള്ളിത്തിരയിൽക്കൂടി കടന്നുപോവുകയായി.

മഹാനായ പിതാവിൻെറ മഹാനായ പുത്രൻ; തൻെറ പിതാവിൻെറ പ്രശസ്തിയെ അനുസ്മരിപ്പിച്ചുകൊണ്ടു ആ യുവ അഭിഭാഷകൻ അതിവേഗം ഹോസ്ദുർഗ്ഗ് ബാറിൻെറ നായകന്മാരിലൊരാളായി ഉയർന്നു. സുന്ദരമായ ഇംഗ്ലീഷിൽ ആ വാഗ്മി മധുരോജ്ജ്വലമായി സംസാരിക്കും. തിളങ്ങുന്ന ആ പടവാൾകൊണ്ടു പ്രതിയോഗിയെ മർമ്മംനോക്കി ആഞ്ഞുവെട്ടും. കസേല വലിച്ചുനീക്കി ചാടി എഴുന്നേററ്,

കണ്ണട ഇടക്കിടെ തള്ളിനീക്കികൊണ്ടു് ആഭാട ത്തോടുകൂടി നടത്താറുള്ള എത്രവിസ്താരങ്ങളും, വികാരോജ്ജ്വലങ്ങളും തീക്ഷ്ണങ്ങളും കാര്യ ക്ഷമങ്ങളുമായ വാഗ്വാദങ്ങളും ആ അഭിഭാഷ കനെ അജയ്യനാക്കിത്തീർത്തു ജനഹൃദയങ്ങളിൽ, അധൃഷ്യനായ ആ അഭിഭാഷകൻ പ്രഗത്ഭതയോ ടെ തൻെറ ജയക്കൊടി നാട്ടി. മിന്നൽപിണരി ൻെറ പ്രകാശവായ്പും കൊടുങ്കാററിൻെറ പ്രച ണ്ഡതയുമാണു് അദ്ദേഹത്തിൻെറ ഓരോ ചല നവും അന്തരീക്ഷത്തിൽ ഉളവാക്കുന്നതു.

ക്രിമിനൽവിഭാഗത്തിലും സിവിലിലും ചന്ദ്രശേഖരൻ ഒരു സവ്യസാചിയെപ്പോലെ വിലസി. ആ സോഷ്യലിസ്റ്റുകാരൻ ജന്മിമാ രുടെ കേസ്സുകൾ പ്രഗത്ഭതയോടെ നടത്തി. ക മ്യൂണിസ്റ്റുകാരുടെ പലപ്രമാദമായ കേസ്സുകളും ആ "ജന്മിവക്കീൽ" വിജയപൂർവ്വം നടത്തിയി ട്ടുണ്ടു. വലിയ ഫീസ്സുവാങ്ങാറുള്ള അദ്ദേഹം എ ത്രയോ പാവങ്ങളുടെ കേസ്സുകൾ സൌജന്യമാ യി നടത്തികൊടുത്തിട്ടുണ്ടു്. ആത്മാർത്ഥതയോ ടും, സത്യസന്ധതയോടും തികഞ്ഞ ആജ്ഞാ ബോധത്തോടും കൂടി തൻെറ കൃത്യങ്ങൾ സ്തുത്യ ർഹമാംവിധം നിർവ്വഹിച്ചു് അഭിഭാഷകവൃത്തി യുടെ മഹനീയ പാരമ്പര്യം അഭിമാനകരമാ യിഅദ്ദേഹം പുലർത്തിപ്പോന്നു.

ഹോസ്ദുർഗ്ഗിലെ സോഷ്യലിസ്റ്റുപ്ര വർത്തകന്മാരിൽനിന്നു ആവേശമുൾക്കൊണ്ടു കൊണ്ടാണു് ചന്ദ്രശേഖരൻ യാദൃച്ഛികമെന്നോ ണം, രാഷ്ട്രീയരംഗത്തിലേക്കു് കയറിവന്നതു. അഭിഭാഷകവൃത്തിയിലെ അനുഭവജ്ഞാനവും വിദ്യാർത്ഥികാലം മുതൽക്കദ്ദേഹം സമാർജ്ജിച്ച സോഷ്യലിസ്റ്റുവിജ്ഞാനവും അലംഭാവമില്ലാ തെ അദ്ദേഹം പുറം വിതറി. കൃഷിക്കും തൊ ഴിലാളികൾക്കുംവേണ്ടി കോടതികൾക്കകത്തും പുറത്തും അദ്ദേഹം വീറോടെ പൊരുതി. ജന്മി മാരും പോലീസ്സും കൃഷിക്കാരുടെനേക്കു് മർദ്ദ നമഴിച്ചുവിടുമ്പോഴെല്ലാം മർദ്ദിതരെ ആവേശം കൊള്ളിച്ചുകൊണ്ടു ആ വിപ്ലവകാരി കൃഷിക സമരങ്ങൾക്കു് ധീരമായ നേതൃത്വം നൽകി. ഹോസ്ദുർഗ്ഗിലെ രാഷ്ട്രീയത്തിൽ ആവേശത്തി ൻെറ പുതിയൊരദ്ധ്യായം ഉൽഘാടനം ചെ യ്യപ്പെട്ടു പ്രവർത്തകന്മാർക്കു പുതിയൊരുശിരും ആവേശവും അന്തസ്സും കൈവന്നു. ഹോസ്ദു ർഗ്ഗിലെ സോഷ്യലിസ്റ്റുപ്രസ്ഥാനം നാട്ടിൻെറ ജീവനാഡിയായിമാറി.

ഉയർന്ന ജീവിതനിലവാരമാണ് ചന്ദ്രശേഖരന്റേത്. അരയിൽ പൊന്നരഞ്ഞാണമായാണ് പിറന്നതെങ്കിലും സാധാരണക്കാരനുമായി അദ്ദേഹം സാമീപ്യവും സമ്പർക്കവും പുലർത്തി. അവന്റെ സുഖദുഃഖങ്ങളിൽ അദ്ദേഹം പങ്കാളിയായി. തന്റെ സഖാക്കളോടൊപ്പം, അവരിലൊരാളായി അദ്ദേഹം ജീവിച്ചു. ഓരോ പ്രവർത്തകന്റെയും ജീവിതവ്യഥകളും കഥകളും അനുഭാവപൂർവ്വം അദ്ദേഹം ശ്രദ്ധിക്കുകയും ആവോളം ആനുകൂല്യങ്ങൾ ചെയ്തുകൊടുക്കുവാൻ ആത്മാർത്ഥമായി യത്നിക്കുകയും ചെയ്തു. പാടത്തിലെ പാഴ്ച്ചേറിന്റെ നറുമണം കലർന്ന കൃഷീവലജീവിതത്തിന്റെ കർക്കശത്വവും സാരള്യവും സർവ്വോപരി അതിന്റെ നൈർമ്മല്യവും ആ കർഷകനേതാവിന്നറിയാം. കദനം തുളുമ്പുന്ന അവരുടെ ജീവിതക്ലേശങ്ങൾ ആ വിപ്ലവകാരിയുടെ ഹൃദയത്തെ വികാരതരളിതമാക്കി; ആ ജനകീയമുന്നേററത്തിന്റെ മുമ്പന്തിയിൽ ആ മുന്നണിപ്പടയാളി എതിർശക്തികൾക്കു മാറുകാണിച്ചുകൊണ്ടു ധീരമായി നിലകൊണ്ടു. ജാതിക്കും, മതത്തിന്നും, വിഭാഗീയ ചിന്താഗതികൾക്കെല്ലാമുപരിയായി മാനവത്വത്തിന്റെ മഹത്വത്തെ ഉയർത്തിപ്പിടിച്ചുകൊണ്ടു അദ്ദേഹം പ്രസ്ഥാനത്തെ മുന്നോട്ടു നയിച്ചു.

എയറോഫ്ലക്സ് മെത്തയുടെ നിദ്രാസൌഖ്യം ചന്ദ്രശേഖരന്നറിയാം. എന്നാൽ ഏതു അർദ്ധരാത്രിക്കും എവിടേയും ഓടിക്കിതച്ചെത്തുവാൻ അദ്ദേഹത്തിന്നൊന്നും തടസ്ഥമായിട്ടില്ല. തന്റെ നിയോജകമണ്ഡലത്തിൽ ചന്ദ്രശേഖരൻ കയറിയിറങ്ങാത്ത മലകളില്ല. അവിടുത്തെ ഏതു ഓണംകേറാമൂലയിലും അദ്ദേഹം കാലുകുത്തിയിട്ടുണ്ട്. കടലാക്രമണമുണ്ടായാൽ, വിളനാശം സംഭവിച്ചാൽ, പുരയ്ക്കു തീപ്പിടിച്ചാൽ, എവിടെയെങ്കിലും എന്തെങ്കിലും അത്യാഹിതങ്ങളോ, അനാശാസ്യസംഭവങ്ങളോ ഉണ്ടായാൽ ചന്ദ്രശേഖരൻ അവിടെ ഉടനടി പാഞ്ഞെത്തുകയായി. ആർക്കുമദ്ദേഹത്തോട് തങ്ങളുടെ വിഷമങ്ങൾ ഏതർദ്ധരാത്രിയിലും ചെന്നുപറയാം. ഏതു കുഴഞ്ഞുമറിഞ്ഞ പ്രശ്നവുമായി അദ്ദേഹത്തെ സമീപിച്ചാലും തികച്ചും ആശ്വാസപൂർവ്വം നിങ്ങൾക്കു മടങ്ങിപ്പോരാം; മനുഷ്യസാദ്ധ്യമായതെല്ലാം അദ്ദേഹമക്കാര്യത്തിൽ ചെയ്യുമെന്നുറപ്പിക്കാം. വലിയൊരുവിഭാഗം ജനതയുടെ ജീവിതത്തിൽ അങ്ങിനെ അദ്ദേഹം അനിവാര്യനായിത്തീർന്നു.

ഹൊസ്ദുർഗ്ഗിന്റെ വിശാലമായ പാറപ്പുറങ്ങളിൽ ഭംഗിയേറിയ പനിനീർപൂവുകൾപോലെ വികസ്വരമായി നില്ക്കുന്നകെട്ടിടങ്ങൾ ശ്രീ. ചന്ദ്രശേഖരൻ എം. എൽ. എ. യുടെ അപദാനങ്ങളെക്കുറിച്ചാണ് മൌനഭാഷയിൽ ഘോഷിക്കുന്നതു. അദ്ദേഹത്തിന്റെ നിരന്തരവും ശ്രദ്ധാപൂർവ്വവുമായ പ്രവർത്തനത്തിന്റെ ഫലമായി വികസന പ്രവർത്തനങ്ങളുടെ ഒരു വേലിയേററംതന്നെ ഈ പ്രദേശങ്ങളിലുണ്ടായിട്ടുണ്ടു. അടുത്തകാലങ്ങളിലായി അവിടെ നിർമ്മിതങ്ങളായിട്ടുള്ള അണക്കെട്ടുകൾ, റോഡുകൾ, പാലങ്ങൾ, സാമൂഹ്യമന്ദിരങ്ങൾ, വായനശാലകൾ, ശുശ്രൂഷാകേന്ദ്രങ്ങൾ, പാവങ്ങളുടെ പാർപ്പിടങ്ങൾ തുടങ്ങിയവ എക്കാലവും ചന്ദ്രശേഖരന്റെ നാമധേയം അനുസ്മരിപ്പിച്ചുകൊണ്ടു ജനഹൃദയങ്ങളെ കൃതജ്ഞതാനിർഭരമാക്കിത്തീർക്കും.

നിയമസഭയേയും നിയോജകമണ്ഡലത്തേയും ബന്ധിപ്പിക്കുന്ന സുവർണ്ണശൃംഖലയെന്നനിലയിൽ ചന്ദ്രശേഖരൻ എം. എൽ. എ. തന്റെ കൃത്യം അഭിനന്ദനാർഹമായി നിർവ്വഹിച്ചിട്ടുണ്ടു.

ജനങ്ങളുടെ ശബ്ദം നിയമസഭാതലം

# കോഴിക്കോട് ജില്ലാ കി. പ. കമ്മിററി.



സ: P. K. അപ്പനായർ,
B. A; B. L. പ്രസിഡണ്ട്.



സ: P. K. നാരായണൻനമ്പ്യാർ
M. L .A. വൈ. പ്രസിഡണ്ട്



സ: വി. കുട്ടികൃഷ്ണൻനായർ
സിക്രട്ടരി



സ: ടി. കുഞ്ഞിക്കേളു,
ജോ. സിക്രട്ടരി

പൊട്ടുമാറ് ചന്ദ്രശേഖരനിലൂടെ മുഴങ്ങികേട്ടു. പ്രതിപക്ഷത്തിരുന്നുകൊണ്ടു അദ്ദേഹംചെയ്ത പ്രസംഗങ്ങൾ നിയമസഭയുടെ ചരിത്രത്തിലെ തുടിക്കുന്ന താളുകളാണ്. ആ പൊരുതുന്ന സോഷ്യലിസ്റ്റ്, നിയമസഭ്യ അകത്തും പുറത്തും ജനങ്ങൾക്കുവേണ്ടി പോരാടി. ആ യോദ്ധാവിന്നു, അക്കാര്യത്തിൽ, എയറോപ്ലെക്സ്മെത്തയും കാരാഗൃഹവാസവും തമ്മിൽ ഭേദമില്ലെന്നു ആ ജീവിതം തെളിയിച്ചിട്ടുണ്ട്.

ഇന്നദ്ദേഹത്തിൻ്റെ സേവനമണ്ഡലം വിസ്തൃതമാണ്. കേരളമന്ത്രിസഭയിലെ ശ്രദ്ധേയനായ ഒരു മന്ത്രിയാണദ്ദേഹം. ഈ ഉയർച്ച ഒരു മേന്മയാണെങ്കിലും സാമ്പത്തികമായി ആ അഭിഭാഷകനു ഇതൊരു വലിയ നഷ്ടമാണ്. ജീവിതം ഒരു ഗംഭീര യജ്ഞമായി കരുതുന്ന ചന്ദ്രശേഖരനു ഈ പുതിയ ജീവിതം ക്ലേശകരമല്ല. തളരാതെ എത്രനേരം വേണമെങ്കിലും നിരന്തരമായി അദ്ദേഹം പ്രവർത്തിച്ചുകൊണ്ടിരിക്കും. എന്തിന്നും എപ്പോഴും സന്നദ്ധനായ ഒരു സാഹസികനാണദ്ദേഹം. എത്രപകട മേഖലയിലേക്കും ആ സാഹസികൻ കടന്നു ചെല്ലും. പ്രതിസന്ധിഘട്ടങ്ങളിൽ അസാമാന്യമായ അചഞ്ചലത്വം അദ്ദേഹം പ്രദർശിപ്പിക്കും. ഏതു നിമിഷത്തിലും ഏതു വിഷമപ്രശ്നത്തിന്നും പെട്ടെന്നൊരു പരിഹാര നിർദ്ദേശം ചെയ്യുന്നതിന്നുള്ള പ്രത്യുല്പന്നമതിത്വം ആ ധിഷണാശാലിക്കുണ്ട്. പ്രായോഗികമതിയായ അദ്ദേഹം വിശദാംശങ്ങളിൽ ശ്രദ്ധ കേന്ദ്രീകരിക്കും. കല്യാണത്തിരക്കിൽ താലികെട്ടാൻ മറക്കുന്നവരുടെ കൂട്ടത്തിലല്ല ചന്ദ്രശേഖരൻ. അനുകരണീയമായ അച്ചടക്കവും കൃത്യനിഷ്ഠയും പലർത്തിപ്പോരുന്ന ഒരു ജീവിതചര്യയാണദ്ദേഹത്തിൻ്റേതു. കൊടുമുടികളിലേക്കുയരുവാനുള്ള ഉൽക്കടമായ ആവേശവും അതിന്നനുസൃതമായ പ്രായോഗികവും യുക്തവുമായ ആസൂത്രിത പദ്ധതികളുമായിട്ടാണ് അദ്ദേഹം മുന്നോട്ടു കുതിക്കുന്നതു. സാമൂഹ്യവ്യവസ്ഥിതിയെ ബോധപൂർവ്വം പുനഃസംവിധാനം ചെയ്യുന്ന ആധുനിക യുഗത്തിൻ്റെ വികാരാവേശങ്ങൾ അദ്ദേഹമുൾക്കൊള്ളുന്നുണ്ട്. കർഷകപ്രസ്ഥാനത്തെ നയിച്ചുകൊണ്ടു ചിരകാലം രാജ്യസേവനം ചെയ്യുവാൻ ചന്ദ്രശേഖരനു കഴിയുമാറാകട്ടെ.

---

## ജീവിതം വികസ്വരമാകട്ടെ.

ഭാസ്കർ, നാട്ടിക.

കല്യാംഗന മൈലാഞ്ചിപുരട്ടിയ
കൈകളണച്ചുപുണർന്നപ്പോൾ,
നീഹാരാവൃതമിരവിലുറങ്ങിയ
നീലപ്പൂക്കളുണർന്നല്ലോ!
മഞ്ജുള വാസര ഭംഗികൾ നെയ്യും
കഞ്ചുകമണിയും വയലുകളിൽ,
നൂതന ജീവസ്പന്ദന,മുജ്ജ്വല
നൂപുര ശിഞ്ജിത മുയരുന്നു!.

കലങ്ങിയൊഴുകും കാലസരിത്തിൻ
കരക്കിരിക്കും കർഷകർ നാം,
പകർന്നു കലയുടെ പാലമൃതാദ്യം
പരന്ന നെൽവയലേലകളിൽ!
വിയർപ്പുനീരിനു വിലവാങ്ങാതെ
വിശന്നു വലയും കർഷകരേ,
പതുക്കെനീങ്ങിയ പോയയുഗത്തിൽ
പരക്കെയാവനഭൂമികളിൽ,
വിളഞ്ഞകതിരുകൾ കൊയ്യുംകാലം
വിലങ്ങുകുത്തിയ നിയമങ്ങൾ
കുഴിച്ചുമൂടിയ കഥയറിയില്ലേ,
കുലപ്രതാപികൾ, പൂർവ്വികർ!
ചൂതാട്ടങ്ങളൊതുങ്ങി;യിനിയും
ചൂഷണമെന്നതു കേൾക്കുമ്പോൾ,
അങ്ങാ,ക്കാണും ചിതയിലെരിഞ്ഞ
(വർ
മന്നവരെന്നു മറക്കല്ലേ.
ചേരകുമാരപരാക്രമിയാരും
കേരളനാട്ടിലിരിപ്പില്ലാ
ചെങ്കോലില്ല, കിരീടവുമില്ല
ചെമ്പോലകളും ശാസനവും
കർഷകർ നാമാണിനിയിവിടത്തെ
കൃഷിഭൂമികളുടെയവകാശി!
നാമീ,നാട്ടിലെ ജേതാക്കൾ; നാം
നാവ്യയുഗത്തിൻ ധാതാക്കൾ!!

സുന്ദരമാകിന കരിചക്രാംഗിത
രഞ്ജിത രക്തപതാകയുമായ്
കർഷകരണിയായ് ചേർന്നല്ലോ, നവ
ഹർഷമണിഞ്ഞു, മലയാളം!
കല്യാംഗന മൈലാഞ്ചി പുരട്ടിയ
കൈകളണച്ചു പുണർന്നപ്പോൾ
നീഹാരാവൃതമിരവിലുറങ്ങിയ
നീലപ്പൂക്കളുണർന്നല്ലോ!!



# സൗന്ദര്യശാസ്ത്രം

പ്രൊ: എൻ.കെ. ശേഷൻ. എം.എ.

മനുഷ്യൻ അപരിമേയവും അനിർവ്വാച്യവും അവ്യാഖ്യേയവുമായ സൌന്ദര്യത്തെ ആത്മാനുഭൂതിയിലൂടേയും വസ്തുപ്രതീകത്തിലൂടേയും ആവിഷ്കരിക്കാൻ നടത്തിപോന്നിട്ടുള്ള പരിശ്രമങ്ങളുടെ ഫലപ്രകാണ്ഡമാണ് കല. സൌന്ദര്യാവിഷ്കരണം വാക്കിൽക്കൂടിയായപ്പോ ഠം സാഹിത്യവും, ശബ്ദത്തിൽക്കൂടിയായപ്പോ ഠം സംഗീതവും, വർണ്ണങ്ങളിൽക്കൂടിയായപ്പോഠം ചിത്രവും, കല്ല്, മരം മുതലായ അചേതനവസ്തുക്കളിൽ കൂടിയായപ്പോഠം ശില്പകലയും സംജാതമായി. ഇവ ഓരോന്നിൻേറയും സംക്രാമമണ്ഡാപാധി, ദേശകാലാദികളിലും സംസ്കാരത്തിലും ഉള്ള വ്യത്യാസമനുസരിച്ചു മാറിക്കൊണ്ടിരിക്കുമെങ്കിലും മൌലികമായി അവക്കെല്ലാംഉള്ള അധിഷ്ഠാനധർമ്മം അവയെ "കല" എന്നു വിളിക്കാൻ നമ്മെ പ്രേരിപ്പിക്കുന്നു. അതുകൊണ്ടാണ് സൌന്ദര്യാവബോധക്ഷമങ്ങളായ വിവിധകലാമാതൃകകഠം, ഏതു ദേശത്തെയായാലും ഏതുകാലത്തിലേതായാലും വേണ്ടില്ല, നമ്മെ ആഹ്ലാദിപ്പിക്കുകയും ആകർഷിക്കുകയും ചെയ്യുന്നതു്. ശാസ്ത്രം മനുഷ്യമസ്തിഷ്കത്തിൻെറ ബുദ്ധിപരമായ വ്യാപാരത്തിൽനിന്നുളവായ നേട്ടങ്ങളാണ് നമുക്കു കാഴ്ചവെച്ചിട്ടുള്ളതു്; അവയെപ്പററി ചിന്തിക്കുമ്പോഠം നമ്മിലുണ്ടാകുന്ന വികാരം ആശ്ചര്യമൊ, അത്ഭുതമോ ആണ്. എന്നാൽ മനുഷ്യഹൃദയത്തിൻെറ വികാരപരതയിൽനിന്നുടലെടുക്കുന്ന കല സൌന്ദര്യത്തിൻെറയും ആനന്ദത്തിൻെറയും വികാരമാണ് നമ്മിൽ ഉളവാക്കുന്നതു. "നമുക്ക് ഷെല്ലിയെപ്പോലെ ഒരു കറുത്ത മുഖമുണ്ടെങ്കിലും ശരി, ഹാംലെററിനെപ്പോലെ ഒരു വെളുത്ത മുഖമുണ്ടെങ്കിലും ശരി, വൈകാരികജീവിതത്തിൽ നാമെല്ലാം എക്കാലത്തും ഒന്നാണ്." എന്നു ഡോ: രാധാകൃഷ്ണൻ ഒരിക്കൽ അഭിപ്രായപ്പെട്ടതു കലാസ്വാദനത്തിലുള്ള സർവ്വജനീനതയ്ക്കു മുഖ്യകാരണമാണ്.

സൌന്ദര്യാധിഷ്ഠിതമാണ് കല എന്നു പറഞ്ഞുവല്ലൊ. അപ്പോഠം സൌന്ദര്യംതന്നെ എന്താണ്? അതറിഞ്ഞാലേ അതിൻെറ ജന്മനത്തിന്നാസ്പദമായ കലാമാതൃകകളെപ്പററിയും അവയുടെ ശാസ്ത്രത്തെപ്പററിയും എന്തെങ്കിലും

മനസ്സിലാക്കാൻ സാധിക്കയുള്ളു. അമൂർത്തമായ സൌന്ദര്യാനുഭവത്തെ സൂക്ഷ്മാർത്ഥത്തിൽ വ്യവച്ഛേദിച്ചു നിർവ്വചിക്കാൻ കലാമർമ്മജ്ഞന്മാർ പരിശ്രമിച്ചിട്ടുണ്ടു. എന്നാൽ ആ വക പരിശ്രമങ്ങളെല്ലാം സൌന്ദര്യത്തിലേക്ക് വഴിതെളിയിക്കുന്ന കൈകാട്ടികൾ ആയിട്ടേ തീർന്നിട്ടുള്ളു. അഥവാ, സൌന്ദര്യത്തിന്റെ ഭാവപ്രകർഷത്തെ ധ്വന്യാത്മകമായി വെളിവാക്കാൻ മാത്രമെ അവ സഹായകമായിട്ടുള്ളു. അവ ഒരിക്കലും കലയിലോ കവിതയിലോ അടങ്ങിയിട്ടുള്ള സൌന്ദര്യം ആസ്വദിക്കുന്നതിനു നമ്മെ കാര്യമായൊന്നും സഹായിച്ചിട്ടില്ല. അതിനുള്ള കാരണം, സൌന്ദര്യം മററു മൌലികഭാവങ്ങളെപ്പോലെതന്നെ ആപേക്ഷികമാണ് എന്നതാണ്. അതിനാൽ അതിന്മേൽ അവസാനവാക്കു എന്നൊന്നിനു സ്ഥാനമേയില്ല. മാത്രമല്ല അതിന്റെ അവാങ്മിളിത സൂക്ഷ്മതയുടെ തരതമഭാവമനുസരിച്ച് അതിന്റെ നിർവചനത്തിലും ഏററക്കുറച്ചിലുകൾ സ്വാഭാവികമായും ഉണ്ടാകും. അതുകൊണ്ട്, സുപ്രസിദ്ധകലാനിരൂപകനായ വാൾട്ടർപേയ്റ്റർ പറഞ്ഞതുപോലെ, "സൌന്ദര്യത്തെ, ഏററവും സൂക്ഷ്മതാപരമായ വാക്കുകളിലല്ലാതെ, ആവുന്നതും വസ്തുനിഷ്ഠമായ രൂപത്തിൽ നിർവ്വചിക്കുകയും, അതിന്റെ ഏതെങ്കിലും ഒരു പ്രത്യേക പ്രതിഭാസത്തെ ഏററവും സമർത്ഥമായി പ്രതിപാദിക്കുന്ന ഒരു തത്വം—അല്ലാതെ ഒരു സാർവ്വലൌകികമായ തത്വമല്ല—കണ്ടുപിടിക്കുകയും ചെയ്യുക എന്നുള്ളതാണ് സൌന്ദര്യശാസ്ത്രവിദ്യാർത്ഥിയുടെ ലക്ഷ്യം." സൌന്ദര്യതത്വ നിരൂപണത്തിന്റെ ആദ്യത്തെപടി നിരീക്ഷിക്കപ്പെടുന്ന വസ്തുവിനെപ്പററി നിരീക്ഷകന്റെ മനസ്സിലുളവാകുന്ന പ്രതികരണങ്ങൾ എന്തെന്നും അവയെ മററു ചേതോവികാരങ്ങളിൽനിന്നു



വേർതിരിച്ചെടുക്കാനും അറിയലാണ്. ഈ പ്രാഥമികപാഠം ഒരു സൌന്ദര്യതത്വവേദിക്കു മനസ്സിലാക്കാൻ സാധിക്കുന്നില്ലെങ്കിൽ അയാൾക്കു സൌന്ദര്യശാസ്ത്രമെന്തെന്നറിയാനും സാധിക്കുകയില്ല. അങ്ങിനെ പ്രകൃതിയിലും മനുഷ്യപ്രകൃതിയിലും ഉള്ള ഉദാത്തരൂപങ്ങളേയും ഭാവങ്ങളേയും അറിയാൻ ശ്രമിക്കുന്നവർക്കുള്ള നിയമം സെയിന്റ്—ബേവ് എന്ന കലാമർമ്മജ്ഞൻ, നിർദ്ധാരണം ചെയ്യുന്നതിങ്ങിനെയാണു:—"വികാരവായ്പുള്ള കലാനിർമ്മിതാക്കളുടേയോ പരിപൂർണ്ണഭാവത്തിലുള്ള മനുഷ്യത്വാരാധകന്മാരുടേയോ പദവിയിൽ നിന്നുകൊണ്ട് നേരിട്ട് സൌന്ദര്യത്തെ കണ്ടറിയാൻ പരിശ്രമിക്കുക."

ഈ സന്ദർഭത്തിൽ, സൌന്ദര്യത്തിന്റെ ഉറവിടത്തെപ്പററിയുള്ള രണ്ടു പ്രധാന പൂർവ്വപക്ഷങ്ങൾ ഇവിടെ ചിന്താർഹങ്ങളാണ്. സൌന്ദര്യം ആത്മനിഷ്ഠമെന്നും വസ്തുനിഷ്ഠമെന്നും രണ്ടായി വ്യവഹരിക്കപ്പെടാവുന്നതാണ്. ആത്മനിഷ്ഠമായ സൌന്ദര്യം എന്നതിന്റെ അർത്ഥം, സൌന്ദര്യദൃക്കിന്റെ മനസ്സിലുളവാകുന്ന ഭാവത്തിന്റെ, അഥവാ പ്രതികരണത്തിന്റെ ഫലമായ ആനന്ദം എന്നാകുന്നു. അതിനാലാണ് ഒരാൾക്കു സുന്ദരമായി തോന്നുന്ന ഒരു വസ്തു മറെറാരാൾക്കു അത്രതന്നെ സുന്ദരമല്ലാതെയോ അസുന്ദരമായി തന്നെയോ തോന്നുന്നതു. ഒരു ലില്ലിപ്പൂവിനെനോക്കി "ഉദ്യാനലക്ഷ്മി" എന്നു വിളിച്ച ഹെർബെട്ട്സ്പെൻസറും, അതേ പൂവിനെത്തന്നെ "ഹെക്സാൻഡ്രിയാമൊണോജീനിയ" എന്ന ശുഷ്കസാങ്കേതികസംജ്ഞകൊണ്ടു വിശേഷിപ്പിക്കുകമാത്രംചെയ്തു തൃപ്തിപ്പെടുന്ന ശാസ്ത്രജ്ഞനും സൌന്ദര്യാന്വേഷണത്തിന്റെ ഇങ്ങേത്തലയും അങ്ങേത്തലയും ആണെന്നു പറയാം. മറെറാരുഭാഷയിൽ പറഞ്ഞാൽ

# കണ്ണൂർജില്ലാ കി. പ. കമ്മിററി.



സ: ചിറക്കൽ ടി. ബാല
കൃഷ്ണൻ നായർ,
പ്രസിഡണ്ട്



സ: പി. കൃഷ്ണൻനായർ,
B. A. B. L.
വൈ. പ്രസിഡണ്ട്



സ: കെ.വി. നാരായണൻ
സിക്രട്ടരി.



സ: സി. മാധവൻനമ്പ്യാർ
ജോ. സിക്രട്ടരി

സൌന്ദര്യം ഒരു വ്യക്തിയുടെ മനസ്സിലുണ്ടാകുന്ന വികാരത്തിന്റെ അടിസ്ഥാനത്തിലുള്ളതാണ്; "സബ്ജക്ടീവ്" ആണ് എന്നർത്ഥം. ഈ വാദം അതേപടിയിൽ സ്വീകരിക്കയാണെങ്കിൽ, വസ്തു എത്ര നന്നായാലും ചീത്തയായാലും തരക്കേടില്ല, ഒരു വ്യക്തി അതിൽ സൌന്ദര്യം കാണുകയാണെന്നു വന്നാൽ അതു സുന്ദരമായിത്തീരും. രണ്ടാമത്തെ തത്വം വസ്തുനിഷ്ഠമായ സൌന്ദര്യമാണ്. അതു സൌന്ദര്യാന്വേഷകന്റെ മാനസികവികാരത്തെക്കാൾ, വസ്തുവിന്റെ സമഞ്ജസമായ അവയവഘടനയിൽ നിന്നുളവാകുന്ന ചാതുര്യശോഭിതവും അയാളിലും മറ്റെല്ലാവരിലും ഒരുപോലെ ഉളവാകുന്ന ആനന്ദവികാരം ആണ്. നിറം, ലോലത്വം, കൃശത്വം, അകൃത്രിമത്വം, അചുംബിതത്വം എന്നീ വസ്തുഗുണങ്ങൾ നിവസിക്കുന്ന വിവിധാംശങ്ങളുടെ സംശ്ലിഷ്ടഘടന വഴിയായി പ്രസ്തുത വസ്തുവിനുണ്ടായിത്തീരുന്ന രൂപവൈശിഷ്ട്യം ആണ് സൌന്ദര്യം എന്നു ചുരുക്കം. ഈ വാദത്തിനും അതിന്റേതായ പല കുറവുകളും ഉണ്ട്. എന്തെന്നാൽ, വ്യവച്ഛേദ്യമായ ഭൌതികഗുണമില്ലാത്ത രംഗങ്ങളിലും നമുക്കു സൌന്ദര്യം കാണാൻകഴിയും. അദൃശ്യമായ വാനമ്പാടിയോട് "നീ മരിക്കാനല്ല ജനിച്ചത്, അല്ലയോ അമരനായ പതംഗമേ" എന്നു കീറ്റ്സ് പാടിയപ്പോഴും "പടിഞ്ഞാറൻ കാററിനെ" പററി ഷെല്ലി "വിധാതാവും സംഹാരകനും ആണ് നീ" എന്നു പറഞ്ഞപ്പോഴും, "നാഹം ജാനാമി കേയൂരേ, നാഹം ജാനാമി കുണ്ഡലേ, നൂപുരം ത്വഭിജാനാമി നിത്യം പാദാഭിവന്ദനാൽ" എന്നു ലക്ഷ്മണൻ സീതാദേവിയുടെ മാഹാത്മ്യത്തെപ്പററി പറയുമ്പോഴും നമ്മിൽ ഉണ്ടാകുന്ന സൌന്ദര്യബോധവും ആനന്ദവും എങ്ങനെയാണ് വിവരിക്കാൻ കഴിയുക? അതിനാൽ സൌന്ദര്യദൃഷ്ടിയിൽ സമാദരണീയമായിട്ടുള്ളതത്വം, വസ്തുസംഭവദൃശ്യാദികളിലുള്ള സൌന്ദര്യവും അതു കണ്ടമാത്രയിൽ ആസ്വദിക്കാനുള്ള മനസ്സിന്റെ കഴിവും തുല്യഭാവത്തിൽ ഒത്തിണങ്ങുമ്പോഴുണ്ടാകുന്ന അനുഭൂതിവിശേഷം ആണ്. ഈ രണ്ടു ചിന്താഗതികളിൽനിന്നും തീരെ വിഭിന്നമായിട്ടുള്ള മററൊരു തത്വമാണ് പ്ലേറേറായും പിന്നീട്ടു മററു പല പാശ്ചാത്യ ചിന്തകരും ആവിഷ്കരിച്ചതും സൌന്ദര്യം ആദ്ധ്യാത്മികമോ ഐശ്വരമോ ആയ ചേതനയുടെ പ്രാപഞ്ചിക പ്രതിഭാസമാണെന്നു അവകാശപ്പെടുന്നതും ആയ "പരമസൌന്ദര്യവാദം"

മുകളിൽ പ്രസ്താവിച്ചിട്ടുള്ള താത്വികചർച്ചയുടെ വെളിച്ചത്തിൽ സൌന്ദര്യശാസ്ത്രം മലയാളത്തിൽ എത്രത്തോളം വളർന്നിട്ടുണ്ടെന്നു പരിശോധിക്കുന്നതു പ്രയോജനകരമായിരിക്കും. മുമ്പ് പ്രസ്താവിച്ചിട്ടുള്ളതുപോലെ, സൌന്ദര്യത്തെപ്പററി മലയാളത്തിലും നമ്മുടെ സാഹിത്യകാരന്മാരും കലാമർമ്മജ്ഞരായ നിരൂപകന്മാരും തങ്ങളുടെ കൃതികളിൽ സംഗതമായോ പ്രാസംഗികമായോ പലതും പറഞ്ഞുവെച്ചിട്ടുണ്ടെങ്കിലും അവയൊന്നും അത്രകണ്ടെടുത്തുപറയത്തക്ക സംഭാവനകൾ ആയിട്ടില്ല എന്നു തോന്നുന്നു. സൌന്ദര്യാനുബോധത്തിന്റെ നിറവുകൾ കണ്ടുപിടിക്കാൻ നമ്മെ സഹായിക്കുന്നതും അതിനുവേണ്ട വെളിച്ചവും ആവേശവും നൽകുന്നതും, അതിന്റെ കാതലോളം ഉള്ളിലേക്കു കടക്കുന്നതും ആയ ശാസ്ത്രഗ്രന്ഥങ്ങൾ വിരളമാണ് മലയാളത്തിൽ. സൌന്ദര്യാവിഷ്കരണം എന്ന കലയുടെ ശാസ്ത്രം, അങ്ങിനെയൊന്നു പറയാമെങ്കിൽ, എന്താണെന്നു വിശദീകരിക്കുന്ന ഗ്രന്ഥങ്ങൾ ഫ്രഞ്ചു സാഹിത്യത്തിലും ലത്തീൻ സാഹിത്യത്തിലും ഗ്രീക്കു സാഹിത്യത്തിലും അനവധിയുണ്ടത്രെ. അവയിൽ പലതും ഇംഗ്ലീഷിലേക്കു തർജ്ജമചെയ്യപ്പെട്ടിട്ടുണ്ട്. ഇംഗ്ലീഷിലാകട്ടെ ഈ സാഹിത്യശാഖ സ്വകീയവും പര-

കീയവും ആയ സംഭാവനകൾകൊണ്ടു വളരെയധികം പുഷ്ടിപ്പെട്ടിട്ടുണ്ട്. നമ്മുടെ അനശ്വരമായ സംസ്കൃതസാഹിത്യത്തിലാകട്ടെ, സൌന്ദര്യശാസ്ത്രത്തിന്റെ അത്യഗാധതലങ്ങളിലേക്കു ഇറങ്ങിച്ചെല്ലുന്ന ലക്ഷണഗ്രന്ഥങ്ങൾ എത്രയാണെന്നോ? ദണ്ഡി, ആനന്ദവർദ്ധനൻ, മകടൻ, കുമാരിലഭട്ടൻ, വാമനൻ, ഭരതൻ തുടങ്ങിയ നമ്മുടെ പണ്ഡിതപ്രകാണ്ഡങ്ങളായ ആചാര്യന്മാർ വിരചിച്ചിട്ടുള്ള ഗ്രന്ഥങ്ങൾ മററു സാഹിത്യത്തിലെ ഗ്രന്ഥങ്ങളോടു കിടപിടിക്കുവാനും പലപ്പോഴും അവയെ വെല്ലാനും കഴിവുള്ള അനർഘകൃതികളാണ്. നമുക്കെല്ലായ്പോഴും ആചാര്യകമായ അവയുടെ ചില പരിഭാഷകൾ മലയാളത്തിൽ ഇല്ലെന്നില്ല. പരിഭാഷകളല്ലാതെ, മലയാളത്തിൽതന്നെ എഴുതപ്പെട്ടിട്ടുള്ള ചില ഗ്രന്ഥങ്ങൾ നമുക്കുണ്ടു. എം.പി. പോളിന്റെ "സൌന്ദര്യനിരീക്ഷണം", മുണ്ടശ്ശേരിയുടെ "കാവ്യപീഠിക" എന്നീ രണ്ടുപുസ്തകങ്ങൾ എടുത്തുപറയത്തക്കവയാണ്. "കലയും കാലവും", "കലയും സാമാന്യജനങ്ങളും" എന്നു തുടങ്ങിയ ചില പരാമർശനങ്ങളും ഇല്ലാതില്ല. വിഷയത്തിന്റെ വൈപുല്യവും സങ്കീർണ്ണതയും നോക്കുമ്പോൾ അവ എത്രയോ ലഘുവാണ്. എന്നാലും "സൌന്ദര്യനിരീക്ഷണം" സൌന്ദര്യത്തെ സംബന്ധിച്ച കാച്ചിക്കുറുക്കിയ ഒരു സമഗ്രപഠനമാണ്.

ഈ സന്ദർഭത്തിൽ സൌന്ദര്യശാസ്ത്രശാഖയുടെ വളർച്ചക്ക് സഹായകമായ രണ്ടുമൂന്നു നിർദ്ദേശങ്ങൾ ഉന്നയിക്കുന്നതു അസ്ഥാനത്താകയില്ലെന്നു വിശ്വസിക്കുന്നു. ഒന്നാമത്, കലാകാരന്മാർക്കും സാഹിത്യകാരന്മാർക്കും ഈ വിഷയത്തിൽ വളരെയധികം പ്രവർത്തിക്കുവാൻ കഴിയുമെന്നാണെന്റെ വിനീതാഭിപ്രായം. കലാനിർമ്മാണവേളയിലെ തൽപ്രേരകമായ മാനസികാവസ്ഥ, വസ്തുശില്പത്തെപ്പററിയുള്ള അന്തർമുഖവീക്ഷണം, അതിന്റെ ആവിഷ്കാരത്തിനുതകുന്ന രീത്യുപാധികളെപ്പററിയുള്ള സ്വാഭിപ്രായങ്ങൾ, കലാനിർമ്മിതിക്കായി തന്റെ കയ്യിൽ കിട്ടുന്ന ഭൌതികവസ്തുശേഖരത്തിലുള്ള ത്യാജ്യഗ്രാഹ്യവിവേചനം എന്നിങ്ങനെ കലാനിർമ്മാണത്തിന്റെ ആദ്യന്തചരിത്രം അഥവാ ആത്മകഥ ശ്ലാഘനീയമായ ഒരു സംഭാവനയായിരിക്കും. കലാകാരന്റെ വ്യക്തിജീവിതചരിത്രമല്ല, അയാളുടെ കൃതിയുടെ ജീവചരിത്രം കലാസാഹിത്യത്തിന്നു പ്രയോജനപ്പെടുന്ന ഒന്നാണ്.

ഭാഷാന്തരീകരണം വഴിയായി മററു സാഹിത്യങ്ങളിൽനിന്നു ഈ ശാഖയിലേക്കു നിരവധി ഗ്രന്ഥങ്ങൾ നമുക്കു ലഭിക്കാൻ വഴിയുണ്ടു. സോക്രട്ടീസ്, പ്ലേറേറാ, അരിസ്റ്റോട്ടൽ, പിൻഡാർ, ഹെഗൽ, ലെസ്സിങ്ങ്, ഷെല്ലി, കീററ്സ്, ബൈറൺ, സ്പെൻഡർ, കസിൻ, ബെർഗ്സൺ തുടങ്ങിയ ഭാരതീയേതരരുടേയും ദണ്ഡിമുതലായ നമ്മുടെ പൂർവ്വാചാര്യന്മാരുടേയും കൃതികൾ നമുക്കു പരിഭാഷപ്പെടുത്തിയെടുക്കേണ്ടിയിരിക്കുന്നു. ആ വഴിക്കുള്ള ഒരു പരിശ്രമം തത്തൽ ഭാഷാഭിജ്ഞന്മാർ ആരംഭിക്കുന്നതുകൊള്ളാം. സാഹിത്യഅക്കാദമി, സംഗീത-നാടകഅക്കാദമി, ലളിതകലാഅക്കാദമി തുടങ്ങിയ ഔദ്യോഗിക സംഘടനകൾക്കും സാഹിത്യപരിഷത്ത്, കേരളകലാമണ്ഡലം മുതലായ അനൌദ്യോഗിക സംഘടനകൾക്കും ഈ കാര്യത്തിൽ ചെയ്യുവാൻ സാധിക്കുന്ന പ്രയത്നം വിലപിടിച്ചതായിരിക്കും എന്നു സ്ഥൂലമായിചൂണ്ടിക്കാണിക്കാനെ ഇപ്പോൾ നിർവ്വാഹമുള്ളു.



# കല

## വിണ്ണിൽനിന്നു — മണ്ണിലേക്ക്.

എ. പി. മെഹറലി.

പുരോഹിതന്മാരുടെ ഭാവനനിറംപിടിപ്പിച്ച വിചിത്രപ്രതിഭാസങ്ങളുടെ വിഹാരരംഗമായ വിണ്ണിൽനിന്നു, പുരോഗമനോന്മുഖമായ പ്രസ്ഥാനങ്ങളിലൂടെ, ശ്വസിക്കുകയും, ചലിക്കുകയും ചെയ്യുന്ന മനുഷ്യരുടെ മണ്ഡലമായ മണ്ണിലേയ്ക്കു കല കടന്നുവന്നു.

കൊച്ചിളം കാററിൻെറ പിച്ച വെയ്യിൽ സ്വച്ഛസൂനങ്ങൾ നൃത്തമാടി. ചരമഗിരിയിൽ മഞ്ജുളിമയാന്ന മഴവില്ലു മങ്ങാതെയും, മായാതെയും നിന്നു. പച്ച വില്പീസണിഞ്ഞ പ്രകൃതിയുടെ സർവ്വ പ്രതിഭാസങ്ങളും സൌന്ദര്യധാമങ്ങളായിത്തീൎന്നു. അത്ഭുതംനിറഞ്ഞ മിഴികളോടെ ആ വിചിത്ര ദൃശ്യങ്ങൾ നോക്കിനിന്ന രോമാവൃതനായ പ്രാകൃത മനുഷ്യൻ ആ സ്വൎഗ്ഗീയസൌന്ദര്യത്തിൻെറ സുവൎണ്ണമേഖലയിൽ സ്വയമേവ വിലയംപ്രാപിച്ചു. മന്ദസ്മിതം താവിത്തുളുമ്പിയ ആ അധരങ്ങളിലൂടെ ചില പദങ്ങളുതിൎന്നു വീണു. "ഹാ എന്തൊരു സൌന്ദൎയ്യം!" അതൊരു തുടക്കത്തിൻെറ കഥയാണ്; ഒടുക്കമില്ലാത്ത തുടക്കം! പ്രകൃതിപ്രതിഭാസങ്ങളുടെ വിചിത്രതയിലൂടെ അദ്വൈതമായ അനുഭൂതിയിൽ അലിഞ്ഞു ചേൎന്നപ്പോൾ സർവ്വവും മറന്നു അയാൾ നൃത്തം ചെയ്തു; താളലയങ്ങൾക്കിണങ്ങാത്ത കുറെ മെയ്ചലനങ്ങൾ! അയാൾ പാടി, മേളക്കൊഴുപ്പിനിണങ്ങാത്ത കുറെ അപശബ്ദങ്ങൾ! അയാൾ വരഞ്ഞു; വെട്ടുകൾ നിറഞ്ഞ കുറെഅവ്യക്തരേഖകൾ! എങ്കിലും, അനന്തരകാലത്തു അനവധി ശാഖകളായി വികാസംപൂണ്ട കലയുടെ ഉത്ഭവകേന്ദ്രങ്ങളെയാണ് അവ കുറിക്കുന്നതു.

കലയുടെ വിവിധ ശാഖകളിൽ നിന്നെല്ലാം നാം നുകരുന്ന അനുഭൂതി പ്രായേണ ഏകമുഖമല്ലേ?. അവലംബനോപാധികളുടെ വ്യതിരേകതമൂലം വിവിധശാഖകൾ ഉരുത്തിരിയുന്നു. ഈ വ്യതിരേകത, ആസ്വാദകൻെറ നിൎവൃതി

മണ്ഡലത്തെ സാരമായി ബാധിക്കുന്നില്ല.

കലയുടെ ആവിർഭാവത്തെക്കുറിച്ചുള്ള നമ്മുടെ അന്വേഷണങ്ങൾ ചെന്നെത്തുന്നതു മനുഷ്യോല്പത്തിയിലാണ്. കലയ്ക്കു മനുഷ്യനോളംതന്നെ പ്രായം ഉണ്ടെന്നർത്ഥം. ഉല്പത്തിയുടെ കാലഘട്ടത്തിലെ മനുഷ്യനെ നോക്കൂ. തീവ്രാദ്ധ്വാനം അയാളുടെ നെററിയിൽ ചിത്രപ്പണികൾ തീർത്തിരിക്കുന്നു. ജീവിതക്ലേശങ്ങളുടെ കരാളദംഷ്ട്രങ്ങളിൽ അയാൾ അമരുകയാണ്. ക്രൂരമായ ജീവിതവുമായുള്ള ധീരമായ സമരത്തിൻെറ ഉദാരമായൊരു ഇതിഹാസമാണ് ആ ജീവിതം. വേട്ടയും കഴിഞ്ഞു, ഇരുട്ടു കട്ടപിടിച്ച തങ്ങളുടെ ഗുഹകളിൽ തിരിച്ചെത്തിയ ആ "പ്രാകൃതന്മാർ" സംഘനൃത്തങ്ങൾ സംഘടിപ്പിച്ചു, സംഘഗാനങ്ങളാലപിച്ചു. കലയുടേതായ ഈ നീരുറവുകളായിരുന്നു ആ ജീവിതസമരങ്ങളുടെ മരുഭൂമിയിൽ മരുപ്പച്ച സൃഷ്ടിച്ചതു. ക്രമപ്രവൃദ്ധമായ വളർച്ചയാണ് നാമവിടെ കാണുന്നതു. അശിക്ഷിതമായ ആ ദൃത്തെ മെയ് ചലനങ്ങൾ താളാനുസൃതമായ നൃത്തമായി. അപശബ്ദങ്ങളായിരുന്ന ഗാനങ്ങൾ മേളക്കൊഴുപ്പിനിണങ്ങി സംഗീതാത്മകമായി. ഭാഷയുടെ ആവിർഭാവത്തോടെ, നിരത്ഥമായിരുന്ന ആ ശബ്ദങ്ങൾ സാർത്ഥമായി മാറി; അതോടെ സമാകർഷകമായൊരു രൂപവും, സമുന്നതമായൊരു ഭാവവും അവ സ്വായത്തമാക്കി. ആ ശബ്ദങ്ങൾ ഹൃദയത്തിൻെറ അഗാധതയോളം ഊളിയിട്ടിറങ്ങി സുഷുപ്തിയിൽ ലയിച്ചു കിടക്കുന്ന ഭാവഹാവാദികളെ ഉണർത്തുകയും, ഉത്തേജിപ്പിക്കുകയും, ഉൽബുദ്ധമാക്കുകയും ചെയ്തു. കലയുടെ കാതലായ സാഹിത്യത്തിൻെറ സമാരംഭമാണ് അതു കുറിക്കുന്നതു. സാഹിത്യകാരൻെറ മനോമണ്ഡലവും, പ്രപഞ്ചത്തിൻെറ ബാഹ്യമണ്ഡലവും തമ്മിലുള്ള സമ്മർദ്ദത്തിൽ പ്രഭാപൂർണ്ണമായ ചില ബഹിർപ്രകടനങ്ങളുണ്ടാവുന്നു. സാഹിത്യത്തിൻെറ തേജോമയിതചത്തിൽ നാം കണ്ടെത്തുന്നതു ആ പ്രകടനങ്ങളാണ്.

കലയുടെ വളർച്ചയുടെ വിവിധ ഘട്ടങ്ങളിൽ വിവിധ ശക്തികൾ സ്വാധീനത ചെലുത്തുകയുണ്ടായി. പ്രകൃതിപ്രതിഭാസങ്ങളിൽ പലതും ആദിമമനുഷ്യനെ അത്ഭുതസ്തബ്ധനാക്കിയ കഥ നാം കേട്ടു. മററ പലതുമാകട്ടെ അയാളിൽ ഭയാശങ്കകളാണ് ഉണർത്തിയത്. നാശത്തിൻെറ നാളവും, ശൂന്യതയുടെ നാദവുമായി ക്ഷണമാത്രയിൽ എല്ലാം ചുട്ടെരിക്കാനുള്ള വ്യഗ്രതയോടെ അട്ടഹസിക്കുന്ന ഇടിത്തീയും, സർവ്വവും കടപുഴക്കിയെറിയാനുള്ള ധൃതിപിടിച്ച വെമ്പലോടെ ആഞ്ഞടിക്കുന്ന കൊടുങ്കാററും, മരണത്തെ പത്തികളിൽ പതിയിരുത്തി ചീററിയടുക്കുന്ന കാളസർപ്പങ്ങളും അയാളിൽ ഭീതിയാണ് പകർന്നത്. ഈ ഭീതിയാണ് ഏറെക്കുറെ ആരാധനയെന്ന വികാരത്തിനു രൂപം നൽകിയതു. അതു കുറെയേറെ കലാശില്പങ്ങൾക്കു വളവും, വെള്ളവും നൽകി. പക്ഷെ, ദൈവത്തെയും, ദേവത

കളേയും ചുററിപ്പററിനിന്ന ആ കലാസൃഷ്ടികഠം ജീവിതത്തിന്റെ ഊഷ്മാവും, ഊജ്ജസ്വലതയും നേടാൻ കഴിയാതെ പോയതിൽ അത്ഭുതപ്പെടാനില്ല. ആ കലാസൃഷ്ടികളിലെല്ലാം കേന്ദ്രബിന്ദുവായി വത്തിച്ചതു ഭയാക്രാന്തനായ ദുർബ്ബല മനുഷ്യന്റെ ഭാവന നിറം പിടിപ്പിച്ച "വിണ്ണിൽ വാഴുന്ന" പ്രതിഭാസങ്ങളായിരുന്നു.

ആരാധനതന്നെ ഒരുതരം കലാപ്രകടനമായിരുന്നു. ദേവന്റേയും, ദേവിയുടേയുമൊക്കെ രൂപം ഭാവനയിൽ കണ്ടു പ്രതിമകളിൽ ആവിഷ്കരിച്ച ശില്പിയിലൂടെ നാം മനസ്സിലാക്കുന്നതു അതാണ്. ദേവപ്രസാദത്തിന്നായി സംഘഗാനവും, സംഘനൃത്തവും സംഘടിപ്പിച്ചവരിലൂടെ നാം എത്തുന്ന നിഗമനവും മറെറാന്നുമല്ല. ആരാധനയുടെ ആവിർഭാവത്തോടെ പുതിയൊരു ആധികാരികവർഗ്ഗം അവരോധിക്കപ്പെട്ടു; മതപുരോഹിതന്മാർ! ആ കാലഘട്ടത്തിലെ കലാസൃഷ്ടികളുടെ കർത്താക്കളും, അവയുടെ പള്ളിയറ കാവൽക്കാരും അവർതന്നെയായിരുന്നു. പുരോഹിത പ്രഭാവത്തോടൊപ്പം മറെറാരു ശക്തി ഉയന്നുവന്നു. നാടുവാഴികളായിരുന്നു അവർ. ലലനാമണികളുടെ പാദവിന്യാസത്തിലും, അംഗചലനത്തിലുമൊക്കെ കമനീയമായ കവിതയുടെ നിസർഗ്ഗസുന്ദരമായ പ്രവാഹം കണ്ടെത്തിയ അവർ നാട്യസംഘങ്ങളുണ്ടാക്കി. കവികളെ വരുത്തി, സദസ്സിൽ നിരത്തി. ഈ കവികളൊക്കെ മുറയ്ക്കു കവിതകളുമെഴുതി. നേരത്തെ നാം കേട്ട സ്തുതിഗീതങ്ങളിൽ നിന്നു ഏറെയൊന്നും വ്യതിരിക്തമായിരുന്നില്ല ഈ കവിതകഠം. നേരത്തെക്കേട്ട കവിതകഠം ദൈവത്തിനെക്കുറിച്ചുള്ള സ്തുതിഗീതങ്ങളായിരുന്നു, ഇവകിക്കേട്ടവയാകട്ടെ, "ദൈവത്തിന്റെ പ്രതിനിധി" യായ രാജാവിനെക്കുറിച്ചുള്ള സ്തുതിഗീതങ്ങളും!.

അങ്ങിനെ, ദേവാലയത്തിൽ മുളക്കുകയും, രാജധാനിയിൽ വളരുകയും ചെയ്ത കല, കാലത്തിന്റെ നീളത്തിൽ യഥേഷ്ടം വെളിച്ചവും, വായുവുമുള്ള വിശാലമായൊരു മണ്ഡലത്തിൽ തളിരിടുകയും, പൂവണിയുകയും ചെയ്തു. അതത്രെ ജനകീയ മണ്ഡലം. അതോടെ ദേവനും, ദേവിയുമൊക്കെ ഇങ്ങിനി വരാത്തവണ്ണം മങ്ങിമറഞ്ഞു; പകരം ദീനരായ മനുഷ്യർ കലാവേദിയിൽ പ്രത്യക്ഷപ്പെട്ടു. അതു കണ്ടു "ദന്തഗോപുരവാസികഠം" ഭയവിഹ്വലരായി. ലോകത്തിന്റെ മുക്കിലും, മൂലയിലുമുള്ള സർവ്വ പരദൈവങ്ങളേയും വിളിച്ചു, കൂപ്പുമലിത കരങ്ങളോടെ അവർ ആവലാതിപ്പെട്ടു: "കലാക്ഷേത്രമിതാ അശുദ്ധമാവുന്നു" പക്ഷെ, പരദൈവങ്ങഠം മിഴിച്ചുനിന്നതേയുള്ളു. ഈ പരിവത്തനം ചരിത്രപരമായൊരു ആവശ്യമാണെന്നു അറിഞ്ഞതുകൊണ്ടായിരിക്കുമോ?.

കലയിൽ കടന്നുവന്ന ഈ മനുഷ്യരിൽ വിവിധസ്വഭാവ വിശേഷങ്ങഠം നാം കാണുന്നു. നേത്തൊരു വിഭാജകരേ

ഖയിലൂടെ സാമൂഹ്യമനുഷ്യൻ, പ്രാകൃത മനുഷ്യൻ, അപൂൎണ്ണമനുഷ്യൻ എന്നിവരെ നമുക്കവിടെ കണ്ടെത്താം.

സമൂഹത്തിൽ നിന്നു ഒററപ്പെട്ടു നിൽക്കാതെ, സമൂഹത്തിന്നായി തൻേറതായ എന്തും അടിയറവെക്കാൻ സന്നദ്ധനാണ് സാമൂഹ്യമനുഷ്യൻ. അയാൾ സമൂഹത്തിൻെറ ഘടകമാണ്. അതുകൊണ്ടു സമൂഹത്തിൽ നിന്നു വ്യതിരിക്തമായൊരു വ്യക്തിത്വമൊ, അസ്തിത്വമൊ അയാൾക്കില്ല. സമൂഹത്തെ സ്പർശിക്കുന്നതെന്തും അയാളെയും, പ്രത്യക്ഷമായൊ, പരോക്ഷമായൊ ബാധിക്കുന്നു. തന്മൂലം അയാളുടെ ശ്രദ്ധ കേന്ദ്രീകരിച്ചിരിക്കുന്നത് മറെറന്തിലുമുപരിയായി സാമൂഹ്യോന്നമനത്തിലാണ്. പ്രഗത്ഭരായ ഒട്ടുറെ പ്രതിഭാശാലികളുടെ തൂലികയിലൂടെ അത്തരം മനുഷ്യർ ഉരുത്തിരിയുകയുണ്ടായി. ശതാബ്ദങ്ങൾക്കുശേഷം പിറക്കാനിരിക്കുന്ന മനുഷ്യൻെറ സാമുദായികഘടനയെ "കാലയന്ത്ര"ത്തിലൂടെ കണ്ടറിഞ്ഞ എച്ച്.ജി.വെത്സും, അവവഷളത്വം പിടിച്ച സാമുദായികഘടനയുടെനേർക്കു ചന്ദ്രഹാസമിളക്കുന്ന ആകലാശാലവിദ്യാർത്ഥിനിയെ "മിസ്സിസ് വാറൻെറ തൊഴിലി" (Mrs. Warren's profession) ലൂടെ വാ

ത്തെടുത്ത ബർണ്ണാഡ്ഷായും, യന്ത്രപ്രഭാവത്തിൻെറ ഫലമായി ശിഥിലീകരിക്കപ്പെട്ടുവരുന്ന തൊഴിലാളി—തൊഴിലുടമബന്ധങ്ങളെ "സംഘർഷ" (Strife) ത്തിലൂടെ അരങ്ങത്തവതരിപ്പിച്ച ഗ്യാൽസ്‌വർത്തിയും ഏതാദൃശരായ മനുഷ്യരുടെ സ്രഷ്ടാക്കളാണ്. ജീവിതത്തിൻെറ കൎക്കശമായ യാഥാൎത്ഥ്യങ്ങളിൽനിന്നു ഒരു ഭീരുവെപ്പോലെഒഴിഞ്ഞുമാറി ദൈവത്തെയുമന്വേഷിച്ചു സാനുപ്രദേശങ്ങളിൽ കറങ്ങുന്ന "യോഗിവൎയ്യന്മാൎക്ക്" വിടെ സ്ഥാനമില്ല. കാലത്തിൻെറ നീരൊഴുക്കിൽ പ്രവാഹത്തിന്നനുസൃതമായി പൊങ്ങുകയും താങ്ങുകയും നീങ്ങുകയും ചെയ്യുന്ന ദുർബ്ബലമായൊരു പുല്ക്കൊടിയാണ് പ്രാകൃതമനുഷ്യൻ. പ്രകൃതിയിൽനിന്നു അയാൾക്കൊന്നും പഠിക്കാനില്ല. പ്രകൃതിയെക്കുറിച്ചു ഒന്നും പഠിക്കാനുമില്ല. യുക്തിപ്രദൎശനത്തിൽ അയാൾക്കു താല്പര്യമൊന്നുമില്ല. അയാളുടെ നിൎമ്മാതാവും, നിയന്താവുമൊക്കെ വിധിയാണ്. അലക്ഷ്യമായി ജീവിക്കുകയും, വേദനയിലും യാതനയിലും കത്തിത്തുമരിക്കുകയും ചെയ്യുന്ന ഹെമിങ്ങ്‌വെയുടെ "കിഴവനി" ൽ നാം കാണുന്നതു ആ മനുഷ്യനെയാണ്. ഇരുണ്ട കാലഘട്ടത്തിൽ വാഴ്ത്തുനടത്തിയ പ്രത്യയശാസ്ത്രങ്ങളെ ഈ വെളിച്ചത്തിൻെറ

യുഗത്തിൽ കുടിയിരുത്തുവാനുള്ള ശ്രമമാണ് അപൂർണ്ണമനുഷ്യനിൽ നാം കാണുന്നതു. ജയിംസ് ജോയ്സിൻെറ മനുഷ്യർ ആ വിഭാഗത്തിൽ പെടുന്നു.

കലയിൽ നാം കണ്ട അത്ഭുതാവഹമായ വളർച്ചയ്ക്കു ആധാരമായി വർത്തിച്ചതു ഒട്ടേറെ പരിണാമ പ്രക്രിയകളായിരുന്നു; അതിൻെറ പ്രേരകശക്തി വിവിധകാലങ്ങളിൽ രൂപമെടുത്ത വിവിധ കലാപ്രസ്ഥാനങ്ങളിലാണ് ഉൾക്കൊള്ളുന്നതു. അക്കൂട്ടത്തിൽ "ഹ്യൂമനിസം" പരമപ്രാധാന്യമർഹിക്കുന്നു. പള്ളിമേധാവിത്വത്തിൻെറ പിടിയിലമർന്നു ജീവസ്സും ഓജസ്സും നഷ്ടപ്പെട്ടകലയ്ക്കു ഉത്തേജനവും ഉത്ഥാപനവും നൽകിയതു ഈ മഹൽപ്രസ്ഥാനമായിരുന്നു. മനുഷ്യസ്നേഹമാണ് ആ പ്രസ്ഥാനത്തിൻെറ ആത്മാവ്. ആ സ്നേഹത്തിൻെറ വിശാലമായ മണ്ഡലത്തിൽ ജാതിയും, മതവും, വർഗ്ഗവും, വർണ്ണവും നിഷ്പ്രഭങ്ങളത്രെ. വെളിച്ചത്തിൻെറ ലോകത്തിലേക്കുള്ള പാത വെട്ടിത്തെളിയിച്ച "ജ്ഞാനാഭ്യുദയ" ത്തോടെ ഈ പ്രസ്ഥാനം തളിരണിഞ്ഞു. സാർവ്വലൌകികവും, സാർവ്വജനീനവുമായ സൌഹാർദ്ദത്തിൻെറയും, സൌഭ്രാത്രത്തിൻേറയും ദീപശിഖ, ആ പ്രസ്ഥാനം പ്രോജ്ജ്വലമാനമാക്കി. ആ പ്രോജ്ജ്വലതയിൽ ഒട്ടേറെ ഇതരപ്രസ്ഥാനങ്ങൾ വെളിച്ചംകണ്ടു. ഭാവപ്രധാനമായ "റൊമാൻറിസ"വും, ആദർശപ്രധാനമായ "റിയലിസവും", ജീവിതത്തിൻെറ സമഗ്രാവിഷ്കരണമായ "ജീവത്സാഹിത്യ" വും ആണ് ആ പ്രസ്ഥാനങ്ങൾ. വിസ്മയസ്തബ്ധമാക്കുന്ന വളർച്ചയുടെ കഥകളാണ് ആ പ്രസ്ഥാനങ്ങൾക്കു പറയുവാനുള്ളതു. അങ്ങിനെ പുരോഗമനോന്മുഖമായ ആ പ്രസ്ഥാനങ്ങളിലൂടെ, പുരോഹിതന്മാരുടെ ഭാവന നിറംപിടിപ്പിച്ച വിചിത്ര പ്രതിഭാസങ്ങളുടെ വിഹാരരംഗമായ വിണ്ണിൽനിന്നു, ശ്വസിക്കുകയും, ചലിക്കുകയും ചെയ്യുന്ന മനുഷ്യരുടെ മണ്ഡലമായ മണ്ണിലേയ്ക്കു കല കടന്നു വന്നു.

## മലബാറിലെ എയിഡഡ്

# അദ്ധ്യാപക പ്രസ്ഥാനം

### അതിന്റെ വളർച്ചയിലേക്കൊരെത്തിനോട്ടം.

കെ. വി. കുഞ്ഞിക്കണ്ണൻനായർ.

കേരളത്തിലെ പൊതുജീവിതത്തിനു പ്രഗത്ഭരും പ്രാമാണികരുമായ പല നേതാക്കളേയും പ്രദാനം ചെയ്ത പ്രശസ്തിയാർജ്ജിച്ച ഒരു മഹൽസംഘടനയാണ് മലബാർ എയിഡഡ് അദ്ധ്യാപകയൂനിയൻ. നമ്മുടെ നിയമസഭാസാമാജികന്മാരിൽ ഹരിജനക്ഷേമ വകുപ്പ് മന്ത്രി ശ്രീ കെ. കുഞ്ഞമ്പു ഉൾപ്പെടെ എട്ടുപേർ ആ സംഘടനയിൽ അംഗമായിരുന്നവരും അതിന്റെ പ്രവർത്തനവുമായി ബന്ധപ്പെട്ടിരുന്നവരുമാണ്. കേരള കിസാൻപഞ്ചായത്തു ജന: സിക്രട്ടരി ശ്രീ. കെ. കുഞ്ഞിരാമക്കുറുപ്പ്, മലബാർ ഡിസ്ട്രിക്ട് ബോർഡ് വൈസ്പ്രസിഡണ്ടായിരുന്ന ശ്രീ. മൂസ്സാൻകുട്ടി തുടങ്ങി മലബാറിലെ പൊതുജീവിതത്തിൽ ഉന്നതസ്ഥാനമലങ്കരിച്ച പലരും ഒരു കാലത്തു അതിന്റെ സജീവ പ്രവർത്തകരായിരുന്നു.

അടുത്തകാലത്ത് കമ്മ്യൂണിസ്റ്റാശയഗതിക്കാരായ ടീച്ചർമാർ വിട്ടുപോകുന്നതുവരെയും, വ്യത്യസ്ത രാഷ്ട്രീയാഭിപ്രായക്കാരായ പൊതുജനങ്ങൾക്കും, പരസ്പരം കലഹിക്കുന്ന രാഷ്ട്രീയകക്ഷിനേതാക്കൾക്കും ഒന്നിച്ചു സമ്മേളിക്കുവാനുള്ള ഏകരംഗം കേരളത്തിൽ യൂനിയൻ സമ്മേളനങ്ങൾ മാത്രമായിരുന്നു. എല്ലാകാലത്തും എല്ലാകക്ഷികളുടേയും—ഭരണകക്ഷിയുടേയും പ്രതിപക്ഷങ്ങളുടേയും ഒന്നുപോലെ—പിന്തുണ നേടാൻ യൂനിയനു സാധിച്ചിട്ടുണ്ട്. യഥാർത്ഥത്തിൽ അതിന്റെ വിജയരഹസ്യവും മറ്റൊന്നായിരുന്നില്ല.

കഴിഞ്ഞ കാൽനൂറ്റാണ്ടിലധികമായി ഇന്നാട്ടിലെ വിദ്യാഭ്യാസരംഗത്തിൽ മായാത്ത പാദമുദ്രകൾ പതിപ്പിച്ചുകൊണ്ടു മുന്നേറിയിട്ടുള്ള മലബാറിലെ എയിഡഡ് അദ്ധ്യാപകപ്രസ്ഥാനം ഇന്നൊരുകേരളസംഘടനയായി വളർന്നിരിക്കുകയാണ്. അംഗസംഖ്യകൊണ്ടു ഇന്നു അതു ഇന്ത്യയിലെ അദ്ധ്യാപകസംഘടനകളിൽ വെച്ചു ഏറ്റവും വലുതാണ്.



സ: യം. ശ്രീകുമാർ.
സിക്രട്ടരി,
തിരുവനന്തപുരംജില്ലാകി പ.



സ: T.K.രാഘവൻപിള്ള
പ്രസിഡണ്ട്,
നെടുമങ്ങാട് കി. പ.



സ: ബി. ശാന്തകുമാരി,
നെടുമങ്ങാട് കി. പ.
കമ്മിററി അംഗം.



സ: വി. കെ. ശങ്കരൻ
സിക്രട്ടരി,
നെടുമങ്ങാട് കി. പ.

കേരളത്തിലെ സോഷ്യലിസ്റ്റ് പ്രസ്ഥാനത്തിന്റെ അവിശ്രമധുരന്ധരന്മാരിൽ ഒരാളായ ശ്രീ. പി. എം. കുഞ്ഞിരാമൻനമ്പ്യാരും, കമ്യൂണിസ്റ്റ് നേതാവായ ശ്രീ. പി. ആർ. നമ്പ്യാരും ആയിരുന്നു എയിഡഡ് അദ്ധ്യാപക യൂനിയന്റെ ആദ്യകാലനേതാക്കൾ. കേരളനിയമസഭാകമ്യൂണിസ്റ്റ് കക്ഷിയിലെ ഒരു പ്രമുഖാംഗമായ ശ്രീ. ടി. സി നാരായണൻ നമ്പ്യാർ, വി. രാമുണ്ണി, സി. സി നായർ തുടങ്ങിയവരും മിക്കവാറും യൂനിയന്റെ ആരംഭകാലം മുതൽക്കുതന്നെ രംഗത്തുണ്ടായിരുന്നു.

"അദ്ധ്യാപനം--രാഷ്ട്രസേവനം" എന്ന മഹനീയ മുദ്രാവാക്യം മുൻനിർത്തിയാണ് മലബാർ ടീച്ചേർസ് യൂനിയൻ അന്നു മുതല്ക്കുതന്നെ പ്രവർത്തിച്ചുപോന്നതു. "പ്രാഥമിക വിദ്യാഭ്യാസ നവീകരണം" എന്നതായിരുന്നു അതിന്റെ ലക്ഷ്യം.

ഇന്ത്യയിൽ സോഷ്യലിസ്റ്റ് പ്രസ്ഥാനം രൂപമെടുത്ത 1934ൽ ആണ് മലബാറിൽ എയിഡഡ് അദ്ധ്യാപകപ്രസ്ഥാനം ജന്മമെടുത്തതു. 1932ൽ ഇന്ത്യൻ നാഷനൽകോൺഗ്രസ്സിന്റെ നിയമലംഘന പ്രസ്ഥാനം പിൻവലിക്കപ്പെട്ടതോടുകൂടെ, കേരളത്തിൽ തൊഴിലാളിപ്രസ്ഥാനം ശക്തിപ്പെടുകയും യുവജനങ്ങളിൽ സോഷ്യലിസ്റ്റ് ചിന്താഗതി ഉരുത്തിരിയുകയും ചെയ്തു. ജനങ്ങളുടെ ചിന്താമണ്ഡലത്തിൽ വർഗ്ഗബോധം തലയുയർത്തി. വർഗ്ഗബോധത്തിന്റേതായ ഈ കാലഘട്ടം സ്വാഭാവികമായി അദ്ധ്യാപകരേയും തട്ടിയുണർത്തിയെങ്കിൽ അത്ഭുതമില്ലല്ലോ.

## അന്നത്തെ അദ്ധ്യാപകൻ.

തങ്ങളാണ്ടുകിടക്കുന്ന പൊട്ടക്കുഴിയുടെ ആഴം അപ്പോൾമാത്രമാണദ്ധ്യാപകർക്കു മനസ്സിലായതു. വ്യക്തമായ ഒരു ശമ്പളത്തോതില്ല. വാർഷികഗ്രാന്റെന്നപേരിൽ 15ാം 16ാം മാസം തികഞ്ഞാൽ കിട്ടുന്ന മൊത്തസംഖ്യയിൽനിന്നു മാനേജർ നല്ലദിവസവും മുഹൂർത്തവും നോക്കി കനിഞ്ഞു നൽകുന്ന ഒരു സംഖ്യയാണവരുടെ ജീവിതാധാരം. മാസത്തിൽ രണ്ടരഉറപ്പികയുടേയും മൂന്നു ഉറപ്പികയുടേയും തോതിൽ ഗ്രാന്റുവാങ്ങിയിരുന്നവരാണു അന്നത്തെ അൺട്രെയിൻഡ് അദ്ധ്യാപകരിൽ മിക്കവരും. അതിൽ കുറഞ്ഞു വാങ്ങുന്നവരും കുറവായിരുന്നില്ല. കൊല്ലത്തിൽ 144ക. കിട്ടാൻ അവകാശപ്പെട്ട ഹയർട്രെയിൻഡ് ടീച്ചർമാരിൽ ഭൂരിഭാഗവും 75ക. മുതൽ 100ക. വരെ വാങ്ങി തൃപ്തിപ്പെടുന്നവരാണ്. കൂടുതൽസംഖ്യ വേണമെന്നാവശ്യപ്പെട്ടാൽ അതോടുകൂടി ജോലി അവസാനിച്ചു. കാർഷികതൊഴിലാളികളുടേതിൽ കവിഞ്ഞ ഉദ്യോഗസ്ഥിരത അദ്ധ്യാപകനുണ്ടായിരുന്നില്ല. പെൻഷൻ, പ്രോവിഡണ്ട് ഫണ്ട് തുടങ്ങിയ വാർദ്ധക്യകാലാനുകൂല്യങ്ങളോ, വ്യക്തമായ സർവ്വീസ് നിബന്ധനകളോ ഒന്നുംതന്നെ അന്നില്ലായിരുന്നു. ഡിപ്പാർട്ട്മെന്റധികാരികളെയും സ്കൂൾമാനേജർമാരെയും മാത്രമല്ല, അവരുടെ ചാർച്ചക്കാരേയും സേവകന്മാരേയുംപോലും സേവിച്ചു പൂജിച്ചും ജീവിച്ചില്ലെങ്കിൽ ഉദ്യോഗത്തിന്റെ കാര്യം പൂജ്യമാവും. ആത്മാഭിമാനവും തന്റേടവുമുള്ള അദ്ധ്യാപകരാണെന്നു കൂടുതൽ ക്ലേശിക്കേണ്ടി വന്നതും. അങ്ങിനെ അദ്ധ്യാപകരിലുള്ള സൽഗുണങ്ങൾ അവർക്കു ദ്രോഹകരങ്ങളായിത്തീർന്നു.

ഒരു തരം മുതലാളിയും തൊഴിലാളിയും തമ്മിലുള്ള ബന്ധമായിരുന്നു മാനേജർമാരും അദ്ധ്യാപകരും തമ്മിൽ അടുത്തകാലംവരെയും ഉണ്ടായിരുന്നതെന്നു പറഞ്ഞാൽ തെററാവില്ല. മുതലാളിമാർക്കും ജന്മിമാർക്കും പോലീസ്സ് സഹായം എന്നപോലെ, ഡിപ്പാർട്ട്മെന്റുദ്യോഗസ്ഥന്മാരുടെ നിർല്ലോഭമായ പിന്തുണ

എല്ലാകാര്യത്തിലും മാനേജർമാർക്ക് എവിടേയും ലഭിച്ചുവന്നിരുന്ന ഈ മാനേജ്മെൻറ്—ഉദ്യോഗസ്ഥക്കൂട്ടുകെട്ട് എല്ലാ കാലത്തും യൂനിയനു വല്ലാത്തൊരു പൊല്ലാപ്പായനുഭവപ്പെട്ടിട്ടുണ്ട്. ഈ കൂട്ടുകെട്ടിന്നെതിരായി നിരവധി പ്രാദേശിക സമരങ്ങൾ യൂനിയൻ സംഘടിപ്പിക്കേണ്ടതായിവന്നു. ബഹുജനസമ്പർക്കം വളത്തുവാനും സംഘടനയെ മേൽക്കുമേൽ സുശക്തമാക്കുവാനും ഈ സമരങ്ങൾ യൂനിയനെ സഹായിച്ചു. 1937ലെ മറത്തിൽസ്കൂൾ (കൊയിലാണ്ടി) കുഴപ്പവും,തുടന്നുണ്ടായ ചിനംവീട് (പുതുപ്പണം) സ്കൂൾ കുഴപ്പവും, കണ്ണാടിപ്പറമ്പ് സ്കൂൾ കുഴപ്പവും, കണ്ണൂരിലെ സെൻറ് ആൻറണീസ് സ്കൂൾ കുഴപ്പവും ഈ പ്രാദേശികസമരങ്ങളിൽ പ്രാധാന്യമർഹിക്കുന്നവയാണ്. സെൻറ്ആൻറണീസ് സ്കൂൾ കുഴപ്പത്തെത്തുടന്നു യൂനിയൻെറ ആഭിമുഖ്യത്തിൽ ആരംഭിച്ച വാദ്ധ്യാമോഡൽ എയ്ഡഡ്. ഇ. സ്കൂൾ—വളരെകൊല്ലങ്ങളോളം അതിന്നു അംഗീകരണം ലഭിക്കുകയുണ്ടായില്ലെങ്കിലും—ഇന്നു അന്തസ്സുള്ള ഒരു സ്ഥാപനമായി നടന്നുവരികയാണ്.

യൂനിയനിൽ ചേരുന്ന അദ്ധ്യാപകന്നു രക്ഷയില്ലാത്ത ഒരു കാലഘട്ടമായിരുന്നു അത്. യൂനിയനിൽ അംഗമായെന്ന ഏകകാരണത്തിന്നു പലരും പിരിച്ചുവിടപ്പെട്ടു. "യൂനിയൻകാരൻ" എന്ന പദത്തെ "കുഴപ്പക്കാരൻ" എന്ന അത്ഥത്തിലാണന്നു ഡിപ്പാട്ട്മെൻറുദ്യോഗസ്ഥന്മാർ ഉപയോഗിച്ചിരുന്നതു.എന്നിരുന്നാലും ആദ്യം ചിറക്കൽതാലൂക്കിലും കുറുമ്പ്രനാട്താലൂക്കിലും രൂപംകൊണ്ട അദ്ധ്യാപകസംഘടന ഒരു കൊല്ലക്കാലത്തിന്നിടയിൽ വടക്കെമലബാറിൻെറ മുഴുവൻഭാഗങ്ങളിലും വേരുന്നുകയും ഒരു മലബാർ സംഘടനയായി വളരുകയും ചെയ്തു. 1935ൽ തന്നെ തലശ്ശേരി വെച്ചു ഒന്നാംജില്ലാസമ്മേളനം നടത്തപ്പെടുകയും, അതോടൊപ്പം തെക്കെമലബാറിലെ മിക്ക താലൂക്കുകളിലേക്കും യൂനിയൻ പ്രവത്തനം വ്യാപിപ്പിക്കുകയും ചെയ്തു.

## ചിറക്കൽതാലൂക്കിലെ ഹർത്താൽ

സംഘടനയുടെ വളർച്ചക്കു വേഗതകൂടുന്നതോടുകൂടി ഡിപ്പാട്ട്മെൻറ—മാനേജർ കൂട്ടുകെട്ടിന്നു അസഹ്യത വദ്ധിക്കുകയും, അതിന്നനുസരിച്ചു മർദ്ദനവിധാനങ്ങൾക്കു ഊക്കു കൂടിവരികയും ചെയ്തു, ടീച്ചർമാരിലും ആവേശത്തിൻെറയും അമഷത്തിൻെറയും അഗ്നിജ്വാലകൾ ആളിക്കത്തി. വാഷികഗ്രാൻറ്സമ്പ്രദായം അദ്ധവാഷികഗ്രാൻറായി മാറിയതൊഴിച്ചു അദ്ധ്യാപകക്കു നേട്ടമൊന്നും ലഭിച്ചില്ല. ശമ്പളവദ്ധനവ്, ഉദ്യോഗസ്ഥിരത, കാൽവഷഗ്രാൻറ്, വാദ്ധക്യകാലാനുകൂല്യങ്ങൾ, സർവ്വീസ്സനിബന്ധനകൾ എന്നിവയൊന്നും ഉണ്ടായില്ല. ഏതെങ്കിലും രൂപത്തിൽ അദ്ധ്യാപകരുടെ അമഷത്തിന്നും പ്രതിഷേധത്തിന്നും രൂപം കൊടുത്തേ കഴിയൂ എന്നുവന്നു. 1939 സപ്തമ്പർ 2ന്നു ഹത്താൽ അനുഷ്ഠിക്കുവാനുള്ള ചിറക്കൽ താലൂക്ക് യൂനിയൻെറ അപേക്ഷക്കു ജില്ലായൂനിയൻ അനുവാദം നൽകി. ആ താലൂക്കിലെ ഭൂരിഭാഗം ടീച്ചർമാരും അന്നു ഹത്താലിൽ പങ്കെടുത്തു. മലബാറിലെ വിദ്യാഭ്യാസരംഗത്തിൽ ഇതു വമ്പിച്ച കോളിളക്കം ഉളവാക്കിത്തീത്തു. ഹത്താലിനെത്തുടന്നു പിരിച്ചുവിടൽ കുഴപ്പങ്ങളുടെ ഒരു വേലിയേററംതന്നെ നടന്നു.

## ഗുരുജനസമാജബഹിഷ്കരണം.

ഹത്താലിനെ തുടന്നു മാനേജർമാരും ഡിപ്പാട്ട്മെൻറുദ്യോഗസ്ഥന്മാരും യോജിച്ചു നടത്തിയ ശിക്ഷണനടപടികളും മർദ്ദനവിധാനങ്ങളുംമൂലം ചിറക്കൽതാലൂക്കിലെ ടീച്ചർമാർ അനുഭവിക്കുന്ന യാതനകളെ നിസ്സഹായമായി നോക്കിനില്ക്കാൻ ജില്ലായൂനിയനു ക

ഴിഞ്ഞതില്ല. അപ്പോഴേക്കും അവശതാപരിഹാരത്തിന്നു ഗുരുതരമായി എന്തെങ്കിലും നടപടികൾ അംഗീകരിച്ചു കഴിയു എന്ന ചിന്താഗതി മലബാറിൽ അങ്ങോളമിങ്ങോളം വളന്നു കഴിഞ്ഞിരുന്നു. ഈ പരിതസ്ഥിതിയിൽ, ഡിപ്പാർട്ട്മെൻറിൻെറ ആഭിമുഖ്യത്തിൽ നടക്കുന്ന ഗുരുജനസമാജങ്ങൾ—ഹാസസാഹിത്യ സാമ്രാട്ടായ സഞ്ജയൻ ശനിയൻസഭകൾ എന്നാണിവയെ വിശേഷിപ്പിച്ചതു—ബഹിഷ്കരിക്കുകയെന്ന സമരപരിപാടി ജില്ലായൂനിയൻ ആവിഷ്കരിച്ചു.

മലബാറിൻെറ നാനാഭാഗങ്ങളിലും ശനിയാഴ്ചതോറും നടക്കുന്ന ഗുരുജനസമാജങ്ങൾ ബഹിഷ്കരിക്കപ്പെട്ടു. കിടന്നുപിക്കററിങ്ങ് സർവ്വത്ര നടന്നു. യോഗസ്ഥലങ്ങളിൽ പോലീസ് പാറാവും, അറസ്റ്റും, ലോക്കപ്പും, ജയിൽ ശിക്ഷയും എല്ലാം മുറക്കു നടന്നു. പോലീസ്സുകാരുടെ ധിക്കാരം തളിപ്പറമ്പിൽ ഒരദ്ധ്യാപകൻെറ മീശരോമങ്ങൾ പറിച്ചെടുക്കുന്നതുവരെ നീണ്ടുപോയി.

പൊതുജനങ്ങൾ ഒന്നടക്കം സമരത്തിന്നു പിന്തുണനൽകി. ഗുരുജനസമാജങ്ങൾ നടക്കുന്ന സ്കൂളുകൾക്കുമുമ്പിൽ പ്രഭാതംമുതൽ ആയിരക്കണിൽ നാട്ടുകാർ തടിച്ചുകൂടി. "അദ്ധ്യാപകാജേലിലേക്കോ നിൻെറ പ്രയാണം?" എന്നു തുടങ്ങിയ ആവേശകരമായ ഗാനങ്ങൾ ആലാപിച്ചുകൊണ്ടുള്ള പ്രകടനങ്ങളും പൊതുയോഗങ്ങളും സർവ്വത്ര നടന്നു. ബഹുജനങ്ങളുടെ അമർഷം ചിലേടങ്ങളിൽ പരിശോധനാ ഉദ്യോഗസ്ഥന്മാക്കു പട്ടാപ്പകൽ ചൂട്ടുകത്തിച്ചു അകമ്പടിസേവിക്കുന്നേടത്തോളം നീണ്ടു.

ശ്രീ. പി. യം. ഉൾപ്പെടെ 121 ടീച്ചർമാർ കാരാഗാരത്തിന്നുള്ളിൽ അടക്കപ്പെട്ടു. 79പേരുടെ സട്ടിഫിക്കററുകൾ സസ്പെൻഡുചെയ്യപ്പെടുകയൊ, റദ്ദ്ചെയ്യപ്പെടുകയൊ ഉണ്ടായി. ആയിടയിൽ 1939 ഡിസമ്പർ 23ന്നു തലശ്ശേരി വെച്ചു ചേന്ന വടക്കെമലബാറിലെ ടീച്ചർമാരുടെ ഒരു മഹാസമ്മേളനം ഒരു പൊതുപണിമുടക്കം ആരംഭിക്കുന്നതിന്നു തീരുമാനമെടുത്തു. പിറെറന്നാൾ പട്ടാമ്പിയിൽ ചേന്ന തെക്കെമലബാറിലെ അദ്ധ്യാപകരുടെ ഒരു പ്രത്യേക സമ്മേളനം പണിമുടക്ക് പ്രഖ്യാപനം ആവത്തിച്ചു. അങ്ങിനെ കാര്യം കൂടുതൽ

ഗൌരവതരമായ ഒരു പതനത്തിലേക്ക് നീങ്ങുകയാണെന്നു കണ്ടപ്പോൾ ബഹുജനനേതാക്കളായ ശ്രീ. കേളപ്പൻ, വി. ആർ. നായനാർ തുടങ്ങിയവർ ഇടപെട്ടു സമരം പിൻവലിപ്പിക്കുകയും, അതിനെത്തുടർന്നു ജയിലിൽ കിടക്കുന്ന നേതാക്കൾ വിട്ടയക്കപ്പെടുകയും ചെയ്തു.

## പിന്നിൽനിന്നു കുത്തൽ.

1939 ഒക്ടോബർ 7നു ആരംഭിച്ച ഗുരുജനസമാജബഹിഷ്കരണം 100 ദിവസത്തിനുശേഷം 1940 ജനവരി 15നവസാനിച്ചു. അതിന്നിടയിൽ സമരത്തെ പിന്നിൽനിന്നു കുത്താൻ ഒരു രാഷ്ട്രീയകക്ഷി നടത്തിയ ശ്രമംകൂടി ഇവിടെ സൂചിപ്പിക്കട്ടെ. കമ്യൂണിസ്റ്റുകാരും അനുഭാവികളുമായ ടീച്ചർമാർ സമരത്തിൽ പങ്കെടുക്കുകയൊ അറസ്റ്റുവരിക്കുകയൊ ചെയ്യരുതെന്നു വിലക്കിക്കൊണ്ടുള്ള ഒരു രഹസ്യ സർക്കുലർ കമ്യൂണിസ്റ്റ് പാർട്ടി- അന്നതൊരു രഹസ്യസംഘടനയായിരുന്നുവെന്നുള്ളതു പ്രസ്താവ്യമാണ്—അതിന്റെ ഘടകങ്ങൾക്കയക്കുകയുണ്ടായി. എന്നാൽ കമ്യൂണിസ്റ്റായിരുന്നുവെങ്കിലും യൂനിയന്റെ മുന്നണിനേതാക്കളിൽ ഒരാളായ ശ്രീ. ടി. സി. എന്തുകാരണത്താലൊ ആ പാർട്ടി നിർദ്ദേശം അനുസരിക്കുകയുണ്ടായില്ലെന്നുള്ളത് പ്രസ്താവ്യമാണ്.

## ഭിന്നിപ്പിച്ചു ഭരിക്കൽ.

സമരം സാഫല്യമടയാതെയാണവസാനിച്ചതെങ്കിലും, അതോടുകൂടി ജില്ലായൂനിയന്റെ അംഗീകരണം ഡിപ്പാർട്ട്മെന്റ് പിൻവലിക്കുകയും താലൂക്കുകൾക്ക് പ്രത്യേകമംഗീകരണം നല്കുകയും ചെയ്തു. അധികൃതന്മാരുടെ ഈ ഭിന്നിപ്പിച്ചു ഭരിക്കൽനയത്തെ പരാജയപ്പെടുത്തുന്നതിന്നായി യൂനിയൻനേതാക്കൾ പുതിയൊരു തന്ത്രമുപയോഗിച്ചു. താലൂക്കുയൂനിയനുകളുടെ ഒരു സ്റ്റാൻറിങ്ങ് കമ്മിററി ഏർപ്പെടുത്തിക്കൊണ്ടു 1942 ഒക്ടോബർ മുതൽ മറെറാരു രൂപത്തിൽ ജില്ലായൂനിയനെ അവർ നിലനിർത്തി.

## ചെങ്കൊടികൾ വരുത്തിയ വിപത്ത്.

ഈ കാലഘട്ടത്തിലാണ് യൂനിയന്റെ ആറാംവാർഷികസമ്മേളനം തലശ്ശേരി വെച്ചു നടത്തപ്പെട്ടതു. സ്റ്റാൻഡിങ്ങ് കമ്മിററി സിക്രട്ടരിയായ ശ്രീ ടി. സി. ആയിരുന്നു അതിന്റെ പ്രധാനസൂത്രധാരൻ. സമ്മേളനത്തോടനുബന്ധിച്ചു ടൌണിൽ നടത്തിയ [illegible] പ്രകടനത്തിലും, നാനാഭാഗങ്ങളിൽനിന്നും സമ്മേളനത്തിലേക്കെത്തിച്ചേർന്ന ജാഥകളിലും ആര കണക്കിൽ ചെങ്കൊടികളുയർന്നുകാണുകയുണ്ടായി. യൂനിയൻ കമ്യൂണിസ്റ്റുകാരുടെ വാലായിത്തീരുകയാണെന്ന ഒരു ധാരണ വലിയൊരുഭാഗം ടീച്ചർമാരിൽ പരന്നു. ആഗസ്റ്റ് സമരത്തെ പരാമർശിച്ചുകൊണ്ടു,

“അല്ലാസ്റ്റിലാഗസ്റ്റ്” ഭാരതസംസ്ഥാന—
മെല്ലാമക്കൂത്തിചിറക്കുമല്ലോ”

എന്നുതുടങ്ങിയ വരികൾ ഉൾക്കൊള്ളുന്ന കവിതകളും മററു യൂനിയൻ മുഖപത്രമായ “അധ്യാപക”നിൽ പ്രത്യക്ഷപ്പെടാൻ തുടങ്ങിയതു ദേശീയവാദികളായ ടീച്ചർമാരെ കൂടുതൽ അസ്വസ്ഥരാക്കിത്തീർത്തു. ചിലർ ഈ കാരണങ്ങളാൽ യൂനിയനിൽനിന്നു രാജിവെച്ചുപോയി. മററു ചിലരാകട്ടെ യൂനിയനിലെ കമ്യൂണിസ്റ്റ് സ്വാധീനം കുറക്കാനും, “രാഷ്ട്രീയ കാര്യങ്ങളിൽ നിഷ്പക്ഷത”യെന്ന നയം യൂനിയനെക്കൊണ്ടംഗീകരിപ്പിക്കാനും പരിശ്രമിച്ചു അതു മിക്കവാറും വിജയിക്കുകയും ചെയ്തു.

എന്നാൽ സ്റ്റാൻറിങ്ങ് കമ്മിററിയുടെ നിലനില്പ്—അതിന്റെ ചെയർമാൻ ദേശീയവാദിയായ ശ്രീ. സി. സി. നായരായിരുന്നെങ്കിലും—രാഷ്ട്രീയമായ ഒരാപത്താണെന്നു വിശ്വസിച്ചു ചില പ്രധാന യൂനിയൻപ്രവർത്ത

# മസ്ദൂർസഭാ നേതാക്കൾ.



സ: C. K. പരമേശ്വരൻ



സ: പി. വിശ്വംഭരൻ,
M. L. A.



സ: പി. കെ. ശങ്കരൻകുട്ടി



സ: K.A. ശിവരാമഭാരതി

കന്മാർ അതിന്റെ അസ്തിത്വത്തെ ചോദ്യം ചെയ്യുകയും, താലൂക്ക്‌യൂനിയനുകൾ മലബാർ ടീച്ചേർസ് ഗിൽഡുമായി സംയോജിക്കപ്പെട്ടിരിക്കുന്നതിനാൽ അതു ഒരു അധികപ്പററാണെന്നു വാദിക്കുകയും ചെയ്തു. അങ്ങിനെ സ്റ്റാൻറിങ്ങ് കമ്മിററി ഒടുവിൽ പിരിച്ചുവിടേണ്ടതായി വരിക തന്നെ ചെയ്തു.

## ജില്ലായൂനിയൻ വീണ്ടും.

യൂനിയന്റെ അനിഷേദ്ധ്യനേതാവായ സ: പി. യം. ആഗസ്റ്റ്‌സമരത്തിൽ പങ്കെടുത്തു കാരാഗൃഹവാസം അനുഭവിക്കുന്ന കാലത്താണ് യൂനിയൻരംഗത്തിൽ "രാഷ്ട്രീയം" കടന്നുവന്നു ഈ വിഷമങ്ങളെല്ലാം ഉളവാക്കിയതു. ശ്രീ. പി. യം. ജയിൽവിമുക്തനായതോടുകൂടി താലൂക്ക്‌യൂനിയൻ ഭാരവാഹികൾ വീണ്ടും സമ്മേളിക്കുകയും സംഘടനക്ക് പഴയപടി മലബാർ അടിസ്ഥാനത്തിൽ രൂപംകൊടുക്കുകയും ചെയ്തു. ശ്രീ. പി. യം. തന്നെ വീണ്ടും അതിന്റെ പ്രസിഡണ്ടായി തിരഞ്ഞെടുക്കപ്പെട്ടു.

## പണിമുടക്ക് സംരംഭം.

മദിരാശിയിൽ ശ്രീ. ടി. പ്രകാശത്തിന്റെ നേതൃത്വത്തിൽ ഒരു കോൺഗ്രസ്സ് മന്ത്രിസഭ അധികാരത്തിൽ വന്നിട്ടും അദ്ധ്യാപകർക്കു പറയത്തക്ക നേട്ടമൊന്നും ലഭിച്ചില്ല. സാർവ്വത്രികമായ ഒരു പണിമുടക്കം മാത്രമാണ് ഏക രക്ഷാമാർഗ്ഗമെന്നു യൂനിയനു ബോദ്ധ്യപ്പെട്ടു. 1947 ഫിബ്രവരിയിൽ മലബാർമുഴുക്കെ ഒരു പണിമുടക്കു ബാലററ് നടത്തപ്പെട്ടു. 95ശതമാനത്തിലധികം ടീച്ചർമാർ പണിമുടക്കിന്നനുകൂലമായി അഭിപ്രായം രേഖപ്പെടുത്തുകയും, അതിനെതുടർന്നു ജൂൺ 15നു പണിമുടക്കം ആരംഭിക്കുവാൻ തീരുമാനിക്കുകയും ചെയ്തു. മലബാറിന്റെ അന്തരീക്ഷം ആകെ പ്രക്ഷോഭണത്താൽ കൊടുമ്പിരികൊണ്ടു. പ്രചരണജാഥകളും, പൊതുയോഗങ്ങളും, പ്രകടനങ്ങളും മലബാറിന്റെ നാനാഭാഗങ്ങളിലും നിത്യേനയെന്നോണം നടന്നു. ജില്ലാ അടിസ്ഥാനത്തിലും താലൂക്കടിസ്ഥാനത്തിലും സമരക്കൌൺസിലുകളും, സമരസമിതികളും രൂപീകരിക്കപ്പെട്ടു. ഇവയുടെ പ്രവർത്തനം രഹസ്യമായാണു നടത്തപ്പെട്ടതു.

ഇതോടുകൂടി തമിഴ്നാട്ടിൽ പ്രവർത്തിച്ചുവന്നിരുന്ന സംസ്ഥാനഎലിമെൻററി ടീച്ചേർസ് ഫെഡറേഷനെക്കൊണ്ടും, സൌത്ത് ഇന്ത്യാ ടീച്ചേർസ് യൂനിയനെക്കൊണ്ടും സമരപ്രഖ്യാപനം ചെയ്യിക്കുവാൻ യൂനിയനു കഴിഞ്ഞു. മലബാറിലെ ഹൈസ്കൂൾ ടീച്ചർമാരുടേയും മുൻസിപ്പാൽ--ഡിസ്ട്രിക്ട്ബോർഡ്--എയിഡഡ്വിഭാഗം ടീച്ചർമാരുടേയും സംയുക്തസംഘടനയായ മലബാർ ടീച്ചേർസ് ഗിൽഡും പണിമുടക്കം പ്രഖ്യാപിച്ചു. പ്രക്ഷോഭണത്തിന്റെ ഊക്കു കാട്ടുതീപോലെ വർദ്ധിച്ചു. ഒരു സൈക്കിൾ ജാഥ മദിരാശിവരെപോയി അധികൃതന്മാർക്കു നിവേദനം സമർപ്പിച്ചു.

ഒടുക്കം സ്റ്റെയിററിലെ അദ്ധ്യാപകരുടെ മുഴുവൻ ശമ്പളത്തോതു പുതുക്കുവാൻ ഗവമ്മേണ്ട് നിർബ്ബന്ധിതമായി. തെന്നിന്ത്യാ ടീച്ചേർസ് യൂനിയനും മററും ഇതോടുകൂടി പണിമുടക്കം പിൻവലിച്ചു. എന്നാൽ മലബാർ എയിഡഡ് അദ്ധ്യാപകസംഘടന സമരത്തിൽ നിന്നു പിന്തിരിയാൻ തയ്യാറായില്ല. അതിനാൽ എയിഡഡ് പ്രൈമറി ടീച്ചർമാരുടെ ശമ്പളം ഒരിക്കൽകൂടി പുതുക്കുവാൻ ഗവമ്മേണ്ട് നിർബ്ബന്ധിതമായി. ഇതോടുകൂടി 1939 ലെ സമരത്തിന്നുശേഷം നടപ്പിലുണ്ടായിരുന്ന ശമ്പളത്തോത് (ഹയർഗ്രെയിൻറിന്നു 14കയും സെക്കൻററിഗ്രെയ്ഡിന്നു 20കയും. ) മാററി എയിഡഡ്സ്കൂൾ ടീച്ചർമാർക്കു ആദ്യമായി ഒരു ശമ്പളസ്കെയിൽ നടപ്പിൽവന്നു. ഗവമ്മേണ്ടനുവദിക്കുന്ന ശമ്പളത്തോടുകൂടി ഓരോ ടീച്ചർക്കും 5ക. വീതം മാനേജർമാർ ചേർത്തുകൊടുക്കേണ്ടതാണെന്ന ഒരു വ്യവസ്ഥകൂടി ഇതോടൊപ്പം ഉണ്ടായിരുന്നുവെങ്കിലും അതു നടപ്പിൽ വരികയുണ്ടായില്ല.

എങ്കിലും ഗവമ്മേണ്ടിന്റെ നയത്തിൽവന്ന ആശാസ്യമായ മാററത്തെ കണക്കിലെടുത്തു യൂനിയൻ താൽക്കാലികമായി പണിമുടക്കപ്രക്ഷോഭണം നിർത്തിവെച്ചു. യൂനിയൻ ചരിത്രത്തിലെ അതിപ്രധാനമായ ഈ പ്രക്ഷോഭണത്തിൽ യൂനിയന്റെ പ്രമുഖനേതാക്കളായ ശ്രീ ടി. സി. ഭയാ, പി. ആർ. നമ്പ്യാരൊ പങ്കെടുത്തിരുന്നില്ല. അവർ ഒളിവിൽ പാർക്കുന്ന കാലഘട്ടമായിരുന്നു അതു.

1948ൽ കമ്മ്യൂണിസ്ററ്പാർട്ടിയുടെ കൽക്കത്താപ്രമേയത്തിന്റെ അടിസ്ഥാനത്തിൽ ആരംഭിക്കാൻ പോകുന്ന രാഷ്ട്രീയവിപ്ലവത്തോടൊപ്പം മലബാറിലെ എയിഡഡ് അദ്ധ്യാപകരെകൊണ്ടു ഒരു സമരം സംഘടിപ്പിക്കാനുള്ള ചില ശ്രമങ്ങൾ അണിയറയിൽ നടക്കുകയുണ്ടായെങ്കിലും അതു വിജയിക്കുകയുണ്ടായില്ല.

## രാജാജിപദ്ധതി.

1953 ജൂണിൽ രാജാജിയുടെ പുതിയ വിദ്യാഭ്യാസപദ്ധതി നിലവിൽ വരികയുണ്ടായി. നാട്ടിന്റെ വിദ്യാഭ്യാസനിലവാരം താഴ്ത്തുന്നതും, തൊഴിൽപരിശീലനത്തിന്റെ പേരിൽ വിദ്യാർത്ഥികളെ അലഞ്ഞുതിരിയാൻ വിടുന്നതുമായ പ്രസ്തുതപദ്ധതിയെ യൂനിയൻ എതിർക്കുകയും, അതു നടപ്പിൽ വരുത്താതിരിക്കുവാൻ ടീച്ചർമാരെ ആഹ്വാനം ചെയ്യുകയും ചെയ്തു. രണ്ടാഴ്ചക്കാലം മലബാറിലെ ഭൂരിഭാഗം വിദ്യാലയങ്ങളും അതു നടപ്പിൽവരുത്താതെ ചെറുത്തു നിൽക്കുകയുണ്ടായെങ്കിലും, ഒരു പരീക്ഷണമെന്നനിലയിലെങ്കിലും പദ്ധതി തൽക്കാലം നടപ്പിൽ വരുത്തേണമെന്നുള്ള ശ്രീ. കെ. കേളപ്പന്റെ അഭ്യർത്ഥനയേയും മററും പരിഗണിച്ചു ജൂൺ 15ന്നുശേഷം യൂനിയൻ എതിർപ്പു പിൻവലിച്ചു.

എങ്കിലും രാജാജിപദ്ധതിയെ സംബന്ധിച്ചുള്ള പരുലേക്കർ കമ്മിററിറിപ്പോർട്ട് പുറ

ത്തുവന്നതോടുകൂടി ധാരാളം ടീച്ചർമാർക്കു ജോലി നഷ്ടമാവുമെന്ന നിലവന്നതിനാൽ യൂനിയൻ വീണ്ടും പ്രക്ഷോഭണം ആരംഭിച്ചു. പദ്ധതി പിൻവലിക്കുക, 1947ലെ വാഗ്ദാനങ്ങൾ നിറവേററുക തുടങ്ങിയ ആവശ്യങ്ങൾ മുൻനിർത്തി 1954 ഫിബ്രവരിയിൽ 29പേർ അടങ്ങുന്ന ഒരദ്ധ്യാപകജാഥ മദിരാശിയിൽപോയി പ്രകടനം നടത്തുകയും, മുഖ്യമന്ത്രി രാജാജിക്കു് നിവേദനം സമർപ്പിക്കുകയുമുണ്ടായി. നഗരത്തിൽ 144 പ്രകാരമുള്ള നിരോധനാജ്ഞ നിലവിലുണ്ടായിരുന്നുവെങ്കിലും ജാഥക്കു് പ്രകടനം നടത്താൻ അധികൃതന്മാർ പ്രത്യേകം അനുവാദം നൽകി. ഈ ജാഥയുടെ ഫലമായി 1947ലെ ശമ്പളകാര്യം സംബന്ധിച്ച വാഗ്ദാനം നിറവേററപ്പെട്ടു. അടുത്ത ജൂൺ മുതൽ പുതിയ വിദ്യാഭ്യാസപദ്ധതി പിൻവലിക്കപ്പെടുകയും ചെയ്തു.

രാജാജിഗവർമ്മെണ്ടു് മലബാറിനു മാത്രമായി, സർവ്വീസ്റജിസ്റ്റർ വ്യവസ്ഥ ഓരോ ടീച്ചർക്കും നേരിട്ടുശമ്പളം, പ്രോവിഡണ്ട് ഫണ്ടിലെ ടീച്ചർമാരുടേയും മാനേജർമാരുടേയും വിഹിതം ഗവമ്മേണ്ടുതന്നെ നേരിട്ടുപിടിച്ചെടുക്കുക എന്നീ പരിഷ്കാരങ്ങളും നടപ്പിൽ വരുത്തുകയുണ്ടായി.

1956 നവമ്പർ 1നു കേരളസ്റ്റേയിററ് രൂപമെടുത്തതിനുശേഷം ക്ഷാമബത്തതോതു് ഏകീകരിക്കുക തുടങ്ങിയ ആവശ്യങ്ങൾ മുൻനിർത്തി കണ്ണൂരിൽനിന്നു പുറപ്പെട്ട ഒരദ്ധ്യാപകജാഥ കേരളത്തിലെ പ്രധാന നഗരങ്ങളിലെല്ലാം പ്രകടനം നടത്തി തിരുവനന്തപുരത്തുചെന്നു അഡ്വൈസർ ഗവർമ്മെണ്ടിന്നു നിവേദനം നടത്തിയതും, ക്ഷാമബത്ത ഏകീകരിച്ചുകൊണ്ടു അന്നുതന്നെ പ്രഖ്യാപനം പുറപ്പെടുവിച്ചതും പ്രസ്താവയോഗ്യമായ വസ്തുതയാണു്. ഈ ജാഥയേയും നഗരത്തിൽ നിലവിലുണ്ടായിരുന്ന 144ന്റെ ബാധയിൽനിന്നു അധികൃതന്മാർ ഒഴിവാക്കിത്തരികയുണ്ടായി. സ്റ്റെയിററിൽ കമ്യൂണിസ്ററ്ഗവമ്മെണ്ടു് അധികാരത്തിൽ വന്നതും, ശമ്പളപരിഷ്കരണകാര്യത്തിൽ മലബാർ വിഭാഗത്തിലെ 17000വരുന്ന നോൺമെട്രിക്കുലേററ് ടീച്ചർമാരെ വഞ്ചിച്ചതും, യൂനിയന്റെ വിട്ടുവീഴ്ചയില്ലാത്ത പ്രക്ഷോഭണത്തിന്റെ ഫലമായി ഒരു കൊല്ലത്തിനകം 40—120ക. സ്കെയിൽ എല്ലാവർക്കും ബാധകമാക്കാൻ അവർ നിർബ്ബന്ധിതമായതും മററും എല്ലാവർക്കും അറിയാവുന്നതാണല്ലോ.

## നഗ്നമായ വഞ്ചന.

കമ്യൂണിസ്റ്റുഗവമ്മെണ്ടിന്നു നിരന്തരം "ജയ ജയപാടുക"യെന്ന പാട്ടിനനുസരിച്ചു നൃത്തം ചവിട്ടുവാൻ തയ്യാറില്ലെന്നു മനസ്സിലായതോടുകൂടി, കമ്യൂണിസ്ററാശയഗതിക്കാരായ കുറെ ടീച്ചർമാർ യൂനിയനിൽനിന്നും വിട്ടുപോയി കെ. പി. ടി. എഫ്. എന്ന ഒരു പുത്തൻ സംഘടനയുണ്ടാക്കിയതും മററുംനമ്മുടെ പുതിയ അനുഭവങ്ങളാണല്ലോ. അതുവരെയും യൂനിയന്നകത്തു് യാതൊരഭിപ്രായഭിന്നതക്കും ഇടവന്നിട്ടില്ലാത്ത വിദ്യാഭ്യാസബില്ലിന്റെ പേരിലാണവർ വിട്ടുപോയതെന്നതു കൂടുതൽ രസാവഹമായിരിക്കുന്നു. അങ്ങിനെ കാൽനൂറാണ്ടുകാലത്തെ ആവേശകരമായ ചരിത്രത്തിൽ ഒരിക്കലും ഉണ്ടായിട്ടില്ലാത്തവിധം കമ്യൂണിസ്റ്റു് കരിങ്കാലികൾ അദ്ധ്യാപകപ്രസ്ഥാനത്തെ ഭിന്നിപ്പിച്ചു. ആ നഗ്നമായ വഞ്ചനയുടെ ഫലം ടീച്ചർമാർ ഇന്നനുഭവിക്കുകയാണു്.

വർഗ്ഗവഞ്ചകരുടെ ആ സംഘടന— കെ. പി. ടി. എഫ്. അനുദിനം തളർന്നുവരികയാണെന്നും, പത്തുശതമാനം ടീച്ചർമാർപോ

# ദാമോദരൻപോററി.

ഒരു സുഹൃത്ത്.

കേരള മന്ത്രിസഭയിലെ ഏററവും പ്രായം കുറഞ്ഞ അംഗങ്ങളിലൊരാളായ ശ്രീ. ഡി. ദാമോദരൻപോററി പ്രജാസോഷ്യലിസ്റ്റ് പാർട്ടിയുടെ തിരുവിതാംകൂർ പ്രദേശത്തെ പഴക്കം ചെന്ന ഒരു പ്രമുഖപ്രവർത്തകനാണ്. സത്യസന്ധത, സ്വഭാവശുദ്ധി, ആർജ്ജവത്വം, കർമ്മനിരതത എന്നീ സൽഗുണങ്ങളും, കക്ഷിരാഷ്ട്രീയത്തിന്നതീതമായ വ്യക്തിമാഹാത്മ്യവും ആദരവും അദ്ദേഹത്തിന്നു നേടിക്കൊടുത്തിട്ടുണ്ടു. സാമ്പത്തികശാസ്ത്രം, സാമൂഹ്യശാസ്ത്രം, സാഹിത്യം എന്നിവയിൽ അതിമാത്രകുതുകിയായ ഒരു വിദ്യാർത്ഥിയായി കഴിഞ്ഞ ശ്രീ. പോററിക്കു ഒരു സാധാരണ രാഷ്ട്രീയപ്രവർത്തകന്റെ അതിഭാഷണ വ്യഗ്രതയൊ, ശബ്ദകോലാഹലമോ, ആവേശമൊ കാണുകയില്ല. മിതഭാഷിത്വവും കാര്യക്ഷമതയുമാണു സരളഹൃദയനായ നമ്മുടെ പൊതുമരാമത്ത് മന്ത്രിയുടെ വ്യക്തിമുദ്ര.

കേവലം മുപ്പത്തിഎട്ടുവയസ്സുമാത്രം പ്രായമായ ഈ യുവാവ് വിദ്യാർത്ഥിജീവിതകാലം മുതൽതന്നെ രാഷ്ട്രീയത്തിലേയ്ക്കാകൃഷ്ടിക്കപ്പെട്ടു. പുസ്തകനിബന്ധമായ രാഷ്ട്രീയജ്ഞാനവും ദേശീയസമര പ്രചോദിതമായ സ്വാതന്ത്ര്യബോധവും, കോട്ടാരക്കരയിലെ പ്രമുഖ കുടുംബാംഗങ്ങളിലൊരാളായ ഈ ആദർശവാദിയെ തിരുവിതാംകൂറിലെ ഉത്തരവാദഭരണ പ്രക്ഷോഭണപ്രസ്ഥാനത്തിൽ കൊണ്ടുചെന്നെത്തിക്കുകയാണുണ്ടായതു. ഒരു ഇൻറർമീഡിയേറ്റ് വിദ്യാർത്ഥിയായി ചങ്ങനാശ്ശേരി സെൻറ്ബർക്ക്മെൻസിൽ പഠിക്കുമ്പോൾ അന്നു നടന്ന പ്രക്ഷോഭകരമായ വിദ്യാർത്ഥിസമരത്തിന്റെ മുഖ്യ നേതാക്കളിലൊരാൾ ശ്രീ. പോററി ആയിരുന്നു. തുടർന്നു തിരുവനന്തപുരം ആർട്ട്സ്കോളേജിലും അനന്തരം തിരുവനന്തപുരത്തുതന്നെയുള്ള ലോ കോളേജിലും വിദ്യാർത്ഥിയായിരിക്കുമ്പോഴും തിരുവിതാംകൂർ വിദ്യാർത്ഥി കോൺഗ്രസ്സിന്റെ സജീവപ്രവർത്തകരിലൊരാളായിരുന്നു അദ്ദേഹം.

ബി. എൽ. പാസ്സായശേഷം ഡൽ

---

ലും ഇന്നു അവരുടെ അണിയിൽ ഇല്ലെന്നും കണക്കുകൾ ; തെളിയിക്കുന്നതു ആശ്വാസകരം തന്നെ.

ഏതാനും ആളുകൾ ഇങ്ങിനെ രാഷ്ട്രീയ അടിസ്ഥാനത്തിൽ സംഘടന വിട്ടുപോയെങ്കിലും കേരള എ. പി. ടി യൂനിയന്റെ അംഗസംഖ്യയിൽ എന്തെങ്കിലും കുറവുവരുത്താൻ അവർക്ക് സാധിച്ചിട്ടില്ല. ഇരുപത്തിമൂവ്വായിരത്തോളം ടീച്ചർമാർ ഇന്നു അതിൽ അംഗങ്ങളാണ്. അദ്ധ്യാപകൻ, വീണ്ടും രംഗപ്രവേശം ചെയ്തിരിക്കയാണ്.

ഹി സെക്രട്ടേറിയററിൽ ഉദ്യോഗസ്ഥനായി പ്രവേശിച്ച പോററി കോൺഗ്രസ്സിൻെറ ആഹ്വാനമനുസരിച്ച "ക്വിററിന്ത്യാ" സമരത്തിൽ പങ്കെടുക്കുന്നതിനുവേണ്ടി ഉദ്യോഗം രാജിവെച്ചു പ്രക്ഷോഭണപ്രസ്ഥാനത്തിൽ ഒരു മുഴുവൻസമയപ്രവർത്തകനായി മുഴുകി. സോഷ്യലിസ്റ്റ് ആദർശക്കാരായ തീവ്രവാദികളുടെ സന്നദ്ധസംഘത്തിലെ ഒരംഗവും ശ്രീമതി അരുണാ ആസഫാലിയുടെ സഹപ്രവർത്തകനുമായിരുന്ന ശ്രീ. പോററി, ഒളിവിൽ പോയെങ്കിലും അറസ്ററു ചെയ്യപ്പെട്ടു.

വിമോചിതനാക്കപ്പെട്ടശേഷം തിരിച്ചുനാട്ടിലെത്തി കൊട്ടാരക്കര ബാറിൽ ഒരഡ്വക്കററായിപ്രാക്ടീസ് തുടങ്ങവേതന്നെ ഇന്ത്യൻ സോഷ്യലിസ്ററ് പാർട്ടിയുടെ കേരളത്തിലെ ആദ്യശാഖകളിലൊന്നു അവിടെ സ്ഥാപിച്ചു. സജീവ രാഷ്ട്രീയപ്രവർത്തനവുമാരംഭിച്ചു. കൊട്ടാരക്കരയിലെ ഇടതുപക്ഷ രാഷ്ട്രീയാശയക്കാരായ എല്ലാ യുവാക്കളുടേയും ആചാര്യനും ആരാധ്യപുരുഷനുമായിത്തീരാൻ ചുരുങ്ങിയ കാലംകൊണ്ടു തന്നെ കഴിഞ്ഞു. അവരുടെ ഈ "പോററിസ്സാറ്"ന്നു പില്ക്കാലത്ത് അദ്ദേഹത്തിൻെറ രാഷ്ട്രീയ ശത്രുക്കളായിത്തീർന്ന ചിലർവരെ (എന്തിനു, ഈ കഴിഞ്ഞ തെരഞ്ഞെടുപ്പിൽ ശ്രീ. പോററിക്കെതിരായി കൊട്ടാരക്കര നിന്നു മത്സരിച്ച കമ്യൂണിസ്ററ്നേതാവ് അഡ്വക്കററ് ശ്രീ. ഇ ചന്ദ്രശേഖരൻനായർപോലും) അന്നു ഈ പോററിസാറിൻെറ കളരിയിൽ പരിശീലനം നേടിയ ശിഷ്യരാണ്.

1954ൽ പി. എസ്സ്. പി. ടിക്കററിൽ വെളിയം നിയോജകമണ്ഡലത്തിൽനിന്നും വമ്പിച്ച ഭൂരിപക്ഷത്തോടെ തിരു-കൊച്ചി നിയമസഭയിലേക്കു തിരഞ്ഞെടുക്കപ്പെട്ടതോടെയാണ് അദ്ദേഹത്തിൻെറ പാർല്ലിമെൻററിജീവിതം ആരംഭിക്കുന്നതു. തുടർന്നു അദ്ദേഹം ഡെപ്യൂട്ടിസ്പീക്കറായും തിരഞ്ഞെടുക്കപ്പെട്ടു. നമ്മുടെ നിയമസഭ കണ്ടിട്ടുള്ള ഏററവും പ്രഗത്ഭനായ ഒരു ഡെപ്യൂട്ടിസ്പീക്കറായിരുന്നു അദ്ദേഹം. കഴിഞ്ഞ ഇടക്കാലതിരഞ്ഞെടുപ്പിൽ കമ്യൂണിസ്റ്റുകാരുടെ കോട്ടയെന്നവകാശപ്പെട്ടിരുന്ന കൊട്ടാരക്കര നിയോജകമണ്ഡലത്തിൽനിന്നും അവരുടെ ഒരു പ്രമുഖ സാമാജികനെത്തന്നെ മൂവ്വായിരത്തോളം വോട്ടിൻെറ ഭൂരിപക്ഷത്തോടെ പരാജയപ്പെടുത്തിക്കൊണ്ടാണ് അദ്ദേഹം വിജയിയായത്.

ലളിതവും സാധാരണവുമായ ഒരു ജീവിതം നയിക്കുന്ന ശ്രീ. ദാമോദരൻപോററി അമ്മയെ ഈശ്വരനാക്കി ആരാധിക്കുന്നു. വ്യക്തിപരമായി ഇത്രയേറെ ശുദ്ധിപാലിക്കുന്നതു മൂലംതന്നെയാവണം അദ്ദേഹത്തിൻെറരാഷ്ട്രീയ ശത്രുക്കൾപോലും സ്വകാര്യജീവിതത്തിൽ ഏററവും അടുത്ത മിത്രങ്ങളായി വർത്തിക്കുന്നതു. നിയമസഭാസമാജികന്മാരുടെ ഒരു കുടുംബമെന്നു പറയാവുന്ന കോട്ടവട്ടത്തെ (അദ്ദേഹത്തിൻെറ അച്ഛനും, ജ്യേഷ്ഠനും നിയമസഭാംഗങ്ങളായിരുന്നു.) ഒമ്പത് സന്താനങ്ങളിൽ നാലാമനായ ശ്രീ. പോററി സുപ്രസിദ്ധ സാഹിത്യകാരിയായ ശ്രീമതി ലളിതാംബികഅന്തർജ്ജനത്തിൻെറ അനുജനാണ്. ഒരാദർശവാദിയുടെ ഹൃദയശുദ്ധിയും സ്വപ്നാത്മകതയും തൻെറ വ്യക്തിസത്തയിൽ ഉൾച്ചേർത്തിരിക്കുന്ന ഈ മനുഷ്യൻ സാഹിത്യത്തിലേക്ക് തിരിയാത്തതു മലയാളഭാഷയ്ക്കൊരു നഷ്ടമാണെങ്കിലും കേരളരാഷ്ട്രീയത്തിനു് അഭിമാനിക്കാവുന്ന ഒരു നേട്ടമാണെന്നതു സുവ്യക്തമത്രെ.

വിവാഹിതനും മൂന്നുകുട്ടികളുടെ സ്നേഹസമ്പന്നനായ പിതാവുമായ അദ്ദേഹം നല്ലൊരു സാമൂഹ്യപ്രവർത്തകൻകൂടിയാണ്. ഭാരത് സേവക് സമാജിൻെറ ഡിസ്ട്രിക്റ്റ്കമ്മിററി കൺവീനർ, സ്റ്റേററ്കമ്മിററി മെമ്പർ, പത്തനാപുരം, കൊട്ടാരക്കര, വെട്ടിക്കവല ബ്ളോക്ക് അഡ്വൈസറി കമ്മിററി അംഗം എന്നീ നിലകളിൽ അദ്ദേഹം ചെയ്തിട്ടുള്ള ഉപകാരപ്രദമായ സേവനങ്ങൾ എടുത്തുപറയത്തക്കവയാണ്.






കർക്കിടകക്കരിംകാറു മൂടിയതണുപ്പൻ രാ,-
വാർന്നു മണ്ണെട്ടയും, ചീവീടും, തവളയും
രാവിന്റെയൊട്ടക്കാന്ത യാമമാണപ്പോളാകെ
രോമകംബളം കൊണ്ടു മൂടിഞാൻ കിടക്കുന്നു
ഉറക്കം താലോലിക്കും കൺകളും, സുഖസ്വപ്നം
പിറക്കും കരളുമായങ്ങിനെ കിടന്നീടാൻ
എന്തൊരു രസം! ഞാനാസ്വപ്നസാമ്രാജ്യത്തിങ്കൽ
ചിന്തതൻ മണിത്തേരിൽ സ്സസുഖം ചരിക്കുമ്പോൾ,
ഉയരുന്നിപ്പോൾ നേർത്ത റാന്തമൊന്നുടുക്കിന്റെ
ലയസുന്ദരമായ നാദധാരയോടൊപ്പം
ഇരുപേരൊന്നും ചെന്നും ചേർന്നു പാടുന്നു, എന്തു
സ്വരമേളനം, രണ്ടു രാക്കുയിൽ പാടും പോലെ
രാവിന്റെയിരുൾ മൂടിക്കെട്ടിലീ മനോഹര-
രാഗമാലകളവരണിയിച്ചീടുന്നല്ലോ.
അവരെൻവീട്ടിൻ പടിവാതിലിൽ വിളിക്കുന്നു
അവനായുടുക്കിന്മേൽതാളങ്ങളടിക്കുന്നു.

വിളക്കിൻ തിരിനീട്ടി മുത്തശ്ശി ക്രനി ക്രനി
വെളിക്കുവന്നീടുന്നു, രാമനാമവുമൊപ്പം
ഞാനൊന്നുണ്ടാക്കി, ദൂരെ മുററത്തുപാനീസിന്റെ
നേരിയവെളിച്ചത്തിൽരണ്ടുപേരിരിക്കുന്നു.
ഓർത്തുപോയ് തുയിലുണർത്തീടുവാൻ പടിതോറും
നേരത്തേ വന്നെത്താറുള്ള പാണനെ സ്മരിച്ചപ്പോൾ

പാടുന്നു! തിരുവരംഗത്തുപാണനാരുടെ
പാവനചരിതങ്ങൾ, ഭക്തിനിർഭരരായി
വെള്ളിമാമലവാഴും ദേവനെ സ്തുതിക്കുന്നു
തുള്ളുന്നു തളിരണിമാലതീലതാവലി
പുലരിത്താരത്തിന്റെ കുഞ്ഞിളംകപോലത്തിൽ
പ്രണയാകുലമുഷസ്സെത്തുന്നു ചുംബിച്ചീടാൻ
ഉരുളുന്നല്ലോ കോടക്കാറുക, ളാഹ്ലാദത്താ-
ലലറുന്നല്ലോ ദൂരെസ്സാഗരതരംഗങ്ങൾ
താളമിട്ടവർപാടുംഗാനധാരകൾക്കൊപ്പം
നാകത്തിൽ നൃത്തംതത്തിനില്ക്കുന്നു നക്ഷത്രങ്ങൾ
അജ്ഞാനം പഴയൊരാനീതിയെ പ്പൂവിട്ടുംകൊ-
ണ്ടന്യൂന മിഴഞ്ഞിഴഞ്ഞൊഴുകിപ്പോയീടുമ്പോൾ

ഞാനതിലലിഞ്ഞലിഞ്ഞങ്ങിനെ നീങ്ങിമുന്നിൽ
ഗാനവു, മിതുണ്ടൊരാരൂപവും മങ്ങിപ്പോയി
യാമമൊന്നണപോലും തെററാതെ മേലാളന്റെ
മാളികപ്പടി പൂകിത്തുയിലൊന്നുണർത്തുവാൻ
ആടിമാസത്തിൻകരിംകാറുകൾമൂടുംരാവിൽ
പാടുപെട്ടെത്തിപ്പാട്ടുപാടുമിപ്പാവങ്ങളെ
തളച്ചിട്ടിരിക്കുന്ന ചങ്ങലയൊന്നൊന്നായി
തകർക്കാനെനിക്കുള്ളിലാവേശം തലപൊക്കി
ഇന്നവർപാടും പാട്ടുദേവതാസ്തുതിപ്രീത

# പി. യം.

## വി. കെ. കഞ്ഞികൃഷ്ണൻ.

1930—32ലെ സമര മുറകളിൽ സജീവമായി പങ്കെടുത്തു ജയിൽവാസം വരിച്ച അന്നത്തെ ഏററവും നല്ല ഉശിരുള്ള മലബാറിലെ യുവാക്കളിൽ പി. യമ്മിൻെറ പേർ എടുത്തു പറയാവുന്നതാണ്. കോൺഗ്രസ്സിൻെറ കേരള ചരിത്രത്തിൽ എണ്ണപ്പെടാവുന്ന ത്യാഗങ്ങളുടെ അദ്ധ്യായങ്ങളിൽ ചിറക്കൽ താലൂക്കിനും കണ്ണൂർ പട്ടണത്തിനും ഒരു പ്രധാനമായ പങ്കുണ്ട്. ഇന്നു കേരളത്തിൽ എണ്ണപ്പെട്ടുവരുന്ന പല നേതാക്കളും പ്രവർത്തകന്മാരും ചിറക്കൽ താലൂക്കിലെ രാഷ്ട്രീയപ്രക്ഷോഭങ്ങളിൽക്കൂടി വളൎന്നുവന്നവരാണ്. അവരിലൊരാളായ പി. യം., തൻെറ ആരോഗ്യപൂർണ്ണമായ ചെറുപ്പകാലം ഗാന്ധിജിയുടെ ആഹ്വാനമനുസരിക്കുന്നതിനുവേണ്ടി ആത്മാൎത്ഥമായും വിനിയോഗിച്ചു. വിദ്യാൎത്ഥിജീവിതകാലത്തു പാഠപുസ്തകങ്ങളേക്കാൾ

---

വൃന്ദമല്ലല്ലോ, പഞ്ഞപ്പാട്ടാണ്, ശ്രദ്ധിച്ചില്ലേ?
നാഴിനെല്ലിനും, കീറക്കൂറക്കും ഭഗവാൻെറ
നാമജാലങ്ങൾക്കൂട്ടിക്കൊരുക്കും സഹോദരാ,
ഉറങ്ങിക്കിടക്കുമീ നാടിനെയുണൎത്താനായ്
വരുനീ തുയിലുണൎത്തീടുന്ന പാട്ടും പാടി

(അവകാശം)

---

* മലബാറിൽ ചില പ്രദേശങ്ങളിൽ കൎക്കിടകമാസത്തിൽ ഏഴരനാഴികവെളുപ്പിനു പാണൻ അവൻെറഭാൎയ്യയോടൊപ്പം മേലാളൻെറ പടിക്കൽവന്നു ഉടുക്കുകൊട്ടിപ്പാടുന്നു. ഈ പാട്ടിന്നാണ് തുയിലുണൎത്തുപാട്ട് എന്നു പറയുന്നതു.

1 തിരുവരംഗത്ത് പാണനാരോട് ശിവനു കരുണതോന്നുകയും അവനു പലതും നൽകുകയും ചെയ്തു. അതുകൊണ്ടൊന്നുംഅവനു ഉപയോഗമുണ്ടായില്ല. അപ്പോൾ ശിവൻ, കൎക്കിടകമാസത്തിൽ പ്രഭാതത്തിൽ മേലാളൻെറപടിക്കൽ ചെന്നുതന്നെപ്പററി പാടണമെന്നും, അവനു വേണ്ട അരിയും, വസ്ത്രവും മേലാളൻ നൽകുമെന്നും അവനെ ഉപദേശിച്ചു. ആ തിരുവരംഗത്തു പാണനാരുടെ വംശക്കാരനാണത്രെ ഇന്നത്തെ പാണന്മാർ.

അദ്ദേഹത്തിൻെറ ശ്രദ്ധയാകർഷിച്ചതു വിപ്ലവകാരികളായ നേതാക്കളുടെ പ്രസംഗങ്ങളായിരുന്നു. കേളപ്പജിയെപ്പോലുള്ള കേരളത്തിലെ ധീരരായ നേതാക്കളുടെ നേതൃത്വത്തിൽ പി. യം. വീരോചിതമായ രാഷ്ട്രീയസേവനം നടത്തി. നിയമലംഘനപ്രസ്ഥാനങ്ങളിൽ സജീവമായി പങ്കെടുക്കുകനിമിത്തം അദ്ദേഹത്തിന്നു ഒരു ബിരുദധാരിയാകാൻ കഴിഞ്ഞില്ല

ജയിൽ വിട്ടു വന്നതിന്നു ശേഷം ഒരധ്യാപകനായി ജീവിക്കുവാനാണ് പി. യം. ആഗ്രഹിച്ചതു. 1934ലെ ഗാന്ധി--ഇർവ്വിൻ സന്ധിയോടുകൂടി നേഷനൽ കോൺഗ്രസ്സ് പ്രക്ഷോഭണ പരിപാടികളിൽനിന്നു അല്പമൊന്നു തണുത്തിരുന്ന കാലമായിരുന്നു അതു. പി. എമ്മിൻെറ അധ്യാപകവൃത്തി മലബാറിലെ എയിഡഡ് അധ്യാപകന്മാരുടെ ചരിത്രത്തിന്നൊരനുഗ്രഹമാണ്. അവരുടെ വർഗ്ഗം പഴയ അടിമത്വത്തിൻെറ ഒരു പര്യായമായിരുന്ന ഒരു കാലമായിരുന്നുവല്ലൊ. ആ കാലം ഇന്നു കഴിഞ്ഞുവെങ്കിലും, അതിനെ മാററിത്തള്ളിയ ബലിഷ്ഠങ്ങളായ കൈകളെക്കുറിച്ചു നാമിന്നും അഭിമാനത്തോടുകൂടി സ്മരിക്കുമ്പോൾ പി. എമ്മിൻെറ ചിത്രം നമ്മുടെ ഹൃദയങ്ങളിൽ വ്യക്തമായി പതിയുകയാണ്. മലബാറിലെ സുശക്തമായൊരു സംഘടനയെന്നു സമ്മതിക്കപ്പെട്ട എയിഡഡ് അധ്യാപക യൂനിയൻെറ മുന്നണിനേതാവാണദ്ദേഹം. അദ്ദേഹം ഇന്നൊരധ്യാപകനല്ലെങ്കിലും, അധ്യാപകസംഘത്തിലെ മുന്നണിനേതാവായിത്തന്നെ അറിയപ്പെട്ടുവരുന്നു. മാനേജർമാരുടേയും ഉദ്യോഗസ്ഥമേധാവികളുടേയും മർദ്ദനങ്ങൾക്കെതിരായി പതിനായിരക്കണക്കായ മലബാറിലെ പാവപ്പെട്ട ടീച്ചർമാരേയും അവരുടെ കുടുംബങ്ങളേയും ജീവിതയാതനകളിൽനിന്നു സംരക്ഷിക്കുവാനുള്ള പി. എമ്മിൻെറ ധന്യമായ ജീവിതം മലബാറിലെ പ്രാഥമിക വിദ്യാഭ്യാസത്തിൻെറ പുനർനിമ്മാണത്തിന്നുള്ള ആഹ്വാനമായി രൂപാന്തരം പ്രാപിച്ചിരിക്കയാണ്.

പി. എമ്മിൻെറ അധ്യാപക ജീവിതവും അധ്യാപക പ്രസ്ഥാനത്തിൻെറ പ്രവർത്തനവും മലബാറിലെ നാട്ടിൻപുറങ്ങളിലെ രാഷ്ട്രീയപ്രവർത്തനങ്ങൾക്കു നല്ലൊരു പ്രചോദനമായി. 1937ൽ സംസ്ഥാനങ്ങളിൽ കോൺഗ്രസ്സ് മന്ത്രിസഭകൾ അധികാരത്തിൽ വന്നു. അധ്യാപകന്മാർക്കു സ്വതന്ത്രമായ രാഷ്ട്രീയപ്രവർത്തനം നടത്തുവാൻ സാധിച്ചു. മന്ത്രിസഭ രാജിവെച്ചൊഴിഞ്ഞതിനെ തുടർന്നു മലബാറിൽ ഉടനീളം ശക്തിയാർജ്ജിച്ച അധ്യാപകപ്രക്ഷോഭത്തിന്നു വീരോചിതമായ നേതൃത്വം നൽകിയ പി. എമ്മിനെ ഓർക്കുമ്പോൾ ആരുടെ ഹൃദയമാണ് പുളകം കൊള്ളാത്തത്?.

അധ്യാപകനേതാവായി സജീവരംഗത്തുള്ള കാലത്ത് തന്നെ പി. എം. ചിറക്കൽ താലൂക്ക് കോൺഗ്രസ്സ് കമ്മിററിയുടെ അധിനായകരിൽ ഒരാളാണ്. 1937ലെ കേരള സംസ്ഥാന കോൺഗ്രസ്സ് കമ്മിററിയുടെ തിരഞ്ഞെടുപ്പിൽ പി. യം ഭൂരിപക്ഷത്തോടെ തിരഞ്ഞെടുക്കപ്പെട്ടു. കോൺഗ്രസ്സിലെ ഇടതുപക്ഷത്തോടാണ് പി. എമ്മിന്നധികം അടുപ്പമുണ്ടായതു. അദ്ദേഹത്തിൻെറ ആവേശഭരിതമായ പ്രവർത്തനവും പരിചയവും ഇടതുപക്ഷത്തിന്നു സഹായകമായി. എങ്കിലും 1937ലെ കെ. പി. സി. സി ഭാരവാഹികളെ തിരഞ്ഞെടുക്കുന്ന യോഗത്തിൽ അദ്ദേഹത്തിൻെറ കൈ പൊങ്ങിയത് വലതുപക്ഷത്തിൻെറ ഭാഗത്താണ്. നമ്പൂതിരിപ്പാട് സിക്രട്ടരിയും മുഹമ്മദ് അബ്ദുറഹിമാൻ പ്രസിഡണ്ടുമായിരുന്ന അന്നത്തെ കെ. പി. സി. സി. യിൽ പി. എം. കോങ്ങോട്ട് രാമമേനോൻെറയും കോഴിപ്പുറത്ത് മാധവമേനോൻെറയും ഒന്നിച്ചായിരുന്നു.

പക്ഷെ തുടർന്നുള്ള വർഷങ്ങളിൽ അദ്ദേഹം ഇടതുപക്ഷത്തിന്റെ ചേരിയിലെ പ്രവർത്തനങ്ങളിൽതന്നെ വ്യാപൃതനായി. ബക്കളം കോൺഗ്രസ്സ് സമ്മേളനത്തിന്റെ സ്വാഗതസംഘാദ്ധ്യക്ഷനായി അദ്ദേഹം തിരഞ്ഞെടുക്കപ്പെടാൻ കാരണമതാണ്. നമ്പൂതിരിപ്പാടിന്റെ കോൺഗ്രസ്സ് സോഷ്യലിസ്റ്റ് ഗ്രൂപ്പുമായി സജീവ ബന്ധമുണ്ടായതുകൊണ്ടായിരിക്കാം മഹാത്മജി ആരംഭിച്ച 1940ലെ വ്യക്തിസത്യാഗ്രഹ പ്രസ്ഥാനത്തിൽ അദ്ദേഹം പങ്കെടുക്കാനിടയാകാതിരുന്നതെന്നു കരുതപ്പെടുന്നു. പക്ഷെ 1942വന്നപ്പോഴും താൻ പിൻബലം നൽകിയ തന്റെ ആത്മസുഹൃത്തുക്കളും കമ്യൂണിസ്റ്റ് വലയത്തിലാണെന്നു ആ നിഷ്കളങ്കന്റെ മനസ്സിലായി.

സ്വാതന്ത്ര്യത്തിന്നുള്ള ഗാന്ധിജിയുടെ ക്വിററിന്ത്യാ പ്രസ്ഥാനത്തിൽ പി. യം. രണ്ടു വർഷം ജയിൽവാസം വരിച്ചു. ജയിലിൽ പോകുന്നതിന്നുമുമ്പ രണ്ടുമാസം അദ്ദേഹത്തിന്നു വിപ്ലവത്തിന്റെ സന്ദേശങ്ങൾ നാട്ടിൻപുറങ്ങളിലും പട്ടണപ്രദേശങ്ങളിലും പടത്തുവാൻ ഒളിവിൽ കഴിയേണ്ടി വന്നിട്ടുണ്ട്. ജയിൽ വിമുക്തനായ ശേഷം, 1944ന്റെ അവസാനം സ്വന്തം നാട്ടിൽ തിരിച്ചെത്തുന്ന തങ്ങളുടെ ധീരനേതാവിനെ സ്വാഗതം ചെയ്യുവാൻ മലബാറിലെ ഓരോ റയിൽവേ സ്റ്റേഷനിലും ചൈതന്യം തുളുമ്പുന്ന ചെറുപ്പക്കാർ സഹർഷം സന്നിഹിതരായിരുന്നു. കോൺഗ്രസ്സ് അന്നു നിയമവിരുദ്ധമാണ്. ശ്രീമതി എ. വി. കുട്ടിമാളുഅമ്മയുടെ അദ്ധ്യക്ഷതയിൽ രൂപവല്കരിക്കപ്പെട്ട കോൺഗ്രസ്സ് സമിതിയിൽ പി. എം. ഒരംഗമായി പ്രവർത്തിച്ചു. കണ്ണൂരിലെ തൊഴിലാളികൾക്കിടയിൽ സംഘടനാപരമായ നേതൃത്വം നൽകുവാൻ അദ്ദേഹം സന്നദ്ധനായി. മലബാറിലെ ചെറുപ്പക്കാർക്കു നേതൃത്വം നൽകുവാൻ ഉടലെടുത്ത യൂത്ത് കോൺഗ്രസ്സിന്റെ അദ്ധ്യക്ഷനായും അദ്ദേഹം പ്രവർത്തിച്ചു. ഇന്നത്തെ പുതുശ്ശേരി വിദ്യാഭ്യാസമന്ത്രിയായ ശ്രീ. സി. ഇ. ഭരതനായിരുന്നു അതിന്റെ സിക്രട്ടരി. ഒരു സോഷ്യലിസ്റ്റു രാഷ്ട്രം കെട്ടിപ്പടുക്കുന്നതിന്നു ആ യുവജന സംഘടന പര്യാപ്തമല്ലെന്ന ബോധം വന്നതോടെ പി. എം. ആ സംഘടനയിൽനിന്നും പിൻമാറി. അതോടെ ആ സംഘടന നാമാവശേഷമായി.

മലബാറിൽ അന്നു പല യുവജനസംഘടനകളും സോഷ്യലിസ്റ്റാശയത്തിൽ പ്രവർത്തിച്ചിരുന്നു. ഇന്നു കേരളത്തിലെ തലയെടുപ്പുള്ള പി. എസ്സ്. പി. നേതാക്കളിൽ ഒരാളായ സ: കെ. കുഞ്ഞിരാമക്കുറുപ്പിന്റെ നേതൃത്വത്തിൽ കുന്നുമ്മക്കര കേന്ദ്രമായി പ്രവർത്തിച്ച യുവക്സംഘം അവയിൽ പ്രധാനമാണ്. കുറുപ്പിന്റെ ത്യാഗസമ്പൂർണ്ണമായ പ്രവർത്തനങ്ങളും, സ്വതസിദ്ധമായ ആജ്ഞാശക്തിയും കൂടുതൽ ചെറുപ്പക്കാരെ ആകർഷിക്കുകയായി. യുവക്സംഘത്തിന്റെ വാർഷികസമ്മേളനം 1945 അവസാനം ഓർക്കാട്ടേരിവെച്ചു നടത്തപ്പെട്ടു. സമ്മേളനത്തോടനുബന്ധിച്ചു മലബാറിലെ സോഷ്യലിസ്റ്റ് പ്രവർത്തകന്മാരുടെ ഒരു യോഗ

വും സംഘടിപ്പിച്ചിരുന്നു. വ്യക്തമായ സോഷ്യലിസ്റ്റ് പ്രവർത്തനം മലബാറിൽ പുനരാരംഭിക്കണമെന്നു ആ യോഗത്തിൽ പങ്കെടുത്ത യുവജനങ്ങളെ പി. യം. ആഹ്വാനം ചെയ്തു. ഡോ. കെ. ബി. മേനോന്റെ നേതൃത്വത്തിൽ മലബാറിലെ സോഷ്യലിസ്റ്റ് പ്രസ്ഥാനം ഉടലെടുത്ത മുതൽ ഇന്നുവരേയും പി. യം. തന്നെയാണ് മലബാറിലെ സോഷ്യലിസ്റ്റ് പ്രസ്ഥാനത്തിന്റെ ജീവനാഡി. രാഷ്ട്രപിതാവായ മഹാത്മജിയുടെ ആദർശസന്ദേശങ്ങളും, ജയപ്രകാശിന്റെ വിപ്ലവകരമായനേതൃത്വവും ചിന്താഗതിയും പി. എമ്മിന്റെ രാഷ്ട്രീയപ്രവർത്തനങ്ങളിൽ പ്രതിഫലിക്കുന്നതുകാണാം. നയനിപുണനായൊരു നേതാവിന്റെ കർമ്മകുശലതയാണ് അദ്ദേഹത്തിൽ കരുപ്പിടിപ്പിച്ചിരിക്കുന്നതു.

1948മുതൽ 51വരെയുള്ള കാലത്തെ മലബാറിലെ സോഷ്യലിസ്റ്റ്ചരിത്രം വിഷമങ്ങളും വിഘ്നങ്ങളും നിറഞ്ഞതായിരുന്നു. അവയെ അതിജീവിച്ചുകൊണ്ടു മുന്നേറുവാൻ പററിയ കൂട്ടുകാരേയും പി. യം. കരസ്ഥമാക്കി. ഇന്നു ജനങ്ങൾക്കിടയിൽ ശക്തിയാർജ്ജിച്ച കിസാൻ പഞ്ചായത്ത് പ്രസ്ഥാനത്തിന്റെ ജീവനാഡിയായി പ്രവർത്തിച്ചുവരുന്ന സ: കുഞ്ഞിരാമക്കുറുപ്പ്, ബി. സി. വർഗ്ഗീസ്, പി. ആർ, എ. ശ്രീധരൻ തുടങ്ങിയവരുടെ പേരുകൾ അവയുടെ മുൻപന്തിയിലാണ്. പി. യെമ്മിന്റെ ജീവിതത്തിലെ പ്രധാനനേട്ടങ്ങളാണ് മലബാറിൽ ഇന്നത്തെ ചില പ്രധാനപ്പെട്ട നേതാക്കളേയും പ്രവർത്തകന്മാരേയും സോഷ്യലിസ്ററ് രംഗത്തിന്നു നേടിക്കൊടുത്തതെന്നു പറയുന്നതിൽതെററില്ല.

1952ൽ പ്രജാസോഷ്യലിസ്ററ് പാർട്ടി ഉടലെടുത്തപ്പോൾ മലബാർ പാർട്ടിയുടെ ജനറൽ സിക്രട്ടരിമാരിൽ ഒരാൾ പി. യം. ആയിരുന്നു. മറെറയാൾ നാരായണക്കുറുപ്പും. 1957ലെ പൊതുതിരഞ്ഞെടുപ്പിലും ഇക്കഴിഞ്ഞ വിമോചനസമരത്തിനുശേഷം നടന്ന തിരഞ്ഞെടുപ്പിലും കൊയിലാണ്ടി നിയോജകമണ്ഡലത്തിലെ പ്രതിനിധിയായി തിരഞ്ഞെടുക്കപ്പെട്ടതു പി. യം. ആണ്. ഇന്നത്തെ കേരള അസംബ്ളിയിൽ ഒരു ബഹുമാന്യനായ അംഗമായി പി. എമ്മിനെ ആക്കുമറിയാം. ഒരിക്കൽ അദ്ദേഹം പാർട്ടിയുടെ നേഷനൽ എക്സിക്യൂട്ടീവ് അംഗമായിട്ടുണ്ട്.

കിസാൻപഞ്ചായത്തിന്റെ നേതൃത്വത്തിൽ നടന്ന മലബാറിലെ എല്ലാ പ്രക്ഷോഭങ്ങളിലും പി. യം. സജീവമായി പങ്കെടുത്തിട്ടുണ്ട്. 1957നവമ്പ്ര് 11-ാംനു- കാട്ടാമ്പള്ളിയിൽ മാർച്ച് ചെയ്ത കിസാൻ പഞ്ചായത്തിന്റെ സുപ്രസിദ്ധമായ കർഷകസമരത്തിൽ അദ്ദേഹത്തിന്റെ പങ്ക് ആരും മറന്നു കാണുകയില്ല. പോലീസുകാരുടെ മൃഗീയമർദ്ദനങ്ങൾക്കു വിധേയരായി സമരസഖാക്കൾ നിലംപതിക്കുമ്പോൾ — മർദ്ദനമുറകൾ കണ്ടു ഹാലിളകിയ ജനങ്ങൾ നിയന്ത്രണാതീതമായ ഒരന്തരീക്ഷം ഉണ്ടാക്കുമെന്നു കണ്ടപ്പോൾ, തോക്കിന്റേയും, ബയനററിന്റേയും, കണ്ണീർവാതകത്തിന്റേയും പോലീസ് വലയത്തിന്റേയും മദ്ധ്യത്തിൽ ഓടിയെത്തി ജനങ്ങളെ നിയന്ത്രിച്ചു സമാധാനിപ്പിച്ചയച്ചതും ക്രൂരമായ പോലീസ് മേധാവികളുടെ വേട്ടയെ നേരിട്ടതും പി. എമ്മിന്റെ കഴിവിന്റേയും കരുത്തിന്റേയും ചെറിയൊരു ഉദാഹരണം മാത്രമാണ്. അദ്ദേഹത്തിന്റെ അവസാനത്തെ ജയിൽവാസം കാട്ടാമ്പള്ളി സമരത്തിലും പിന്നീടുണ്ടായ വിമോചനസമരത്തിലുമാണ്.

പി. എം. ചിറക്കൽ താലൂക്കിൽ കണ്ണൂർ പട്ടണത്തിന്നടുത്ത അഴീക്കോട് ഗ്രാമത്തിലെ ഒരു സാമാന്യ കുടുംബത്തിൽ ജനിച്ചു.

(32ാംപേജിൽനിന്നു ബാക്കി)

ണല്ലൊ ഉണ്ടായതു. സി. എസ്സ്. പി. യുടെ വളർച്ച കർഷകപ്രസ്ഥാനത്തിൻെറ വികാസത്തെ വളരെ സഹായിച്ചു. (മറിച്ചും) കൃഷിക്കാരുടെ ഒരു വർഗ്ഗസംഘടന അഖിലേന്ത്യാടിസ്ഥാനത്തിൽ വളർന്നു വരേണ്ടതാണെന്നു അവരിൽ പലക്കും തോന്നി. അങ്ങിനെയാണ് 1936 ജനവരിയിൽ മീറത്തിൽ ചേർന്ന കോൺഗ്രസ്സ് സോഷ്യലിസ്റ്റ്പാർട്ടിയുടെ വാർഷികസമ്മേളനത്തോടനുബന്ധിച്ചു കിസാൻ പ്രവർത്തകരുടെ ഒരു കൺവെൻഷൻ നടന്നതും അഖിലേന്ത്യാ കിസാൻസഭ രൂപംകൊണ്ടതും. 1936ലെ ഫെയിസ്പൂർ കോൺഗ്രസ്സിൻെറ പ്രമേയങ്ങളിലും തുടർന്നു 1935ലെ ഇന്ത്യാഗവർമ്മേണ്ടാക്ട് അനുസരിച്ചുള്ള തിരഞ്ഞെടുപ്പിനെ നേരിടാൻ കോൺഗ്രസ്സ് പുറപ്പെടുവിച്ച പ്രകടനപത്രികയിലും കൃഷിക്കാരുടെ ആവശ്യങ്ങൾ പലതും ഉൾക്കൊള്ളിച്ചതും ഇവിടെ സ്മരണീയമാണ്.

1936നും 1939നും ഇടയ്ക്കു കിസാൻസഭയുടെ നേതൃത്വത്തിൽ ഇന്ത്യയിൽ പല ഭാഗത്തും കൃഷിക്കാരുടെ പ്രക്ഷോഭങ്ങളുണ്ടായി. കോൺഗ്രസ്സിന്നു തിരഞ്ഞെടുപ്പിൽ ഭൂരിപക്ഷം നേടാൻ കൃഷിക്കാർ വളരെ സഹായിച്ചു. സംസ്ഥാനങ്ങളിൽ കോൺഗ്രസ്സ് മന്ത്രിസഭ രൂപീകരിച്ചപ്പോൾ സ്വാഭാവികമായും പ്രവർത്തന സ്വാതന്ത്ര്യത്തിൻെറ പരിധി വിപുലീകരിക്കപ്പെട്ടു. കോൺഗ്രസ്സ്ഗവർമ്മെണ്ടുകൾക്ക് കാർഷികാശ്വാസ നിയമങ്ങൾ പാസ്സാക്കുന്നതിലും സെമിന്ദാരി സമ്പ്രദായം നിർമ്മാർജ്ജനം ചെയ്യുന്നതിന്നുള്ള നടപടികൾ കൈക്കൊള്ളുന്നതിലും സംഘടിത കർഷകപ്രസ്ഥാനത്തിൻെറ പിൻതുണ വളരെ സഹായകമായി.

---

"പുതിയ മുണ്ടയാട്ട് വീട്" എന്നതാണ് തറവാട്ട് പേർ. അദ്ദേഹം സ്വന്തം കുടുംബത്തിലെന്നപോലെ മററു പല സുഹൃത്തുക്കളുടേയും കുടുംബാംഗമായി ഗണിക്കപ്പെടുന്നു. ആരോടും ശാന്തമായി—ധീരമായി സംസാരിക്കുവാനും സ്വന്തം സഖാക്കളെ സ്വന്തം സഹോദരന്മാരായി കരുതുവാനുമുള്ള അദ്ദേഹത്തിൻെറ കഴിവ് അപാരമാണ്. ആരെത്രതന്നെ പറഞ്ഞാലും ശകാരിച്ചാലും സുസ്മേരവദനനായി എല്ലാം സഹിക്കുവാനും എല്ലാവരേയും സമാധാനിപ്പിക്കുവാനും പി. എമ്മിനെപ്പോലുള്ള ഒരു നേതാവ് ഇന്നു കേരളത്തിലില്ല

അദ്ദേഹത്തിന്നു ഇപ്പോൾ 50കഴിഞ്ഞ പ്രായമായിരിക്കണം. എന്നാലും യൗവനം നശിക്കാത്ത ചൈതന്യം; തളരാത്ത ഗൌരവം; മങ്ങാത്ത ശാന്തത, അദ്ദേഹത്തിൽ വ്യക്തമായി കാണാം. കഴിഞ്ഞ പത്തുവർഷമായി അദ്ദേഹം ഒരു വാതരോഗിയാണെന്നിരിക്കിലും പൊതുജീവിതത്തിലെ തൻെറ കർത്തവ്യത്തോടു അദ്ദേഹം വിമുഖത കാണിക്കാറില്ല. അതു വിശേഷമായൊരു കഴിവാണ്. അദ്ദേഹത്തിന്നു ആറു സന്താനങ്ങളുള്ള ഒരച്ഛൻകൂടിയാണ്. പി. എം. രാഷ്ട്രത്തിൻെറ സോഷ്യലിസ്റ്റ് സമ്പത്തെന്നോണം ചിരകാലം ജീവിക്കട്ടെ.

# സോഷ്യലിസ്റ്റ് പ്രസ്ഥാനത്തിലെ



രണ്ടു സുപ്രധാന നേതാക്കൾ



സ: പൊന്നറ ജി. ശ്രീധർ, M.L.A.



സ: പി. യം, M.L.A.

ഈ കാലത്ത് അഖിലേന്ത്യാ കിസാൻ സഭയുടെ സ്വാധീനശക്തിയും അംഗത്വവും ഗണ്യമായി വർദ്ധിച്ചു. 1939ൽ,ഇന്ത്യൻ സോഷ്യലിസ്റ്റ്പ്രസ്ഥാനത്തിന്റെ പിതാവായ ആചാര്യനരേന്ദ്രദേവിന്റെ അദ്ധ്യക്ഷതയിൽ ഗയയിൽ ചേന്ന കിസാൻസഭാ വാഷികസമ്മേളനത്തിൽ സമർപ്പിച്ച റിപ്പോർട്ടിൽ സംഘടനയിൽ എട്ടുലക്ഷം മെമ്പർമാരുള്ളതായി പ്രസ്താവിച്ചിരിക്കുന്നു.

കിസാൻസഭയിൽ കോൺഗ്രസ്സുകാരും, സോഷ്യലിസ്റ്റ്കാരും, കമ്യൂണിസ്റ്റ്കാരും, റോയിസ്റ്റ്കാരും, പാർട്ടിരഹിതരും ഉണ്ടായിരുന്നു. രണ്ടാംലോകയുദ്ധം വിവിധ കക്ഷിക്കാക്കിടയിൽ ഭിന്നമായ പ്രതികരണങ്ങളാണല്ലൊ ഉണ്ടാക്കിയത്. കിസാൻസഭയിലും സ്വാഭാവികമായി ഇത് പ്രതിഫലിച്ചുകണ്ടു. "ജനകീയ യുദ്ധവാദ"ത്തിന്റെആരംഭത്തോടെ കമ്യൂണിസ്റ്റ്കാർ സംഘടനയെ അവരുടെ രാഷ്ട്രീയപ്രസ്ഥാനത്തിന്റെ വാലിൽ ഏച്ചുകെട്ടാൻ ശ്രമിച്ചു. ദേശീയവാദികൾ ഇതിനെ ശക്തിയുക്തം എതിത്തു. അങ്ങിനെയാണ് 1942ൽ കിസാൻസഭ രണ്ടു സമ്മേളനങ്ങൾ നടത്തിയതു. ദേശീയവാദികൾ ബിദോളിൽ നടത്തിയ സമ്മേളനത്തിൽ ആചാര്യജി തന്നെ അദ്ധ്യക്ഷതവഹിച്ചു.

ക്വിററിന്ത്യാപ്രസ്ഥാനം തുടങ്ങിയപ്പോൾ ദേശീയവാദികളെല്ലാം ജയിലിലായി. കിസാൻസഭ കമ്യൂണിസ്റ്റ്കാരുടെ കളിപ്പാട്ടമായിത്തീരുകയും ചെയ്തു. പക്ഷെ, കൃഷിക്കാരെ മുഴുവൻ അവക്ക് കിട്ടിയില്ല.മഹാരാഷ്ട്രത്തിലും, ബീഹാറിലും, യു.പി. യിലും, ബങ്കാളിലും മററും വീരോചിതമായ സമരം നടത്തി കൃഷിക്കാർ ഭാരതത്തിന്റെ മാനംരക്ഷിച്ചു.

1945ൽ ദേശീയവാദികൾ ജെയിലിൽനിന്നു പുറത്തുവന്നപ്പോഴേക്കും കിസാൻസഭ വെറുമൊരു കമ്യൂണിസ്റ്റ് സംഘടനയായി അധഃപതിച്ചതാണ് കണ്ടത്. സ്വാമി സഹജാനന്ദസരസ്വതിയേയും ഇന്ദുലാൽയജ്ഞിക്കിനേയുംപോലെ അതിൽ ബാക്കിയുണ്ടായിരുന്ന അല്പം ചില കക്ഷിരഹിതരും അധികം താമസിയാതെ സംഘടനയിൽനിന്നു പുറത്തുപോയി. (ഇതിൽ യജ്ഞിക്ക് പിന്നെ വീണ്ടും ഈ സഭയിൽ തന്നെ ചേന്നു—കേരളത്തിൽ വിപ്ലവഭാരതീയൻ ചെയ്തതുപോലെ) "കിസാൻകോൺഗ്രസ്സ്" എന്നൊരു സംഘടന ചിലേടങ്ങളിലെല്ലാം രൂപംകൊണ്ടുവെങ്കിലും അതു വേണ്ടത്ര ഫലപ്രദമായി പ്രവത്തിച്ചില്ല.

## കിസാൻപഞ്ചായത്ത്

കൃഷിക്കാരുടെ യഥാത്ഥമായ ആവശ്യങ്ങൾക്ക പ്രാധാന്യം നൽകിക്കൊണ്ടു സജീവമായിഅവക്കവേണ്ടി പ്രവത്തിക്കുന്ന ഒരു കേന്ദ്രസംഘടനയുടെ ആവശ്യകത പലക്കും ബോദ്ധ്യപ്പെട്ടതിനെതുടന്നാ

ണ് 1949 മാർച്ചിൽ, പാട്നയിൽ ചേന്ന സോഷ്യലിസ്റ്റ്പാർട്ടി സമ്മേളനത്തോടനുബന്ധിച്ചു കിസാൻപ്രവത്തകർ യോഗം ചേന്ന "ഹിന്ദ്കിസാൻ പഞ്ചായത്ത്" എന്ന പേരിൽ ഒരു സംഘടന രൂപീകരിച്ചു. സംഘടനയുടെ വളർച്ച അത്ഭുതാവഹമായിരുന്നു. പ്രധാനമായും ആ സംഘടനയുടെ യാഥാത്ഥ്യപൂണ്ണവും സവ്വസ്പൾകവുമായ പരിപാടിയാണ് ഈ വളർച്ചക്കു പ്രധാനമായ കാരണം. സ്വതന്ത്രഭാരതത്തിൽ നിമ്മാണപ്രവത്തനങ്ങൾക്ക് ഇത്രയധികം പ്രാമുഖ്യം നൽകിയ മറെറാരു സംഘടനയില്ല. "രാജ്യോദ്ധാരണത്തിനു ദിവസേന ഒരു മണിക്കൂർ" എന്നു തുടങ്ങിയ അതിന്റെ മുദ്രാവാക്യങ്ങൾ ബഹുജനങ്ങളെ ആവേശം കൊള്ളിച്ചു. 1949ൽ യു.പി. യിലും, ബീഹാറിലും നടത്തിയ കിസാൻ മാർച്ചുകൾ, 1951ലെ ജനവാണിവാരം എന്നു തുടങ്ങിയവ ആ സംഘടനയുടെ വിജയവൈജയന്തികളാണ്. ദാരിദ്ര്യനിവാരണത്തിനുള്ള അതിന്റെ പതിമൂന്നിനപ്പരിപാടി സങ്കുചിതമായ ഏതെങ്കിലും ജനവിഭാഗത്തിനു വേണ്ടിയല്ല, രാജ്യോദ്ധാരണമെന്ന സമഗ്രതാൽപര്യത്തെ മുൻനിത്തിയാണ് തയ്യാറാക്കപ്പെട്ടത്.

കേരളത്തിൽ കിസാൻപഞ്ചായത്തിന്റെ പ്രവത്തനം നമ്മുടെ രാഷ്ട്രീയ ചരിത്രത്തിലെ ശോഭനമായ ഒരദ്ധ്യായമാണ്. അതു വളരെ ചുരുക്കിപ്പറയാൻ പോലും ഇവിടെ ഇടമില്ല. ആ സംഘടനയുടെ "ജീവാത്മാവും പരമാത്മാവു"മായ കെ. കഞ്ഞിരാമക്കുറുപ്പ് എഴുതിയതും ഓക്കാട്ടേരിയിലെ "നവഭാരത പബ്ളിക്കേഷൻസ്" പ്രസിദ്ധീകരിച്ചതും ആയ "കിസാൻപഞ്ചായത്ത് എന്തിനു?" എന്ന ലഘുലേഖയിലേക്കു വായനക്കാരുടെ ശ്രദ്ധ ക്ഷണിക്കുകമാത്രംചെയ്തുകൊള്ളുന്നു.

കൃഷിക്കാരുടെ സുദീർഘമായ പ്രക്ഷോഭത്തിന്റെ ഫലമായി അവരുടെ ആവശ്യങ്ങൾ പലതും നിവ്വഹിക്കാൻ ഗവമ്മേണ്ടുകൾ നിർബ്ബന്ധമായിക്കഴിഞ്ഞിരിക്കുന്നു. ഭൂപരിധി നിണ്ണയം തുടങ്ങിയ പരിഷ്കാരങ്ങൾ പലതും ഈ പ്രക്ഷോഭത്തിന്റെ ഫലമാണ്. പക്ഷെ, എല്ലാം നേടിയെടുത്തുകഴിഞ്ഞിട്ടില്ല. കിസാൻപഞ്ചായത്തിനെപ്പോലുള്ള സംഘടനകൾ ഇനിയും പ്രവത്തിക്കേണ്ടതുണ്ട് എന്നത്ഥം.



# പൊന്നറ ജി. ശ്രീധർ.

പി. വിശ്വംഭരൻ

1921 മുതൽ പൊന്നറ ജി. ശ്രീധർ ഒരു രാഷ്ട്രീയപ്രവർത്തകനാണ്. 1921 മുതൽ 1949വരെ കോൺഗ്രസ്സിലും, അതിനുശേഷം സോഷ്യലിസ്റ്റ് പാർട്ടിയിലും സജീവമായി പ്രവർത്തിച്ച അദ്ദേഹമിന്നു പ്രജാസോഷ്യലിസ്റ്റ്പാർട്ടിയിലെ ഒരു പ്രമുഖനത്രെ. 1921-47വരെ നടന്നിട്ടുള്ള എല്ലാ പ്രക്ഷോഭണങ്ങളിലും അദ്ദേഹം പങ്കെടുത്തിട്ടുണ്ടു. നാഗപ്പൂർ പതാകസത്യാഗ്രഹത്തിലും, മധുരയിലെ വിദേശവസ്ത്രബഹിഷ്കരണ സത്യാഗ്രഹത്തിലും, വൈക്കത്തെ വഴിത്തോട്ടുപ്പാടന സത്യാഗ്രഹത്തിലും പങ്കെടുത്തു അറസ്റ്റ്വരിച്ച പൊന്നറ പലപ്പോഴും പോലീസ്സിൻെറ മൃഗീയ മർദ്ദനങ്ങൾക്കു വിധേയനാകേണ്ടിവന്നു. ഈ മർദ്ദനങ്ങളുടെയെല്ലാം ഫലമായി ചെറുപ്പകാലത്ത് നല്ല ഗുസ്തിക്കാരനായിരുന്ന അദ്ദേഹമിന്നു നിത്യരോഗിയായി മാറിയിരിക്കുകയാണ്.

തിരുവിതാംകൂർ സ്റ്റേററകോൺഗ്രസ്സിൻെറ ആരംഭസംഘടകന്മാരിലൊരാളായിരുന്നു പൊന്നറ. പല കൊല്ലങ്ങൾ അതിലെ പ്രവർത്തകസമിതി അംഗമായിരുന്നിട്ടുണ്ട്. 1937വരേയും പ്രധാനമായും തിരുവിതാംകൂറിനു പുറത്തുള്ള മിക്കവാറം എല്ലാ സംസ്ഥാനങ്ങളിലേയും ജയിലുകളിലെ രാഷ്ട്രീയത്തടവുകാരനായിരുന്ന ശ്രീധർജി അതിനുശേഷം 47 വരേയും തിരുവിതാംകൂർ ജയിലറകളിലെ അന്തേവാസിയായി.

കേരളത്തിൽ കോൺഗ്രസ്സ് സോഷ്യലിസ്ററ്പാർട്ടി രൂപീകരിച്ചയവസരത്തിൽ അദ്ദേഹമതിൻെറ തലപ്പത്തിയിൽ തന്നെ പ്രത്യക്ഷപ്പെട്ടു. തിരുവിതാംകൂർ സോഷ്യലിസ്റ്റ് പ്രസ്ഥാനത്തിൻെറ കുലഗുരുവാണ് പൊന്നറ. ഇന്നു കമ്യൂണിസ്റ്റ്പാർട്ടിയിലും, ആർ. എസ്സ്. പി. യിലും ഉന്നതന്മാരായ നേതാക്കന്മാരായി കഴിയുന്ന തിരുവിതാംകൂറുകാരിലധികവും മാർക്സിസത്തിൻേറയും, സോഷ്യലിസത്തിൻേറയും ബാലപാഠങ്ങൾ ശ്രീ. പൊന്നറയിൽനിന്നു പഠിച്ചവരാണ്. ശ്രീകണ്ഠൻനായർ, പി. ടി. പുന്നൂസ്,ശങ്കരനാരായണൻതമ്പി, എം.എൻ. ഗോവിന്ദൻനായർ തുടങ്ങി, നൂറുകണക്കിനു കമ്യൂണിസ്ററ്-ആർ. എസ്. പി. പ്രമാണികൾ അദ്ദേഹത്തിൻെറ ശിഷ്യഗണത്തിൽപ്പെടുന്നു. തിരുവിതാംകൂർ കോൺഗ്രസ്സിൻെറ വാമപക്ഷമായി പ്ര

# പാലക്കാട് ജില്ലാ കി. പ. കമ്മിററി.



സ: ഒ. കോരൻ M.L.A.
പ്രസിഡണ്ട്.



സ: P. R. രാമകൃഷ്ണൻ
B. A. B. L.
വൈ. പ്രസിഡണ്ട്.



സ: വി. എ. മുഹമ്മദ്,
സിക്രട്ടരി.



സ: K. അബ്ദുറഹിമാൻ
മുൻകമ്മിററിയംഗം.

വ്വത്തിച്ചിരുന്ന യൂത്ത്ലീഗിൻെറ പ്രധാനസംഘടകനും സാരഥിയും അദ്ദേഹമല്ലാതെ മററാരുമായിരുന്നില്ല.

40വഷത്തെ നിരന്തരമായ രാഷ്ട്രീയ പ്രവത്തനത്തിനുശേഷവും എരിഞ്ഞടങ്ങാത്ത ഒരഗ്നിപർവ്വതംപോലെ അദ്ദേഹം ഊജ്ജസ്വലനാണ്. സ്വാതന്ത്ര്യലബ്ധിയെത്തുടന്നും തിരുവിതാംകൂർ പ്രദേശത്ത്നടന്ന പല പ്രക്ഷോഭങ്ങളിലും പൊന്നറ സുപ്രധാനമായ ഒരു പങ്ക് വഹിക്കുകയും ജയിൽവാസം വരിക്കുകയും ചെയ്തിട്ടുണ്ട്. ഒടുവിലായി അദ്ദേഹം അറസ്റ്റ് വരിച്ചതു വിമോചനസമരത്തിലത്രെ.

വളരെ വഷങ്ങഠം തുടർച്ചയായി കെ.പി.സി.സി.യിലും എ.ഐ.സി.സി.യിലും അദ്ദേഹം അംഗമായിരുന്നിട്ടുണ്ട്. 1948ലും 1957ലും നിയമസഭാംഗമായും 1956ൽ തിരുവനന്തപുരം സിററി മേയറായും അദ്ദേഹം തിരഞ്ഞെടുക്കപ്പെട്ടു. തിരുവനന്തപുരത്ത് എതിരില്ലാതെ തിരഞ്ഞെടുക്കപ്പെട്ടിട്ടുള്ള ഏക മേയറാണ് പൊന്നറ.

അവിവാഹിതനായ ഈ 61കാരൻ ഒരു വക്കീൽകൂടിയാണ്. ഇത്രയധികം ഗ്രന്ഥപാരായണം നടത്തിയിട്ടുള്ള രാഷ്ട്രീയപ്രവത്തകർ കേരളത്തിലുണ്ടെന്നുതോന്നുന്നില്ല. കഷണ്ടിത്തലയും, നരച്ചതാടിയും, കടവയറും, ഉടുപ്പിനുപുറത്ത് വേസ്റ്റ്കോട്ടും അതിനുപുറത്ത് മഴക്കോട്ടും, ഒരു കയ്യിൽ എപ്പോഴും ഒരു കെട്ടമാസികകളും ഗ്രന്ഥങ്ങളും, മറുകയ്യിൽ വെററിലമുറുക്കാൻ, ഇടികല്ല്, പേനക്കത്തി, മരുന്നുകുപ്പികഠം തുടങ്ങിയവയുംകൊള്ളുന്ന സഞ്ചിയുമായി രണ്ടുഫർലോങ്ങുകലെ കേഠംക്കാവുന്ന ചുമയുമായി തിരുവനന്തപുരത്തെ നഗരവീഥികളിലൂടെ സഞ്ചരിക്കുന്ന പൊന്നറയെ അറിയാത്തവരായി ആ നഗരത്തിലാരുമില്ല. പൊന്നറ എന്നു പറഞ്ഞാൽ സഞ്ചരിക്കുന്ന ഒരു വായനശാല, മുറുക്കാൻകട, മരുന്നുകട എന്നിവ കൂടിച്ചേന്നതാണ്. പരുപരുത്ത ഭാഷയിലും സ്വരത്തിലും ആരോടും വെട്ടിത്തുറന്നു കാര്യങ്ങഠം പറയും. എന്നാൽ ആ മാർദ്ദവമില്ലാത്ത ഭാഷയും സ്വരവും ഏററവും സ്നേഹനിർഭരമായ ഹൃദയത്തിൽനിന്നാണ്വരുന്നത്. അങ്ങേയററത്തെ പരോപകാരിയാണ്. പൊന്നറ ശ്രീധരനു സമാനമായി മറെറാരു വ്യക്തിയെ കേരളത്തിൽ നമുക്കു കാണാനില്ല. അദ്ദേഹം ഒരു വ്യക്തി എന്നതിലും കവിഞ്ഞു ഒരു സ്ഥാപനമത്രെ.





# ചില ചിതറിയ ചിന്തകൾ.


ബി. സി. വർഗ്ഗീസ്,

എം. ഏ. (*E.C.D.*), എം. ഏ. (*Engl.*), ഡിപ്പ്. (*Statistics*) ഡിപ്പ്. (*Journalism.*)


ഈ ലേഖനത്തിൽകാണുന്നതു എന്റെ വ്യക്തിഗതമായ അഭിപ്രായങ്ങളാണു്. പി. എസ്സ്. പി. യുടെ വക്താവായി ഈ ലേഖനത്തിൽ എന്നെ ആരും കാണരുതു്.

ചിലകാര്യങ്ങൾ ഞാനിവിടെ തുറന്നു പറയുന്നു. പലർക്കും പരിഭവം തോന്നിയേക്കാം. പക്ഷെ ആരേയും വേദനിപ്പിക്കാനല്ല ഞാനെഴുതുന്നതു. എല്ലാരും അറിയേണ്ട പലതുമുണ്ടു്. ആരെങ്കിലും പറഞ്ഞാലല്ലെ അറിയാൻ പറ്റൂ!

തുറന്നു പറയുന്നതിന്റെ ഭവിഷ്യത്തെന്തായിരിക്കുമെന്നു എനിക്കസ്സലായിട്ടറിയാം. ഇതിനു മുമ്പും അനുഭവിച്ചിട്ടുള്ളതാണു്. എല്ലാം അറിഞ്ഞുകൊണ്ടുതന്നെയാണു് ഈ സാഹസത്തിനൊരുമ്പെടുന്നതു.

1

കഴിഞ്ഞ ഒരു വ്യാഴവട്ടമായി കേരളത്തിലുണ്ടായിട്ടുള്ള സംഭവവികാസങ്ങൾ ഒരു സിദ്ധാന്തത്തെ സമർത്ഥിക്കുന്നു. അതിതാണു്:— സൽഭരണത്തിൽ അധിഷ്ഠിതമല്ലാത്ത കാലത്തോളം ജനാധിപത്യസമ്പ്രദായത്തിൽ ഒരു ഗവൺമെണ്ടും ഏറെക്കാലം നിലനിൽക്കില്ല. നിയമസഭയിൽ ഭൂരിപക്ഷമുണ്ടായാലും ജനങ്ങൾ നിലനിർത്തുകയില്ല. ജനാധിപത്യത്തിൽ പരമാധികാരികൾ ജനങ്ങളാണു്.

സർവ്വാധിപത്യത്തിൽ ദുഷ്ഭരണം അനേകനൂററാണ്ടുകൾ നീണ്ടുനിന്നെന്നുവരും. ഇതിനുദാഹരണങ്ങൾ നിരവധിയാണു്. പ്രാചീനകാലത്തെ ഈജിപ്തു്, മെസൊപൊട്ടേമിയ, പേർസ്യ, ചൈന, കാർത്തേജ്, ഗ്രീസ്, റോം ഇങ്ങിനെപോകുന്നു ആ പട്ടിക. നവീനകാലത്തേക്കും ദൃഷ്ടാന്തങ്ങൾ കുറവല്ല. സാർ ചക്രവർത്തിമാരുടെ റഷ്യയും ബൂർബൺചക്രവർത്തിമാരുടെ ഫ്രാൻസും കുപ്രസിദ്ധങ്ങളത്രെ.

കൂട്ടത്തിൽ ഒരു കാര്യം: ഒരു ഗവർമ്മേണ്ടു് വളരെക്കാലം നീണ്ടുനിൽക്കുന്നുവെന്നതു അതൊരു സൽഭരണമാണെന്നതിനു തെളിവ

ല്ല. പലരും പറഞ്ഞുകേട്ടിട്ടുണ്ട് റഷ്യയിൽ കമ്യൂണിസ്റ്റ് ഭരണം കഴിഞ്ഞ നാല്പത്തിരണ്ടു വർഷങ്ങളായി തുടർന്നുവരുന്നുവെന്നതു് അതൊരു നല്ല ഭരണമാണെന്നതിനു തെളിവാണെന്നു. ഇക്കൂട്ടർ ചരിത്രം പരിശോധിക്കാത്തവരാണ്.

2

കേരളത്തിലെ കമ്യൂണിസ്റ്റ് ഭരണത്തിന്റെ പതനം രണ്ടാമതൊരു സിദ്ധാന്തത്തെ സമർത്ഥിക്കുന്നു. കമ്യൂണിസവും ജനാധിപത്യവും ഒന്നിച്ചുവന്നാൽ ഒന്നുകിൽ ജനാധിപത്യം തകരും അല്ലെങ്കിൽ കമ്യൂണിസം തളരും. കേരളത്തിൽ കമ്യൂണിസം ജനാധിപത്യത്തെ തകർക്കാൻ ശ്രമിച്ചു: അവസാനം ജനാധിപത്യം കമ്യൂണിസത്തെ തളർത്തി.

3

കൂട്ടത്തിൽ ഒരു കാര്യം: ചിലർക്കിതെല്ലാം മനസ്സിലാക്കാൻ അനുഭവം തന്നെ വേണ്ടിവന്നു. കമ്യൂണിസത്തെക്കുറിച്ചുള്ള താത്വികവും പ്രായോഗികവുമായ അജ്ഞതയായിരുന്നു ഇതിനു കാരണം.

ഈ വസ്തുത മറ്റൊരു ചിന്തയിലേക്കാണ് നമ്മെ നയിക്കുന്നതു — കേരളത്തിലെ ജനാധിപത്യപ്പാർട്ടികളുടെ ഏറ്റവും വലിയ ദൌർബ്ബല്യത്തിന്റെ രഹസ്യത്തിലേക്കു നവീന സാമ്പത്തിക — സാമൂഹ്യ — രാഷ്ട്രീയ — സാംസ്കാരിക വികാസങ്ങളുടെ ആകൃതിയും പ്രകൃതിയും അവയുടെ പിന്നിലുള്ള നിഗൂഢപ്രവണതകളും ചലനാത്മക സംഘർഷങ്ങളും സർവ്വഗ്രാഹികളായ ശക്തികളും മാരകങ്ങളായ അടിയൊഴുക്കുകളും ഒന്നും വേണ്ടത്ര മനസ്സിലാക്കിയിട്ടില്ലാത്തവരാണ് പ്രസ്തുത പാർട്ടികളെ ഇന്നുവരെയും നയിച്ചുവന്നിട്ടുള്ളത്. അതുകൊണ്ടെന്തുവന്നെന്നോ? അധികാര രാഷ്ട്രീയമാണു ഈ പാർട്ടികളുടെ നേതൃത്വത്തിന്റെ നിലപാടിനെ അതാതു സമയത്തു നിയമനം ചെയ്തിട്ടുള്ളത്. അധികാരരാഷ്ട്രീയം എന്നു പറയുമ്പോൾ അധികാര ദുർമ്മോഹം എന്ന അർത്ഥം അനിവാര്യമല്ല. അധികാരം പിടിച്ചെടുക്കൽ പ്രധാനലക്ഷ്യമായിക്കരുതി പ്രവർത്തിക്കുന്ന രാഷ്ട്രീയം എന്നേ ഞാൻ ഉദ്ദേശിച്ചിട്ടുള്ളൂ.

ഞാൻ എന്റെ അനുഭവം പറയാം. 1954-ലും 1957-ലും പി. എസ്സ്. പി കമ്യൂണിസ്റ്റുകാരുമായി തിരഞ്ഞെടുപ്പ് ധാരണയ്ക്കൊരുങ്ങിയപ്പോൾ ഞാനതിനെ നഖശിഖാന്തം എതിർത്തു. അതിനെന്നെ പാർട്ടിയിലെ പല ഉന്നതന്മാരും കരിതേച്ചു. എന്റെ അഭിപ്രായം തെറ്റായിരുന്നെന്നു പറഞ്ഞു അവിടെവെച്ചവർ നിർത്തിയിരുന്നെങ്കിൽ എനിക്കു സങ്കടമുണ്ടാകുമായിരുന്നില്ല. തെറ്റുപറ്റാത്ത ഒരു മനുഷ്യനായി ഞാൻ എന്നെ ഒരിക്കലും കണക്കാക്കിയിട്ടില്ല. പക്ഷെ ഈ അധികാര രാഷ്ട്രീയക്കാർ ചോദ്യംചെയ്തത് എന്റെ ഉദ്ദേശ ശുദ്ധിയെയായിരുന്നു. അവരൊരുമ്പെട്ടതു സ്വഭാവഹത്യക്കും തേജോവധത്തിനും ആയിരുന്നു.

എന്നാലും ഇന്നെനിക്കൊരു ചാരിതാർത്ഥ്യമുണ്ട്, അന്നു ഞാൻ ചൂണ്ടിക്കാണിച്ച ആപത്തു ഇന്നെങ്കിലും എല്ലാവർക്കും ബോദ്ധ്യമായല്ലോ എന്നോർക്കുമ്പോൾ. നേരായ മാർഗ്ഗം നേരത്തെ ചൂണ്ടിക്കാണിക്കുന്നതിന്നനുഭവിക്കേണ്ടിവരുന്ന ക്ലേശങ്ങളുടെ മറുവശമാണ് ഈ ചാരിതാർത്ഥ്യം. ഇന്നെല്ലാവർക്കും വന്നിട്ടുള്ള ഈ ബോദ്ധ്യം ഇനിയൊരിക്കലും പി.എസ്സ്.പി.ക്കാർ മറക്കാതിരിക്കട്ടെ എന്നാണ് ഇന്നത്തെ എന്റെ പ്രാർത്ഥന.

പക്ഷെ ഒരു കാര്യം ഞാൻ സമ്മതിക്കുന്നു. ഈ പാഠങ്ങളെല്ലാം പി. എസ്സ്. പി.ക്കാർ മാത്രം സ്മരിച്ചാൽ പോരാ. കോൺഗ്രസ്സുകാരും വിസ്മരിക്കാതിരിക്കണം. കേരളത്തിലെ



സ: യം. നാരായണക്കുറുപ്പ്,
M. L. A.



സ: സി. ജി. ജനാർദ്ദനൻ,
M. L. A.

നമ്മുടെ നേതാക്കളിൽ ചിലർ.



സ: E. P. ഈപ്പൻ, M. L. A.



സ: എം. മാധവൻ,
(ബോമ്പെ കോർപ്പറേഷൻ,
മെമ്പർ

കോൺഗ്രസ്സ് നേതൃത്വം തുടർച്ചയായി ഉണ്ടാക്കിക്കൊണ്ടിരുന്ന പ്രകോപനങ്ങൾക്ക് പി. എസ്സ്. പി.യെ കമ്യൂണിസ്റ്റ് സഖ്യത്തിലേക്ക പിടിച്ചുതള്ളിയതിൽ ഒരു വലിയ പങ്കുണ്ട്. വിവേകവും ദീർഘദൃഷ്ടിയും ഇക്കഴിഞ്ഞ പതിനാലു കൊല്ലത്തിനുള്ളിൽ കേരളത്തിലെ കോൺഗ്രസ്സ് മേധാവികൾ വളരെയൊന്നും കാണിച്ചിട്ടില്ല. 1957-ൽ ഞാൻ പറഞ്ഞതാണ് കോൺഗ്രസ്സ് മേലാളന്മാരോടു, അന്നത്തെ തൃശ്ശൂർ ജില്ലയിലെ ഇരുപത്തൊന്നു സീററുകളിൽ മൂന്നെണ്ണം പി. എസ്സ്. പി.ക്ക് കൊടുത്താൽ മതിയെന്ന്. പക്ഷെ, അഹന്തയുടേയും വിവരക്കേടിന്റേയും തള്ളിച്ചകൊണ്ടു അന്നവരെന്നെ കളിയാക്കി പുറംതള്ളി. അന്നു ഞാൻ പറഞ്ഞതവർ കേട്ടിരുന്നെങ്കിൽ കേരളത്തിൽ കമ്മ്യൂണിസ്റ്റുകാർ ഭരിക്കില്ലായിരുന്നു.

4

മനുഷ്യന്റെ വിചാരവികാരങ്ങളേയും ഭാവനയേയും അള്ളിപ്പിടിച്ചധീനപ്പെടുത്താനാണ് കേരളത്തിലെ കമ്യൂണിസ്റ്റ് ഗവണ്മെണ്ടാദ്യംതന്നെ ഒരുങ്ങിയതു. ഗ്രന്ഥാലയസംഘത്തിന്റെ അധികാരങ്ങൾ വെട്ടിക്കുറച്ചു. വായനശാലകൾക്ക ഗ്രാൻറവിതരണം ഗവണ്മെണ്ടു നേരിട്ടായി. കമ്യൂണിസ്റ്റല്ലാത്ത ഗ്രന്ഥാലയങ്ങളുടെ നിലനില്പ് ശ്രമസാദ്ധ്യമാക്കിത്തീർത്തു. സാഹിത്യഅക്കാദമിയെ കമ്യൂണിസ്ററ് കുത്തരങ്ങായി രൂപാന്തരപ്പെടുത്തി. സംഗീതനാടക അക്കാദമിയെ കലാകാരന്മാരെന്നു സ്വയം ഞെളിഞ്ഞു നടക്കുന്ന പല ഓടപ്പുഴുക്കളേയും പൊക്കിയെടുത്തു കലാ സിംഹാസനത്തിൽ അവരോധിക്കാനുള്ള ഒരു ഉപാധിയാക്കി അധഃപതിപ്പിച്ചു. കേരളകലാസമിതിയെന്ന ഒരു കടലാസ്സ് സംഘടന തട്ടിപ്പടച്ചുണ്ടാക്കി. പൊതുജനങ്ങളുടെ നികുതിപ്പണം കമ്യൂണിസ്റ്റ് പ്രചരണനാടകങ്ങൾക്ക വീതിച്ചുകൊടുത്തു. കേരള സർവ്വകലാശാല നിയമമെന്നപേരിൽ ഒരു പുതിയ നിയമം ഉണ്ടാക്കി. സർവ്വതന്ത്ര സ്വതന്ത്രമായിരിക്കേണ്ട സർവ്വകലാശാലയെ ആദ്യന്തം ഗവണ്മെണ്ടിന്റെ വരുതിയിലേക്ക നീക്കുവാൻ വ്യവസ്ഥ ചെയ്തു. പുതിയ ഒരു വിദ്യാഭ്യാസനിയമം വഴി ഇളം പൈതങ്ങളുടെ മനസ്സിൽ കമ്യൂണിസം കുത്തിനിറക്കാൻ കളമൊരുക്കി.

ഇവിടെയും കൂട്ടത്തിൽ ഒരു കാര്യം: വിദ്യാഭ്യാസ നിയമത്തെ ഞാനെതിർത്തപ്പോൾ എന്നിൽ വർഗ്ഗീയത ആരോപിച്ച പരിശുദ്ധന്മാർ ഇന്നെങ്കിലും പരമാർത്ഥം മനസ്സിലാക്കി കാണുമെന്നു ഞാനാശിക്കുന്നു. വിദ്യാഭ്യാസപ്രക്ഷോഭത്തിൽ ഞാൻ മുന്നിൽ നിന്നുവെങ്കിൽ അതിന്റെ കാരണം ആ പ്രക്ഷോഭം മനുഷ്യ ആത്മാവിന്റെ സ്വാതന്ത്ര്യത്തിനു വേണ്ടിയുള്ള ഒരു സമരമായിരുന്നതാണ്. പ്രക്ഷോഭത്തിൽ വർഗ്ഗീയ വാദികളും പിൻതിരിപ്പന്മാരും ഉണ്ടായിരുന്നിരിക്കാം. പക്ഷെ അതു വേറെ കാര്യം. വിമോചനസമരത്തിന്റെ നേതാവ് മന്നത്തു് പത്മനാഭനായിരുന്നല്ലോ എന്നിട്ടും പി. എസ്സ്. പി. ക്കാരെല്ലാം തങ്ങളുടെ സോഷ്യലിസം കളയാതെതന്നെ വിമോചനസമരത്തിന്റെ മുന്നിൽ നിന്നല്ലൊ. പരമാർത്ഥത്തിൽ അന്നു എന്നിൽ വർഗ്ഗീയത കണ്ടവരാണ് കടുത്ത വർഗ്ഗീയവാദികൾ. അവരുടെ ഉപബോധമനസ്സിൽ തങ്ങിനിന്നിരുന്ന വർഗ്ഗീയതയാണ് മനുഷ്യസ്വാതന്ത്ര്യത്തിനു വേണ്ടിയുള്ള ആ പ്രക്ഷോഭത്തെ ഒരു വിഭാഗീയ സമരമാക്കി താറടിക്കാൻ അവരെ പ്രേരിപ്പിച്ചതു. വിമോചനസമരത്തിനു ശേഷം അവരാണിന്നു പ്രതിക്കൂട്ടിൽ കയറിനില്ക്കാൻ നിർബ്ബന്ധരായിട്ടുള്ളതു്.

5

കമ്മ്യൂണിസ്റ്റ്ഭരണം ജനജീവിതം അസാദ്ധ്യമാക്കിത്തീർത്തു. നിയമവാഴ്ചയെ അവസാനിപ്പിച്ചു സെൽകോടതികൾ ആരംഭിച്ചു. പോലീസിനെ നിർവ്വീര്യമാക്കി. കമ്മ്യൂണിസ്റ്റുകാർ പ്രതികളായുള്ള കേസ്സുകളെല്ലാം പിൻവലിച്ചു. അവരുടെ ശിക്ഷകൾ റദ്ദാക്കി. മുപ്പതു രാഷ്ട്രീയ കൊലപാതകങ്ങൾക്കു അരുനിന്നു 1954ൽ 162ഉം, 1956ൽ 173ഉം ആയിരുന്ന കൊലക്കേസ്സുകൾ. 1957ൽ 254ലും '58ൽ 273ഉം ആയിരുന്നു. അതായതു് 45–ഉം 56–ഉം ശതമാനത്തോളം വർദ്ധനവെന്നർത്ഥം. ഭവനഭേദനം, മോഷണം, കൂട്ടത്തല്ലുകൾ മുതലായ ക്രിമിനൽ കേസ്സുകൾ 45ശതമാ. വർദ്ധിച്ചു. കമ്മ്യൂണിസ്റ്റ് ഗവർമ്മെണ്ടിന്റെ പക്ഷപാതപരമായ നയത്തെക്കുറിച്ചു ചന്ദനത്തോപ്പു വെടിവെപ്പു സംബന്ധിച്ചു അന്നത്തെ ചീഫ് ജസ്റ്റിസ് ശങ്കരൻ സമർപ്പിച്ച അന്വേഷണറിപ്പോർട്ടിൽ എടുത്തു പറഞ്ഞിട്ടുണ്ട്.

6

കമ്മ്യൂണിസ്റ്റ്ഭരണത്തിലെ അഴിമതികളെക്കുറിച്ചു പറയാതിരിക്കുന്നതാണ് ഭേദം. കമ്മ്യൂണിസ്റ്റുകാർ പാർട്ടിക്കുവേണ്ടിമാത്രമല്ല കൈക്കൂലിയും അഴിമതിയും പ്രോത്സാഹിപ്പിച്ചതു. കമ്മ്യൂണിസ്റ്റുനേതാവ് ഈശ്വരയ്യർ 1955ൽ പി. എസ്സ്. പി. ഗവർമ്മെണ്ടിനു അമ്പതിനായിരം രൂപക്കു വില്ക്കാമെന്നു പറഞ്ഞതായി റിപ്പോർട്ടുള്ള ഒരു സ്ഥലം കമ്മ്യൂണിസ്റ്റ് ഗവർമ്മെണ്ട് വാങ്ങിയതു മൂന്നു ലക്ഷം രൂപക്കാണ്. പുസ്തകങ്ങൾ, കടലാസ്സ് മുതലായവ സപ്ലൈ ചെയ്യുന്നതിനു പതിനായിരക്കണക്കിനു രൂപാ വരുന്ന ഓർഡറുകളാണു മുണ്ടശ്ശേരിമകനും അളിയനും നല്കിക്കൊണ്ടിരുന്നതു. വി. ആർ. കൃഷ്ണയ്യരുടെ ടെസ്റ്റ് കുപ്രസിദ്ധമല്ലേ? വാട്ടർ ട്രാൻസ്പോർട്ട് കോർപ്പറേഷനുവേണ്ടി ബോട്ടുകൾ വാങ്ങിയതിൽ കാണിക്കപ്പെട്ട കുംഭകോണത്തെക്കുറിച്ചു അറിയാത്തവരാരുണ്ടു? ആന്ധ്ര അരിത്തട്ടിപ്പിനെക്കുറിച്ചു പ്രത്യേകിച്ചു പറയേണ്ടതുണ്ടോ? ലേബർ കോൺട്രാക്ട് സൊസൈറ്റികൾ വഴിക്കും പരസ്പരസഹായ സംഘങ്ങൾ വഴിക്കും കമ്മ്യൂണിസ്റ്റ്പാർട്ടി വെട്ടിച്ചെടുത്തിട്ടുള്ളതു് ലക്ഷക്കണക്കിനാണ്. കമ്മ്യൂണിസ്റ്റ്ഭരണത്തിൻകീഴിൽ കാണാമായിരുന്ന ബന്ധുജനപക്ഷപാതത്തിനും കയ്യും കണക്കുമുണ്ടായിരുന്നില്ല. കമ്മ്യൂണിസ്റ്റ്നേതാവ് ഭാസ്കരപ്പണിക്കരെ പബ്ലിക്ക് സ

വ്വീസ്കമ്മീഷനിൽ അംഗമാക്കി. നൂറുകണക്കിനുദ്യോഗസ്ഥന്മാരെ പബ്ലിക്ക് സർവ്വീസ്കമ്മീഷനെ കവച്ചുവെച്ചുകൊണ്ടു നിയമിച്ചു

7

സ്റ്റേറ്റിന്റെ സാമ്പത്തികഭദ്രത കമ്മ്യൂണിസ്റ്റ് ഗവർമ്മെണ്ട് തകരാറാക്കിക്കളഞ്ഞു. നാലു കോടി രൂപയിലധികം പുതിയ നികുതികളായി ചുമത്തി. ഇതിലധികവും ഇടത്തരക്കാരുടെയും ചെറുകിടക്കാരുടെയും ചുമലിൽ ചെന്നു വീഴുന്നവയായിരുന്നു. സ്റ്റേറ്റിന്റെ ദീർഘകാല കടബാദ്ധ്യതയിൽ ഇരുപത്തഞ്ചു കോടിരൂപ വർദ്ധിച്ചു. ഹ്രസ്വകാലകടം ഒന്നുമില്ലാതിരുന്നതു ഒരഞ്ചാറുകോടിയായി. മൂന്നു കോടിരൂപക്കുള്ള സെക്യൂരിറ്റികൾ റിസർവ്വ് ബാങ്കിൽ പണയം വെച്ചു. ഇതിനുപുറമെ റിസർവ്വ് ബാങ്കിൽ നിന്നു ക്രമപ്രകാരം എടുക്കാവുന്ന ഓവർഡ്രാഫ്റ്റ്കടം വിട്ടു വളരെ കൂടുതൽ വാങ്ങി. പി. എസ്. പി ഗവർമ്മെണ്ടും കോൺഗ്രസ്സ് ഗവർമ്മെണ്ടും സമ്പാദിച്ചുവെച്ചുകൊടുത്തിരുന്ന റിസർവ്വ്ഫണ്ടു മുഴുവൻ ചോർത്തിയെടുത്തു.

ആകപ്പാടെ ഇരുപത്തെട്ടുമാസത്തെ ഭരണംകൊണ്ടു സ്റ്റേറ്റിന്റെ ബാദ്ധ്യത എല്ലാ ഇനങ്ങളിലും കൂടി ഒരു നാല്പതുകോടിയിൽ കുറയാതെ വർദ്ധിപ്പിച്ചു.

ഇതെല്ലാമായിട്ടും രണ്ടാംപഞ്ചവത്സരപദ്ധതിയിൽ കേരളത്തിനു നിർദ്ദേശിച്ചിട്ടുള്ള പരിമിതമായ പദ്ധതികളാകട്ടെ ധനവിക്ഷേപമാകട്ടെ നിർവ്വഹിക്കാൻ കമ്മ്യൂണിസ്റ്റ്ഗവർമ്മെണ്ടിനു സാധിച്ചില്ല. എൺപത്തേഴ്കോടി രൂപയാണ് കേരളത്തിനു പദ്ധതിയിൽ വക കൊള്ളിച്ചിട്ടുള്ളതു. അതിൽ 1957—58 ലേക്കു പതിനേഴുകോടി, 1958—59 ലേക്കു പത്തൊമ്പതുകോടി, അങ്ങിനെ പോകുന്നു വാർഷികവിഹിതങ്ങൾ. കമ്മ്യൂണിസ്റ്റ് ഗവർമ്മെണ്ടും പാർട്ടിയും വഴക്കടിച്ചു, കേന്ദ്രം കേരളത്തിനനുവദിച്ച വിഹിതം പോരെന്നുപറഞ്ഞിട്ട്, എൺപത്തേഴുകോടിയെന്നതു ചുരുങ്ങിയതു ഇരുനൂറുകോടിയെങ്കിലുമാക്കണമെന്നു പറഞ്ഞിട്ട്, എൺപത്തേഴ് ഇരുനൂറാക്കാൻ പ്രക്ഷോഭം നടത്തിയവരിൽ നിന്നു നാമൊന്നു പ്രതീക്ഷിച്ചു, എൺപത്തേഴെങ്കിലും ക്രമമായി വിനിയോഗിച്ചു, അനുവദിക്കപ്പെട്ടിട്ടുള്ള പദ്ധതികൾ നടപ്പിൽ വരുത്തുമെന്നു. പക്ഷെ 1957–58ൽ പതിനേഴു ചെലവാക്കേണ്ടിടത്തു ചെലവാക്കാൻ കഴിഞ്ഞതു ഒമ്പതരകോടിയാണു. 1958—59ൽ പത്തൊമ്പതു ചെലവാക്കേണ്ടിടത്തു ചെലവായതു പതിനാലരയാണു. അങ്ങനെ രണ്ടുകൊല്ലംകൊണ്ടു ലാപ്സാക്കികളഞ്ഞതു പന്ത്രണ്ടുകോടി രൂപയാണു. ഇതിൽ ആറുകോടിരൂപ കേന്ദ്രം തരേണ്ടതും തരുന്നതുമായിരുന്നു, ബാക്കി ആറുകോടി കേരളഗവ

ർമ്മേണ്ടുണ്ടാക്കിയിരുന്നെങ്കിൽ! അതുണ്ടാക്കാൻ കേരളഗവമ്മേണ്ടിന്നു കഴിഞ്ഞില്ല. അതുകൊണ്ട ആറുകോടി കേന്ദ്രത്തിൽനിന്നു കിട്ടുമായിരുന്ന തും കളഞ്ഞുകളിച്ചു. അങ്ങിനെ വകരണ്ടിൽ പ ന്ത്രണ്ടുകോടി രൂപായുടെ നിർമ്മാണപ്രവൃത്തന ങ്ങൾ ആ കാലത്ത് കേരളത്തിനു നഷ്ടപ്പെട്ടു.

8

മുൻപറഞ്ഞ കാര്യങ്ങളൊക്കെ പോ കട്ടെ — തല്ലും കൊല്ലും കൈക്കൂലിയും ബന്ധു ജനപക്ഷപാതവും സാമ്പത്തികഭദ്രതയെ തക ത്തു തരിപ്പണമാക്കിയതും ഒക്കെ. കേരളത്തി ലെ ആളിക്കത്തുന്ന വിശപ്പിനും മനം മടുപ്പി ക്കുന്ന നഗ്നതക്കും മനുഷ്യരെ ഈച്ചകളെപ്പോ ലെ കൊന്നൊടുക്കിയ പകർച്ചവ്യാധികൾക്കും കാട്ടുതീപോലെ പരന്നു വീശുന്ന തൊഴിലില്ലാ യ്മക്കും ഇതുപോലുള്ള മററു നീറുന്ന ജീവൽപ്രശ്ന ങ്ങൾക്കും കമ്യൂണിസ്ററ് സക്കാർ അല്പമെ ങ്കിലും ഒരു പരിഹാരമുണ്ടാക്കിയിരുന്നെങ്കിൽ! പക്ഷേ ഒന്നും ഉണ്ടായില്ല.

കമ്യൂണിസ്ററ്കാർ ഭരണമാരംഭിച്ച സമയത്ത് അരിയുടെ വില പറയത്തക്ക ഏററ ക്കുറച്ചിൽ കൂടാതെ അങ്ങിനെ തുടൻ വരികയാ യിരുന്നു. കമ്യൂണിസ്ററ്കാർ ഭരണമാരംഭിച്ചു ഏറെ താമസിയാതെ അരിയുടെ വില പറക്ക് ഏഴരരൂപയിലേക്കു കുതിച്ചുകയറി.

മാത്രമല്ല—സ്റേററിലെ അരിയുല്പാ ദനം വദ്ധിപ്പിക്കാൻ ഒരു ചെറുവിരലെങ്കിലും കമ്യൂണിസ്റ്റ്പാർട്ടി അനക്കിയില്ല. ആറുഴവയ രക്കർമാരും മുപ്പായിരം രൂപയ്ക്കുരുപദേഷ്ടാവും ഉണ്ടായിരുന്ന കാഷികവകുപ്പിന്നു, കാഷികാ ഭിവൃദ്ധിക്കുവേണ്ടി ചെലവാക്കാൻ സാധിച്ചതു, ആകെ ഈ ഇനത്തിലേക്കു നീക്കിവെച്ചിട്ടുള്ള തുകയുടെ പത്തു ശതമാനം മാത്രമാണ്.

തൊഴിലില്ലായ്മ കമ്യൂണിസ്റ്റ്ഭരണത്തി ൽ അടിക്കടി കൂടിവന്നു. 1957ൽ കമ്യൂണിസ്റ്റ് ധനകാര്യമന്ത്രി ബഡ്ജററവതരിപ്പിച്ചതു കേര ളത്തിലന്നു പതിനഞ്ചു ലക്ഷം പേർ തൊഴിലി ല്ലാത്തവരുണ്ടെന്നു പ്രഖ്യാപിച്ചു കൊണ്ടായി രുന്നു. ആണ്ടുതോറും ഒന്നര ലക്ഷംപേർ ഇതിനു പുറമെ തൊഴിലിനായി ജനസംഖ്യ വർദ്ധന കാരണം മുന്നോട്ടു വരുന്നുണ്ടെന്നും അദ്ദേഹം ചൂണ്ടിക്കാട്ടി. ഇരുപത്തെട്ടു മാസത്തെ ഭരണ ത്തിനു ശേഷം പതിനായിരം പേക്കു തൊഴിൽ തങ്ങൾ ഉണ്ടാക്കികൊടുത്തു എന്നാണ് കമ്യൂ ണിസ്റ്റ് വ്യവസായകാര്യമന്ത്രി അവകാശപ്പെ ട്ടതു.



സ: K. V. ബാലമേനോൻ,
പ്രസിഡണ്ട്
പൊന്നാനിതാലൂക്ക് കി. ച.



സ: എം. ടി. മുഹമ്മദ്,
സിക്രട്ടരി
പൊന്നാനിതാലൂക്ക് കി. ച.



സ: സി. അപ്പുണ്ണിനായർ,
മുൻ സിക്രട്ടരി.
പൊന്നാനിതാലൂക്ക് കി ച.



സ: എം. വി. മാധവൻ,
സിക്രട്ടരി
കൊയിലാണ്ടിതാലൂ. കി. ച.

തൊഴിലില്ലായ്മയുടെ കാര്യമങ്ങനെ. ഇനി കൂലിയുടെ കാര്യമോ? ഇരുപത്തെട്ടു മാസത്തിനിടയ്ക്ക് ഒരൊററ വ്യവസായത്തിലേക്കാണ് കമ്യൂണിസ്റ്റുകാർ മിനിമം വേയ്ജസ് വ്യവസ്ഥ വ്യാപിപ്പിച്ചതു—ഓട്ടുകമ്പനികളിലേക്ക്. ഈ ഒരു വ്യവസായത്തിൽ പോലും ഉത്തരവ് എല്ലാ ജില്ലകളിലും നടപ്പാക്കിയില്ല. ഉദാഹരണത്തിനു തൃശ്ശൂർ.

എന്തിനധികം! കമ്യൂണിസ്റ്റ് സർക്കാരിന്റെ ബിർളാകരാർ കമ്യൂണിസ്റ്റുകാർ തൊഴിലാളിവർഗ്ഗത്തെ വഞ്ചിച്ചതിന്റെ ഏററവും ഉഗ്രമായ സ്മാരകമായി എന്നെന്നും സ്മരിക്കപ്പെടും.

ആശുപത്രിയിലെ മരുന്ന്, ആഹാരം മുതലായവയുടെ സ്ഥിതി അവതാളത്തിലായി. ആവശ്യങ്ങൾക്ക് നീക്കിവെക്കപ്പെട്ട സംഖ്യ അനുക്രമം കുറഞ്ഞുവന്നു. കമ്യൂണിസ്റ്റ് ഭരണകാലത്തു നൂറുകണക്കിനു ആളുകൾ വസൂരികൊണ്ടു മരിച്ചു. രോഗം തടയാനൊ രോഗികൾക്ക് ആശ്വാസം നൽകാനൊ കമ്യൂണിസ്റ്റ് ഗവമ്മെണ്ട് വേണ്ടതു ചെയ്യുകയുണ്ടായില്ല.

9

ജനങ്ങളുടെ പ്രശ്നങ്ങൾ പരിഹരിക്കാൻ സാധിക്കാതെ നട്ടം തിരിഞ്ഞ കമ്യൂണിസ്റ്റ് മന്ത്രിമാരും നേതാക്കന്മാരും തങ്ങളുടെ അധികാരം നിലനിർത്തിപ്പോരാൻ എടുത്ത സൂത്രം സാമുദായിക സ്പർദ്ധയ്ക്കു മൂർച്ചകൂട്ടുക എന്നതായിരുന്നു. ഓരോ വാക്കും നീക്കവും ദ്യൂയിററിലെ കത്തോലിക്കനേയും കാൻഡിയനേയും യാക്കോബായക്കാരനേയും മാർത്തോമക്കാരനേയും നായരേയും ഈഴവനേയും ഹരിജനേയും മുസൽമാനേയും തമ്മിൽ തല്ലിക്കാൻ ഉദ്ദേശിച്ചുകൊണ്ടുള്ളതായിരുന്നു. ശബരിമല റിപ്പോർട്ട്, സംഭവം കഴിഞ്ഞു ഏഴു കൊല്ലത്തിനുശേഷം പ്രസിദ്ധപ്പെടുത്തി. വിദ്യാഭ്യാസബില്ലും നിയമവും സാമുദായിക സ്പർദ്ധയെ കൊടുമ്പിരിക്കൊള്ളിക്കാനുള്ള ഒരു പാധിയായിട്ടു കൂടി കമ്യൂണിസ്റ്റുകാർ ഉപയോഗിച്ചുവെന്നതറിയാത്തതാർക്കാണ്?

10

ഈ അവശതകൾക്കെല്ലാം ക്രമപ്രകാരം അഞ്ചുകൊല്ലം കഴിഞ്ഞുണ്ടാകുന്ന ഒരു തിരഞ്ഞെടുപ്പിലൂടെ ഒരു പരിഹാരം ഉണ്ടാക്കാമെന്നുവെച്ചാൽ അതിനും സാദ്ധ്യമല്ലാതാക്കിത്തീർത്തു കമ്യൂണിസ്റ്റുകളവും ചതിയും ജനാധിപത്യധ്വംസനവും. സ്വാതന്ത്ര്യവും നീതിപൂർവ്വകവുമായ ഒരു വോട്ടർപട്ടികയാകുന്നു. പ്രാദേശിക ഉദ്യോഗസ്ഥന്മാരിൽ പലരേയും

ഉയന്ന ഉദ്യോഗസ്ഥന്മാരിൽ ചിലരേയും സാമദാനഭേദദണ്ഡങ്ങൾ ഉപയോഗിച്ചു ചൊല്പടിയിലാക്കിക്കൊണ്ടു കമ്യൂണിസ്റ്റ് പാർട്ടിക്കള്ള വോട്ടുകൾ പതിനായിരക്കണക്കിനാണ് പട്ടികയിൽ ചേർത്തുകൊണ്ടിരുന്നതു. 1958 ആയപ്പോഴേക്കും, അതായത് കമ്യൂണിസ്റ്റ ഗവർമ്മേണ്ട് ഒരു കൊല്ലം ഭരിച്ചപ്പോഴേക്കും ചാലക്കുടി നിയോജക മണ്ഡലത്തിൽ ഇരുപത്തോരായിരവും, ദേവികുളത്ത് പതിനേഴായിരവും പുതിയ വോട്ടർമാരെ പട്ടികയിൽ ഉൾപ്പെടുത്തിക്കഴിഞ്ഞു. ഇത്തരത്തിലുള്ള ഒരു വോട്ടർ പട്ടിക വെച്ചുകൊണ്ടു എങ്ങിനെയാണ് നീതിപൂർവകമായൊരു തിരഞ്ഞെടുപ്പു നടത്തുന്നതു്? ഈ പശ്ചാത്തലത്തിൽ ജനാധിപത്യത്തിന്നു എന്തൊരർത്ഥമാണുള്ളത്? എങ്കിലും കമ്യൂണിസ്റ്റുകാർ ജനാധിപത്യവാദികളാണ്! ബ്രൂട്ടസ് ഒരു മാന്യനാണ്!.

മാത്രമല്ല — കള്ള വോട്ടർ പട്ടികയോടൊപ്പം ഒരഭ്യന്തരയുദ്ധത്തിന്റെ ഭീഷണിയും കമ്യൂണിസ്റ്റുകാർ മുഴക്കുകയുണ്ടായി. ദേവികുളം തിരഞ്ഞെടുപ്പിൽ പതിനേഴായിരം കള്ള വോട്ടിന്റെ പിൻബലത്തോടുകൂടി ഒമ്പതിനായിരം വോട്ടിന്നു ജയിച്ച അഹംഭാവ ലഹരി കമ്യൂണിസ്റ്റുകാർക്കിടയിൽ ഓളം വെട്ടുന്ന കാലഘട്ടം. 1958 ജൂൺ 1-ാംനു- കോയമ്പത്തൂരിൽവെച്ചു ഇ. എം. ശങ്കരൻനമ്പൂതിരിപ്പാട് പ്രതിപക്ഷങ്ങളോടു പരസ്യമായി ചോദിച്ചു അവർക്കു കേരളത്തിൽ ഒരു ചീനാ വേണമോ എന്നു. കമ്യൂണിസ്റ്റ ഭരണത്തെ എതിർക്കുന്നവർ പരമാർത്ഥത്തിൽ ദേശീയ ലക്ഷ്യത്തെ എതിർക്കുന്നവരും തന്മൂലം രാജ്യദ്രോഹികളും കുമിന്താങ്ങുകളെപ്പോലെ ലിക്വിഡേററ് ചെയ്യപ്പെടേണ്ടവരുമാണെന്നു വാദിച്ചു. പ്രതിപക്ഷങ്ങൾ കമ്യൂണിസ്റ്റ പാർട്ടിയെ എതിർക്കുന്ന കാര്യത്തിൽ യോജിക്കുന്നപക്ഷം ചൈനയിലുണ്ടായതുപോലുള്ള ഒരഭ്യന്തര കലാപത്തിന്നു കമ്യൂണിസ്റ്റ പാർട്ടി ആഹ്വാനം നൽകുമെന്നു സൂചിപ്പിച്ചു. എന്നുവെച്ചാൽ പ്രതിപക്ഷങ്ങൾ ഐക്യമുന്നണിയുണ്ടാക്കിയാൽ നാമമാത്രമായ തിരഞ്ഞെടുപ്പിന്നുപോലും കമ്യൂണിസ്റ്റുകാർ സന്നദ്ധരാവുകയില്ലെന്നു ചുരുക്കം. എങ്കിലും കമ്യൂണിസ്റ്റുകാർ ജനാധിപത്യവാദികളാണ്! ബ്രൂട്ടസ് ഒരു മാന്യനാണ്!

11

ഇങ്ങനെ വന്നപ്പോഴാണ് പ്രതിപക്ഷങ്ങൾ പ്രത്യക്ഷസമരത്തിലേക്കിറങ്ങിയതു. ആ സമരമാണ് വിമോചനസമരമായി രൂപാന്തരപ്പെട്ടതു. ആ സമരം നിയമത്തിന്നെതിരായി

# എ. ശ്രീധരൻ.

കെ. ആർ. കെ.

കേരളത്തിലെ പി. എസ്. പി. നേതാക്കളിൽ സ: എ. ശ്രീധരൻ നല്ലൊരു സ്ഥാനം നേടിക്കഴിഞ്ഞിരിക്കയാണ്. 1956ൽ പുതുക്കാട് ചേന്ന പി. എസ്. പി. കേരളസമ്മേളനം അദ്ദേഹത്തെ സ്റ്റേയിററ്കമ്മിററിയുടെ ജോ: സിക്രട്ടരിയായി തിരഞ്ഞെടുത്തു. അതിനുശേഷം കോഴിക്കോട് ചേന്ന 1958ലേയും കൊല്ലത്ത്ചേന്ന 1959ലേയും സമ്മേളനങ്ങളിൽനിന്നു സഖാവ് സ്റ്റേയിററ്കമ്മിററിയുടെ ജനറൽ സിക്രട്ടരിയായി തിരഞ്ഞെടുക്കപ്പെട്ടു. പാർട്ടി ചേയർമാൻ സ: പട്ടംതാണുപ്പിള്ളയുടെ സാന്നിദ്ധ്യത്തിലും നേതൃത്വത്തിലുമുള്ള കഴിഞ്ഞ നാലുവഷത്തെ സ്റ്റേയിററിലെ പാർട്ടി പ്രവത്തനത്തിൻെറ മേൽനോട്ടം വഹിക്കുന്നതിൽ സ: ശ്രീധരൻ ഒരു ജനറൽ സിക്രട്ടരിയുടെ അന്തസ്സിൽതന്നെ വിജയിച്ചിട്ടുണ്ടു. സ്റ്റേയിററിലെ ഏററവും പ്രായവും പരിചയവും ചേന്ന ഒരു ചേയർമാൻ ഏററവും കഴിവും പാരമ്പര്യവുമുള്ള നേതാക്കന്മാർ, ഉൾപെടുന്ന ഒരു കമ്മിററിയുടെ ജനറൽസിക്രട്ടരി, ഏററവും കുറഞ്ഞ പ്രായമാണെന്നിരിക്കിലും എല്ലാവരുമൊന്നിച്ചു കാലുവെച്ചുപോകാൻ അസാമാന്യമായ സാമത്ഥ്യം പ്രദശിപ്പിച്ചുവെന്നതിന്നു സംശയമില്ല.

സ: ശ്രീധരന്നു മുപ്പത്തഞ്ചു പ്രായമായിരിക്കണം. 1946ലാണ് സഖാവ് രാഷ്ട്രീയത്തിൽ സജീവ പങ്കുവഹിച്ചത്. വിദ്യാത്ഥിയായിരുന്നകാലത്ത് രാഷ്ട്രീയം

---

മാത്രമുള്ള ഒരു സമരമല്ലായിരുന്നു. അരിയ്ക്കും തുണിയ്ക്കും തൊഴിലിന്നും, കൂലിയ്ക്കും, ബോണസ്സിന്നും കൂടി വേണ്ടിയുള്ള ഒരു സമരമായിരുന്നു അതു. കമ്യൂണിസ്ററ്പാട്ടി ഞെക്കി ഞെരിച്ചുകൊണ്ടിരുന്ന മനുഷ്യാത്മാവിനെ രക്ഷിയ്ക്കാൻകൂടി വേണ്ടിയുള്ള ഒരു സമരമായിരുന്നു അതു. ജീവനും മാനത്തിന്നും അഭിമാനങ്ങൾക്കും വേണ്ടിയുള്ള ഒരു സമരമായിരുന്നു അതു. ഒരു ഏകാധിപത്യ ഭരണത്തിൽ നിന്നു ജനങ്ങൾക്കുള്ള സ്വാതന്ത്ര്യത്തിന്നും ഒരു സ്വൈരജീവിതത്തിന്നും കൂടി വേണ്ടിയുള്ള ഒരു സമരമായിരുന്നു അതു്. അതുകൊണ്ടാണ് മനുഷ്യമഹത്വത്തിൽ വിശ്വസിയ്ക്കുന്ന സകലരും ആ സമരത്തിലേക്കിറങ്ങിയതു, ഇത്രവളരെപേർ ജയിലിലേക്കു മാർച്ച് ചെയ്തത്—43,000 സ്ത്രീകളും 1,35,000 പുരുഷന്മാരും!.

പാിച്ചുനോക്കി. പക്ഷെ ഡോ: കെ. ബി. മേനോൻ ആഗസ്റ്റ് വിപ്ലവത്തിന്നു ശേഷം മലബാറിലെ സോഷ്യലിസ്റ്റ് പ്രവർത്തനമാരംഭിക്കാൻ നിയുക്തനായപ്പോൾ, ശ്രീധരൻ രാഷ്ട്രീയത്തിന്നുള്ള തൻെറ സന്ദർഭത്തെ തിരഞ്ഞെടുത്തു. ആദ്യത്തെ മലബാർകമ്മിററിയിലെ ഒരംഗമാണ് സ: ശ്രീധരൻ. മലബാർകമ്മിററി ആപ്പീസിൻെറ ഉത്തരവാദിത്തം ഏറെറടുത്തുകൊണ്ടാണ് അദ്ദേഹം പ്രവർത്തനം ആരംഭിച്ചത്. ആദ്യത്തെ നാലു വർഷം ശ്രീധരൻ ഇംഗ്ലീഷിൽമാത്രമായിരുന്നു പ്രസംഗിച്ചിരുന്നതു. ഇംഗ്ലീഷുഭാഷയിലെ നല്ലൊരു പ്രാസംഗികനാണ് സഖാവ് ശ്രീധരനെന്നു പ്രസംഗം കേട്ടവൎക്കെല്ലാം അറിയാം. കോളേജുകളിലേയും മററു പല വിദ്യാൎത്ഥികളേയും തൻെറ പാർട്ടിയിൽ ആകർഷിക്കാൻ അതൊരു സഹായകമായിരുന്നു. അതിന്നുശേഷം കേരളത്തിലെ പേരെടുത്ത നല്ല മലയാള പ്രാസംഗികന്മാരിൽ അദ്ദേഹം പ്രമുഖനായിത്തീൎന്നു.

കിസാൻപഞ്ചായത്ത് മലബാറിൽ നടത്തിയ എല്ലാ സമരങ്ങളിലും സ: ശ്രീധരൻ അതിപ്രധാനമായ പങ്കു വഹിച്ചിട്ടുണ്ടു. മുതുകാട് ഗ്രാമത്തിലെ കുടുംബങ്ങളെ സക്കാർ കുടിയൊഴിപ്പിച്ചപ്പോൾ, അവരോടൊപ്പം കാൽനടയായി സത്യാഗ്രഹത്തിന്നുവേണ്ടി കലക്ടരുടെ കച്ചേരിക്കു നേരെ മാർച്ച് ചെയ്യാൻ അദ്ദേഹവുമുണ്ടായിരുന്നു. മലബാർ കുടിയാൻബില്ലിന്നെതിരായി 1953ൽ മദിരാശിയിലും, അരിയുടെ വിലക്കയററത്തിന്നെതിരായി 1957ൽ തിരുവനന്തപുരത്തും നടത്തിയ കിസാൻപഞ്ചായത്തിൻെറ വീരോചിതമായ പ്രകടനങ്ങളിലെ പ്രധാന നേതാക്കളിലൊരാൾ സ: ശ്രീധരനാണ്. കമ്യൂണിസ്റ്റ് സക്കാറിനെ വെല്ലുവിളിച്ച ഏറനാട്ടിലെ സ്വതന്ത്രബീഡിത്തൊഴിലാളികളുടെ സമരത്തിന്നു ഉശിരുകൊടുക്കുവാൻ അദ്ദേഹം അറസ്റ്റ് വരിച്ചു. ആ സ



സ: എ. ശ്രീധരൻ,
സിക്രട്ടറി, സ്റ്റേയിററ് പി. എസ്സ്. പി.
(സ്വാഗതസംഘാദ്ധ്യക്ഷൻ.)



സ: കെ. കുഞ്ഞിരാമക്കുറുപ്പ്,
സിക്രട്ടറി, സ്റ്റേയിററ് കിസാൻ പഞ്ചായത്ത്.
(ഖജാൻജി, സ്വാഗതസംഘം.)

# ★മുത്തുകാട് സമരം. ഒരു സ്മരണ.

എ. മാധവമേനോൻ.

അഞ്ചാറു വർഷം മുമ്പാണ് മുത്തുകാട് സമരം നടത്തിയതു. കിസാൻ പഞ്ചായത്തിന്റെ കേരള സമ്മേളനം നടത്തുന്ന ഈ ദിനങ്ങളിൽ ഞാൻ അതിലെ ചില ഭാഗങ്ങൾ സ്മരിക്കുക മാത്രമാണ്. ഒരു വിസ്തരിച്ച ഉപന്യാസമെഴുതാൻ ഞാൻ ഉദ്ദേശിക്കുന്നില്ല. കേരളത്തിലെ കൃഷിക്കാരന്റെ ചരിത്രത്തിൽ മുത്തുകാട് സമരം, അവിസ്മരണീയമായ ഒരദ്ധ്യായമാണ്. കിസാൻപഞ്ചായത്തിന്റെ കഴിഞ്ഞകാലത്തെ അതി പ്രധാനങ്ങളായ പ്രവർത്തനങ്ങളിൽ, ആ അദ്ധ്യായത്തിന്നുള്ള സ്ഥാനം എന്നെപ്പോലുള്ള ആയിരമായിരം പ്രവർത്തകന്മാരെ പുളകം കൊള്ളിക്കുന്നുണ്ട്.

പേരാമ്പ്രമണ്ഡലത്തിലെ ഒരു പ്രദേശമാണ് മുത്തുകാട്. അവിടെയുള്ള കൃഷിക്കാരെ കുടിയൊഴിപ്പിക്കുന്നതിന്നു അന്നത്തെ മദിരാശിസർക്കാർ പോലീസ്സ് സംഘത്തെ അയച്ചു. കിസാൻപഞ്ചായത്തിന്റെ വളൻറിയർമാർ അതിന്നെതിരായി പ്രതിഷേധം മുഴക്കി. അക്രമത്തിന്നെതിരായി രക്തം ചിന്തുമെന്നു അവർ ഉശിരോടെ പ്രഖ്യാപിച്ചു. അതിനാൽ അരിശംപിടിച്ച സർക്കാർ അവരിൽ പ്രധാനികളായ സഖാക്കളെ അറസ്റ്റ് ചെയ്തു.

മുത്തുകാട് സർക്കാർ ഭൂമിയായതുകൊണ്ടു കിസാൻപഞ്ചായത്തിന്നു, സർക്കാരുമായി ഒരു പ്രത്യക്ഷസമരം നടത്തേണ്ടിവന്നു. മുപ്പത്തിമൂന്നു വീട്ടുകാരെയാണ് അവിടെനിന്നു കുടിയൊഴിപ്പിച്ചതു. അതിനാൽ പൈതങ്ങളും വൃദ്ധന്മാരുമുൾപ്പെടെ നൂറിലധികം കുടുംബങ്ങൾ എങ്ങും പോപ്പിടമില്ലാതെ അശരണരായി. "അവരെ കുടിയിരുത്തുന്നതുവരെ സമരം" അതായിരുന്നു കിസാൻ പഞ്ചായത്തിന്റെ പ്രതിജ്ഞ. ശ്രീ. കേളപ്പജി ചെയർമാനും കെ. കുഞ്ഞിരാമക്കുറുപ്പ് സിക്രട്ടറിയുമായി രൂപവൽക്കരിക്കപ്പെട്ട ഒരു സമര

---

ക്കാറിനെ കടപുഴക്കുവാനുള്ള വിമോചന സമരത്തിലും അദ്ദേഹത്തിന്റെ വിവേകമായ പങ്കു ആരും മറന്നിരിക്കയില്ല. 1957 നവമ്പ്ര് 11ാംനു- കാട്ടാമ്പള്ളിയിൽ മാർച്ച് ചെയ്ത കിസാൻപഞ്ചായത്തിന്റെ "ബഹുജനമാർച്ചി"ന്നു നേതൃത്വം നൽകുവാനും, മർദ്ദനമേററ ജയിലിൽ കിടക്കാനും സഖാവ് പ്രദർശിപ്പിച്ച ധൈര്യം സഹപ്രവർത്തകന്മാരെ ആവേശഭരിതരാക്കിയിരുന്നു. നമ്മുടെ നാട്ടിലെ സോഷ്യലിസ്റ്റ് പ്രസ്ഥാനത്തിന്റെ വളർച്ചയിലും അതിന്റെ ലക്ഷ്യത്തിലും സ: ശ്രീധരനു പ്രശംസാർഹമായ പങ്കുവഹിക്കുവാൻ കഴിയുമെന്നു നാം ആശിക്കുന്നു.

സമിതിയാണ് അതിന്റെ നേതൃത്വം ഏറ്റെടുത്തതു. സമരാഹ്വാനം മുഴങ്ങിക്കേട്ടപ്പോൾ മലബാറിന്റെ നാനാഭാഗങ്ങളിൽനിന്നും ചെറുതും വലുതുമായ ജാഥകൾ "ചലോ ചലോ പേരാമ്പ്ര" പുറപ്പെട്ടു. കുടുംബങ്ങൾ അറസ്റ്റ് ചെയ്യപ്പെട്ടു. തുടരെ പേരാമ്പ്ര മണ്ഡലത്തിലെ ധാരാളം പ്രവർത്തകന്മാരും ശിക്ഷിക്കപ്പെട്ടു.

മുഖ്യമന്ത്രി കാമരാജ് സമരത്തെ നുള്ളിക്കളയാമെന്നു കരുതി. പക്ഷെ, കലക്ടരുടെ കച്ചേരിയിൽ താൻ സത്യാഗ്രഹത്തിന്റെ നേതൃത്വമേറ്റെടുക്കുന്നതാണെന്നു കേളപ്പജി ഒരു പത്രപ്രസ്താവന ചെയ്തു. മുമ്പൊരിക്കലുമില്ലാത്ത വിധം മലബാർ ആവേശംകൊണ്ടു. കൃഷിക്കാരന്റെ സമരത്തെ പരിഹസിക്കുന്ന ഭരണകൂടം നിലനിൽക്കില്ലെന്നു ഡോ. കെ. ബി. മേനോൻ കാമരാജിനൊരു കത്തെഴുതി. കിസാൻപഞ്ചായത്ത് നടത്തുന്ന സമരത്തിൽ പങ്കെടുക്കാനുള്ള മലബാറിന്റെ ഒരുക്കം നാഡാരെ ഞെട്ടിച്ചു. സമരത്തിൽനിന്നു കേളപ്പജിയേയും കിസാൻ പഞ്ചായത്തിനേയും പിന്തിരിപ്പിക്കാൻ അദ്ദേഹം ഡോക്ടർ മേനോനു മറുപടിയെഴുതി. ശിക്ഷാനടപടികൾ റദ്ദ് ചെയ്യപ്പെടുകയും കുടിയൊഴിപ്പിക്കപ്പെട്ടവർക്കു ഭൂമി തിരിച്ചു കിട്ടുകയും ചെയ്തതോടെ സമരം വിജയിച്ചു. കിസാൻപഞ്ചായത്ത് അതിന്റെ പ്രതിജ്ഞ നിറവേററി. കിസാൻപഞ്ചായത്തിന്റെ പ്രശസ്തി മലബാറിൽ ഊട്ടിയെടുത്ത മുളകാട് സമരത്തിൽ പങ്കെടുത്ത എല്ലാവരേയും ആദരപൂർവ്വം ഞാനിതാ സ്മരിക്കുന്നു.

# സോഷ്യലിസ്റ്റ് പ്രസിദ്ധീകരണം.

## കെ. കെ. രാഘവൻ.

**സോ**ഷ്യലിസ്റ്റ് പ്രസ്ഥാനം കെട്ടിപ്പടുക്കാൻ നിരവധി ക്ലേശകരമായ മാർഗ്ഗങ്ങൾ നാം തരണം ചെയ്യേണ്ടിയിരിക്കുന്നു. ലോകത്തിന്നനുഭവമല്ലാത്ത ഒരു വസ്തുതയാണ് സോഷ്യലിസ്റ്റുകാർ പ്രചരിപ്പിക്കുന്നതു്. സമുദായശരീരത്തിൽ കടന്നുകൂടിയിട്ടുള്ള എണ്ണമററ മാറാവ്യാധികൾക്കു് ഒരു സിദ്ധൌഷധമായിട്ടാണ് സോഷ്യലിസ്റ്റ്മാർഗ്ഗവും ലക്ഷ്യവും വിശദീകരിക്കപ്പെടുന്നത്. രോഗകാരണം കണ്ടുപിടിക്കണമെങ്കിൽ ശരീരശാസ്ത്രത്തെ സംബന്ധിച്ച വിജ്ഞാനം മാത്രംപോരാ, നിരവധിയനുഭവങ്ങളിലൂടെ കടന്നുവന്നിട്ടുള്ള പരിചയസമ്പത്തും ആവശ്യമാണ്. ഇതു രണ്ടും കൂട്ടിയിണക്കി രോഗകാരണങ്ങളെ ശാസ്ത്രീയമായപഗ്രഥിച്ച രോഗത്തെ കണ്ടറിയുന്ന വിദഗ്ധനായ ഒരു ഭിഷഗ്വരനു മാത്രമെ സമുദായത്തെ ഇന്നു ബാധിച്ചിട്ടുള്ള തീരാവ്യാധികൾക്കു് ചികിത്സിക്കാനും അവയെ വിപാടനം ചെയ്യാനും കഴിയൂ.

ഇന്നത്തെ സമുദായത്തെയും അവയുടെ കെട്ടുപിണഞ്ഞു കിടക്കുന്ന ബന്ധങ്ങളേയും ശാസ്ത്രീയമായി അപഗ്രഥിക്കുന്നതിൽ എത്രമാത്രം വിജയിക്കുമൊ അത്രയുമേ, കറകളഞ്ഞ ഒരു സോഷ്യലിസ്റ്റ് സമുദായ ചിത്രം വരച്ചുണ്ടാക്കാൻ ഒരു സോഷ്യലിസ്റ്റുകാരൻ പ്രാപ്തനാവുകയുള്ളു. ഇന്ത്യയിലെ സോഷ്യലിസ്റ്റുകാർക്കു് ഇതിൽ ഒരു പ്രധാന കടമയുണ്ടു്. ജനാധിപത്യസോഷ്യലിസത്തിനു മുതൽക്കൂട്ടുണ്ടാക്കാൻ ഇന്ത്യൻ സോഷ്യലിസ്റ്റുകൾ ഒരു പ്രധാന പങ്കു വഹിച്ചിട്ടുണ്ടു്. പല യൂറോപ്യൻ രാഷ്ട്രങ്ങളിലും സോഷ്യലിസ്ററു് പ്രസ്ഥാനം ശക്തിപ്പെട്ടിട്ടുണ്ടെങ്കിലും ജനാധിപത്യസോഷ്യലിസത്തിന്റെ ശംഖനാദം മുഴങ്ങിയതു് ഇന്ത്യയിൽനിന്നാണ്. 19ാംനൂററാ

# ആലപ്പുഴ ജില്ലയിലെ രണ്ടു കി. പ. പ്രവർത്തകന്മാർ.



സ: കെ. ധനപാലൻ,
തെക്കേക്കര.



സ: പി. ആർ. ജനാർദ്ദ
നൻപിള്ള, കായംകുളം.

ങ്ങളിലെ സോഷ്യലിസ്ററ് ചിന്താഗതികളും വെച്ചുകൊണ്ടാണ് യൂറോപ്യൻ രാജ്യങ്ങളിൽ സോഷ്യലിസ്ററ് പ്രസ്ഥാനം പ്രവർത്തിച്ചതെങ്കിൽ, അതിൽനിന്നു ഒരു വ്യതിയാനമുണ്ടാക്കിയത് ഇന്ത്യൻസോഷ്യലിസ്ററ് പ്രസ്ഥാനമാണ്. അനുദിനം വളരുന്ന ഒരു ആശയസംഹിത കരുപ്പിടിപ്പിക്കാൻ ഇന്ത്യൻ സോഷ്യലിസ്ററ്കാരാണ് മാർഗ്ഗദർശനം നൽകിയത്. മാർക്സിൻെറ വാക്കുകളാണ് സോഷ്യലിസത്തിൻെറ അവസാനവാക്കുകളെന്ന മിഥ്യാധാരണയിൽനിന്നു ലോകത്തിലെങ്ങുമുള്ള സോഷ്യലിസ്ററുകാർ വിമുക്തരാകാനും ആരംഭിച്ചത് ഇന്ത്യൻസോഷ്യലിസ്ററ് പ്രസ്ഥാനം നല്കിയ ആശയപരമായ വെളിച്ചത്തിലൂടെയാണ്. എന്തിനധികം, റഷ്യൻ സ്വാധീനതാവലയം പൊട്ടിച്ചു പുറത്തുവന്നെങ്കിലും ഇന്നു കമ്യൂണിസ്ററ് രാഷ്ട്രമായി നിലകൊള്ളുന്ന യൂഗോസ്ലാവ്യയിൽ ജനാധിപത്യസോഷ്യലിസത്തെ കുറിച്ചു ഉറക്കെ ചിന്തിക്കുവാൻ മിലോവൻ ജിലാസിനെപ്പോലുള്ളവർ ഉണ്ടായതു ഇന്ത്യയിലെ സോഷ്യലിസ്ററ് സഖാക്കളുടേയും, ഏഷ്യൻസോഷ്യലിസ്ററ് കോൺഫ്രൻസുകളുടെയും നേട്ടമത്രെ.

ഇങ്ങിനെയൊക്കെയാണെങ്കിലും, ഇന്നു കൈവന്നിട്ടുള്ള ഈ ആശയസമ്പത്തും, നിരവധിയൊല്ലത്ത്യാഗപൂർണ്ണമായ ജീവിതത്തിൽനിന്നുമുളവായ അനുഭവങ്ങളും വേണ്ടവിധം ഉപയോഗിച്ചു സോഷ്യലിസ്ററ പ്രസ്ഥാനം വേണ്ടുംവിധം ശക്തിപ്പെടുത്തുവാൻ ഇന്ത്യൻ സോഷ്യലിസ്ററുകാർക്ക് എന്നിയും സാധിച്ചിട്ടില്ല. ഇതിന്നൊരു പ്രധാനകാരണം പ്രചരണത്തിൻെറ അഭാവമാണ്. നിരന്തരമായ പ്രചരണങ്ങൾവഴി സോഷ്യലിസ്ററ് സഖാക്കളെ പഠിപ്പിക്കാനും, പ്രസ്ഥാനത്തെക്കുറിച്ചു ജനങ്ങളെ ബോധവാന്മാരാക്കുവാനും നമുക്കു കഴിയാതെപോകുന്നു. ഈ കുറവ് പരിഹരിക്കാൻ എ

# സ്വാഗതസംഘം മെമ്പർമാരിൽ ചിലർ.



സ: N. K. ബാലകൃഷ്ണൻ
സിക്രട്ടരി
കണ്ണൂർജില്ലാ പി. എസ്സ്. പി



സ: സി. കെ. ഹരിശ്ചന്ദ്രൻനായർ, M. L. A.



സ: P. K. റാം, M. R A.
മാഹി



സ: M. കൃഷ്ണൻ, M. L. A.

എത്രവേഗം നാം ശ്രമിക്കുന്നുവോ അത്രയും നല്ലത്. ഈ വിഷയത്തിൽ ആരംഭദശയിൽ കാണിച്ച ശുഷ്കാന്തി ഇന്നു നാം കാണിക്കുന്നില്ല.

ഉദ്ദേശിക്കുന്നവിധം പ്രചരണം ശക്തിപ്പെടണമെങ്കിൽ ആകാവുന്നത്ര പ്രസിദ്ധീകരണങ്ങളും ആവശ്യമാണെന്നത് നിസ്തർക്കമാണല്ലോ. ഈ വിഷയത്തിൽ നാം വളരെ പിന്നോക്കമാണ്. കൈവിരലുകൊണ്ടെണ്ണാവുന്ന സോഷ്യലിസ്റ്റ് പത്രങ്ങളും മാത്രമെ ഇന്ത്യയിലുള്ളൂ; അല്പം മാസികകളും ആഴ്ചപ്പതിപ്പുകളും. കേരളത്തെ സംബന്ധിച്ചേടത്തോളം നില തീരെ ശോചനീയമാണ്. പേരിനു ഒരു ദിനപത്രവും, ഇടക്കിടെ പ്രത്യക്ഷപ്പെടുന്ന ചില മാസികകളും ആഴ്ചപ്പതിപ്പുകളും, ലഘുലേഖകളും വളരെ വിരളവും.

കഴിവുള്ള എഴുത്തുകാർ നമുക്കില്ലാതെയല്ല. അനുഭവസമ്പന്നരായ നേതാക്കന്മാരുടെ അഭാവവുമില്ല. പിന്നെ എന്താണ്? സംഘടനയുടെ ഒരവിഭാജ്യഘടകമായി നാം പ്രസിദ്ധീകരണങ്ങളെ കാണുന്നില്ലെന്നതാണ് തകരാറ്.

ഈ വിഷയത്തിൽ "പ്രവാഹം" കേരളത്തിലെ പ്രസ്ഥാനത്തിനു മികച്ച സംഭാവനകളും നല്കിയിരുന്നു. പക്ഷെ അതിനെ നിലനിർത്താൻ നാം ശ്രദ്ധിച്ചില്ല. ഇന്നു അതുപോലെയുള്ള ഒരു പത്രത്തിന്റെ അഭാവം നമ്മെ എത്രയധികം വിഷമിപ്പിക്കുന്നില്ല? അവിടവിടെയായി, ആത്മാർത്ഥതമാത്രം കൈമുതലാക്കി ഈരംഗത്തുകടന്നുവരുന്ന സഖാക്കളും അവസാനം നിരാശരായി പിന്മാറുകയാണു ചെയ്യുന്നതു. ഇതു തുടരാമോ? ഒരു ശക്തിയേറിയ പ്രസ്ഥാനം കെട്ടിപ്പടുക്കാൻ ശക്തിയേറിയ പ്രചരണായുധവും ആവശ്യമല്ലേ? കേരളത്തിലെ ഓരോ പി. എസ്. പി. ക്കാരനും ചിന്തിക്കേണ്ട കാര്യമാണിവ.

ഈ വസ്തുതകളെല്ലാം മനസ്സിലാക്കികൊണ്ടു, അല്പം ചില സഖാക്കൾ സ: കണ്ണോത്ത് രാമക്കുറുപ്പിന്റെ നേതൃത്വത്തിൽ ഒരു പുതിയ സംരംഭം ആരംഭിച്ചിട്ടുണ്ട്. അതാണ് "നവഭാരത പബ്ലിക്കേഷൻസ്" "കിസാൻപഞ്ചായത്തു എന്തുചെയ്തു, എന്തുചെയ്യണം, എന്തിനു?" എന്നൊരു ലഘുലേഖ ഇതിനകം പ്രസിദ്ധീകരിച്ചുകഴിഞ്ഞു. സ: വി. കരുണാകരന്റെ "ഇന്ത്യയിലെ സോഷ്യലിസ്റ്റ് പ്രസ്ഥാനം" എന്ന ഗ്രന്ഥം സമ്മേളനത്തിനു പുറത്തിറക്കുന്നുമുണ്ട്.

ഈ സ്ഥാപനവും അതിന്റെ മുൻഗാ

മികളെ പിൻതുടരാതിരിക്കണമെങ്കിൽ കേരളത്തിലുള്ള പി. എസ്. പി. ക്കാരുടെ അകമഴിഞ്ഞ സഹായസഹകരണങ്ങളും ഉണ്ടായേമതിയാവൂ. ഒരു നയാപൈസപോലും മൂലധനമില്ലാതെ ഈ പ്രസ്ഥാനം ആരംഭിക്കാൻ അതിന്റെ പ്രവർത്തകന്മാർക്ക ധൈര്യം നൽകിയതു കേരളത്തിലെ പി. എസ്സ്. പി. പ്രവർത്തകരിലുള്ള അനുഭാവികളുടെ വിശ്വാസം ഒന്നുമാത്രമാണ്. സാമ്പത്തികസഹായങ്ങൾക്കു പുറമെ, എഴുത്തുകാരുടെയും പരിപൂർണ്ണസഹായങ്ങൾ ഞങ്ങൾ പ്രതീക്ഷിക്കുന്നു. ആ പ്രതീക്ഷ അസ്ഥാനത്തിലാവുകയില്ലെന്നു പ്രത്യാശിക്കട്ടെ.

വിശ്വാസം മാത്രം മുടക്കുമുതലായി ആരംഭിച്ചിട്ടുള്ള ഈ സ്ഥാപനം, കേരളത്തിലെ സോഷ്യലിസ്റ്റു പ്രസ്ഥാനത്തിന്റെ വളർച്ചക്കപേക്ഷണീയമായ ഒന്നാണെന്ന ധാരണയോടുകൂടി എല്ലാ സുഹൃത്തുക്കളും നിർലോഭം സഹായിക്കയാണെങ്കിൽ തീർച്ചയായും പ്രചരണവിഭാഗത്തിൽ നമുക്കുള്ള പോരായ്മ നികത്താനും കെട്ടുറപ്പുള്ള ഒരു സോഷ്യലിസ്റ്റ് അണി സൃഷ്ടിക്കുവാനും നിശ്ചയമായും അതു പര്യാപ്തമാവും.



തിരുത്ത്:— 194ാംപേജിൽ എം. കൃഷ്ണൻനായർ എന്നുള്ളത് പി. കൃഷ്ണൻനായർ എന്നു തിരുത്തിവായിക്കാനപേക്ഷ.

Printed at the Krishna Das Press, Orkkatteri.



സോവനീർ അച്ചടിച്ച സഖാക്കൾ.

# ★ സമൃദ്ധിയിലേക്കുള്ള തീർത്ഥയാത്ര. ★

• സോഷ്യലിസ്റ്റ് മാതൃകയിലുള്ള ഒരു സമൂഹക്രമം സംവിധാനം ചെയ്യുവാൻ

★ ★ ദേശീയവരുമാനം വർദ്ധിപ്പിക്കുവാൻ

★ ★ ★ ഐശ്വര്യ സമ്പൂർണ്ണമായ ഒരു ജീവിതം കൈവരുത്തുവാൻ

★ ★ ★ ★ സാമ്പത്തികസമത്വവും സാമൂഹ്യനീതിയും കരഗതമാക്കുവാൻ

**ഒന്നും രണ്ടും പഞ്ചവത്സര പദ്ധതികൾ ആ മാർഗ്ഗത്തിലെ**
**ആദ്യത്തെ നാഴികക്കല്ലുകളാണ്.**
**മൂന്നാംപദ്ധതി രാഷ്ട്രനിർമ്മാണത്തിന്റെ**
**നിശ്ചിത ലക്ഷ്യത്തിലേക്കുള്ള സുപ്രധാനഘട്ടത്തെക്കുറിക്കുന്നു.**

## ലക്ഷ്യങ്ങൾ:—

1. ദേശീയ വരുമാനത്തിൽ പ്രതിവർഷം അഞ്ചുശതമാനം വർദ്ധനവ്.
2. ഭക്ഷ്യധാന്യത്തിന്റെ കാര്യത്തിൽ സ്വയം പര്യാപ്തത.
3. കാർഷികോല്പാദനത്തിന്റെ അഭിവൃദ്ധി.
4. അടിസ്ഥാന വ്യവസായങ്ങളുടെ വികസനം.
5. മാനുഷികശക്തി വിഭവത്തെ പരമാവധി പ്രയോജനപ്പെടുത്തുക.
6. തൊഴിൽ സൌകര്യങ്ങളുടെ ഗണ്യമായ വികസനം.
7. സ്വത്തിലും വരുമാനത്തിലും ഉള്ള അസമത്വങ്ങൾ കുറക്കുക.
8. സാമ്പത്തിക ശക്തിയുടെ സമീകൃതമായ വിതരണം.

കേരളത്തിന്റെ പ്രത്യേകപ്രശ്നമായ ജനപ്പെരുപ്പം, ഭക്ഷ്യക്കമ്മി, താണവരുമാനം, തൊഴിലില്ലായ്മ, എന്നിവ പരിഹരിക്കാൻ ഈ പദ്ധതികളുടേയും പരിപാടികളുടേയും വിജയകരമായ പൂർത്തിയാക്കൽ അനുപേക്ഷണീയമായൊരാവശ്യം.

**സമൃദ്ധിയിലേക്കുള്ള ഈ തീർത്ഥയാത്രയിൽ നിങ്ങളേവരും**
**പങ്കാളികളാവുക.**

---

കേരള ഗവൺമെന്റ് പബ്ലിക്ക് റിലേഷൻസ് വകുപ്പിൽനിന്നും
പ്രസിദ്ധപ്പെടുത്തുന്നത്.